

# ഡി സി
# സാഹിത്യോത്സവം

ഡി സി കിഴക്കെമുറിയുടെ ജന്മശതാബ്ദി ആഘോഷങ്ങളുടെഭാഗമായി മലയാളത്തിലെ തിരഞ്ഞെടുത്ത നൂറ് എഴുത്തുകാർ തങ്ങളുടെ നൂറു കൃതികൾ ശ്രേഷ്ഠഭാഷ മലയാളത്തിന് സമർപ്പിക്കുന്ന പദ്ധതിയാണ് ഡി സി സാഹിത്യോത്സവം . ഒരു വർഷം നീണ്ടുനിൽക്കുന്ന ഈ സാഹിത്യോത്സവത്തിൽ മലയാളത്തിലെ പ്രമുഖഎഴുത്തുകാരും പുതിയ തലമുറയിലെ എഴുത്തുകാരും ഉൾപ്പെടെയുള്ളവരുടെ സമഗ്രപ്രാതിനിധ്യമുണ്ട്. മലയാള ഭാഷയുടെയും സാഹിത്യത്തിന്റെയും സംസ്കാരത്തിന്റെയും മണ്ഡലങ്ങളിൽ ഈ കൃതികൾ പുതുചലനങ്ങൾ സൃഷ്ടിക്കുമെന്നു പ്രതീക്ഷിക്കാം. മലയാളത്തോട് എഴുത്തുകാരും വായനക്കാരും പുലർത്തുന്ന ജൈവികസ്നേഹത്തിന് ഡി സി ബുക്സും ഊർജ്ജം പകരുകയാണ്. മലയാളത്തിന്റെ സർവ്വതോമുഖമായ വികാസത്തിനായി ഈ കൃതികൾ സമർപ്പിക്കട്ടെ.

അറേബ്യൻ നാടുകളിൽ അരങ്ങേറിയ മുല്ലപ്പൂവിപ്ലവത്തിന്റെ പശ്ചാത്തലത്തിൽ ബെന്യാമിൻ രചിച്ച രണ്ടു നോവലുകളുടെ ഒരുസെറ്റിലെ ഒന്നാണ് ഈ നോവൽ. സ്വതന്ത്രമായ അസ്തിത്വമുള്ള ഈ രണ്ടു നോവലുകളും ഡി സി സാഹിത്യോത്സവത്തിന്റെ ഭാഗമായി ശ്രേഷ്ഠഭാഷ മലയാളത്തിന് സമർപ്പിക്കുന്നു.

ബെന്യാമിന്റെ ഞങ്ങൾ പ്രസിദ്ധീകരിച്ച കൃതികൾ

നോവൽ
മുല്ലപ്പൂനിറമുള്ള പകലുകൾ
അൽ അറേബ്യൻ നോവൽ ഫാക്ടറി
അബീശഗിൻ
അക്കപ്പോരിന്റെ 20 നസ്രാണിവർഷങ്ങൾ
പ്രവാചകന്മാരുടെ രണ്ടാം പുസ്തകം
മഞ്ഞവെയിൽ മരണങ്ങൾ
കഥ
ഇ എം എസ്സും പെൺകുട്ടിയും
കഥകൾ



ബെന്യാമിൻ

# മുല്ലപ്പൂനിറമുള്ള പകലുകൾ

അൽ അറേബ്യൻ നോവൽ ഫാക്ടറി എന്ന നോവലിൽ
പറഞ്ഞിട്ടുള്ള നിരോധിക്കപ്പെട്ട പുസ്തകം



ഡി സി ബുക്സ്

D C SAHITYOLSAVAM

MALAYALAM LANGUAGE
Mullappooniramulla Pakalukal

NOVEL
by Benyamin


First Published June 2014

LOGO SAHITYOLSAVAM
Bose Krishnamachari

PUBLISHERS
D C Books, Kottayam, 686 001
Kerala State, India
Online Literature News Portal: www.dcbooks.com
Online Bookstore: www.Onlinestore.dcbooks.com
e-mail: customercare@dcbooks.com
e-book version of this title is available at www.thewinkstore.com
Customercare: 9846133336

DISTRIBUTORS
D C Books-Current Books

Export Sales D C Press (P) Ltd., KottayamKerala

D C BOOKS LIBRARY CATALOGUING IN PUBLICATION DATA

Benyamin.
Mullappooniramula Pakalukal/Benyamin.
296p, 21cm. (D C Sahityolsavam).
ISBN 978-81-264-5680-0.
1. Malayalam novel. I. Title. II Series.
8M3;*-dc22
(*This is local variation of DDC Number for Malayalam
literature:Mullappooniramullapakalukal.)



ISBN 978-81-264-5680-0

D C BOOKS: THE FIRST INDIAN BOOK PUBLISHING HOUSE TO GET ISO CERTIFICATION

We must wash our eyes with darkness
to see what we want to see…

Thomas Mann (Magic Mountain)

അള്ളാഹു ഒരു ജനതയുടെയും അവസ്ഥയിൽ
മാറ്റം വരുത്തുകയില്ല.
അവർ തങ്ങളുടെ സ്ഥിതി സ്വയം മാറ്റുംവരെ.

(ഖുറാൻ അര്റഅദ് 11)

## ഉള്ളടക്കം

## ആർ. ജെ.

നീണ്ട മൂന്നുമാസത്തെ ഇടവേളയ്ക്കുശേഷം ഇന്നാണ് ഞാനെന്റെ പ്രിയപ്പെട്ട ലൈവ് ഇൻ പ്രോഗ്രാമായ 'റഷ് അവറി' നുവേണ്ടി മൈക്രോഫോണിന്റെ മുന്നിലിരിക്കുന്നത്.

സത്യത്തിൽ എന്റെ മടങ്ങിവരവ് ഞങ്ങളുടെ സ്റ്റുഡിയോയിൽ ആരും പ്രതീക്ഷിച്ചിരുന്നതേയല്ല. അഥവാ വന്നാൽതന്നെ ഉടനെയെങ്ങും ലൈവിനു കയറുമെന്നും അവർ വിചാരിച്ചില്ല. അതുകൊണ്ടാവും ഞങ്ങളുടെ പ്രോഗ്രാം മാനേജർ ഇംതിയാസ് സാർ ആത്മവിശ്വാസമില്ലെങ്കിൽ ഇന്ന് ലൈവിനു പോകേണ്ടതില്ല, അത്യാവശ്യം റിക്കോർഡിങ്സ് മാത്രംമതി എന്നു പറഞ്ഞത്.

എന്റെ മനസ്സിനെ കരുതി പറഞ്ഞതാണെങ്കിലും അതാണെനിക്കുകൂടുതൽ വിഷമമായത്.

ഞാൻ ലൈവിൽനിന്ന് ഒഴിഞ്ഞുനില്ക്കാനോ...? അതിനാണോ തായയുടെയും ചാച്ചമാരുടെയും ശാസനകളെയും ഉപദേശങ്ങളെയും നിഷേധിച്ച് ഞാൻ ഈ സ്റ്റുഡിയോയിലേക്ക് മടങ്ങിവന്നത്–? അതിനാണോ എല്ലാവരും സന്ദേഹം പ്രകടിപ്പിച്ചപ്പോഴും ധൈര്യമായി അനൗൺസ് ചെയ്തോ അടുത്ത ആഴ്ചമുതൽ ഞാനുണ്ടാവും എന്നു സാറിന് ഉറപ്പുകൊടുത്തത്–? ജീവിതത്തിനുമുന്നിൽ അങ്ങനെ വാടിപ്പോകുന്നവളാണോ ഈ സമീറ...?

എന്റെ മടങ്ങിവരവ് അറിയിച്ചുകൊണ്ടുള്ള ആഡ് കഴിഞ്ഞ ഒരാഴ്ചയായി എയർ ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. അന്നുമുതൽ അതിലുള്ള സന്തോഷം അറിയിച്ചുകൊണ്ട് ശ്രോതാക്കളുടെ കോളുകളും എസ്.എം.എസ്സും മെയിലുകളും ഫേസ്ബുക്ക് മെസ്സേജുമൊക്കെ സ്റ്റുഡിയോയിലേക്ക് ഒഴുകിയെത്തുകയായിരുന്നു എന്നാണു കേട്ടത്. അവരെ നിരാശപ്പെടുത്താൻ എനിക്ക് കഴിയുമായിരുന്നില്ല. അവരാണെന്റെ കരുത്ത്. എന്റെ സങ്കടങ്ങൾ ഒക്കെയും എന്റെ സ്വകാര്യത മാത്രമാണ്. ശ്രോതാക്കളുടെ മുന്നിൽ ആത്മവിശ്വാസം

തുളുമ്പുന്നവാക്കുകൾ പകർന്നുകൊടുക്കുകയും അവരുടെ കിന്നാരങ്ങൾക്ക് ചെവികൊടുക്കുകയും അവരോട് കുസൃതിച്ചോദ്യങ്ങൾ ചോദിക്കുകയും സർദാർജി തമാശകൾ പങ്കുവയ്ക്കുകയും അവരെ സന്തോഷിപ്പിക്കുകയും ചിരിപ്പിക്കുകയും ഒക്കെ ചെയ്യുന്ന ആർ.ജെ സമീറയാണ് ഞാൻ. ആ ആഹ്ലാദങ്ങളുടെ സമീറയെ ആണ് അവർക്ക് മടക്കിവേണ്ടത്. അവളോടു സംസാരിക്കാനാണ് അവർ കാത്തിരിക്കുന്നത്. അത് മനസ്സിൽ വച്ചുകൊണ്ടാണ് ഞാൻ ലൈവിന് ഇരുന്നതും. എന്നിട്ടും ആദ്യത്തെ രണ്ടു പാട്ടുകളുടെ ഇന്റ്റോ എനിക്കുതന്നെ ഇഷ്ടപ്പെട്ടില്ല. മൈക്രോഫോണിനു മുന്നിലെത്തിയാൽ വാചകങ്ങളുടെ ഒഴുക്കായി മാറുന്ന പഴയ സമീറ എവിടെയോ വരണ്ടുപോയതുപോലെ. വാക്കുകൾ അവിടവിടെ തട്ടുകയും തടയുകയും ചെയ്യുന്നു. രണ്ടുതവണയും ഏതൊക്കെയോ പേരുകൾ ഞാൻ തെറ്റിച്ചു.

അടുത്ത പാട്ടിനുവേണ്ടി എനിക്കെന്തെങ്കിലും രണ്ടു വരി പെട്ടെന്നു എഴുതിത്തരാമോ എന്നു കീബോർഡിലിരുന്ന കപിലിനോട് എനിക്കു ചോദിക്കേണ്ടി വന്നു. ഒന്നുംവേണ്ട. അടുത്തതിന് ശരിയായിക്കൊള്ളും എന്ന് ഭായി ആത്മവിശ്വാസത്തോടെ പറഞ്ഞു. എഴുതി തയ്യാറാക്കി ഇന്റ്റോ ചെയ്യുന്ന ശീലം എനിക്കില്ലെന്ന് ഭായിക്കറിയാമായിരുന്നു. പാട്ടിനെക്കുറിച്ച് ഒരേകദേശധാരണ മനസ്സിൽ വച്ചേക്കും. പിന്നെ എല്ലാം അന്നേരം വരുന്നതുപോലെയായിരുന്നു. അതൊരിക്കലും മോശമായിട്ടില്ല. അതുകൊണ്ടാണല്ലോ തുടങ്ങിയിട്ട് ഇപ്പോൾ രണ്ടുവർഷം കഴിഞ്ഞെങ്കിലും റഷ് അവറിന് ഇപ്പോഴും നല്ല റേറ്റിങ് ഉള്ളത്.

എന്തായാലും കപിൽഭായിയുടെ വാക്ക് ഫലിച്ചു. മൂന്നാമത്തെ പാട്ടായപ്പോഴേക്കും ഞാൻ എന്റെ പഴയ ട്രാക്കിലായി. ഞാൻ എന്റെ ശ്രോതാക്കളെ കൈയിൽ എടുത്തു. അവർ എന്നെ ആഹ്ലാദത്തോടെ സ്വാഗതം ചെയ്തു. ഇത്രകാലം അവധി എടുത്തതിൽ ചിലർ എന്നോടു പരിഭവിച്ചു. അവധിക്കാലം അടിച്ചുപൊളിച്ചോ എന്നു മറ്റുചിലർ അന്വേഷിച്ചു. എവിടെയൊക്കെ ടൂർ പോയി എന്നായിരുന്നു ഇനി ചിലർക്ക് അറിയേണ്ടിരുന്നത്. എല്ലാത്തിനും അവർക്കിഷ്ടമാവുന്ന തരത്തിൽ ഞാനുത്തരം കൊടുത്തു. അവരോടൊപ്പം ചിരിച്ചു. കളി പറഞ്ഞു. ഉല്ലസിച്ചു. ആ ഒരു മണിക്കൂർ പരിപാടി ഏതാണ്ട് വൈന്റ് അപ് സമയമായിരുന്നു. അന്നേരമാണ് അവസാനമായി ലൈവിൽ വന്ന ഒരു ശ്രോതാവ് നാട്ടിൽ എന്തൊക്കെ വിശേഷം, ബാബയും മാമയും ഒക്കെ സുഖമായിരിക്കുന്നല്ലോ...? അല്ലേ...? എന്ന് ചോദിക്കുന്നത്. അതെ. അതെ. സുഖം. പരമസുഖം എന്ന് പറഞ്ഞതും നിയന്ത്രിക്കാനാവാത്ത

ഒരു കരച്ചിൽ എന്റെ തൊണ്ടയിൽ കുടുങ്ങിയതും ഒന്നിച്ചായിരുന്നു...

നൂറു ശ്രോതാക്കൾ നൂറു വിധമാണ്. എന്താണ് അവരുടെ നാവിൽനിന്ന് പുറപ്പെട്ടുവരുന്നതെന്ന് ആർക്കും ഊഹിക്കാൻ കഴിയില്ല. റേഡിയോയ്ക്ക് പുറത്ത് അവരുടെ ആവശ്യങ്ങളും പലതാണ്. ചിലർക്ക് പിന്നെ സംസാരിക്കാൻ മൊബൈൽ നമ്പർ വേണം, ചിലർക്കു ചാറ്റാൻ മെയിൽ ഐഡി വേണം, ഇനി ചിലർക്ക് ഫോട്ടോ വേണം. മറ്റുചിലർക്ക് എന്നെ നേരിൽ കണ്ടു സംസാരിക്കണം. ചിലർക്ക് പ്രേമിക്കണം ചിലർക്കു കല്യാണം കഴിക്കണം. ഇനി ചിലർക്കു ശരീരംതന്നെ വേണം. ഞാനിപ്പോൾ പെട്ടെന്ന് ഒരാളെ ഓർക്കുന്നു. തുടക്കത്തിൽ എന്റെ പരിപാടികളിലേക്ക് അയാൾ സ്ഥിരമായി മെസ്സേജ് അയയ്ക്കുമായിരുന്നു. പിന്നെ ഫോൺവിളികളായി. സത്യത്തിൽ എനിക്ക് അയാളോടും സഹതാപമായിരുന്നു. നഗരത്തിൽനിന്നും ദൂരെ എവിടെയോ ഒരു കൺസ്ട്രക്ഷൻ കമ്പനിയിലെ വാച്ച്മാനാണ്. എന്റെ പാട്ടുകേട്ടും ശബ്ദംകേട്ടുമാണ് ആ ഏകാന്തജീവിതം മറികടക്കുന്നത്. അയാളെ ഞാൻ നല്ല വാക്കുകൾ പറഞ്ഞു ദിവസവും സമാധാനിപ്പിക്കുമായിരുന്നു. ഒരു ദിവസം അയാൾ ലൈവിൽ വന്നിട്ട് എന്നോട് കടുത്ത പ്രേമമാണെന്നും ഞാനില്ലാതെ ജീവിക്കാൻ പറ്റില്ലെന്നും പറഞ്ഞ് പൊട്ടിക്കരഞ്ഞു. എന്തുപറയണമെന്നറിയാതെ ഒരു നിമിഷത്തേക്കു ഞാൻ പകച്ചുപോയി. എന്നാലും ഞാനന്ന് അതിനെ വളരെ കൂളായി കൈകാര്യം ചെയ്യുകയും എന്നെ ഒരു മകളെപ്പോലെ സ്നേഹിക്കണമെന്ന് ഉപദേശിച്ച് സമാധാനിപ്പിക്കുകയും ചെയ്തു. സമചിത്തതയോടെയുള്ള എന്റെ ആ മറുപടിയെ അന്ന് ഓഫീസിലും പുറത്തുമുള്ള ഏറെപ്പേർ പ്രശംസിച്ചത് ഞാനോർക്കുന്നു.

സാഹചര്യങ്ങളോട് ഇൻസ്റ്റന്റായും കൂളായും പ്രതികരിക്കാനുള്ള കഴിവാണ് ലൈവിൽ ഇരിക്കുന്ന ഒരു ആർ.ജെ.യുടെ മികവ്. എന്തു പ്രകോപനമുണ്ടായാലും പതറരുത്. അക്കാര്യത്തിൽ എനിക്ക് എ പ്ലസ്സായിരുന്നു ഓഫീസിലെ മാർക്ക്. പക്ഷേ, വളരെ പ്രതീക്ഷിക്കാവുന്ന ഒരു സാധാരണ ചോദ്യമായിട്ടുപോലും ഇന്നു ഞാൻ ഒരു നിമിഷത്തേക്കു ശരിക്കും പതറിപ്പോയി. അതെന്നെ വല്ലാതെ വൈകാരികമായി തൊട്ടു എന്നതാണ് സത്യം. അയാൾ പിന്നെയും എന്തൊക്കെയോ ചോദിച്ചെങ്കിലും അതിനുള്ള ഉത്തരങ്ങളൊന്നും എന്റെ നാവിൽനിന്നു പുറപ്പെട്ടു വന്നില്ല. എന്തെങ്കിലും പറയൂ പറയൂ... എന്ന് കപിൽ ഭായി ഗ്ലാസ്സ്ജനാലയ്ക്കപ്പുറമുള്ള സ്വിച്ച് റൂമിലിരുന്ന് കൈകാണിക്കുന്നുണ്ടായിരുന്നു. ലൈവിൽ ഇത്തിരിനേരത്തേക്ക്

നിശ്ശബ്ദത പരന്നു. ടി.വി. പോലെയല്ല, റേഡിയോയിൽ ഒരുനിമിഷത്തെ നിശ്ശബ്ദതയ്ക്ക് ഒരു നൂറ്റാണ്ടിന്റെ ദൈർഘ്യമാണുള്ളത്. കപിൽ ഭായി പെട്ടെന്ന് ഒരു സോങ് വലിച്ചിട്ട് ആ സാഹചര്യത്തെ വല്ലവിധത്തിലും കവർഅപ് ചെയ്തു. പിന്നെ സ്റ്റുഡിയോയിൽ ഇരിക്കാൻ തോന്നിയില്ല. പ്രോഗ്രാം കൺക്ലൂഡ് ചെയ്യാൻപോലും നില്ക്കാതെ ഹെഡ്ഫോൺ ഊരിവച്ചിട്ട് ഞാൻ എന്റെ ടേബിളിലേക്ക് പോന്നു.

സ്റ്റുഡിയോയിൽ അന്നേരം മറ്റാരും ഉണ്ടായിരുന്നില്ല. ഇനി അടുത്ത രണ്ടു മണിക്കൂർ നേരത്തേക്ക് റിക്കോർഡഡ് പ്രോഗ്രാമാണ് എയർ ചെയ്യുക. മോർണിങ് ഷോ തീർത്ത് കുറച്ചുപേരൊക്കെ തിരിച്ചുപോയിക്കഴിഞ്ഞിരുന്നു. ബാക്കിയുള്ളവർ കാന്റീനിലുമായിരുന്നു. ഇത്തിരിനേരം എനിക്ക് തനിച്ചിരിക്കാൻ തോന്നി. വേദനകളിൽ തനിയെ ആവുന്നതാണ് നല്ലത്. അപ്പോൾ കരുത്താർജ്ജിക്കാനുള്ള ഊർജ്ജം മനസ്സിൽ നിന്നും ഊറിവരുന്നത് സ്വയം അനുഭവിക്കാനാവും.

എത്രനേരം ഞാനങ്ങനെ ഇരുന്നു എന്നോർക്കുന്നില്ല. ഇത്തിരികഴിഞ്ഞപ്പോൾ ആരോ എന്റെ തോളിൽ തൊടുന്നത് എനിക്കനുഭവപ്പെട്ടു. ഞാൻ കണ്ണുതുറന്നു നോക്കി. ഞങ്ങളുടെ പരസ്യവിഭാഗത്തിന്റെ ഹെഡ് ഫാത്തിമ സെയ്യദ് ആയിരുന്നു അത്.

രാവിലത്തെ കൂട്ടപ്പൊരിച്ചിലിന്നിടയിൽ അവരില്ലായിരുന്നു എന്ന് അപ്പോഴാണ് ഞാനോർക്കുന്നത്. രാവിലെ ഞാൻ സ്റ്റുഡിയോയിലേക്കു വന്നതും ഞങ്ങളുടെ സ്റ്റാഫ് മുഴുവൻ എന്റെ ടേബിളിനു ചുറ്റും വന്നുകൂടി. എന്നോടുള്ള സഹാനുഭൂതി പങ്കുവയ്ക്കുകയായിരുന്നു അവരുദ്ദേശിച്ചത്. ചിലർ വെറുതേ കൈകെട്ടിനിന്നതേയുള്ളൂ. ചിലർ എന്നോട് വാക്കുകൾകൊണ്ട് സഹതപിച്ചു. ചിലർ സങ്കടം പറഞ്ഞു. ചിലർ അവരുടെ രോഷം പങ്കുവച്ചു. ഞങ്ങളെല്ലാം 'ഷീലാഗാർമെന്റ്സ്' എന്ന് കളിയാക്കി വിളിക്കുന്ന ഫിലിപ്പ് മാത്യുസാർ സ്വന്തം മകളുടേതെന്നപോലെ എന്റെ തലയിൽ തലോടി. എല്ലാവർക്കും മറുപടിയായി ഒരുവിളറിയ ചിരി മാത്രമാണ് ഞാൻ സമ്മാനിച്ചത്. ഞങ്ങളുടെ സ്റ്റേഷൻമാനേജർ ജോൺ മസ്കീനാസ് മാത്രം തീർത്തും ഔപചാരികമായി അനുശോചനം അറിയിച്ചിട്ട് സ്വന്തം കാബിനിലേക്ക് മടങ്ങി. അതെനിക്കിഷ്ടപ്പെട്ടു. സത്യത്തിൽ അത്രയേ വേണ്ടിയിരുന്നുള്ളൂ. മറ്റുള്ളവരുടേതൊക്കെ ഇത്തിരി കടന്ന പ്രകടനങ്ങളായാണ് എനിക്ക് തോന്നിയത്. എന്റെ നഷ്ടം എന്റേതു മാത്രമാണ്. മറ്റുള്ളവർക്കത് വെറുതേ സഹതപിക്കാനും വീണ്ടുംവീണ്ടും പറഞ്ഞാശ്വസിക്കാനുമുള്ള ഒരു വിഷയംമാത്രം. ഞാനതാരിൽനിന്നും

ആഗ്രഹിക്കുന്നില്ല. ആരുടെയും ദുഃഖം മറ്റൊരാളുടെ സ്വന്തമാവില്ല. ഞാൻ പഴയ സമീറ ആയിരിക്കാൻമാത്രം ആഗ്രഹിക്കുന്നു...

ഫാത്തിമ മാഡം അടുത്തേക്ക് ഒരു ചെയർ വലിച്ചിട്ട് കൈ കവർന്നുപിടിച്ചുകൊണ്ട് ഏറെനേരം എന്റെ അടുത്തിരുന്നു. ഇത്തിരി കഴിഞ്ഞപ്പോൾ അവർ ഏങ്ങലടിച്ചു കരയാൻ തുടങ്ങി. എന്തോ അതുവരെ മനസ്സൈര്യത്തോടെ പിടിച്ചുനിന്ന ഞാനും അന്നേരം കരഞ്ഞുപോയി.

ഞങ്ങളുടെ സ്ഥാപനത്തിലെ ഏറ്റവും സ്ട്രിക്റ്റായ സ്റ്റാഫാണവർ. അവർ ആരോടെങ്കിലും സൗമ്യമായി പെരുമാറി ഞാനിതുവരെ കണ്ടിട്ടേയില്ല. ഞങ്ങൾ ആർട്ടിസ്റ്റുകൾക്ക് അവരുടെ പേരുകേൾക്കുന്നതേ പേടിയാണ്. ഏതെങ്കിലും ഒരു പരിപാടിക്കിടെ ഞങ്ങളുടെ അധികവർത്തമാനംമൂലം ഒരു ആഡ് പോകാൻ വൈകിപ്പോയാലോ തിരക്കിനിടയിൽ വല്ലപ്പോഴും ഒരെണ്ണം വിട്ടുപോയാലോ എണ്ണം കുറഞ്ഞു പോയാലോ അന്ന് അവർ ഈ ഓഫീസ് ഉഴുതുമറിക്കും. അവരുടെ കാഴ്ചപ്പാടിൽ പരസ്യങ്ങൾ പ്രക്ഷേപണം ചെയ്യാൻവേണ്ടിയാണ് ഈ നിലയം നിലകൊള്ളുന്നത്. വാർത്തകൾ ഉൾപ്പെടെ ബാക്കിയെല്ലാം അതിനിടയിലുള്ള ഫില്ലർ ഐറ്റംസ് മാത്രം.

അതുമാത്രമല്ല, മാനേജ്മെന്റ് സ്റ്റാഫും ആർട്ടിസ്റ്റുകളും തമ്മിൽ യാതൊരു കാരണവശാലും ഓഫീസിതര ഇടപാടുകൾ പാടില്ല എന്ന് പ്രോട്ടോക്കോൾ നിലവിലുള്ള ഒരു ഓഫീസ്കൂടിയാണ് ഞങ്ങളുടേത്. ഇപ്പോൾ അതൊന്നും മാനിക്കാതെയാണ് അവർ എന്റെ മുന്നിലിരുന്ന് ഇങ്ങനെ പരസ്യമായി ഏങ്ങലടിച്ചു കരയുന്നത്. എന്നെ സമാശ്വസിപ്പിക്കാൻവന്ന മാഡത്തെ സമാശ്വസിപ്പിക്കേണ്ട ഗതികേടിലായി ഞാൻ. കരച്ചിലടങ്ങിയപ്പോൾ അവർ സ്വന്തം ബാഗുതുറന്ന് അതിൽനിന്ന് ഏതോ ഒരു ഗുളികയുടെ സ്ട്രിപ്പ് എടുത്ത് എന്നെ കാണിച്ചു. 'ഇതുകൊണ്ടാണ് സമീറ ഞാനിപ്പോൾ ജീവിക്കുന്നത്. ഒരു ദിവസം ഇതില്ലെങ്കിൽ ഞാൻ ചിലപ്പോൾ മരിച്ചുപോകും.' അതുപറയുമ്പോൾ അവരുടെ മുഖം വിവർണ്ണമാകുന്നത് ഞാൻ കണ്ടു. ഫാത്തിമ മാഡത്തിന് എന്താണുപറ്റിയതെന്ന് എനിക്കു മനസ്സിലായതേയില്ല. അവർ വല്ല മാരകരോഗത്തിനും അടിമപ്പെട്ടുപോയോ എന്ന് ഞാൻ സംശയിച്ചു. എന്റെ അങ്കലാപ്പും അമ്പരപ്പും അവർക്കു മനസ്സിലായെന്നു തോന്നുന്നു.

'സമീറ, നീ പോയതിൽ പിന്നീടാണ്. ഒരു ദിവസം ഞാൻ സ്റ്റേഷനിൽനിന്നിറങ്ങിയപ്പോൾ ഒരു ടാക്സി എന്റെ കാറിനെ പിന്തുടരുന്നു. ഞാനിറങ്ങി വരാൻ കാത്തുകിടന്നതുപോലെ നമ്മുടെ

മെയിൻ ഗേറ്റിൽ നിന്നുതന്നെയാണ് അതും എനിക്കു പിന്നാലെ പുറപ്പെട്ടത്. രണ്ടോ മൂന്നോ വാഹനങ്ങൾക്കു പുറകിൽ കൃത്യമായ അകലം പാലിച്ചുകൊണ്ട് അതെൻ്റെ പിന്നാലെവന്നു. തുടക്കത്തിൽ ഞാനതത്ര ഗൗരവമായി എടുത്തില്ല. പക്ഷേ, എന്നെ മറികടന്നുപോകാനുള്ള രണ്ടവസരങ്ങൾക്കുശേഷവും അതെൻ്റെ പിന്നാലെ ഉണ്ടായിരുന്നു എന്നിടത്താണ് സംശയം ഒരു മിന്നൽ നാളംപോലെ എൻ്റെ മനസ്സിൽ വന്നുപതിച്ചത്. ഇടയ്ക്ക് കാർ നിറുത്തി ഒരു ബേക്കറിയിൽ കയറിയതിനുശേഷവും പിന്നൊരു കഫീറ്റീരിയയ്ക്കു മുന്നിൽ നിറുത്തി കുട്ടികൾക്ക് സാൻവിച്ച് വാങ്ങിയതിനുശേഷവും അതെൻ്റെ പിന്നാലെ കാണപ്പെട്ടു എന്നത് എനിക്ക് അവഗണിക്കാൻ കഴിഞ്ഞില്ല. അപ്പോഴും അതെൻ്റെ സംശയം മാത്രമാണോ എന്ന് പരീക്ഷിക്കാനായി ഞാൻ രണ്ടു ഗല്ലികൾ വെറുതേ മാറിക്കയറി നോക്കി. ഒരു സിഗ്നലിൽ യൂ ടേൺ എടുത്ത് വന്നവഴിയിലൂടെ കുറച്ചുദൂരം പിന്നോട്ടു പോയി അടുത്ത റൗണ്ട് എബൌട്ട് ചുറ്റി തിരികെ വന്നു... അപ്പോഴെല്ലാം അതെൻ്റെ പിന്നാലെതന്നെയുണ്ടായിരുന്നു. എന്നെ വല്ലാതെ വിയർക്കാൻ തുടങ്ങി. കാലുകൾ വിറയ്ക്കാനും. ഞാൻ സ്പീഡെടുത്തുനോക്കി. അപ്പോൾ അതും സ്പീഡെടുത്ത് എൻ്റെ ഒപ്പമെത്തി. ഞാൻ പതുക്കെയാക്കി നോക്കി. അപ്പോൾ അതും പതുക്കെയായി. ഞാൻ രണ്ടു റെഡ് സിഗ്നലുകൾ മുറിച്ചു കടന്ന് അതിൻ്റെ കണ്ണിൽനിന്നു രക്ഷപ്പെടാൻ ശ്രമിച്ചു. പക്ഷേ, വിട്ടില്ല. അതും ചുവപ്പിനെ മറികടന്ന് എൻ്റെ പിന്നാലെ വന്നു. ഒടുവിൽ ഞാൻ എൻ്റെ വീടിൻ്റെ മുന്നിൽ വണ്ടി കൊണ്ടുചെന്നു നിറുത്തുന്നതുവരെയും അതെന്നെ പിന്തുടരുകതന്നെ ചെയ്തു.

കാർപോർച്ച് തുറക്കാനായി ഞാൻ വണ്ടിയിൽനിന്നിറങ്ങിയപ്പോൾ ആ ടാക്സിയിൽനിന്ന് ഒരു ആജാനുബാഹുവായ മനുഷ്യൻ ഇറങ്ങി എൻ്റെ അടുത്തേക്കു വരുന്നതുമാത്രം ഇപ്പോൾ എനിക്കോർമ്മയുണ്ട്. പിന്നെ ഞാൻ കണ്ണു തുറക്കുമ്പോൾ ഞാനെൻ്റെ കട്ടിലിൽ കിടക്കുകയാണ്. അരികത്ത് സെയ്ദിൻ്റെ അമ്മയും സഹോദരിമാരും ഇരിപ്പുണ്ട്. വഴിയിൽ മയങ്ങിക്കിടന്ന എന്നെ ആരെല്ലാമോ ചേർന്ന് വീട്ടിൽ എത്തിക്കുകയായിരുന്നത്രേ. അന്നു പേടിച്ചതുപോലെ ജീവിതത്തിൽ ഒരിക്കലുംഞാൻ പേടിച്ചിട്ടില്ല സമീറ.

ആ ടാക്സിക്കാരനെ പിന്നെ ഞാൻ പലയിടത്തും വച്ച് കണ്ടു. വഴിയിൽ, മാർക്കറ്റിൽ, പാർക്കിൽ. പലയിടത്തും. നോക്കുന്നിടത്തെല്ലാം അയാൾ. ചിലപ്പോൾ ജനാലയ്ക്കപ്പുറം മറഞ്ഞുനിന്ന് നോക്കുന്നതുപോലെ. ചിലപ്പോൾ എതിർവശത്തെ

കെട്ടിടത്തിന്റെ മുകളിലിരുന്ന് എന്നെ എത്തിനോക്കുന്നതുപോലെ. ഒരു ബെല്ലടികേട്ട് ഓടിച്ചെന്ന് പീപ്പ്ഹോളിലൂടെ നോക്കുമ്പോൾ കോറിഡോറിൽ അയാൾ. ബാത്ത്റൂമിൽ ഒരനക്കംകേട്ട് ചെന്നു നോക്കുമ്പോൾ വാതിലിനു പിന്നിൽ അയാൾ മറഞ്ഞുനില്ക്കുന്നതുപോലെ. റോഡിലിറങ്ങിയാൽ ഒരു പതിഞ്ഞനടത്തക്കാരനായി അയാളെന്റെ പിന്നാലെ വരുന്നതുപോലെ. സൂപ്പർമാർക്കറ്റിൽ രണ്ടു റാക്കിനപ്പുറം മറഞ്ഞുനിന്നു നോക്കുന്നതുപോലെ.

ഇതെല്ലാം എന്റെ വെറും തോന്നലുകൾ മാത്രമാണെന്ന് സ്വയംപറഞ്ഞു വിശ്വസിപ്പിക്കാൻ പരമാവധി ശ്രമിച്ചെങ്കിലും കഴിഞ്ഞില്ല. ആ കാഴ്ചകളെല്ലാം എന്റെ മനസ്സിന്റെ സത്യങ്ങളായിരുന്നു. സ്വന്തം മനസ്സിന്റെ സത്യമാണോ ശരിയായ സത്യം മറ്റുള്ളവരുടെ സത്യങ്ങളാണോ ശരിയായ സത്യം എന്നെനിക്കറിയില്ല. എന്തായാലും ഈ പേടി വല്ലാതെകൂടിയപ്പോൾ ബാബ എന്നെ ഒരു മാനസികരോഗവിദഗ്ധന്റെ അരുകിൽ കൊണ്ടുപോയി. ഡോക്ടർ കുറച്ചു ഗുളികകൾ തന്നു. അതുകഴിക്കുമ്പോൾ കുറച്ച് ആശ്വാസമുണ്ട്. അതിന്റെ ബലത്തിലാണ് ഞാനിപ്പോൾ പിടിച്ചു നില്ക്കുന്നത്. ഞാൻ മാത്രമല്ല, എന്റെ ബാബയും മാമയും എന്തിന് അഞ്ചാം ക്ലാസ്സിൽ പഠിക്കുന്ന മകനുംവരെ ഇപ്പോഴിതുപയോഗിക്കുന്നു... നിനക്കറിയാമോ സമീറ, അയാൾ എന്നെ പിന്തുടർന്നു വന്നതിന്റെ മൂന്നാം നാൾ മുതലാണ് എന്റെ സെയ്ദിനെ കാണാതാവുന്നത്-!

ഫാത്തിമ മാഡം കിതച്ചുകൊണ്ട് സ്വന്തം സീറ്റിലേക്ക് പോയി. എന്തുപറയണമെന്നറിയാതെ ഏറെനേരം ഞാൻ എന്റെ സീറ്റിൽ തരിച്ചിരുന്നു.

ജാവേദ്, ഏറെനാളുകൾക്കുശേഷം നിന്റെ ഒരു മെയിൽ എന്നെ തേടിവരുന്നതും അതേദിവസംതന്നെയാണ് എന്ന് ഞാനിപ്പോൾ ഓർമ്മിക്കുന്നു...

# തന്റേതല്ലാത്ത ഒരിടം

രണ്ട് ഫ്രീക്വൻസിയിലുള്ള രണ്ട് എഫ്.എം സ്റ്റേഷനുകളാണ് ഞങ്ങളുടെ ഒരു സ്റ്റുഡിയോയിൽനിന്ന് എയർ ചെയ്യുന്നത്. ഓറഞ്ച് റേഡിയോ എന്നപേരിൽ 103.6-ൽ നിന്നും ഞങ്ങളുടെ ഹിന്ദിയും ട്യൂൺസ് മലയാളംഎന്ന പേരിൽ 98.7-ൽ നിന്നും മലയാളവും. നഗരത്തിലെ ചില ബിസിനസ്സ് ഗ്രൂപ്പുകൾ ചേർന്നു സ്ഥാപിച്ച ബ്രോഡ്വേ കമ്യൂണിക്കേഷൻസ് എന്ന സ്വകാര്യസ്ഥാപനം സർക്കാരിൽനിന്ന് ലേലത്തിൽ പിടിച്ചിരിക്കുന്ന രണ്ടു ഫ്രീക്വൻസികളാണിവ. അറബികഴിഞ്ഞാൽ ഈ നഗരത്തിൽ ഏറ്റവും അധികം ജനങ്ങളുടെ സംസാരഭാഷ എന്ന നിലയിലാണ് ഈ ചാനലുകളുടെ പ്രസക്തി. ലൈവ് ചെയ്യാൻ ഞങ്ങൾ രണ്ടുകൂട്ടർക്കുംകൂടി ഒരു സ്റ്റുഡിയേയുള്ളൂ. അതുകൊണ്ട് ഓരോ മണിക്കൂർ ഇടവിട്ടാണ് ഞങ്ങൾ രണ്ടുകൂട്ടരും ലൈവിൽ വരുക. ഒരു കൂട്ടർ ലൈവിൽ ആയിരിക്കുമ്പോൾ അടുത്ത ടീം റിക്കോഡ് ചെയ്ത പ്രോഗ്രാം എയർ ചെയ്യും. അടുത്ത മണിക്കൂറിൽ തിരിച്ചും. ഓരോ മണിക്കൂർ ഇടവിട്ട് രണ്ടു സ്റ്റേഷനിൽനിന്നും ന്യൂസ് ബുള്ളറ്റിനുണ്ട്. അതും റിക്കോർഡിങ് ആണ്. പക്ഷേ, കേൾവിക്കാർക്ക് അത്ര പെട്ടെന്ന് ഈ സാങ്കേതികക്രമീകരണങ്ങൾ ഒന്നും പിടികിട്ടുകയില്ല. ജോയ്ൻ ചെയ്ത് എത്രയോകാലത്തിനുശേഷമാണ് എനിക്കുതന്നെ എന്തെങ്കിലും ഒന്നു പിടികിട്ടിയത്.

നഗരത്തിൽ ഞങ്ങൾക്ക് മത്സരിക്കാൻ ഇതേ ഭാഷയിലുള്ള മറ്റ് നിലയങ്ങൾ ഒന്നുമില്ലാത്തതിനാൽ ഞങ്ങൾ 'ഓറഞ്ചും' 'ട്യൂൺസും' തമ്മിൽ തമ്മിലാണ് എപ്പോഴും മത്സരം. അവർ ഒരു പുതിയ മ്യൂസിക്പരിപാടി പ്ലാൻ ചെയ്യുമ്പോൾ ഞങ്ങൾ പുതുമയുള്ള ഒരു ലൈവ് ഗെയിം കണ്ടെത്തും. അവർ ഒരു സമ്മാനം പ്രഖ്യാപിക്കുമ്പോൾ ഞങ്ങൾ അതിനേക്കാൾ വലിയ ഒരു ഗിഫ്റ്റ് വൗച്ചർ പ്രഖ്യാപിക്കും. റേറ്റിങ്ങിനെച്ചൊല്ലി ഞങ്ങൾക്കിടയിൽ എന്നും അവസാനിക്കാത്ത തർക്കമാണ്. ഹിന്ദിക്കാണ്കേൾവിക്കാർ

കൂടുതൽ എന്ന് ഞങ്ങൾ. എന്നാൽ മലയാളത്തിനാണ് പരസ്യക്കാർ കൂടുതൽ എന്ന് അവർ. അതുകൊണ്ടുതന്നെ രാജീവൻസാറിനും മാനേജ്മെന്ററിനും ഇത്തിരി താത്പര്യം അവരോട് കൂടുകയുംചെയ്യും. അതിന്റെ ബലത്തിലാണ് അവർ സ്റ്റുഡിയോയിൽ കളിക്കുന്നത്. ഉഗ്രനൊരു ടീമാണ് അവരുടേത്. ഷാരോൺ, മിനേഷ് മേനോൻ, വിജു പ്രസാദ്, അനാമിക, ശീതൾ, മൃദുല, അശ്വതിപിള്ള എന്നിവരാണ് അവരുടെ ട്യൂൺസ് ടീമിലുള്ളത്. അതിൽ വിജു പ്രസാദ്, ശീതൾ എന്നിവർ ന്യൂസിലാണ്. ബാക്കിയുള്ളവർ എന്ററർടൈൻമെന്ററിലും. 'മലയാളം മാഫിയ' എന്നാണ് ഞങ്ങൾ ആ ടീമിനെ രഹസ്യമായും, ദേഷ്യംവരുമ്പോൾ പരസ്യമായും വിളിച്ചാക്ഷേപിക്കുന്നത്.

ഇംതിയാസ് സാർ, ചാരുഹാസൻ, ഷഹബാസ്, സുമയ്യ നസീർ, മീര മസ്കാൻ പിന്നെ ഞാൻ എന്നിവരാണ് ഞങ്ങളുടെ ഓറഞ്ച് ടീമിലുള്ളത്. ഇംതിയാസ് സാറും സുമയ്യ നസീറുമാണ് ന്യൂസ് ടീം. മീര ഒന്നുരണ്ടു ലൈവിനു പുറമേ രാവിലെയും വൈകിട്ടുമുള്ള ഇംഗ്ലിഷ് ന്യൂസും വായിക്കുന്നു. ഞങ്ങൾ സ്ഥിരം ആർട്ടിസ്റ്റിനു പുറമേ നിരവധി ഗസ്റ്റ് ആർട്ടിസ്റ്റുകളും ഇവിടെ പാർട്ട് ടൈം ആയി ഷോ ചെയ്യുന്നുണ്ട്.

മിനിസ്ട്രി ഓഫ് ഇൻഫേർമേഷന്റെ കീഴിലുള്ള ഈ നിലയത്തിൽ ഞങ്ങളുടെ സ്റ്റേഷനുകൾ കൂടാതെ 101.0-യിൽ ബി.ബി.സി. ഉൾപ്പെട വിവിധ ഭാഷയിലുള്ള മറ്റ് 21 സ്റ്റേഷനുകൾകൂടി പ്രവർത്തിക്കുന്നുണ്ട്. കേൾക്കുമ്പോൾ വിവിധ ചാനലുകളാണെങ്കിലും സ്റ്റുഡിയോയും ടെലികാസ്റ്റിങ്ങും ഉൾപ്പെടെയുള്ള ടെക്നിക്കൽ ഫെസിലിറ്റി മുഴുവൻ സർക്കാരിന്റെതായതുകൊണ്ട് ഒരു കുടക്കീഴിൽ പ്രവർത്തിക്കുന്ന 21 ചെറുസ്ഥാപനങ്ങൾ എന്നു വേണമെങ്കിൽ ഞങ്ങളെ വിശേഷിപ്പിക്കാം. ഒരു ഷോപ്പിങ് കോംപ്ലക്സിലെ വിവിധ കടകൾപോലെ. ഒരു സൂപ്പർ മാർക്കറ്റിലെ വിവിധ ഔട്ട്ലെറ്റുകള്പോലെ...

എവിടെ നമ്മൾ ആദ്യമായി എത്തുമ്പോഴും ഇവിടം നമ്മുടേതല്ല എന്നൊരു തോന്നൽ ഉണ്ടാവുക സ്വാഭാവികമല്ലേ...? ഒരു പുതിയ ഭൂമികയുമായി പൊരുത്തപ്പെടാനുള്ള വൈമുഖ്യമാണത്. ഈ സ്ഥലം എന്റേതല്ല, ഈ സംസാരരീതികൾ എന്റേതല്ല, ഈ വൃത്തി എന്റേതല്ല, ഈ മൗനങ്ങൾ എന്റേതല്ല, ഈ ഫോർമാലിറ്റീസ് എന്റേതല്ല എന്നിങ്ങനെ ഒത്തിരി എന്റേതല്ലാത്ത കാര്യങ്ങളുമായി നമുക്ക് ഇടപഴകേണ്ടി വരും. ആ ഇടത്തിനു നമ്മളെ ഉൾക്കൊള്ളാനും ഇത്തിരി സമയമെടുക്കും. അതിനായി നമ്മൾ ചിലതിലേക്ക് അല്പം ഇറങ്ങിച്ചെല്ലേണ്ടി വരും. ചിലപ്പോൾ നമ്മൾ ചിലത് ആർജ്ജിച്ചെടുക്കേണ്ടിവരും. അവസാനം ആ ഇടം നമ്മുടെ സ്വന്തമാവുകയും അതുമായി താദാത്മ്യം പ്രാപിക്കുകയും

ചെയ്യുന്നതുവരെ ആ വിടവ് നിലനില്ക്കുകയും ചെയ്യും.

ആദ്യമായി സ്റ്റുഡിയോയിൽ എത്തിയപ്പോഴാണ് ഞാനത് ശരിക്കും അനുഭവിച്ചത്. വല്ലാത്ത അപരിചിതത്വമാണ് എനിക്ക് ആ സ്റ്റുഡിയോയിൽ അനുഭവപ്പെട്ടത്. ഈ നഗരത്തിലേക്ക് വരുന്നതുവരെ ഇന്ത്യ എന്നുകേട്ടാൽ എനിക്ക് ഭയമായിരുന്നു. ഇന്ത്യക്കാരെ ഞാനെന്നും നമ്മുടെ ശത്രുക്കളായേ കണ്ടിട്ടുള്ളൂ. എന്റെ ഗ്രാമത്തെ, എന്റെ ലാഹോറിനെ എന്റെ ഫൈസലബാദിനെ, എന്റെ പെഷവാറിനെ ആക്രമിക്കാൻ തക്കംപാർത്തിരിക്കുന്ന ശത്രുക്കളായിരുന്നു എനിക്കവർ. എന്റെ അതിർത്തിയിലേക്ക് എപ്പോഴും വെടിയുതിർത്തുകൊണ്ടിരിക്കുന്നവർ. എന്റെ നാട്ടിലെ പാവംപിടിച്ച മീൻപിടിത്തക്കാരെ പിടിച്ചുകൊണ്ടുപോയി തീവ്രവാദികൾ എന്നപേരിൽ കൊന്നുകളയുന്നവർ. എന്റെ അതിർത്തി ഗ്രാമത്തിലൂടെ വിറകുശേഖരിക്കാൻ നടക്കുന്ന പാവങ്ങളെ നുഴഞ്ഞുകയറ്റക്കാർ എന്നപേരിൽ വെടിവച്ചു കൊല്ലുന്നവർ. നിരപരാധികളായ എന്റെ കാശ്മീരിസഹോദരന്മാരെ നിരത്തിനിറുത്തി വെടിവച്ച് കൊന്നിട്ട് ഭീകരവാദികൾ എന്നപേരിൽ ഫോട്ടോ പ്രസിദ്ധീകരിക്കുന്നവർ. ഓരോ ഇന്ത്യാക്കാരനും എന്റെ ശത്രുവായിരുന്നു. അവർ എനിക്ക് ഭീകരരുമായിരുന്നു. ആദ്യമായി സ്റ്റുഡിയോയിൽ ചെന്നപ്പോൾ അവിടെ ഇന്ത്യാക്കാരുടെ ഒരു വൻനിരയുണ്ടെന്നു കണ്ട് സത്യമായും ഞാൻ പേടിച്ചുപോയി. ഇത്രയും ഭീകരന്മാരുടെ ഇടയിലിരുന്ന് നിരപരാധിയായ ഞാനെങ്ങനെ ജോലി ചെയ്യാനാണ്...? ഒരിക്കലും സാധ്യമാവില്ല. അവന്മാർ എല്ലാംകൂടി എന്നെ കൊന്നുതിന്നും... നിശ്ചയം...!

അന്ന് വൈകുന്നേരം മുഴുവൻ ഞാൻ എന്തുചെയ്യണമെന്നാലോചിച്ച് തലപുകച്ചു. ഏറെ ആഗ്രഹിച്ചും വീട്ടിൽ വലിയ കലാപമുണ്ടാക്കിയും കിട്ടിയ ഒരു പണിയാണ്. അത് ഒറ്റദിവസംകൊണ്ട് മതിയായെന്ന് പറയാൻ ഒരു ചമ്മൽ. അതിനു കാരണം ഓഫീസിലെ ഇന്ത്യാക്കാരാണെന്ന് പറയാൻ അതിനേക്കാൾ ചമ്മൽ. ബാബയോടു പറഞ്ഞാൽ എന്നാലിനിപോകേണ്ട എന്ന് ഒറ്റയടിക്ക് പറഞ്ഞുകളയും. എനിക്ക് പോകാനും വയ്യാ പോകാതിരിക്കാനും വയ്യ.

എന്തോ കാരണം ഉണ്ടാക്കി അന്ന് രാത്രി ഞാൻ മാമുവിന്റെ വീട്ടിലേക്കോടി. മാമു ആദ്യമെന്നെ കളിയാക്കി. പിന്നെ ഞാൻ ഗൗരവത്തിലാണെന്നു കണ്ടപ്പോൾ എന്നെ പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചു.

അതൊക്കെ നമുക്ക് സ്വന്തം നാട്ടിലിരിക്കുമ്പോൾ

തോന്നുന്നതാണ് കൂട്ടിൽനിന്ന് പുറത്തുവന്നുകഴിയുമ്പോൾ നമുക്കു മനസ്സിലാവും ലോകത്തിൽ മുഴുവൻ നല്ലവരും ചീത്തയാളുകളുമുണ്ടെന്ന്. അതിന് രാജ്യാതിർത്തി എന്നൊരു മായികരേഖ ഒരു പ്രശ്നമല്ലെന്ന്. അല്ലെങ്കിൽതന്നെ നീ പറയുന്നതുമാതിരി അവരത്ര ഭീകരന്മാരാണെങ്കിൽ അവരോട് പോരടിച്ചു ജയിക്കേണ്ടത് നിന്റെ ഉത്തരവാദിത്വമാണ്. കാരണം നിന്റെയുള്ളിലൂടെ ഓടുന്നത് ഖാൻ രക്തമാണ്. നമ്മുടെ ഖാൻ കുടുംബം ഒരു പോരാട്ടത്തിലും പരാജയപ്പെട്ടിട്ടില്ല. പോയി യുദ്ധം ജയിച്ചുവാ...! നിന്റെ നാവിന് അതിനുള്ള ബലമുണ്ട്...!!

അന്ന് മാമുവിന്റെ ആ ഉത്സാഹപ്പെടുത്തൽ ഇല്ലായിരുന്നെങ്കിൽ ഞാൻ എന്റെ ജോക്കിപ്പണി ആദ്യദിവസംതന്നെ ഉപേക്ഷിക്കുമായിരുന്നു. പ്രതീക്ഷിച്ചതിനേക്കാൾ വളരെ വേഗം ആ സ്റ്റുഡിയോ എന്റെ സ്വന്തമായി അനുഭവപ്പെട്ടു തുടങ്ങി. അവിടത്തെ ഓരോ ദിവസങ്ങളും എനിക്ക് ഹരമായി. അവിടത്തെ ഓരോ നിമിഷങ്ങളും ഞാൻ ആസ്വദിച്ചു.

ഇക്കാലത്തിനിടയിൽ ഒരു ദിവസംപോലും ഞാൻ അനാവശ്യമായി ഒരവധി എടുത്തിട്ടില്ല. എല്ലാവരും വാരാന്ത്യത്തിനായി കാത്തിരിക്കുമ്പോൾ ഞാൻ മാത്രം വാരാദ്യത്തിനായി കാത്തിരിക്കുമായിരുന്നു. ആരെങ്കിലും ലീവിലാണെങ്കിൽ അവരുടെ ഷോ ചെയ്യാൻ മറ്റുള്ളവർക്കൊക്കെ മടിയാണെങ്കിലും അമിതഭാരം സഹിച്ച് ഞാൻ അതു ചാടിവീണ് ഏറ്റെടുക്കുമായിരുന്നു. രാത്രി ലൈവുകൾക്ക് പലർക്കും മടിയാണെങ്കിലും ഞാൻ പത്തുമണിയുടെ 'പില്ലോ മ്യൂസിക്' എന്ന അവസാന ലൈവിനും ഇരുന്നുകൊടുക്കും.

'ഇക്കണക്കിനു പോയാൽ ബാജി മിക്കവാറും താമസം സ്റ്റുഡിയോയിലേക്ക് മാറ്റിയേക്കും.' എന്ന് നവാസും 'സത്യം പറ ബാജി, അവിടെ ആരോടാണിത്ര പ്രണയം...?' എന്ന് ഫർഹാനയും എന്നെ കളിയാക്കുമായിരുന്നു. അത്രയ്ക്കായിരുന്നു എന്റെ സ്റ്റുഡിയോഭ്രാന്ത്.

പക്ഷേ, ഇപ്പോൾ അങ്ങോട്ട് പോകാൻ ഒരുത്സാഹവും എനിക്കു തോന്നാറില്ല. ഡ്രൈവർ വന്ന് മിസ്ഡ് കോൾ അടിക്കുമ്പോൾ വൈമനസ്യത്തിന്റെ ഒരു ഭാരം നെഞ്ചിലേക്ക് എടുത്തുവച്ചുകൊണ്ടാണ് ഇപ്പോഴത്തെ ഓരോ പ്രഭാതങ്ങളിലും ഞാൻ വീട്ടിൽനിന്നിറങ്ങുന്നത്.

# കാറ്റ്ൽക്ലാസ് മെർസിഡസ്

പരമാവധി പതിനാറുപേർക്കിരിക്കാവുന്ന ടൊയോട്ടായുടെ ഒരു മിനിബസാണ് ഞങ്ങളുടെ ഓഫീസ് വാഹനം. അതിനു ഞങ്ങളിട്ടിരിക്കുന്ന വിളിപ്പേരാണ് കാറ്റ്ൽക്ലാസ് മെർസിഡസ്. അതിന് ഇതിനേക്കാൾ ഉചിതമായ മറ്റൊരു പേര് നല്കാനില്ല. ഒന്നാന്തരം കന്നാലിവണ്ടിതന്നെ. പുറത്തുനിന്നു കാണാൻ അതിസുന്ദരമാണെങ്കിലും അകത്തെ സ്ഥിതി തുലോം മോശമാണ്. അതിലെ എ.സി. ഒന്ന് തണുക്കണമെങ്കിൽ അന്നത്തെ നമ്മുടെ നക്ഷത്രഫലം നന്നായിരിക്കണം. വാരഫലം നന്നായാലും ഇല്ലെങ്കിലും ആഴ്ചയിൽ രണ്ടു ദിവസമെങ്കിലും അത് വഴിയിൽ പനിപിടിച്ചു കിടക്കും.

യൂനിസ് എന്നൊരു പാവത്താനായിരുന്നു ഞങ്ങളുടെ ഡ്രൈവർ. മാഡം പുതിയ വണ്ടിയാണ്. പക്ഷേ, ഇഞ്ചിനെന്തോ ഒരു ചെറിയ കുഴപ്പം എന്ന് പാവം എപ്പോഴും വണ്ടിയെ ന്യായീകരിച്ചുകൊണ്ടേയിരിക്കും.

എട്ടുമണിയിലെ ലൈവിനു കയറാൻ കൃത്യം ആറ് അൻപതാവുമ്പോൾ യൂനിസ് ഞങ്ങളുടെ വീടിനു മുന്നിലെത്തി മിസ്ഡ് കോൾ അടിക്കും. ഒരു മിനിറ്റു കാക്കും. ഒരു മിസ്ഡ്കോൾകൂടി തരും. അതിനിടെ ഓടിയിറങ്ങിച്ചെന്നോണം. അല്ലെങ്കിൽ യൂനിസ് അവന്റെ പാട്ടിനുപോകും. അവനെ കുറ്റംപറഞ്ഞിട്ട് കാര്യമില്ല നൂറു ഗല്ലികൾ കറങ്ങി, സർവ്വജോക്കികളുടെയും വീടിനു മുന്നിൽ കാവൽകിടന്ന്, നഗരത്തിലെ മുഴുവൻ ട്രാഫിക് ബ്ലോക്കുകളും തിന്ന് സർവ്വ സിഗ്നലുകളിലും രണ്ടുവട്ടം വീതം ചുവപ്പുവീഴുന്നതും കണ്ട് സ്റ്റുഡിയോയിൽ എത്തുമ്പോഴേക്കും മിക്കദിവസങ്ങളിലും എട്ടുമണി കഴിഞ്ഞിരിക്കും. സ്വിച്ച് ബോർഡിലിരിക്കുന്ന കപിൽ ഭായിയോ ആസിഫ് ഭായിയോ ആഡ് കൂട്ടിയിട്ടോ എന്തെങ്കിലും പാട്ടിട്ട് കവർ ചെയ്തോ ഞങ്ങൾ ചെല്ലുന്നതും കാത്തിരിക്കുകയാവും. ഓടിച്ചെന്ന്

നേരിട്ട് ഓൺ എയറിലേക്ക് അങ്ങ് കയറുകയാണ് ഞങ്ങൾ. അതിന്റെപേരിൽ പാവം യൂനിസ്സിന് ഇംതിയാസ് സാറിന്റെ കയ്യിൽനിന്ന് തെറിവിളികേൾക്കാത്ത ദിവസമില്ലായിരുന്നു.

അതുപോലെതന്നെ ഉച്ചയ്ക്കും. മോർണിങ് ഷോ കഴിഞ്ഞാൽ നഗരം ചുറ്റി ഞാൻ ഫ്ലാറ്റിലെത്തുമ്പോഴേക്കും സമയം നാലോ അഞ്ചോ കഴിയും. സർവ്വ എണ്ണത്തിനെയും ഇറക്കിയതിനുശേഷമാണ് എന്നെകൊണ്ടുവിടുന്നത്. എനിക്കുശേഷം ആ ബസ്സിൽനിന്നിറങ്ങാൻ ഐ.ടി.സെക്ഷനിലുള്ള ഒരു പാവം ശ്രീലങ്കക്കാരൻ പയ്യൻ മാത്രമേയുള്ളൂ. രാവിലെ ആദ്യമെടുത്തത് എന്നെയാണ്. അതുകൊണ്ട് ഉച്ചയ്ക്ക് ആദ്യം വിടണമെന്നൊരു ന്യായമായ ആവശ്യം ഞാൻ നിരന്തരം ഉന്നയിക്കുന്നതാണ്. മലയാളം മാഫിയ ഒറ്റക്കെട്ടായിനിന്ന് അതിനെ എതിർക്കും. പിന്നൊരു സൗജന്യമെന്നോണം മാസത്തിൽ ഒന്നോരണ്ടോ പ്രാവശ്യം അവരത് അനുവദിക്കും. പക്ഷേ, അതിനു പകരം അവർക്ക് വഴിയിൽ എവിടെനിന്നെങ്കിലും സമൂസയോ ജ്യൂസോ വാങ്ങിക്കൊടുത്തേക്കണമെന്നാണ് കരാർ.

ഞാൻ ജോയിൻ ചെയ്ത കാലത്ത് കാറ്റ്ൽക്ലാസ്സിലെ മലയാളംമാഫിയയുടെ ആധിപത്യം അതിഭീകരമായിരുന്നു. ബസ്സിൽ കയറിയാൽ ഉടൻ തുടങ്ങും 'പാട്ടയിൽ കല്ലിട്ട് കിലുക്കുന്നതു പോലെയുള്ള' അരോചകമായ ചിലപ്പ്. തങ്ങൾ പറയുന്നതെന്തെന്ന് മറ്റാർക്കും മനസ്സിലാവാതിരിക്കാൻവേണ്ടി ഇംഗ്ലീഷിലെയോ ഹിന്ദിയിലെയോ ഒരു വാക്കുപോലും ഉപയോഗിക്കാതെ മലയാളഭാഷയിൽ മാത്രം (അതിനെ പിൻപറ്റി അവർപിന്നെ അങ്ങനെ ഒരു പ്രോഗ്രാമും തുടങ്ങിയിരുന്നു.) സംസാരിക്കുന്നതിൽ അവർ കേമന്മാർ ആയിരുന്നു. ദിവസം മുഴുവൻ മൈക്രോഫോണിന്റെ മുന്നിലിരുന്ന് ചിലയ്ക്കുന്നതല്ലേ. ഇനിയെങ്കിലും ആ നാവിനിത്തിരി റെസ്റ്റു കൊടുക്കു പ്ലീസ്... എന്ന് ഞാൻ കെഞ്ചും. അതു മുഴുവൻ നാട്ടുകാർക്ക് വേണ്ടിയായിരുന്നു, ഇത് ഞങ്ങൾക്കുവേണ്ടി എന്ന് അവർ പ്രതികരിക്കും.

അവന്മാർ പറഞ്ഞു ചിരിക്കുന്നതത്രയും തന്നെക്കുറിച്ചാണെന്ന് നിരന്തരം പഴിപറയുമായിരുന്ന ഒരു മൊറോക്കൻ സ്റ്റാഫ് ഞങ്ങൾക്കുണ്ടായിരുന്നു. അതിന്റെ പേരിൽ അവൾ അവസാനം രാജിവച്ചുപോവുകയും ചെയ്തു. അത് സ്വന്തം ഗ്രൂപ്പിലല്ലാത്തവരെ പുകച്ചു ചാടിക്കാനുള്ള മലയാളം മാഫിയയുടെ ഒരു സ്ഥിരം അടവാണെന്ന് പിന്നീടാണെനിക്ക് മനസ്സിലാവുന്നത്. ഞാൻ ചെന്നതിനുശേഷം മൂന്നിലധികംപേരെ അവറ്റകൾ അങ്ങനെ ചാടിച്ചുവിട്ടിട്ടുമുണ്ട്. എന്റെ അടുത്തുമാത്രമാണ് അവരുടെ

സൂത്രപ്പണി ഒന്നും വിലപിടിക്കാതെപോയത്.

ജൊവാനയെന്നും ഐറിൻ എന്നും പേരായ രണ്ടു ഫിലിപ്പീനികൾ ഞങ്ങളുടെ വണ്ടിയിൽ വരുന്നുണ്ട്. അഡ്മിൻ സ്റ്റാഫാണ്. 'ശശികല' എന്നും 'പുഷ്പലത' എന്നുമാണ് മലയാള മാഫിയ അവരെ വിളിക്കുന്നത്. അത് ആ പാവങ്ങൾക്ക് അറിയില്ലതാനും. അവരിരുവരും വണ്ടിയിൽ കയറിയാലുടൻ ഹെഡ്ഫോൺ എടുത്ത് ചെവിയിൽ തിരുകി പാട്ട്കേൾക്കാൻ തുടങ്ങും. പിന്നെ മാഫിയസംഘം വണ്ടിക്കുള്ളിൽ തലകുത്തി മറിഞ്ഞാലും അവർ മൈന്റ് ചെയ്യുകപോലുമില്ലായിരുന്നു.

എനിക്കങ്ങനെ ബഹളങ്ങൾക്ക് നടുവിലിരുന്ന് പാട്ട് കേൾക്കാനാവില്ല. അറിയാതെ എന്റെ മനസ്സ് അവരുടെ സംസാരങ്ങളിലേക്ക് ചെവികൂർപ്പിച്ചു പോകും. ഇനി മേലിൽ കാറ്റ്ൽക്ലാസ് സംസാരങ്ങൾ എല്ലാവർക്കും മനസ്സിലാവുന്ന തരത്തിൽ പൊതുഭാഷയിലാക്കണമെന്നും നിങ്ങളുടെ തമാശകൾ ആസ്വദിക്കാനുള്ള അവകാശം എനിക്കും ഉണ്ടെന്നും ഒരു വാദം ആ യാത്രയുടെ തുടക്കങ്ങളിൽ ഞാൻ ഉന്നയിച്ചുനോക്കി. പക്ഷേ, മലയാളം മാഫിയ അതിനു തീരെ ചെവിതന്നില്ല. വളരെ അപൂർവ്വം ഘട്ടങ്ങളിൽ മാത്രം അവർ സംസാരം ഹിന്ദിയിലോ ഇംഗ്ലീഷിലോ ആക്കും, അതിൽ പക്ഷേ, നിശ്ചയമായും എന്നെയോ ഷഹബാസിനെയോ ചൊടിപ്പിക്കാനുള്ള എന്തെങ്കിലുമൊന്ന് ഒളിപ്പിച്ചുവച്ചിട്ടുണ്ടാവും. ഷഹബാസ് പയ്യനാണ്. അവൻ അങ്ങനെയൊന്നും വിട്ടുകൊടുക്കുന്നവനല്ല. മലയാളം മാഫിയ ഒന്നു പറഞ്ഞാൽ അവൻ പത്ത് പറയും. അവന്റെ കൂടെ ഞങ്ങളുടെ അറബി ട്രാൻസ്ലേറ്റർ ഹസനും കൂടും. പിന്നെ കേമമാണ്. തുടക്കത്തിൽ അവരുടെ ഈ തർക്കങ്ങളിൽ ഞാൻ വെറും കേൾവിക്കാരിയായി ഇരിക്കുകയേ ഉണ്ടായിരുന്നുള്ളൂ. പിന്നെ പതിയെപ്പതി ഞാൻ ഷഹബാസിന്റെയും ഹസന്റെയും പക്ഷത്തുചേർന്നു. അതു പലപ്പോഴും അവരുടെ വാദങ്ങളോടുള്ള യോജിപ്പ് എന്നതിനേക്കാൾ മലയാളം മാഫിയയെ എതിർക്കുക എന്ന പരമമായ ഉദ്ദേശ്യം വച്ചുകൊണ്ടുള്ളതായിരുന്നു.

ഞങ്ങളെ എരികേറ്റുന്ന ദിവസം ഒരുപക്ഷേ, നമ്മൾ ഇന്ത്യയോട് ക്രിക്കറ്റുകളിയിൽ തോറ്റുപോയിരിക്കും. അതിർത്തിയിൽ നമ്മുടെ പട്ടാളം ആകാശത്തേക്ക് ഒരു വെടി പൊട്ടിച്ചിരിക്കും അല്ലെങ്കിൽ ഇരു രാജ്യങ്ങളിൽ ഏതെങ്കിലുമൊന്ന് ഒരു മിസൈൽ പരീക്ഷണം നടത്തിയിരിക്കും. ഇന്ത്യയിൽ എവിടെയെങ്കിലും ഒരു ഭീകരാക്രമണം നടന്നിരിക്കും. ഏതെങ്കിലും ഒരു വിദേശകാര്യമന്ത്രി എന്തെങ്കിലും വിവാദപ്രസ്താവന നടത്തിയിരിക്കും. സർവ്വതിന്റെയും

ഉത്തരവാദിത്വം മുഴുവൻ ഞാൻ ഏറ്റെടുക്കണം. നിനക്കറിയാമല്ലോ എന്റെ സ്വഭാവം. കഴുത്തുപോയാൽ ഞാൻ സമ്മതിക്കുമോ...? മുഴുത്ത അടിയിലാവും അന്നത്തെയാത്ര അവസാനിക്കുക. ചില ദിവസം ഞാൻ പരമാവധി അടങ്ങാൻ നോക്കും. പക്ഷേ, പട്ടിയുടെ വായിൽ കോലിട്ടിളക്കി കടി വാങ്ങുന്നതുപോലെ എന്റെ നാവിന്റെ ഗുണം അറിയാതെ അവന്മാർ നിറുത്തുകില്ല. എന്നെ ചൊടിപ്പിക്കാനായി അവർ എന്തെങ്കിലും ഒരു വിഷയം കാറ്റ്ൽക്ലാസ് ചർച്ചയിലേക്ക് എടുത്തിടും. മലയാളവിഭാഗം ന്യൂസ്കോർഡിനേറ്റർ വിജു പ്രസാദാണ് അതിനു മുന്നിൽ നില്ക്കുന്നത്. അള്ളാ... അതിനെ സമ്മതിക്കണം. ഇന്ത്യയെപ്പോലെ സർവ്വഗുണസമ്പന്നമായ ഒരു രാജ്യം ലോകത്തിൽ വേറെ എവിടെയുമില്ലെന്നാണ് വിചാരം. വിമാനവും റോക്കറ്റും ഇന്റർനെറ്റും ടെസ്റ്റ്യൂബ്ശിശുവും മൊബൈലും ഒക്കെ പുരാതനകാലത്തു തന്നെ ഇന്ത്യക്കാർക്കറിയാമായിരുന്നു എന്നാണ് വിദ്വാന്റെ വാദം. പാവം ഷഹബാസും ഹസനും അതൊക്കെ കേട്ട് അദ്ഭുതത്തോടെ മിണ്ടാതെയിരിക്കും. ഞാൻ പക്ഷേ, വിടുമോ..? എനിക്ക് ചരിത്രം അറിയാം. ഇവന്റെയൊക്കെ വിടുവായത്വത്തിനു മുന്നിൽ അണ്ണാക്കു കാട്ടി ഇരിക്കേണ്ട ഗതികേട് എനിക്കില്ല.

അയ്യായിരം വർഷത്തിനിടയിൽ ലോകത്തിൽ മറ്റൊരു രാജ്യത്തെയും ആക്രമിക്കാത്ത ഏകരാജ്യമാണ് ഇന്ത്യ എന്നതാണ് എന്നെ ശരിക്കും ചൊടിപ്പിക്കുന്ന വിജുപ്രസാദിന്റെ സ്ഥിരം പ്രസ്താവനകളിൽ മറ്റൊന്ന്. ആദ്യം കുറെക്കാലം ഞാൻ അത് കേട്ടില്ലെന്നമട്ടിൽ മിണ്ടാതിരുന്നു. പിന്നൊരു ദിവസം ഞാനങ്ങ് കൊടുത്തു. കുറെക്കാലമായി ഇത് ഞാനീവണ്ടിയിൽ കേൾക്കാൻ തുടങ്ങിയിട്ട്. ശരിയാണ്. നൂറുശതമാനം ശരിയാണ്. ഇക്കാലത്തിനിടയിൽ നിങ്ങൾ ഒരു പുറം രാജ്യക്കാരെയും ആക്രമിച്ചിട്ടില്ല. കാരണം അതിനു സമയം കിട്ടിയില്ല. ആക്രമിച്ചതു മുഴുവൻ ഉള്ളിലുള്ളവരെത്തന്നെയാണ്. അവരെ മുഴുവൻ കൊന്നൊടുക്കിയിട്ട് വേണമല്ലോ പുറത്തുള്ളവരിലേക്ക് കടക്കാൻ- അതിൽപിന്നെയാണ് അവന്മാരൊന്നടങ്ങിയത്. എന്നെ അവർക്കൊപ്പം കൂട്ടാൻ തുടങ്ങിയത്... എന്തൊരു രസമായിരുന്നെന്നോ അന്നൊക്കെ ഞങ്ങളുടെ ബസ് യാത്രകൾ. ഒന്നൊന്നര മണിക്കൂർ പോയിക്കിട്ടുന്നതറിയില്ല.

പക്ഷേ, ഇന്നലെ ഷോ കഴിഞ്ഞ് കാറ്റ്ൽക്ലാസ്സിൽ ചെന്നു കയറിയപ്പോഴാണ് ശരിക്കും സങ്കടം തോന്നിയത്. വണ്ടിയിലെ ആഹ്ലാദങ്ങളൊക്കെ അസ്തമിച്ചുപോയിരിക്കുന്നു. പഴയ തർക്കവും ബഹളവും ഒന്നുമില്ല. എല്ലാവരും മ്ലാനതയിലാണ്. യൂനിസ്സിന്റെ സ്ഥാനത്ത് മറ്റൊരാൾ ഡ്രൈവറായി വന്നിരിക്കുന്നു. ഒരുദിവസം

ജോലിക്കിടയിൽ വഴക്കുണ്ടാക്കി ഇറങ്ങിപ്പോയതാണ് യൂനിസ്. പിന്നെ എവിടെ എന്ന് ആർക്കും അറിയില്ല. എന്നും എനിക്കൊപ്പംനിന്ന് മലയാളം മാഫിയയോട് പോരാടിയിരുന്ന ഹസന്റെ മുൻസീറ്റ് ആർക്കും വേണ്ടാതെവണ്ണം ഒഴിഞ്ഞു കിടക്കുന്നു. ഷഹബാസിനും പഴയ ഉന്മേഷമൊന്നുമില്ല. സമരകാലത്ത് വെക്കേഷനുപോയ ജൊവാന ഇനിയും മടങ്ങിവന്നിട്ടില്ല. ഏറ്റുമുട്ടാൻ ആരുമില്ലാത്തതുകൊണ്ട് മലയാളം മാഫിയയ്ക്കും പഴയ ഉത്സാഹമൊന്നുമില്ല. അവരുടെ സംസാരമത്രയും പതിഞ്ഞ ശബ്ദത്തിലായിരിക്കുന്നു. അതൊരുപക്ഷേ, എന്നോടുള്ള സഹതാപമാവാം. ഹസനെ ഓർത്തുള്ള ദുഃഖമാകാം. കാണാതായ യൂനിസ്സിക്കുറിച്ചുള്ള വേവലാതിയാവാം. അവനവന്റെ നിലനില്പ് ഓർത്തുള്ള ആധിയുമാകാം. എന്തായാലും വണ്ടിയിലെ ആ പഴയ ആഹ്ലാദവും ഉല്ലാസവും ഒക്കെ എങ്ങോപോയി മറഞ്ഞിരിക്കുന്നു. ഒന്നും ഇനി പഴയതുപോലെ ആവില്ല എന്നൊരു തോന്നലിന്റെ നിഴൽ എല്ലാവരെയും ബാധിച്ചിരിക്കുന്നു. ജാവേദ്, ഈ നഗരത്തിനുണ്ടായിരുന്ന ആഹ്ലാദത്തിന്റെ മുഖം എവിടെയോ നഷ്ടപ്പെട്ടുപോയിരിക്കുന്നു. ഇതിപ്പോൾ ഒരു പേടിയുടെ നഗരമാണ്...!

## ഒറ്റത്തുരുത്ത്

സ്റ്റുഡിയോയിലെ തിരക്കിനിടയിൽ ഒന്നും ഓർക്കാൻ സമയം കിട്ടില്ല. എന്നാൽ തിരിച്ചുചെല്ലുമ്പോൾ ഒഴിഞ്ഞുകിടക്കുന്ന മുറിയാണ് ശരിക്കും ശൂന്യത അനുഭവിപ്പിക്കുക. അതുവരെ എങ്ങനെയെങ്കിലുമൊക്കെ പിടിച്ചുനില്ക്കാം. ഒറ്റയ്ക്കാവുമ്പോൾ ഓർമ്മകളുടെ തേനീച്ചകൾ കണ്ണിനുചുറ്റും ഇങ്ങനെ വട്ടമിട്ടു പറന്നുകൊണ്ടിരിക്കും. എത്ര മറക്കാൻ ശ്രമിച്ചാലും മനസ്സിന്റെ മടക്കുകളിലേക്ക് ഓടിയോടിയെത്തുന്ന ചില കാഴ്ചകളുണ്ട്. അതിനെ അതിജീവിക്കുകയാണ് ഏറ്റവും പ്രയാസം. സാധാരണ ഞാൻ ചെല്ലുമ്പോൾ ബാബ ഈ സോഫയിൽ കിടന്ന് ടി.വി. കാണുന്നുണ്ടാവും. എനിക്കുള്ള ചായ കപ്പിലാക്കി അടച്ചുവച്ചിരിക്കും. രാത്രിയിലേക്കുള്ള ആഹാരമത്രയും പാകം ചെയ്തു വച്ചു കഴിഞ്ഞിരിക്കും. വേണ്ട ഞാൻ ചെയ്തോളാം എന്ന് എത്ര പറഞ്ഞാലും കേൾക്കില്ല. അത് ബാബയ്ക്ക് തനിയെ ചെയ്താലേ സുഖം കിട്ടൂ. നീണ്ട ഇരുപത്തിരണ്ടു വർഷക്കാലം ബാബ തനിയെയാണ് ഈ നഗരത്തിൽ ജീവിച്ചത്. ജോലി കഴിഞ്ഞുവന്ന് തനിയെ ആഹാരം പാകംചെയ്ത്, തനിയെ തുണി അലക്കി, തനിയെ ഇസ്തിരിയിട്ട്, തനിയെ കിടക്കവിരിച്ച് ഒരു തനിയെജീവിതം. തങ്ങളുടെകൂടെ വന്ന് താമസിക്കാൻ ബഡാതായ പലവട്ടം ഉപദേശിച്ചെങ്കിലും അന്നൊന്നും ബാബ അനുസരിച്ചില്ല. കുടുംബത്തിന് വിസ എടുത്തുകൊണ്ടുവന്ന് കൂടെതാമസിപ്പിക്കാൻ പറഞ്ഞിട്ടും കേട്ടില്ല. ആദ്യകാലത്ത് തന്റെ വരുമാനത്തിൽനിന്നുകൊണ്ട് ഇതുപോലെ ഒരു വലിയ നഗരത്തിൽ കുടുംബത്തെ പോറ്റാനാവില്ലെന്ന് ബാബ മനസ്സിലാക്കിയിരിക്കണം. പിന്നെ അതിനുള്ള സ്ഥിതിയായപ്പോഴേക്കും തനിയെ ജീവിച്ച് ബാബയ്ക്കു ശീലമായിക്കഴിഞ്ഞിരുന്നു. ഞാൻ വന്നപ്പോഴും പുറത്ത് വല്ല ഫ്ലാറ്റുമെടുത്ത് കൂടിക്കോളാമെന്ന് ബാബ പറഞ്ഞുനോക്കിയതാണ്. പക്ഷേ, പ്രായപൂർത്തിയായ ഒരു

പെൺകുട്ടിക്കൊപ്പം അങ്ങനെ തനിച്ചു വേണ്ട, നീ ജോലിക്കുപോയാൽ പിന്നെ ആരുണ്ട് അവൾക്കൊപ്പം എന്ന് ചാച്ചാമാരും തായമാരും മാമുമാരും ഒന്നിച്ചുനിന്ന് എതിർത്തതോടെയാണ് ബാബ വഴങ്ങുന്നതും ഞങ്ങൾ ഈ തായഘറിലേക്കു വരുന്നതും.

ജീവിതം എങ്ങനെയായിത്തീരുമെന്ന് ഒരാശങ്ക തായഘറിലേക്കുവരുമ്പോൾ എനിക്കുമുണ്ടായിരുന്നു. അതുവരെ വല്ലപ്പോഴും അവധിക്ക് വരുമ്പോൾ മാത്രം കണ്ട് പരിചയമുള്ള ചാച്ചമാരും മാമുമാരും ചാച്ചികളും മാമികളുടെയും ഒക്കെ കൂടെയുള്ള ഒത്തുജീവിതത്തെക്കുറിച്ചുള്ള ആശങ്ക. മായുടെ അടുത്തുനിന്ന് ആദ്യമായി മാറിനില്ക്കുകയാണ്. എന്തൊക്കെയായാലും മാ നല്കുന്ന പരിഗണനയും സ്നേഹവും മറ്റെവിടെനിന്നും പ്രതീക്ഷിക്കുക വയ്യല്ലോ.

പല ഫ്ലാറ്റുകളായി വേർതിരിച്ച ഒരു വലിയ വീടാണ് ഞങ്ങളുടെ തായഘർ. ആറു കുടുംബങ്ങളാണ് ഇവിടെയുള്ളത്. അവർക്ക് എല്ലാം കൂടി പതിന്നാല് കുട്ടികൾ. ബന്ധത്തിലും സ്വന്തത്തിലുംപെട്ട വേറേ നാല് ആണുങ്ങൾ ഒരു മുറിയിൽ കഴിയുന്നു. പൊതുവായ ഇടം വിസിറ്റിങ് കം ഡൈനിങ് ഏരിയയും താഴത്തെ അടുക്കളയും മാത്രമാണ്. ബഡാതായയും ഛോട്ടാതായയും ഉൾപ്പെടെ മൂന്നു കുടുംബങ്ങൾ താഴെയും ഞാനും ബാബയും വേറേ രണ്ട് ചാച്ചമാരും ഉൾപ്പെടെ മൂന്നുകുടുംബങ്ങൾ മുകളിലുമാണ് താമസിക്കുന്നത്. മുകളിലുള്ളവർക്ക് അത്യാവശ്യം കോഫി ഉണ്ടാക്കാനോ വൈകിട്ട് രണ്ട് ചപ്പാത്തി ഉണ്ടാക്കാനോ ഉള്ള പാകത്തിന് മുകളിലും ഒരു ചെറിയ കിച്ചൻ ഉണ്ട്. ആഹാരസമയത്തോ ആരെങ്കിലും അതിഥികൾ വരുമ്പോഴോ മാത്രമാണ് എല്ലാവരും ഒന്ന് ഒത്തുകൂടുക. അല്ലെങ്കിൽ എല്ലാവരും അവരവരുടെ ഫ്ലാറ്റുകളിൽ ഒതുങ്ങിക്കൂടും. അങ്ങനെ പ്രത്യക്ഷത്തിൽ ഒരു വലിയ കൂട്ടുകുടുംബസ്ഥിതിയാണെങ്കിലും എല്ലാവർക്കും അവരവരുടെ സ്വകാര്യത സൂക്ഷിക്കാൻ ഈ വീട്ടിൽ കഴിയുന്നുണ്ട് എന്നതാണ് ഇതിന്റെ പ്രത്യേകത. ഇങ്ങ് ദൂരെ ഒരു നഗരത്തിലാണെങ്കിലും സഹോദരന്മാർ എല്ലാം ഒരു വീട്ടിൽതന്നെ കഴിയണമെന്നും അതേസമയം ആരുടെയും സ്വകാര്യതകൾ അപഹരിക്കരുതെന്നും ബഡാതായയുടെ സ്വപ്നവും പദ്ധതിയുമായിരുന്നു. അദ്ദേഹംതന്നെയാണ് അതിനായി ഈ വീട് കണ്ടുപിടിച്ചതും അത്യാവശ്യം മാറ്റങ്ങൾവരുത്തി ഫ്ലാറ്റുകളായി വേർതിരിച്ചതും. അതുകൊണ്ടാവും ബന്ധുമിത്രാദികളുടെയും പരിചയക്കാരുടെയും ഇടയിൽ ഈ വീടിന് 'തായഘർ' എന്നൊരു പേര് വീണിരിക്കുന്നത്.

ഒരു ചെറിയ സിറ്റിങ് ഏരിയ. ഒരു ബെഡ്റൂം. ഒരു ബാത്ത്റൂം. ഇത്രയുമാണ് ഞാനും ബാബയും അടങ്ങിയ കുഞ്ഞുലോകത്തിന് ഈ തായഘരിൽ അനുവദിച്ചുകിട്ടിയ സ്ഥലം. വളരെ ചെറിയ ഇടമാണെങ്കിലും ആദ്യമായി കണ്ടപ്പോൾതന്നെ അതെനിക്കു നന്നേ ബോധിച്ചു. ബെഡ്റൂമിന് ഒരു ചെറിയ ബാൽക്കണിയുണ്ട്. അത് ഒരു ഹൈവേയുടെ സൈഡിലേക്കാണ് തുറക്കുന്നത്. റോഡിലെ ശബ്ദംകാരണം എല്ലാവരും ഉപേക്ഷിച്ച മുറിയാണിതെന്നു പിന്നീടാണെനിക്ക് മനസ്സിലായത്. പക്ഷേ, എനിക്കതു നന്നേപിടിച്ചു. എത്രനേരം വേണമെങ്കിലും ബാൽക്കണിയിൽ പോയിരുന്ന് ആകാശം കാണാം. ആകാശത്തിലൂടെ പോകുന്ന പക്ഷികളെയും വിമാനങ്ങളെയും കാണാം. താഴെ വഴികാണാം. വഴിയിലൂടെ വരുന്ന വണ്ടികൾ കാണാം അതിലൂടെ പോകുന്ന മനുഷ്യരെകാണാം. ദൂരെ നഗരത്തിലെ വലിയ കെട്ടിടങ്ങളുടെ മുഖപ്പുകളും അവയ്ക്കു മുകളിൽ സദാ മിന്നിക്കൊണ്ടിരിക്കുന്ന ലൈറ്റും കാണാം. ഹൈവേ കഴിഞ്ഞാൽ തൊട്ടപ്പുറത്ത് ഒരു ചെറിയ പാർക്കാണ്. മനോഹരമായി പുൽമെത്ത വിരിച്ച ആ പാർക്കിൽ വൈകിട്ടായാൽ ആളുകളുടെ ഒരു ബഹളമാണ്. നടക്കാൻ വരുന്നവർ, കുട്ടികളെയും കൊണ്ട് കളിപ്പിക്കാൻ വരുന്നവർ, ഊഞ്ഞാലാടാൻ വരുന്നവർ, ബാഡ്മിന്റൺ കളിക്കാൻ വരുന്നവർ, കസർത്തുകൾ കാണിക്കുന്ന ചെറുപ്പക്കാർ, ഫുട്ബോള് കളിക്കുന്ന പയ്യന്മാർ, വെറുതേ വർത്തമാനം പറഞ്ഞിരിക്കുന്ന ദമ്പതികൾ. കുറേക്കൂടി സന്ധ്യയായാൽ ഒന്നിച്ചിരുന്ന് കഴിക്കാൻ ആഹാരവുമായി വരുന്ന അവരുടെ പ്രണയങ്ങൾ. പിണക്കങ്ങൾ. ഒക്കെ ഒരു രസമാണ്. ഒരു വലിയ ലോകത്തേക്ക് തുറക്കുന്ന ഒരു കിളിവാതിലാണ് ആ ബാൽക്കണി എന്നാണ് എനിക്കു തോന്നിയത്. എന്റെ സ്വപ്നത്തിലെ ഒരു ഫ്ലാറ്റായിരുന്നു അത്.

എനിക്ക് ബെഡ്റൂം വിട്ടു തന്നിട്ട് ബാബ മുൻമുറിയിൽ ഒരു ചെറിയകട്ടിലിട്ട് അവിടെയായിരുന്നു കിടക്കുന്നത്. ഡ്രസ്സ് മാറാനോ, ഇസ്തിരിയിടാനോ മറ്റോ ബാബ എന്റെ മുറിയിലേക്ക് വല്ലപ്പോഴും കയറിയാലായി. അല്ലെങ്കിൽ അവിടെ ടി.വി.യ്ക്കു മുന്നിൽ ബാബ കഴിഞ്ഞുകൊള്ളും. ഓർക്കുമ്പോൾ ശരിയാണ്. ഇവിടത്തെ ജീവിതം തുടക്കത്തിൽ പരമബോറായിരുന്നു. അത്രയൊന്നും ആത്മബന്ധമില്ലാത്ത ബാബയും മകളും ഒരു ഫ്ലാറ്റിൽ ഒറ്റയ്ക്കായാൽ എന്തു പറയും...? ഇരുപതിലേറെ വർഷക്കാലത്തെ അകലം ഞങ്ങൾക്കിടയിൽ ഒരു വലിയ വിടവ് സൃഷ്ടിച്ചിരുന്നു. അതിന്റെകൂടെ ബാബയാണെങ്കിൽ സംസാരത്തിൽ പണ്ടേ പിശുക്കനുമായിരുന്നു. പ്രായപൂർത്തിയായ മകളാണ് കൂടെ

നില്ക്കുന്നത് എന്നതുകൊണ്ട് ആ പിശുക്കത്തരം ഇത്തിരി കൂടുകയുംചെയ്തു. ഒരുമാതിരി പട്ടാളക്യാമ്പിലെ നിശ്ശബ്ദതയും ഗൗരവവുമായിരുന്നു തുടക്കത്തിൽ ഞങ്ങളുടെ ഫ്ലാറ്റിന്റെ സ്വഭാവം. പിന്നെ മാമുമാരുടെയും ചാച്ചമാരുടെയും ഫ്ലാറ്റുകളിലേക്ക് കയറിച്ചെല്ലുമ്പോഴോ ആഹാരമേശയിൽ എല്ലാവരും ഒത്തുകൂടുമ്പോഴോ ആണ് ഞങ്ങൾ ഇരുവരും ആ ശ്വാസം ഒന്ന് അയച്ചുവിടുക. പക്ഷേ, അധികംകാലം ആ ബലംപിടിത്തം തുടരാൻ ഞാൻ ബാബയെ അനുവദിച്ചില്ല. ആറുമാസംകൊണ്ട് ഞാൻ ബാബയെ എന്റെ വശത്താക്കി. ബാബ പതിയെ എന്റെ മുന്നിൽഅലിഞ്ഞു. മനസ്സുതുറന്നു സംസാരിക്കാനും പരിസരംമറന്നു ചിരിക്കാനും തുടങ്ങി.

ആ ദിവസങ്ങളിലൊന്നിൽ ബാബ ഓർമ്മിച്ചെടുത്ത് പറഞ്ഞ എന്റെയൊരു ബാല്യകാലതമാശ പെട്ടെന്നെന്തോ ഞാനിന്ന് ഫ്ലാറ്റിലേക്ക് കയറിവന്നപ്പോൾ ഓർത്തുപോയി... എനിക്ക് ആറോഏഴോ വയസുള്ളപ്പോഴാണ്. പല്ലുകൾ കൊഴിയാൻതുടങ്ങുന്ന പ്രായം. എനിക്കാണെങ്കിൽ പല്ലുപറിക്കാൻ ഭയങ്കര പേടിയും. അതു മാറ്റാനായി ബന്ധുക്കളാരോ എന്നോടു പറഞ്ഞു. പല്ലുപറിച്ച് പുസ്തകത്തിൽ വച്ചാൽ പിറ്റേന്ന് അത് സ്വർണ്ണമായി മാറുമെന്ന്. കേട്ടത് ശരിയാണോ എന്ന് ഒരു ദിവസം ഞാൻ ബാബയോട് ചോദിച്ചു. എന്റെ പല്ലുപറിപ്പേടി അറിയാവുന്ന ബാബയാവട്ടെ അത് സത്യമാണെന്ന് ഉറപ്പിച്ചു. എന്നാലെങ്കിലും ഞാൻ പല്ലുപറിക്കാൻ സമ്മതിക്കട്ടെ എന്ന് വിചാരിച്ചുകാണും. എനിക്കാണെങ്കിൽ എന്നിട്ടും സംശയം തീരുന്നതേയില്ല. പല്ലുകൾ എത്ര ദിവസം പുസ്തകത്തിൽവയ്ക്കണം...? ഒരു പല്ലുവച്ചാൽ എത്ര സ്വർണ്ണം കിട്ടും...? കൂടുതൽ ദിവസം വച്ചാൽ കൂടുതൽ സ്വർണ്ണം കിട്ടുമോ..? ബാബ എല്ലാത്തിനും എന്നെ പ്രോത്സാഹിപ്പിക്കുന്ന മറുപടിയും തന്നുകഴിഞ്ഞപ്പോൾ ഞാൻ പറഞ്ഞത്രേ: എങ്കിൽ എനിക്കുവേണ്ടി ബാബയുടെ രണ്ടു പല്ല് പറിച്ച് പുസ്തകത്തിൽ വയ്ക്കാൻ..!

എന്റെ അതിമിടുക്കത്തരം പറഞ്ഞു ബാബ അന്നൊത്തിരി ചിരിച്ചു. ചമ്മലോടെ ഞാനും. അതോർത്തപ്പോൾ എനിക്കു ശരിക്കും കരച്ചിൽ വന്നു ജാവേദ്. എനിക്കിന്നു ബാബയെ വല്ലാതെ മിസ് ചെയ്തു...ആ നഷ്ടം ഞാൻ പതിയെയാണ് മനസ്സിലാക്കുന്നത്. ഞാൻ ഏറെനേരം ഫ്ലാറ്റിൽ ഒറ്റയ്ക്കുകിടന്ന് കുറെ കരഞ്ഞു. ജാവേദ്, ഞാൻ വലിയ ധീരയായ പെൺകുട്ടിയാണെന്നാണ് ഇവിടെ എല്ലാവരും കരുതി വച്ചിരിക്കുന്നത്. പക്ഷേ, എന്റെ ഈ ചിരിയും ബഹളവും സംസാരവും ഒക്കെ വെറും പുറംമോടി മാത്രമാണെന്നും എന്റെ ഉള്ളു നീറുകയാണെന്നും ആരും അറിയുന്നില്ല. അത്

ആരെയും കാണിക്കാൻ ഞാൻ ആഗ്രഹിക്കുന്നുമില്ല. എന്നാലും വല്ലാതെ ഒറ്റപ്പെടുമ്പോൾ ആരെയെങ്കിലും കൂട്ടുകാരെ ഒന്ന് വിളിക്കാൻ നോക്കും. എല്ലാവരും ബിസ്സിയാണ്. ആർക്കും രണ്ടു വാക്ക് സംസാരിക്കാൻപോലും സമയമില്ല. ഈ വീടുനിറയെ ആളുകളാണ്. അവർക്കെല്ലാം നടുവിൽ ഒരൊറ്റപ്പെട്ട തുരുത്താണെന്റെ ജീവിതം. എല്ലാവരും ഉള്ളപ്പോഴും ആരുമില്ലെന്ന സത്യം ഞാൻ ഉള്ളാലെ തിരിച്ചറിയുന്നു.

എനിക്കറിയില്ല ജാവേദ്, ജീവിതം എന്നെ എന്താണിങ്ങനെ ഒറ്റയ്ക്കാക്കിക്കളഞ്ഞതെന്ന്. ഞാൻ സ്നേഹിക്കുകയും ഇഷ്ടപ്പെടുകയും ചെയ്ത മൂന്നുപേരെ ദുരന്തം അതിന്റെ താഴ്വാരത്തിലേക്ക് ഒരേപോലെ മാടിവിളിച്ചതെന്തിനെന്ന്...? ഉത്തരമില്ലാത്ത ഒരുപിടി ചോദ്യങ്ങളുടെ പേരാണോ ജീവിതമെന്നത്..?!!

## ഹറാമി

അഷ്റഫ് എന്ന ബഡാതായയാണ് ഞങ്ങളുടെ കുടുംബത്തിലെ അവസാനവാക്ക്. എന്റെ ബാബയുടെ ഏറ്റവും മൂത്ത സഹോദരൻ. അദ്ദേഹം ഒരു തീരുമാനം പറഞ്ഞാൽ പിന്നെ ഇവിടെ ആർക്കും അതിന് അപ്പീലില്ല, ശരിയാണെങ്കിലും തെറ്റാണെങ്കിലും. എന്തെങ്കിലും അധികാര സ്വഭാവംകൊണ്ടല്ല, പകരം കുടുംബത്തിനോടുള്ള കടമകൊണ്ടും നിറവേറ്റിയിട്ടുള്ള ഉത്തരവാദിത്വങ്ങൾകൊണ്ടും അദ്ദേഹം സ്വയം ആർജ്ജിച്ചെടുത്ത ബഹുമാനമാണത്. സ്വന്തത്തിലും ബന്ധത്തിലുമുള്ള ഇരുപത് കഴിഞ്ഞ എല്ലാവരെയും തായ ഇവിടെ എത്തിച്ചിട്ടുണ്ട്. എല്ലാവരെയും വേണ്ടവണ്ണം അതാത് സ്ഥാനങ്ങളിൽ ആക്കിയിട്ടുണ്ട്. അവർക്ക് വേണ്ട ആവശ്യങ്ങൾ നിറവേറ്റി കൊടുത്തിട്ടുണ്ട്. സമയത്ത് കല്യാണംകഴിപ്പിച്ച് കൊടുത്തിട്ടുണ്ട്. ദാദ ഉണ്ടായിരുന്നെങ്കിൽ അദ്ദേഹം ചെയ്യുമായിരുന്നതിനേക്കാൾ ഉത്തരവാദിത്വത്തോടെയാണ് തായ അതൊക്കെ ചെയ്തിട്ടുള്ളത്. കുടുംബത്തിൽ ആരും അത് മറന്നിട്ടില്ല. ബാബയും മറ്റ് ചാച്ചമാരും ഒരിക്കലും അദ്ദേഹത്തിന്റെ മുന്നിൽ ഇരിക്കാറില്ല. ശബ്ദമുയർത്തി സംസാരിക്കാറില്ല. എന്തെങ്കിലും തീരുമാനം എടുത്താൽ അതിനെ നിഷേധിക്കാറില്ല. പിന്നെയും അദ്ദേഹത്തോട് ഇത്തിരി ബഹുമാനവും ഭയവും കുറവുള്ളത് ഞങ്ങൾ പുതിയ തലമുറയ്ക്കാണ്.

ഒരകന്ന ബന്ധത്തിലുള്ള മാമുവിന്റെ കരുണകൊണ്ട് ഇവിടെയെത്തിയ തായ തുടക്കത്തിൽ ഏറെക്കാലം ഒരു പണി അന്വേഷിച്ചു നടന്നു. പല കമ്പനികളിൽ കയറിയിറങ്ങി. എന്നാൽ ഒരു ഹെൽപ്പറാകാനുള്ള യോഗ്യതപോലുമില്ലെന്നു പറഞ്ഞ് എല്ലാവരും അദ്ദേഹത്തെ നിരാശയോടെ മടക്കി അയച്ചു. തായയുടെ മറ്റൊരു മാമുവിന് അക്കാലത്ത് സൂക്കിൽ ഒരു ബാർബർഷോപ്പുണ്ട്. അൻപതുകളിൽ ബ്രിട്ടീഷുകാരുടെ കാലത്തേയുള്ള കടയാണ്. അന്ന് നഗരത്തിലെ പ്രമുഖരെല്ലാം മുടി വെട്ടാനും താടി മിനുക്കാനും വരുന്ന

ഒരു ബാർബർഷോപ്പായിരുന്നു അത്. ജോലിയും കൂലിയും ഇല്ലാത്ത സങ്കടത്തിൽ ദിവസവും രാവിലെ തായ അവിടെപ്പോയിരിക്കും. ഒരുദിവസം തായ അവിടെ ഇരിക്കുമ്പോൾ ഒരു വലിയ പോലീസ് ഓഫീസർ മുടിവെട്ടാൻ വന്നു. അയാൾ കഴിഞ്ഞ തവണ വന്നപ്പോഴും തായ അവിടെത്തന്നെയുണ്ടായിരുന്നു. പോലീസ് ഓഫീസർ മാമുവിനോട് ഈ ചെറുപ്പക്കാരന്റെ കുത്തിയിരുപ്പിനെക്കുറിച്ച് അന്വേഷിച്ചപ്പോൾ അവൻ തന്റെ സാലയാണെന്നും ജോലിയില്ലാതെ നടക്കുകയാണെന്നും മാമു വിനയത്തോടെ അറിയിച്ചു. പിറ്റേന്ന് പോലീസ് ഹെഡ് ക്വാർട്ടേഴ്സിൽ ചെന്ന് അദ്ദേഹത്തെ കാണാൻ തായയോടു പറഞ്ഞു. തായ അയാളെ പോയിക്കണ്ടു. അവിടെത്തന്നെ ജോലികിട്ടുകയും ചെയ്തു. ഓഫീസ് ബോയ് എന്ന ചെറിയ പദവിയിൽ കയറിയ ആളാണ്. വർഷങ്ങൾകൊണ്ട് പതിയെപ്പതിയെ ഉയർന്ന് ഇപ്പോൾ സിവിൽ സാർജന്റ് എന്ന ഉന്നതമായ പോസ്റ്റിലാണുള്ളത്. കഠിനാധ്വാനം മാത്രമായിരുന്നു അതിനു തായയ്ക്ക് കൂട്ട്. ജോലിയിൽ കയറിയശേഷം തായ സ്വയം അറബി പഠിച്ചു. കണക്കു പഠിച്ചു. ഇപ്പോൾ അദ്ദേഹം ഇംഗ്ലീഷ് സംസാരിക്കുന്നതുകേട്ടാൽ ബ്രിട്ടീഷുകാരൻ കൈകൂപ്പിപ്പോകും. പുതിയ കാലത്തിനുവേണ്ടി കമ്പ്യൂട്ടർ ഉപയോഗിക്കാനും മെയിൽ ചെക്കുചെയ്യാനും ഗൂഗിൾ ചെയ്യാനും പഠിച്ചു, ആരുടെയും സഹായമില്ലാതെ. ഇപ്പോൾ പോലീസിലെ ഉയർന്ന പദവി വഹിക്കുകയും ചെയ്യുന്നു.

ഈ നഗരത്തിലേക്കുള്ള എന്റെ വരവിനും കാരണക്കാരൻ അദ്ദേഹംതന്നെ. അങ്ങനെ എന്തോ ബാബ സ്വപ്നം കണ്ടപ്പോഴേക്കും തായ വേണ്ടതെല്ലാം ഏർപ്പാട് ചെയ്തു കഴിഞ്ഞിരുന്നു. പഠിച്ചിറങ്ങി സർട്ടിഫിക്കറ്റ് കൈയിൽ കിട്ടുന്നതിനു മുമ്പേ ഞാനങ്ങോട്ട് വിമാനം കയറി. ഇനി എന്നെ ഗാവിൽ നിറുത്തിയാൽ കൈവിട്ടുപോകുമോ എന്ന മായുടെ അകാരണമായ ഭയത്തിന്റെയും പഴിപറച്ചിലിന്റെയും കണ്ണീരിന്റെയും നീണ്ട ഫോൺവിളികളുടെയും അനന്തരഫലമായിരുന്നു ആ മനുഷ്യക്കടത്ത്. എനിക്കാണെങ്കിൽ വരണമെന്നേ ഉണ്ടായിരുന്നില്ല. ഇതിലും നല്ലത് നിങ്ങളെന്നെ ഒരു താലിബാൻകാരന് കെട്ടിച്ചു കൊടുക്കുന്നതായിരുന്നു എന്ന് ഞാൻ മായോട് പരാതി പറയുകപോലും ഉണ്ടായി. ഒരു സർട്ടിഫിക്കറ്റുപോലുമില്ലാതെ എന്തു പണി കിട്ടാനാണ്. വെറുതേ വീട്ടിലിരുന്നു മുഷിയാൻതന്നെ വിധി എന്ന് സങ്കടപ്പെട്ടിരിക്കുമ്പോഴാണ് ഞങ്ങളുടെ പ്രോഗ്രാം കോർഡിനേറ്റർ ഇംതിയാസ് സാർ ഹിന്ദി പ്രോഗ്രാം ചെയ്യാൻ നല്ല നാവുബലമുള്ള ഒരു പെൺകുട്ടിയെ വേണമെന്ന് അൻവർ മാമുവിനോടു പറയുന്നത്.

അവർ പണ്ടേ സുഹൃത്തുക്കളാണ്.

നാവുബലം മാത്രംമതിയോ..? എങ്കിൽ ഒരു പെൺകുട്ടിയുണ്ട്. പക്ഷേ, ഹിന്ദിയെക്കാൾ ഉറുദുവിലാണ് മികവ് എന്ന് അൻവർ മാമു പറഞ്ഞു.

ഓ ധാരാളം ഉറുദു ശ്രോതാക്കളും ഞങ്ങൾക്കുണ്ട്. രണ്ടും മിക്സ്ചെയ്യാൻ അറിയുമെങ്കിൽ ബെസ്റ്റ്. എന്തായാലും കൊണ്ടുവാ... ഇന്റർവ്യൂചെയ്തു നോക്കട്ടെ. എന്ന് ഇംതിയാസ് സാറും പറഞ്ഞു.

പിറ്റേന്ന് അൻവൻ മാമു അത് എന്നോടു പറഞ്ഞപ്പോൾ ഞാൻ ആഹ്ലാദംകൊണ്ട് പൊട്ടിച്ചിതറി. ഞാൻ ആഗ്രഹിച്ചിരുന്ന ഒരു ജോലിയായിരുന്നു അത്. എനിക്ക് ശമ്പളം ഒന്നും തന്നില്ലെങ്കിലും വേണ്ട. ഞാൻ പൊയ്ക്കോളാം എന്ന് ആർത്തുവിളിച്ചു.

അതിനുപക്ഷേ, നിനക്ക് ഹിന്ദി അറിയാമോ എന്ന് മാമു സംശയിച്ചു. നന്നായി ചലിപ്പിക്കാനറിവുന്ന ഒരു നാവുണ്ടെങ്കിൽ ആർക്കും ഹിന്ദി പറയാം മാമു... ഞാനൊപ്പിച്ചോളാം എന്ന് ഞാൻ വാക്കുകൊടുത്തു. സ്കൂളിൽ ഞാൻ ഹിന്ദി പഠിച്ചിട്ടില്ല. ഉറുദുവും ഫാർസിയുമായിരുന്നു എന്റെ വിഷയങ്ങൾ. മൂന്നാം ഭാഷയായി ഇത്തിരി അറബിയും പഠിച്ചു. എനിക്ക് അല്പമെങ്കിലും ഹിന്ദി അറിയാമെങ്കിൽ അതിനുള്ള ക്രെഡിറ്റ് മുഴുവൻ ഞാൻ ബോളിവുഡിലെ ഖാൻ കുടുംബങ്ങൾക്ക് കൊടുക്കുന്നു. അവരുടെ സിനിമ കണ്ടതിന്റെ ഹിന്ദി പരിചയമേ എനിക്കുണ്ടായിരുന്നുള്ളൂ. അതുവച്ച് ഒരുകൈ നോക്കാം എന്ന് ഞാനും കരുതി.

പക്ഷേ, റേഡിയോ എന്നു കേട്ടപ്പോൾ വീട്ടിൽ ആർക്കും താത്പര്യമില്ല. സിപ്പി ആന്റിയായിരുന്നു മുന്നിൽ. ബാബയും ചാച്ചമാരും മാമുമാരും എല്ലാം അവർക്കൊപ്പംനിന്ന് ഒറ്റക്കെട്ടായി എതിർത്തു. പുരുഷന്മാരോട് ഇക്കിളിവർത്തമാനം പറയുകയാണ് റേഡിയോയിലെ പണിയെന്നും അതിനെന്തായാലും പോകേണ്ട എന്നുമായിരുന്നു അവരുടെ വാദം. വീട്ടിലെ ഭൂരിപക്ഷം പെണ്ണുങ്ങളും അവർക്കൊപ്പം കൂടി. എല്ലാവരും കൈവിട്ട ആ നിമിഷത്തിൽ എനിക്കു പിന്തുണയുമായി വരാൻ ഒരാളേ ഉണ്ടായിരുന്നുള്ളൂ. സാർജന്റ് അഷ്റഫ് അംജത്ഖാൻ എന്ന എന്റെ ബഡാതായ!

നിങ്ങളൊക്കെ ഈ നഗരത്തിൽ ജീവിക്കുന്നു എന്നേയുള്ളൂ. പക്ഷേ, ലോകപരിചയംകൊണ്ട് ഇപ്പോഴും അങ്ങ് ഫൈസലബാദിൽതന്നെയാണ് നില്ക്കുന്നത്. ഇത് നഗരം വേറേയാണ്. ഇവിടെ ഒരു പെൺകുട്ടി റേഡിയോ ജോക്കി ആവുക എന്നാൽ അപമാനമല്ല, അഭിമാനമാണ്. നന്നായി സംസാരിക്കുന്നതിലാണ് നമ്മുടെ സമീറയുടെ കഴിവ്. അത് പ്രകടിപ്പിക്കാൻ കിട്ടുന്ന ഒരവസരം എന്തിനു പാഴാക്കണം. സിപ്പി

ആന്റിയുടെ മുഖത്ത് നോക്കിക്കൊണ്ട് തായ എല്ലാവരോടുമായി ചോദിച്ചു.

സത്യമാണ്. അല്ലെങ്കിൽതന്നെ എല്ലാക്കാലത്തേക്കൊന്നുമല്ലല്ലോ സർട്ടിഫിക്കറ്റ് വന്ന് വേറൊരു ജോലി കിട്ടുന്നതുവരെയല്ലേ... ഇവളെന്തിനു വെറുതേ വീട്ടിലിരുന്ന് മുഷിയണം—? അപ്രതീക്ഷിതമായി ആയിഷാന്റി കൂടി എനിക്ക് പിന്തുണയുമായി വന്നതോടെ പുരുഷന്മാരുടെ നാവടഞ്ഞു.

ഇന്റർവ്യൂദിവസം ബാബയുടെ സ്ഥാനത്തുനിന്ന് എനിക്കൊപ്പം വന്നതും തായയാണ്. തന്റെ അസാന്നിദ്ധ്യംകാരണം ഈ ജോലി നഷ്ടപ്പെടരുതെന്ന് അദ്ദേഹം കരുതിക്കാണണം. അതാണ് തായ.

മാനേജിങ് ഡയറക്ടർ രാജീവൻ സാറും ഇംതിയാസ്സാറും ഫാത്തിമ മാധവും ചേർന്നാണ് എന്നെ ഇന്റർവ്യൂ നടത്തിയത്. ഇന്ത്യാ-പാകിസ്ഥാൻ ക്രിക്കറ്റ് കളിയുടെ ഒരു കമന്ററി, ഫാത്തിമ മാധവുമായി ഒരു മോക് ലൈവ് ഇൻ. സ്റ്റേഷൻ ഡയറക്ടർ എന്ന നിലയിൽ രാജീവൻ സാറിനെ പത്തു മിനിറ്റ് ഇന്റർവ്യൂ ചെയ്യൽ. ഒരു ഹിന്ദി പാട്ട്പാടൽ. ഇത്രയുമായിരുന്നു ഇന്റർവ്യൂ.

എന്നാണ് ജോയിൻ ചെയ്യാൻ വരുന്നത് എന്നു ചോദിച്ചുകൊണ്ടാണ് രാജീവൻസാർ ആ ഇന്റർവ്യൂ അവസാനിപ്പിച്ചത്.

സാബ്, സാബിന്റെ റെക്കമെന്റേഷൻ ഒന്നുമില്ലായിരുന്നെങ്കിലും ഈ സമീറ ഒരു റേഡിയോ ജോക്കി ആയേനേം അത്രയ്ക്കുണ്ടിവളുടെ നാവുമിടുക്ക്... ഇവളൊരു താരമാകും ഉറപ്പ്...! എന്ന് ഞങ്ങളെ യാത്രയാക്കുമ്പോൾ ഇംതിയാസ്സാർ എന്റെ തോളിൽ തട്ടി പ്രശംസിച്ചു.

നീതിമാൻ. സത്യസന്ധൻ. ആരുടെ മുന്നിലും ശുപാർശയ്ക്ക്പോകാത്തവൻ. ആരുടെ മുന്നിലും വഴങ്ങാത്തവനും തല കുനിക്കാത്തവനും. ഇങ്ങനെയൊക്കെ കേൾവികേട്ട തായ എന്തിനാവും എനിക്ക് ഇങ്ങനെ ഒരു സാധാരണ റേഡിയോപ്പണികിട്ടാനായി കോട്ടിട്ടിറങ്ങിയതെന്ന് കുടുംബത്തിൽ എല്ലാവരുടെയും ഒരു അടക്കിപ്പിടിച്ച അതിശയവർത്തമാനമായിരുന്നു. കുടുംബത്തിലെ ആദ്യ പെൺതരി എന്നനിലയിൽ എന്നോടുള്ള വാത്സല്യമാണ് അതിനുകാരണമെന്ന് ഒരു കൂട്ടരും എന്റെ ബാബയോടുള്ള പ്രത്യേക സ്നേഹമാണെന്ന് മറ്റുള്ളവരും പറയുമ്പോഴും ഇതിനിടയിൽ മറ്റൊരു രഹസ്യകാരണംകൂടി ഞാൻ കണ്ടെത്തിയിട്ടുണ്ട്. ഘനഗംഭീരനും വീരശൂരപരാക്രമിയുമായ തായയ്ക്ക് ഈ ഭൂമിക്കു മുകളിൽ പേടിയുള്ള ഒരേയൊരാൾ അദ്ദേഹത്തിന്റെ സ്വന്തം ഭാര്യ സിപ്പി

ആന്റിയെ മാത്രമാണ്. (സുൾഫി എന്നാണ് അവരുടെ പേര്. കുടുംബത്തിലെ പയ്യന്മാരാരോ പണ്ട് തന്റെ വഴങ്ങാത്ത നാവുകൊണ്ട് സുൾഫിയാന്റി എന്നു വിളിച്ചപ്പോൾ സിപ്പിയാന്റി ആയിപ്പോയതാണ്. ഇപ്പോൾ എല്ലാവരുടെയും സിപ്പിയാന്റിയാണവർ. അങ്ങനെ വിളിച്ചു കേൾക്കുന്നതാണ് അവർക്കിഷ്ടവും...)

ഈ വീട്ടിൽ എന്തു നടക്കണമെങ്കിലും അതിന് സിപ്പി ആന്റിയുടെ അനുവാദം വാങ്ങിയിരിക്കണം. അതാണ് അലിഖിത നിയമം. ആരുംഅതിൽനിന്ന് ഒഴിവാക്കപ്പെട്ടിട്ടില്ല തായപോലും. പക്ഷേ, എന്നെ നിനക്കു കുറച്ചെങ്കിലും അറിയാമല്ലോ. അങ്ങനെ വല്ലതിനും നിന്നുകൊടുക്കുന്നവളാണോ ഞാൻ. പന്ത്രണ്ടാംവയസ്സിൽതന്നെ മാമയുടെ രൂക്ഷനോട്ടങ്ങൾക്കു നേരേ ചീറി നില്ക്കാനും ഒരു വാക്കിനു ഒൻപതുവാക്കുകൾകൊണ്ട് മറുപടികൊടുക്കാനും ഞാൻ ശീലിച്ചുകഴിഞ്ഞിരുന്നു. കോളജിൽ എത്തിയപ്പോഴാവാട്ടെ മാമയുടെ ശാസനകളെ നിർദ്ദയം അവഗണിച്ച് സ്വന്തം മുറിയിലേക്ക് കടന്നുപോയി മൊബൈലിൽ സംസാരിച്ചിരിക്കുന്നത് എനിക്ക് പതിവായിക്കഴിഞ്ഞിരുന്നു. പുറത്ത് മാത്രമല്ല വീട്ടിനുള്ളിലും ഞാൻ നിങ്ങളൊക്കെ രഹസ്യത്തിലും പരസ്യത്തിലും വിളിക്കുന്ന ആ 'ഹറാമി ചോക്റി' തന്നെയായിരുന്നു. ദാദയെയോ ദാദിയെയോ ചാച്ചമാരെയോ മാമുമാരെയും മാമിമാരെയും ഞാനൊരിക്കലും കണക്കിലധികം മൈന്റ് ചെയ്തിട്ടില്ല. എന്നാൽ ഒന്നുണ്ട്, ആരുടെയും മുഖത്തു നോക്കി അഭിപ്രായംപറയാനുള്ള ധൈര്യവും ആരെയും മസ്കയടിച്ച് കാര്യംസാധിക്കാനുള്ള നാവുമിടുക്കും ഞങ്ങളുടെ കുടുംബത്തിലെ സർവ്വരുടെയും ആരാധന നേടിയെടുക്കാൻ കാരണമായിട്ടുണ്ട് എന്ന് എനിക്കഭിമാനത്തോടെ പറയാം. അതിൽ ഏറ്റവും വലിയ ആരാധകനായിരുന്നു തായ. അതിനു പ്രധാന കാരണം അവധിക്കു വരുന്ന ചെറിയ ഇടവേളകളിലാണെങ്കിൽപ്പോലും സിപ്പി ആന്റിയെ പറഞ്ഞിരുത്താൻ കഴിയുമായിരുന്ന ഒരേ ഒരാൾ ഞാൻ മാത്രമായിരുന്നു. എന്റെ ആ പ്രകടനങ്ങൾ എക്കാലത്തും തായ രഹസ്യമായി ആസ്വദിച്ചിരുന്നു.

അതുകൊണ്ടുതന്നെ ഞാനെന്തെങ്കിലും അഭിപ്രായം പറഞ്ഞാലുടൻ ഫാർസി അറിയാവുന്നവൻ പഠിച്ചവനാണെന്ന് പറയേണ്ടതില്ല എന്നൊരു മഹാവരയുടെ അകമ്പടിയോടെ 'അവൾ പറയുന്നതിൽ കാര്യമുണ്ട്' എന്നൊരു പിന്തുണ എനിക്കെപ്പോഴും തായയിൽനിന്നു കിട്ടുകയും ചെയ്തിരുന്നു.

കുടുംബത്തിലെ സ്ത്രീകൾ തങ്ങളുടെ ഭർത്താക്കന്മാരിൽനിന്ന് കാര്യങ്ങൾ സാധിച്ചെടുക്കുന്നതിന് ഇടനിലക്കാരിയായി നിറുത്തുന്നത്

ഈ സമീറയെയാണ്. ഞാനാവട്ടെ കണിശക്കാരും കർക്കശരുമായ ചാച്ചാമാരിൽനിന്നും ഒരു ഇൻഷുറൻസ് ഏജന്റിന്റെ ചാരുതയോടെ കാര്യങ്ങൾ നിവർത്തിച്ചുകൊടുക്കുന്നതിൽ ഇത്തിരി കേമിയും ആയിരുന്നു. തായയുടെയും ലക്ഷ്യം അതുതന്നെയായിരുന്നു. അദ്ദേഹത്തിന്റെയും സിപ്പി ആന്റിയുടെയും ഇടയിൽ ഒരു മദ്ധ്യസ്ഥയുടെ സ്ഥാനത്ത് എന്നെ നിറുത്തുക. സിപ്പി ആന്റിയിൽനിന്ന് വല്ല കാര്യവും അദ്ദേഹത്തിന് സാധിച്ചെടുക്കണമെങ്കിൽ അത് ഞാൻവഴി നിറവേറ്റുക. അതേസമയം സിബി ആന്റിയും എന്നെ ഇതേ കാര്യത്തിന് ഉപയോഗപ്പെടുത്താറുണ്ട് എന്നതാണ് സത്യം. ഈ വീരവാദമെല്ലാം മുഴക്കുമെങ്കിലും തായയ്ക്ക് അങ്ങോട്ടുള്ളതിനേക്കാൾ പേടിയാണ് സിപ്പി ആന്റിക്കു തിരിച്ചുള്ളത്. അതുപക്ഷേ, തായ വേണ്ടവണ്ണം മനസ്സിലാക്കിയിട്ടില്ലെന്നു തോന്നുന്നു. വീട്ടിലെ മിസ്ട്രസ്സാണെങ്കിലും എന്തെങ്കിലും ഒരു കാര്യം തായയുടെ അംഗീകാരമില്ലാതെയോ അനുവാദമില്ലാതെയോ സിപ്പിയാന്റി ചെയ്യില്ല. അവർക്കിരുവർക്കും പരസ്പരം ബഹുമാനമായിരുന്നു. അതിനേക്കാൾ പരസ്പരം ഭയമായിരുന്നു. കാര്യസാധ്യത്തിനായി ഇരുവരും എന്റെ നാവുബലത്തെ ഉപയോഗിച്ചു എന്നതാണ് ശരി.

## തായാഘർ

വാരാന്ത്യങ്ങളിലും അവധിദിവസങ്ങളിലും തായഘറിൽ അതിഥികളുടെ ഒരു തിരക്കാണ്. കൂടുതൽപേരും തായയെ കണ്ട് എന്തെങ്കിലും സഹായം അഭ്യർത്ഥിക്കാൻ വരുന്നവരോ സങ്കടംബോധിപ്പിക്കാൻ വരുന്നവരോ ആയിരിക്കും. ഇവിടെ ആർക്കെങ്കിലും ഒരു ജോലി, ഗാവിൽ സഹോദരങ്ങൾ തമ്മിൽ ഒരു വസ്തുതർക്കം, അല്ലെങ്കിൽ ഭാര്യയുടെ അവിഹിതബന്ധത്തെക്കുറിച്ചു സംശയം.. എല്ലാത്തിലും പരിഹാരം തായയുടെ കയ്യിലുണ്ടെന്നാണ് ആ പാവങ്ങളുടെ വിചാരം. തായയാവട്ടെ ഒരു ജമീന്ദാരെപ്പോലെ ഹാളിനു നടുവിൽ ഒരു കസേരയിട്ട് അതെല്ലാം അവധാനതയോടെ കേൾക്കും. വരുന്നവരിൽ കുറച്ചുപേർക്ക് അവിടവിടെ ഏതെങ്കിലും കമ്പിനികളിൽ പറഞ്ഞു ചെറിയ ജോലി ശരിയാക്കിക്കൊടുക്കും. നാട്ടിൽ എതെങ്കിലും കൗൺസിൽ മെമ്പറെ വിളിച്ചു പ്രശ്നംപരിഹരിക്കാൻ ഏർപ്പാടാക്കും. അതുകൊണ്ട് നഗരത്തിൽ എല്ലാവർക്കും തായയെ വിശ്വാസമാണ്. അഷ്റഫ് സാബിന്റെ തായഘറിൽ ചെന്നാൽ എന്തിനും ഒരു പരിഹാരമുണ്ടെന്ന വിശ്വാസം.

അത്തരം അപരിചിതരെക്കൂടാതെ ബന്ധത്തിൽപെട്ട ചാച്ചാമാരോ മാമുമാരോ അകന്നബന്ധത്തിലുള്ള കസിൻസോ നാട്ടുകാരായ ബാച്ചിലേഴ്സോ ആരെങ്കിലുമൊക്കെ വന്നുകൂടും. എന്തായാലും ജുമാ നമസ്കാരം കഴിഞ്ഞ് ഉച്ചയാഹാരത്തിനിരിക്കുമ്പോൾ ഇരുപതിൽ കുറയാത്ത അതിഥികൾ ഞങ്ങളുടെ മേശയിലുണ്ടായിരിക്കും. അന്ന് വീട്ടിൽ എത്തുന്ന എല്ലാവർക്കും ആഹാരം കൊടുത്തിരിക്കണമെന്നത് തായയുടെ നിശ്ചയമാണ്.

ഞങ്ങൾ പെണ്ണുങ്ങൾ എല്ലാംകൂടി ഒന്നിച്ച് അടുക്കളയിൽ കയറുന്ന ദിവസംകൂടിയാണത്. ആഴ്ചവട്ടത്തിലെ ബാക്കി ദിവസങ്ങളിൽ അവരവർ പാചകമാണ്. അവധിദിവസങ്ങളിൽ

എല്ലാവരുംകൂടി ചേർന്ന് ഒന്നുകിൽ ബിരിയാണിയുണ്ടാക്കും. അല്ലെങ്കിൽ ചാവലും മട്ടൻ മസാലയും

മറ്റ് ആണുങ്ങൾ ആരും അടുക്കളവാതിൽക്കലേക്ക് എത്തിനോക്കുക പോലുമില്ലെങ്കിലും വീട്ടിലുണ്ടെങ്കിൽ ബാബയും ഖാലിദ് ചാച്ചയും എപ്പോഴും ഞങ്ങൾക്കൊപ്പം അടുക്കളയിൽ കൂടുമായിരുന്നു. ബാബയുടെ മട്ടൻമസാല പണ്ടേ നഗരത്തിൽ പ്രസിദ്ധമാണ്. തനിയെ ജീവിക്കുന്ന കാലത്തുപോലും മട്ടൻ വച്ചുകൊണ്ടുവരാൻ ബന്ധുക്കളും മിത്രങ്ങളും ബാബയെ ചട്ടംകെട്ടുമായിരുന്നു എന്ന് കേട്ടിട്ടുണ്ട്. ബാബയ്ക്കാവട്ടെ അടുക്കളയിൽ കയറുന്നത് ഒരു ഹരവും ആയിരുന്നു. കഴിഞ്ഞ ഒരാഴ്ചത്തെ ഗാവ് വർത്തമാനങ്ങളും പരദൂഷണങ്ങളും പങ്കുവയ്ക്കുന്ന വേദികൂടിയാണ് ആ അടുക്കള.

അതിലേക്കു സംഭാവനകളുമായി രാവിലെതന്നെ വന്നുകൂടുന്ന ചിലസ്ഥിരം അതിഥികളുണ്ട്. ബാലുച്ചി ബാർബറാണ് അതിലൊരാൾ. കാലത്ത് ഒൻപത് മണിയാവുമ്പോഴേക്കും അദ്ദേഹമെത്തും.

എന്തിനാണ് ആ ചാച്ചയെ ബാലുച്ചി എന്ന് വിളിക്കുന്നതെന്ന് എനിക്കറിയില്ല. ഇനി അങ്ങനെയാണോ അദ്ദേഹത്തിന്റെ പേര് എന്നും അറിയില്ല. ഞാൻ കേൾക്കാൻതുടങ്ങിയ കാലംമുതൽ അദ്ദേഹം ബാലുച്ചിയാണ്. ആദേഹത്തിന് അങ്ങനെയല്ലാതെ മറ്റൊരു പേരുള്ളതായി വീട്ടിൽ ആർക്കും അറിയില്ല. ബാലുച്ചി ബാർബർ വരുമ്പോഴാണ് ബഡാതായ ശരിക്കും ഒരു ജമീന്ദാരാവുന്നത്. പഴയകാലത്തെ ബ്ലാക് ആന്റ് വൈറ്റ് ചിത്രങ്ങളിലേതുപോലെ തായ ലിവിങ് റൂമിൽ കാലു നീട്ടിയിരിക്കും. ബാലുച്ചി ബാർബർ തായയുടെ മുഖം വടിക്കുകയും മീശ മിനുക്കുകയും മുടി ക്രോപ്പുചെയ്യുകയും അതിനേക്കാൾ പ്രാധാന്യത്തോടെ എന്തൊക്കെയോ ചെവിയിൽ ഓതിക്കൊടുക്കുകയും ചെയ്യും. അതുകഴിഞ്ഞാൽ അദ്ദേഹം അടുക്കളയിലേക്ക് വരും. അതിനു മുന്നിൽ കുത്തിയിരുന്ന് അന്നുവരെയുള്ള നഗരവർത്തമാനങ്ങൾ പങ്കുവയ്ക്കും. അതിൽ ഞങ്ങളുടെ ഗാവിൽനിന്ന് ആരെങ്കിലും പുതിയതായി എത്തിയ വാർത്തയോ ബന്ധത്തിലുള്ള ഏതെങ്കിലും പെൺകുട്ടികളുടെ വിവാഹക്കാര്യമോ ആർക്കെങ്കിലും ജോലിനഷ്ടപ്പെട്ട കഥയോ ആരെങ്കിലും ഉംറയ്ക്കുപോയ വിശേഷമോ ഏതെങ്കിലും ഒരു അവിഹിത വർത്തമാനമോ ഒക്കെ കാണും.

തായഘറിനു നേരേ എതിർവശത്തുള്ള ഗല്ലിയിൽ എല്ലാ ആഴ്ചയും പതിവായി വരാറുള്ള ഒരു പാവം ചെരുപ്പുകുത്തിയാണ് ഞങ്ങളുടെ മറ്റൊരു പതിവുകാരൻ. ചമാർ ചാച്ച. നഗരത്തിലെ അവശേഷിക്കുന്ന ഏക ചെരുപ്പുകുത്തി അയാളാണെന്നു

തോന്നുന്നു. ലാഹോറിൽ എവിടെയോ ഉള്ള ഒരു ഗ്രാമത്തിൽനിന്നും പണ്ടെങ്ങോ ഇവിടെ വന്നതാണ്. ഇപ്പോഴും അതേ തൊഴിൽചെയ്ത് ജീവിക്കുന്നു. ഏറിയാൽ രണ്ടോമൂന്നോ പേരാണ് ആ ഒരുദിവസം ചെരുപ്പുനന്നാക്കാൻ എത്തുക. ഇത്രയും ചെറിയ പണികൊണ്ട് ഇത്രയും ചെറിയ വരുമാനംകൊണ്ട് ചമാർ ചാച്ച എങ്ങനെ ഇത്രയും ചെലവുകൂടിയ ഒരു നഗരത്തിൽ ജീവിക്കുന്നു എന്ന് എനിക്കുവല്ലാത്ത അതിശയമായിരുന്നു. എത്ര അരിഷ്ടിച്ചു ജീവിച്ചാലും അയാളുടെ ജീവിതത്തിൽ എന്തു മിച്ചം പിടിക്കാൻ കാണും...? അയാളുടെ ജീവിതം കഴിഞ്ഞിട്ട് അയാൾ എന്ത് അയാളുടെ വീട്ടിലേക്ക് അയയ്ക്കും-? അവരെങ്ങനെ ജീവിക്കും...? ഓർക്കുമ്പോൾ എനിക്കു സങ്കടംവരും. അതുകൊണ്ടുതന്നെ ഒന്നും തയിക്കാനില്ലെങ്കിലും ഞാൻ മാസത്തിൽ ഒരിക്കലെങ്കിലും എന്റെ ചെരുപ്പുകളുമായി ചമാർ ചാച്ചയുടെ അടുത്തുപോകും. ബേട്ടി, ഈ ചെരുപ്പിന് ഒരു തുന്നൽപോലും വിട്ടിട്ടില്ലല്ലോ പിന്നെന്തിനാണ് തയിക്കുന്നത് എന്ന് ചെരുപ്പെടുത്ത് തിരിച്ചുംമറിച്ചും നോക്കിക്കൊണ്ട് ആ പാവം ചോദിക്കും. പൊട്ടിയതിനല്ല ചാച്ച ഇത്. പൊട്ടാതിരിക്കാനാണ് എന്ന് ഞാൻ സമാധാനം പറയും.

ഊണുനേരമാവുമ്പോഴേക്കും ചമാർ ചാച്ചയും തായഘറിൽ എത്തും. തായയ്ക്ക് ഇങ്ങനെ കുറെ പരിചയക്കാരുണ്ട്. ഞാൻ ജോലിയില്ലാതെ നടന്ന കാലത്ത് എനിക്ക് പാനി വാങ്ങിച്ച് തന്നിട്ടുള്ളവരാണ് എന്റെ നല്ലകാലത്ത് ഞാനവരെ മറന്നുകൂടാ എന്നാണ് തായ പറയുക. ഇക്കൂട്ടത്തിൽ എനിക്കിഷ്ടപ്പെട്ട രണ്ടുപേരുണ്ട്. ഒന്ന് അമീർ ചാച്ച. അവന്റെ ഒരു നട്ട് എവിടെയോ ലൂസാണെന്ന് ബാബ കളിയാക്കി പറയും. അമീർ ചാച്ച വന്നാൽ നഗരത്തിൽ നടക്കുന്ന രസകരമായ കഥകൾ പലതും കേൾക്കാം. മനോഹരമായി അത് പറഞ്ഞുഫലിപ്പിക്കാനും ചാച്ചയ്ക്കറിയാം. അതുകൊണ്ടുതന്നെ ചാച്ച വന്നാൽ കഥകൾ കേൾക്കാനായി ഞങ്ങൾ പെണ്ണുങ്ങൾ ആഹാരമേശയ്ക്കു ചുറ്റും കൂടും.

എനിക്കിഷ്ടപ്പെട്ട മറ്റൊരാൾ കരീം ചാച്ചയാണ്. അതിന്റെ കാരണം വേറേയാണ്. എന്റെ ബാബ അടക്കം ഞാൻ കണ്ടിട്ടും പരിചയിച്ചിട്ടുമുള്ള പുരുഷന്മാരെല്ലാം തങ്ങൾക്ക് പെൺമക്കളുള്ളതോർത്ത് വിഷമിച്ചും ആധിപിടിച്ചും നടക്കുമ്പോൾ കരീം ചാച്ച മാത്രം തനിക്ക് നാലുപെൺകുട്ടികളെ കിട്ടിയതോർത്ത് സന്തോഷിക്കുന്നത് കാണാം. തനിക്ക് പിന്നെയും രണ്ടോമൂന്നോ പെൺകുട്ടികളെക്കൂടി തരാത്തതിൽ ഇടയ്ക്കിടെ അദ്ദേഹം അള്ളാഹുവിനോട് പഴിപറയുന്നതും കേൾക്കാം. തന്റെ രണ്ട് ആൺകുട്ടികളെ എന്നതുപോലെ അദ്ദേഹം തന്റെ പെൺകുട്ടികളെ

സ്നേഹിക്കുകയും ആദരിക്കുകയും അവരെ പഠിപ്പിക്കുകയും ചെയ്യുന്നു.

ഗാവിൽ ഞാൻ അദ്ദേഹത്തിന്റെ വീട്ടിൽ പോയിട്ടുണ്ട്. ഒരു പെണ്ണായിരിക്കുന്നതിന്റെ സന്തോഷമത്രയും ആ വീട്ടിൽ ചെല്ലുമ്പോൾ എനിക്കനുഭവിക്കാൻ കഴിയും. കരീംചാച്ചതന്നെയാണ് ആ സന്തോഷത്തിന്റെ കാരണക്കാരൻ. ഉന്മത്തനായ ഒരു സൂഫിയെക്കാൾ ഭ്രാന്തനാണ് അദ്ദേഹമെന്ന് പലപ്പോഴും എനിക്കു തോന്നിയിട്ടുണ്ട്. പ്രണയത്തെ സംബന്ധിച്ചും പെൺകുട്ടികളെ സംബന്ധിച്ചും അദ്ദേഹത്തിന്റെ സ്വപ്നങ്ങൾ മറ്റു പുരുഷന്മാർക്കൊന്നും അത്ര വേഗത്തിൽ അംഗീകരിക്കാൻ കഴിയാത്തവിധം ഭ്രാന്തുകൾ നിറഞ്ഞതാണ്.

പെൺകുട്ടികളില്ലാത്ത വീട് പൂവില്ലാത്ത മരംപോലെയാണെന്നാണ് അദ്ദേഹത്തിന്റെ മതം. പൂക്കൾ കൂടുന്നത് മരത്തിന് അലങ്കാരമാവുകയേയുള്ളൂ. എന്റെ സുന്ദരിക്കുട്ടികൾ വളർന്ന് മുതിരുമ്പോൾ കള്ളക്കാമുകന്മാർ ആ പൂനുകരാനുള്ള കൊതിയോടെ എന്റെ വീടിനും ചുറ്റും മണ്ടിനടക്കുന്നത് കാണുമ്പോൾ ഞാൻ അഭിമാനിതനായ ഒരു പിതാവാകും. കരീം ചാച്ച ഒരു നേർത്ത പുഞ്ചിരിയോടെയാണ് തന്റെ ഈ സ്വപ്നം പങ്കുവയ്ക്കുന്നത്. നിങ്ങളുടെ മകളെ എനിക്ക് കെട്ടിച്ചു തരാമോ എന്ന് യാചിച്ചുകൊണ്ട് യുവാക്കളുടെ നീണ്ടനിര എന്റെ വീടിനുമുന്നിൽ നിറയുന്ന കാലം വിദൂരമല്ല. പക്ഷേ, അവരെ ഞാൻ നിരാശയോടെ പറഞ്ഞയയ്ക്കും. അപ്പോൾ അവന്മാർ നമ്മുടെ 'സാസി പുന്നൂം' പ്രണയകഥയിലെ പുന്നൂവിനെപ്പോലെ പ്രണയപാരവശ്യത്തോടെ എന്റെ പെൺകുട്ടികളുടെ പേരുകൾ പറഞ്ഞ് വിലപിച്ചുകൊണ്ട് തെരുവിലൂടെ അലയുന്നതും എനിക്ക് കാണണം. പെൺകുട്ടികളാണെങ്കിൽ പുരുഷനെ പ്രേമിക്കണം. പ്രണയമില്ലാത്ത പെൺകുട്ടിയുടെ മനസ്സിൽ പിശാച് കൂട് വയ്ക്കും. അവൾ കുടുംബത്തിലെ കലഹക്കാരിയായി മാറും. പ്രണയം പെൺകുട്ടികളെ മാലാഖമാരാക്കും. എന്നാൽ പ്രണയത്തിൽ പെൺകുട്ടികൾ പാമ്പിനെപ്പോലെ ബുദ്ധിയുള്ളവരും കഴുകനെപ്പോലെ കാഴ്ചയുള്ളവരും ആയിരിക്കണം. ആദ്യം കാണുന്ന സുന്ദരനെ പ്രേമിക്കുന്നവൾ മണ്ടിയാണ്. ആരുടെയെങ്കിലും മുന്നിൽ അവൾ അങ്ങനെ വീണുപോകരുത്. അള്ളാഹു തനിക്കായി കാത്തുവച്ചിരിക്കുന്ന പുരുഷനെയും അവന്റെ പ്രണയവും കണ്ടെത്തുന്നതുവരെ പെൺകുട്ടികൾ ക്ഷമയോടെ കാത്തിരിക്കണം എന്ന് എല്ലാ പെൺകുട്ടികളെയും ഉപദേശിക്കും. എങ്ങനെയാണ് ഒരു നല്ല കാമുകനെ തിരിച്ചറിയുക..? അവനെ നിങ്ങൾ നിരന്തരം

ഒളിഞ്ഞുനിന്ന് നിരീക്ഷിക്കുക. അവന്റെ ചെയ്തികളിന്മേലും വാക്കുകളിന്മേലും നിങ്ങളുടെ കണ്ണുകളെ വയ്ക്കുക.

നിങ്ങളെ എത്ര വലിയ അളവിൽ സ്നേഹിക്കുന്നു എന്നത് ഒരു നല്ല കാമുകന്റെ ലക്ഷണമേ അല്ല. എന്നുമാത്രമല്ല അവൻ നിങ്ങളെ വേണ്ടതിലധികം സ്നേഹിക്കുന്നുണ്ടെങ്കിൽ സൂക്ഷിക്കുകയും വേണം. അവൻ ഒരു സ്വാർത്ഥനായിരിക്കാം. സ്വാർത്ഥനൊപ്പവും സംശയരോഗിക്കൊപ്പവും ജീവിക്കുന്നതിനെക്കാൾ വലിയ ദുരന്തം ഈ ഭൂമിയിൽ വേറേയില്ല. നിങ്ങളുടെ കാമുകന്മാർ പ്രവാചകന്മാരെ ബഹുമാനിക്കുന്നവനും പുസ്തകങ്ങൾ വായിക്കുന്നവനും സമൂഹത്തിൽ മാന്യതയുള്ളവനും വിനയത്തോടെ സംസാരിക്കാനറിയാവുന്നവനും സ്ത്രീകളെ ആദരിക്കുന്നവനും പാവങ്ങളോട് കരുണയുള്ളവനും കുട്ടികളെ സ്നേഹിക്കുന്നവനും ജീവിതത്തിൽ ശുഭപ്രതീക്ഷയുള്ളവനും ആണെങ്കിൽ അവനെ നിങ്ങൾക്ക് കണ്ണടച്ച് വിശ്വസിക്കാം. അങ്ങനെ ഒരുത്തന്നെ കണ്ടെത്തിക്കൊണ്ടുവന്നാൽ ആരായാലും അവന് ഞാൻ നിങ്ങളെ കെട്ടിച്ചുകൊടുക്കും. അത്തരക്കാരെ കണ്ടെത്താനുള്ള നിങ്ങൾ പെൺകുട്ടികളുടെ ബുദ്ധിയെ ഞാൻ ആദരിക്കുകയും ചെയ്യും. അദ്ദേഹം തന്റെ ചെറുപ്രായക്കാരായ പെൺകുട്ടികളെ ഉപദേശിക്കുന്നത് ഞാൻ പലവട്ടം കേട്ടിട്ടുണ്ട്. വെറുതേ സ്വപ്നം കാണുകയും ഉപദേശിക്കുകയും മാത്രമല്ല അദ്ദേഹത്തിന്റെ മൂത്തമകൾ അത്തരത്തിൽ ഒരു ചെറുപ്പക്കാരനെ കണ്ടുപിടിച്ചുകൊണ്ടുവന്നപ്പോൾ സ്നേഹത്തോടെ അദ്ദേഹം അത് അംഗീകരിക്കുകയും അവളെ അവന് കെട്ടിച്ചുകൊടുക്കുകയും ചെയ്തു. എനിക്ക് വലിയ ധനമില്ല, പദവിയില്ല. വലിയ വീടില്ല. എനിക്ക് ജീവിതത്തിൽ അഭിമാനിക്കാനായി ഒന്നേയുള്ളൂ. ഞാൻ നാല് പെൺകുട്ടികളുടെ പിതാവാണ്...! ആ അഭിമാനം പറച്ചിലാണ് എന്നെ കരീം ചാച്ചയുടെ ആരാധികയായി മാറ്റിയത്.

## ഫർഹാന

ഇന്നലെപ്പിന്നെ മുറിയിലിരുന്ന് വല്ലാതെ വീർപ്പുമുട്ടിയപ്പോൾ ഏറെക്കാലത്തിനുശേഷം ഞാൻ തനിച്ച് സൂക്കിലേക്ക് നടക്കാനിറങ്ങി. തായയോ മാമുവോ അറിഞ്ഞാൽ പല്ലിറുമ്മുമെന്നറിയാതെയല്ല. പക്ഷേ, അത്രയെങ്കിലും പുറത്തിറങ്ങാതെ എനിക്ക് വയ്യായിരുന്നു.

ഒരുങ്ങി താഴെ ചെന്നപ്പോൾ ഫർഹാന ഹാളിലിരുപ്പുണ്ട്... ബാജി എങ്ങോട്ട് പോകുന്നു എന്ന് അവൾ വിളിച്ചുചോദിച്ചു.

സൂക്കുവരെ ഒന്ന് നടന്നിട്ടുവരാം. ഞാൻ പറഞ്ഞു. ഞാൻ കൂട്ടുവരണോ..? അവൾ ചോദിച്ചു.

വേണ്ട, ആരും വേണ്ട... വിളിച്ചു പറഞ്ഞിട്ട് ഞാൻ പുറത്തേക്കിറങ്ങി നടന്നു.

എന്റെ മാമുമാരുടെയും ചാച്ചാമാരുടെയും മക്കൾ ഏതാണ്ടെല്ലാപേരും ആൺകുട്ടികളാണ്. എതാണ്ടൊരു പത്തുപതിനെഞ്ചെണ്ണം ഇവിടെയുണ്ട്. എല്ലാം സൾഫ്യൂരിക്കാസിഡിന് കൈയും കാലും വച്ചതുമാതിരി കുറെ ഹൈപവർ സാധനങ്ങൾ...! അതിൽതന്നെ ഏറ്റവും മൂത്ത നവാസ്സിനു പ്രായം പതിനേഴേ വരൂ. ഏറ്റവും ഇളയവന് മൂന്നു വയസ്സും. ക്രമപ്രകാരം എല്ലാവന്മാരും എന്റെ മുറച്ചെറുക്കന്മാരാണ്. 'എന്നാലും എന്റെ മക്കളേ, നിങ്ങൾക്ക് അല്പംകൂടി നേരത്തേ ജനിക്കാൻ വയ്യായിരുന്നോ എങ്കിലിങ്ങനെ ബാജി ബാജി എന്നു വിളിച്ച് എന്റെ പിന്നാലെ നടക്കാതെ, നമുക്ക് കൈകോർത്തു പിടിച്ച് പ്രേമിക്കാമായിരുന്നല്ലോ' എന്ന് ഞാനവന്മാരെ കളിയാക്കും. എല്ലാവന്മാരുമായിട്ടും ഞാൻ വലിയ കൂട്ടാണ്. അക്കൂട്ടത്തിലെ ഏകപെൺതരിയാണ് അഖ്‌ലഖ് ചാച്ചയുടെ മകൾ ഫർഹാന. നഗരത്തിലെ പാകിസ്ഥാനിസ്കൂളിൽ പതിനൊന്നാം തരത്തിലാണ് അവളിപ്പോൾ പഠിക്കുന്നത്. ഒരു സുന്ദരിക്കുട്ടി. നമ്മുടെ പ്രണയകാവ്യത്തിലെ നായിക സാഹിബയെക്കുറിച്ച് കവികൾ പറയുന്ന ഒരു കാര്യമുണ്ടല്ലോ

'അവളുടെ സൗന്ദര്യം കണ്ട് ഒൻപതു മാലാഖമാർ അപ്പോൾതന്നെ മരിച്ചുവീണു എന്ന്.' ആ വരികൾ എഴുതിയത് ഫർഹാനയെ ഉദ്ദേശിച്ചാണോ എന്ന് ഞാൻ പലപ്പോഴും ചിന്തിച്ചുപോയിട്ടുണ്ട്. അങ്ങനെയൊരു സുന്ദരിക്കുട്ടി.

വല്ലപ്പോഴും നാട്ടിലേക്ക് അവധിക്കു വരുന്ന കാലംമുതലേ ഞങ്ങൾ തമ്മിൽ വലിയ കൂട്ടാണ്. ഇവിടെ വന്നതോടെ അത് കൂടിയിട്ടേയുള്ളൂ. എന്നോടു പറയാത്തതായി ഒന്നും അവളുടെ ജീവിതത്തിൽ ഇല്ലെന്നാണ് ഞാൻ വിചാരിക്കുന്നത്. അവൾക്കൊരു പ്രണയമുണ്ട്. ഇന്ത്യൻ സ്കൂളിൽ പന്ത്രണ്ടാം തരത്തിൽ പഠിക്കുന്ന ഒരു പഞ്ചാബി പയ്യൻ. മൊബൈലിൽ ഫോട്ടോ എടുത്തുകൊണ്ടുവന്ന് എന്നെ കാണിക്കും. സുന്ദരനൊക്കെയാണ്. പക്ഷേ, ഇക്കാലത്തും തലേക്കെട്ടുമൊക്കെയായി ജീവിക്കുന്ന ആ സർദാർജി ഒരു മൊശടൻ പാരമ്പര്യവാദിയായാണ് എനിക്ക് തോന്നിയത്. അത്തരത്തിൽ ഒരുത്തന്നെ പ്രേമിക്കാൻ അവൾക്കെങ്ങനെ മനസ്സും ധൈര്യവും വന്നെന്ന് എനിക്കറിയില്ല. ഇത് പ്രാക്ടിക്കലിന്റെ കാലമാണെന്നാണ് എല്ലാവരും പറയുന്നത്. മതം, ജാതി, വർഗ്ഗം, വർണ്ണം, ധനം എന്നിവയൊക്കെ നോക്കിയേ കുട്ടികൾ പ്രേമിക്കൂ എന്നൊരു വിശ്വാസവുമുണ്ട്. അതു പക്ഷേ, മുതിർന്നവരുടെ ഒരു സ്വയംസമാധാനിപ്പിക്കലും തെറ്റിദ്ധാരണയുമാണെന്നാണ് എന്റെ വിചാരം. ഇപ്പോഴും കുട്ടികൾ പ്രേമിക്കുന്നത് ഈ ഒരു മാനദണ്ഡവും വച്ചിട്ടല്ല. അവർക്ക് മനസ്സിൽ പിടിച്ചവരെ അവർ പ്രേമിക്കുന്നു. ഫർഹാന, പ്രവീൺ കുമാറിനെ കണ്ടെത്തിയതുപോലെ. ബസ്സ്റ്റോപ്പിൽനിന്നുള്ള പരിചയമാണത്. അവർ തമ്മിൽ ഫോണിൽ കൈമാറുന്ന മെസ്സേജുകൾഒക്കെ അവളെന്നെ ചിലപ്പോൾ കാണിക്കാറുണ്ട്. എന്റെ ഈ പ്രായത്തിലും 'അയ്യോ...' എന്ന് വിളിച്ചുകൂവാൻ തോന്നുന്നതരം 'ത്രിബിൾ എക്സ്" മെസ്സേജുകൾ.

വീട്ടിലെ ഒരു മിണ്ടാപ്പൂച്ചയും അത്രയ്ക്കും കർശനമായി വളർത്തപ്പെടുന്നവളുമാണ് ഫർഹാന. അവളുടെ ഇടതും വലതും നിന്നാണ് അവളുടെ ബാബയും മാമയും അവളെ നോക്കുന്നത്. അവരെ എത്ര കൂളായിട്ടാണെന്നോ അവൾ പറ്റിക്കുന്നത്. കുട്ടി, ഈ മെസ്സേജുകൾ ഒക്കെ ചാച്ചയോ ചാച്ചിയോ കണ്ടാൽ പ്രശ്നമാകില്ലേ എന്ന് ഒരിക്കൽ ഞാനവളോട് ചോദിച്ചു.

ബാജി മണ്ടിയാണ്. അതിനുള്ള സൂത്രപ്പണിയൊക്കെ നമ്മുടെ കയ്യിലില്ലേ... ഞാനവന്റെ പേര് 'ലുലു സെന്റർ' എന്നാണ് സേവ് ചെയ്തിരിക്കുന്നത്. ബാബയുടെയോ മായുടെയോ മുന്നിൽ വച്ച് മെസ്സേജ് വന്നാൽ 'ഓ ഈ കടക്കാരെക്കൊണ്ട് തോറ്റു. അവന്മാരുടെ ഒരു സെയിൽസ് പ്രമോഷൻ...' എന്നു വച്ചു കാച്ചും. കൂടുതൽ

വിശ്വാസ്യതയ്ക്കുവേണ്ടി മെസേജ് തുറന്ന് വായിച്ചു കേൾപ്പിക്കുകയും ചെയ്യും. Hurry..!! Hurry..!! Upto 50% reduction in every item for next 3days... Come n enjoy..!! ഓർത്തപ്പോൾ എനിക്ക് ചിരിവന്നു. പാവം ഇംഗ്ലീഷ് അറിയാത്ത ചാച്ചയും ചാച്ചിയും അവൾ പറയുന്നത് സത്യമാണെന്ന് വിശ്വസിക്കുകയും ചെയ്യും. ഫർഹാന അവന്റെ കൂടെ ക്ലാസ്സ് കട്ട് ചെയ്ത് സിനിമയ്ക്കു പോകുന്നതും ഷോപ്പിങ് മാളുകളിൽ കറങ്ങുന്നതും പതിവാണത്രേ. സ്കൂൾ യൂണിഫോമിട്ട് പോയാൽ ആളുകൾ തിരിച്ചറിയില്ലേ എന്നൊരു സാധാരണ സംശയം ഞാൻ അവളോട് പ്രകടിപ്പിച്ചു. സ്റ്റുഡിയോയിലെ ഇന്ത്യക്കാരായ ആനമണ്ടന്മാരുടെ കൂടെക്കൂടി ബാജിയുടെ സാമാന്യയുക്തിയൊക്കെ പൊയ്പ്പോയെന്നാണ് എനിക്കു തോന്നുന്നത്, അവൾ പറയും. പണ്ട് ഞാൻ അവധിക്കു വരുമ്പോൾ ബാജി മാമയെ പറ്റിക്കുന്നത് കണ്ടാണ് ഞാനെന്റെ സൂത്രങ്ങളുടെ ബാലപാഠങ്ങൾ കണ്ടുപിടിച്ചിട്ടുള്ളത്. ആ ബാജിയാണോ എന്നോടിങ്ങനെയൊക്കെ ചോദിക്കുന്നത്. ബാജി, ഒരു ദിവസം യൂണിഫോം ഒഴിവാക്കാനാണോ പ്രയാസം...? ഇന്ന് സ്കൂളിൽ സെലിബ്രേഷൻ ഡേയാണ്, എർത്ത് ഡേയാണ്. ഗ്രീൻ ഡേയാണ്, മദേഴ്സ് ഡേയാണ്, ലേബർ ഡേയാണ്, കളർ ഡ്രസ്സ് വേണം എന്നൊക്കെ പറഞ്ഞാൽ ബാബയും മാമയും മാത്രമല്ല, ആരും വിശ്വസിച്ചു പോകില്ലേ..? അവളുടെ ബുദ്ധിക്കു മുന്നിൽ ഞാൻ നമിച്ചുപോയിട്ടുണ്ട്. എന്തായാലും അവൾ പറയുന്നതുമാതിരി ഞാനെന്റെ മായെ ഇത്രയൊന്നും പറ്റിച്ചിട്ടില്ല. ഉറപ്പ്.

നിനക്ക് പ്രേമിക്കാനൊക്കെ പ്രായമായോ കുട്ടി എന്ന് ഒരു ദിവസം അബദ്ധവശാൽ ഞാനവളോട് ചോദിച്ചുപോയി. 'എന്തുചെയ്യാം. രണ്ടു വർഷംകൂടി കഴിഞ്ഞിട്ടു മതി നമുക്ക് ഈ പരിപാടികൾ ഒക്കെ എന്ന് ഞാൻ സ്വയം പറഞ്ഞുനോക്കിയതാ ബാജി, പക്ഷേ, നിങ്ങൾ കണ്ട കാലിത്തീറ്റകൾ ഒക്കെ തന്ന് വളർത്തുന്ന ഈ ശരീരമില്ലേ അതൊന്ന് കേൾക്കണ്ടേ, അതിന്റെ കൊതികൾ അതിനേ അറിയൂ... ഇങ്ങനെ പോയാൽ അധികം താമസിക്കാതെ ഒരു ദിവസം ഞാനവനെ വഴിയിലിട്ട് കൊന്നു തിന്നും' എന്നായിരുന്നു അവളുടെ മറുപടി. ശരിക്കും പ്രവീണിനെ നീ വല്ലതും ചെയ്തിട്ടുണ്ടോ എന്ന് ചോദിക്കാൻ എനിക്ക് പേടിയാണ്, ഉണ്ട് എന്ന് അവൾ ചിലപ്പോൾ സമ്മതിച്ചേക്കും എന്ന് എനിക്കറിയാവുന്നതുകൊണ്ടുതന്നെ.

അവളുടെ കൂടെ നടക്കാൻപോയാൽ അവൾ സ്കൂൾ കഥകൾകൊണ്ട് എന്റെ കാത് പൊട്ടിക്കും. ഒരു നിമിഷം നാവടങ്ങിക്കിടക്കില്ല. എനിക്കു പക്ഷേ, ഇന്നിത്തിരി തനിച്ച് നടക്കണമായിരുന്നു. തീർത്തും തനിച്ച്...!!

# പേരില്ലാത്ത നഗരം

നൂറ്റാണ്ടുകൾ പഴക്കമുള്ള ഇടുങ്ങിയ തെരുവുകളും കെട്ടുപിണഞ്ഞു കിടക്കുന്ന ഗല്ലികളും താണ്ടി ഏറെദൂരം ഞാൻ വെറുതേ നടന്നു. തെരുവുകൾ പൊതുവേ വിജനമായിരുന്നു. ഇടയ്ക്കിടെ അതിലൂടെ കടന്നുപോയവരാകട്ടെ ആരെയോ പേടിച്ചിട്ടെന്നതുപോലെ നടത്തത്തിന്റെ വേഗം കൂട്ടിക്കൊണ്ടിരുന്നു. നിറുത്തിയിട്ടിരിക്കുന്ന കാറുകളെ ആ കാൽനടക്കാർ ഭീതിയോടെയാണ് നോക്കിയിരുന്നത്. ഏതെങ്കിലും ഒരു നിമിഷം അവയിലൊന്നു പൊട്ടിച്ചിതറിയേക്കുമോ എന്ന പേടിയായിരുന്നിരിക്കണം അത്. അല്ലെങ്കിൽ ഏതെങ്കിലും ഒരു തോക്കുധാരി ഏതെങ്കിലും കോണിൽനിന്ന് പെട്ടെന്ന് പ്രത്യക്ഷപ്പെടുകയും തെരുവിലൂടെ നടന്നുപോകുന്നവരെ തുരുതുരാ വെടിവെച്ചിട്ട് അപ്രത്യക്ഷമാകുമെന്നും അവർ പേടിക്കുന്നുണ്ടാവണം. അത്തരം വാർത്തകളാണല്ലോ അയൽരാജ്യങ്ങളിൽനിന്നെല്ലാം കേൾക്കുന്നത്. അത് ഈ നഗരത്തിൽ ആവർത്തിക്കില്ല എന്ന് ആർക്ക് പറയാൻ സാധിക്കും.?!!

തീരെ കാല്പനികമല്ലാത്ത പേരുകളാണ് ഈ നഗരത്തിലെ ഓരോ ഇടത്തിനും എന്നതുകൊണ്ടുമാത്രമാണ് ജാവേദ്, അവ ഞാൻ പേരുകൊണ്ട് സൂചിപ്പിക്കാത്തത്. അല്ലാതെ മറ്റൊരു കാരണവും അതിനില്ല. നഗരം എന്നുമാത്രം വിശേഷിപ്പിച്ചാൽ മതി ഈ ഇടത്തിനെ. സ്വതവേ അകാല്പനികമായ പേരുകൾക്കൊപ്പം ഭരണാധികാരികൾ അവരുടെ പേരുകളുള്ള നഗരങ്ങൾ സൃഷ്ടിച്ചും റോഡുകൾ പണിതും രാജ്യത്തിന്റെ പേര് കൂടുതൽ വികലമാക്കി എന്നൊരു പരാതികൂടി എനിക്കുണ്ട്. ക്രിസ്തുവിനും മൂവായിരം വർഷങ്ങൾക്കു മുമ്പ് 'എൻകി എന്ന അമ്മ ദേവതയെ ആരാധിച്ചിരുന്ന സുമേറിയന്മാരുടെ നഗരമാണിത്. അതിനുശേഷം അക്കെമെന്റിസുമാരും പാർത്തിയൻസും സസാനിഡുകളും ഈ നഗരത്തെ ഭരിച്ചു. പിന്നീട് ഇസ്ലാം വന്നു. പേർഷ്യൻ രാജാക്കന്മാരും ഖലീഫമാരും ഒട്ടോമന്മാരും മാറിമാറി ഭരിച്ചു. പിന്നെ

പോർച്ചുഗീസുകാർ ഈ നഗരത്തെ കീഴടക്കി. അതുകഴിഞ്ഞ് ബ്രിട്ടീഷുകാർ വന്നു. അവരും പോയപ്പോൾ അൽ ഖാലിഫമാർ തിരികെ വന്നു. എന്നിട്ടും ബാഗ്ദാദ് എന്നോ കെയ്റോ എന്നോ ബസ്റ എന്നോ തെഹ്റാൻ എന്നോ ദമാസ്കസ് എന്നോ ഫൈസലബാദ് എന്നോ ഇസ്താംബൂൾ എന്നോ ഹൈദ്രാബാദ് എന്നോ കേൾക്കുമ്പോൾ നമുക്കുണ്ടാവുന്ന ഹൃദയവികാരം സൃഷ്ടിക്കാൻപോകുന്ന സ്ഥലനാമങ്ങൾ ഒന്നും ഈ നഗരത്തിനില്ല. അതിന്റെ കാരണം എനിക്കറിഞ്ഞുകൂടാ...

ഇന്ത്യയോടും പാകിസ്ഥാനോടും നൂറ്റാണ്ടുകളുടെ വാണിജ്യബന്ധമാണ് ഈ തെരുവുകൾക്ക് പറയാനുള്ളത്. പണ്ടു കാലത്ത് ഗുജറാത്തികളായ ബനിയാമാരായിരുന്നു ഈ നഗരത്തെ ലോകവുമായി കൂട്ടിമുട്ടിച്ചിരുന്നത്. അവർ ബോംബയിൽനിന്ന് തുണിത്തരങ്ങൾ കൊണ്ടുവന്നു, കെയ്റോവിൽനിന്ന് പാട്ടവിളക്കുകൾ കൊണ്ടുവന്നു. പേർഷ്യയിൽനിന്ന് പരവതാനികൾ കൊണ്ടുവന്നു, ഇസ്താംബൂളിൽ നിന്ന് മധുരപലഹാരങ്ങൾ കൊണ്ടുവന്നു. ഉപേക്ഷിക്കപ്പെട്ട നഗരത്തെ ഉത്സവങ്ങളുടെ നഗരമാക്കി മാറ്റിയത് അവരാണ്. ഞാനിവിടെ എത്തുമ്പോൾ ആ തെരുവുകൾക്കുണ്ടായിരുന്ന ഉന്മേഷവും ആഹ്ലാദവും ഞാൻ നല്ലതുപോലെ ഓർക്കുന്നു. ഇന്ത്യൻ തുണിത്തരങ്ങൾ വില്ക്കുന്ന മലബാറി ഗല്ലിയിൽ ആളൊഴിഞ്ഞ നേരങ്ങൾ ഉണ്ടായിരുന്നില്ല. കാശ്മീരിഷാളുകളും പാകിസ്ഥാനി കോട്ടൻ ചുരിദാറുകളും വില്ക്കുന്ന കടകളിലാവട്ടെ തടിച്ച ഗുജറാത്തി പെണ്ണുങ്ങളെക്കൊണ്ട് നിറഞ്ഞിരുന്നു. പേർഷ്യൻപരവതാനികൾ വില്ക്കുന്ന കടകൾക്ക് മുന്നിലിരുന്ന് വെടിവട്ടം പറയുന്ന ചാച്ചമാർ, മലേഷ്യൻനിർമ്മിത ഇലക്ട്രോണിക്സ് സാധനങ്ങൾ വില്ക്കുന്ന കടകളിൽനിന്ന് തെരുവിലേക്ക് ഇറങ്ങിവന്ന് ആളുകളുടെ കൈപിടിച്ച് കടയിലേക്ക് കൂട്ടിക്കൊണ്ടു പോകുന്ന കച്ചവടക്കാർ, വിലകുറഞ്ഞ ചൈനസാധനങ്ങൾ കൂട്ടിയിട്ട് വില്പന നടത്തുന്ന ബംഗാളികൾ, നോട്ടുകൂമ്പാരങ്ങൾക്കു മുന്നിൽ വിദേശികളെ കാത്തിരിക്കുന്ന, സഞ്ചരിക്കുന്ന മണി എക്സ്ചേഞ്ചുകളായ ദാദാമാർ, വഴിവക്കിലിരുന്ന് പകിടകളിക്കുകയും കൂട്ടിലിട്ട തത്തകളോട് വർത്തമാനം പറയുകയും ചെയ്യുന്ന ചാച്ചമാർ... മിഠായികളും സുഗന്ധവ്യഞ്ജനങ്ങളും വില്ക്കുന്ന കടകളായിരുന്നു എനിക്ക് ഏറ്റവും പ്രിയങ്കരം. അവിടെനിന്നുയരുന്ന ഏലയ്ക്കായുടെയും കറുകപ്പട്ടയുടെയും ചുക്കിന്റെയും ജീരകത്തിന്റെയും കുരുമുളകിന്റെയും വ്യത്യസ്തങ്ങളായ സുഗന്ധങ്ങൾ ആസ്വദിക്കാനായി മാത്രം ഞാൻ ആ കടകൾക്ക് മുന്നിലൂടെ

വെറുതേ കറങ്ങി നടക്കുമായിരുന്നു. വലിയ ചാക്കുകളിൽ കൂനകൂട്ടി വച്ചിരിക്കുന്ന ബദാമും പിസ്തയും കശുവണ്ടിയും ഉണങ്ങിയ അത്തിപ്പഴവും തണ്ണിമത്തൻ കുരുവും രുചിനോക്കാൻ വച്ചുനീട്ടുന്ന ചാച്ചാമാരുടെ പ്രിയപ്പെട്ട ബേട്ടി ആയിരുന്നു ഞാൻ. അവരൊക്കെ ബാബയുടെ പരിചയക്കാരായിരുന്നു. ഓരോരുത്തരുടെയും അടുത്തുകൊണ്ടുപോയി ബാബ എന്നെ അഭിമാനത്തോടെ പരിചയപ്പെടുത്തും. മേരാ ബേട്ടി ഹെ... ബഹുത്ത് പഡാലിഖാ ഹെ... റേഡിയോം മേം കാം മിലാ...

എന്തൊരു സന്തോഷത്തിന്റെ ദിവസങ്ങളായിരുന്നു അവ. പക്ഷേ, നിറഞ്ഞൊഴുകിയിരുന്ന ഒരു നദി പൊടുന്നനേ ഉറഞ്ഞുപോയതുപോലെ ആ സന്തോഷങ്ങളെല്ലാം അസ്തമിച്ചുപോയിരിക്കുന്നു.

ആരെയോ എപ്പോഴും ഭയന്നിട്ടെന്നവണ്ണം മിക്ക കടകളുടെയും ഷട്ടറുകൾ പാതി അടഞ്ഞുകിടക്കുന്നു. പരസ്പരം വിശ്വാസത്തിൽ അർപ്പിതമായിരുന്ന നഗരം എത്ര പെട്ടെന്നാണ് വിദ്വേഷത്തിന്റെ നഗരമായി മാറിയത്. സ്നേഹത്തിൽ പുലർന്നിരുന്ന ഒരു നഗരം എത്ര പെട്ടെന്നാണ് സംശയത്തിന്റെ നഗരമായി മാറിയത്.

ഞാൻ തിരിച്ച് വീട്ടിലേക്കു നടക്കുമ്പോൾ എതിരേവന്ന ഒരു അറബ്സ്ത്രീ പെട്ടെന്ന് എന്റെ കൈ കടന്നുപിടിച്ചു.

ഒരു നിമിഷത്തേക്ക് ഞാൻ അന്ധാളിച്ചുപോയി...!

എന്നെ മനസ്സിലായോ..? വിഷാദംകലർന്ന ശബ്ദത്തിൽ അവർ ചോദിച്ചു.

ഇല്ലെന്ന് ഞാൻ തലയാട്ടി. ഓർമ്മയിലേക്ക് ഒന്ന് ഓടിപ്പാഞ്ഞ് നോക്കിയിട്ടൊന്നും എനിക്ക് ആളെ തീരെ പിടികിട്ടിയിരുന്നില്ല.

നമ്മൾ ഒരിക്കൽ കണ്ടിട്ടുണ്ട്. നിന്റെ സ്നേഹിതൻ അലിയുടെ അമ്മയാണ് ഞാൻ..! അവർ പറഞ്ഞു.

അലി...?!! അലി ഫർദാൻ..?!! ഞാൻ ചോദിച്ചു.

അതെ... അവൻതന്നെ...!

ഓർക്കുന്നു... ഞാനോർക്കുന്നു... വിറയ്ക്കുന്ന ശബ്ദത്തോടെ ഞാൻ പറഞ്ഞു... നമ്മൾ ഒന്നിച്ച് യാത്ര ചെയ്തിട്ടുണ്ട്.

അവൻ നിന്നെപ്പറ്റി എപ്പോഴും പറയുമായിരുന്നു...അവന് നിന്നെ ശരിക്കും ഇഷ്ടമായിരുന്നു... പെട്ടെന്ന് അവരെന്നെ ചേർത്തുപിടിച്ച് കരയാൻ തുടങ്ങി.

അവരുടെ കണ്ണീർവീണ് എന്റെ മുഖം പൊള്ളി. എന്നാൽ ആ കരച്ചിലിൽ മുഖംചേർത്തു നില്ക്കാൻ എനിക്കാവുമായിരുന്നില്ല. അവരുടെ പിടിയിൽ നിന്ന് കുതറിമാറി വെടികൊണ്ട കാട്ടുമൃഗത്തെപ്പോലെ പേടിയുടെ നിഴൽവീണ ഗല്ലികളിലൂടെ ഞാൻ

വീട്ടിലേക്ക് ഓടി...!!

## ലാഹോർ ഗല്ലി

നീ വിചാരിക്കുന്നതുപോലെ സത്യമായും ഞാൻ ഒളിച്ചുകളിക്കുകയല്ല ജാവേദ്, ആ ഓർമ്മയിലേക്കുള്ള വാതിൽ തുറന്നുപോയാൽ ഒരു പക്ഷേ, ഞാൻ നിന്നെ എന്റെ ജീവിതത്തിന്റെ ഇടുങ്ങിയ വരാന്തകളിലൂടെ ഏറെ വലിച്ചിഴച്ചേക്കും എന്ന പേടികൊണ്ട് മനപ്പൂർവ്വം പറയാതിരിക്കുന്നതാണ്. ആധിപിടിച്ച ഈ ഓട്ടത്തിനിടയിൽ ആർക്കാണ് ദുരന്തകഥകൾ കേൾക്കാൻ താത്പര്യം അല്ലേ..? എന്തായാലും നീ ആവശ്യപ്പെട്ട സ്ഥിതിക്ക് ഞാനത് പറയാം. എന്നാൽ നിശ്ചയമായും ഈ കഥ പറച്ചിലിന്റെ അവസാനം ദുഃഖപര്യവസായി ആവില്ല എന്ന് ഞാൻ നിനക്കുറപ്പുതരുന്നു. അല്ലെങ്കിൽ ഒന്നിനും ഒരുറപ്പില്ലെങ്കിലും അങ്ങനെ ആയിത്തീരില്ല എന്ന് വിശ്വസിക്കാനാണ് ഇപ്പോഴും എനിക്കിഷ്ടം. മനുഷ്യൻ അവരവരെക്കുറിച്ചുതന്നെ നിരന്തരം ചിന്തിക്കുന്നത് അവരുടെ ഭാവി ജീവിതത്തിൽ വന്നുഭവിക്കുന്നു എന്ന് വിശ്വസിക്കുന്ന ഒരാളാണ് ഞാൻ. മനുഷ്യൻ സ്വപ്നത്തിലേക്ക് നടക്കുകയല്ല, സ്വപ്നങ്ങൾ മനുഷ്യനിലേക്ക് നടന്നുകയറുകയാണ് ചെയ്യുന്നത്. ഞാൻ എപ്പോഴും എന്നെക്കുറിച്ച് നല്ലതുമാത്രം ചിന്തിക്കുന്നു. വേണ്ടാത്ത ഭയങ്ങൾ ഉപേക്ഷിക്കുന്നു. നല്ല സ്വപ്നങ്ങൾമാത്രം കാണുന്നു. ഭാവിയെ ശുഭപ്രതീക്ഷയോടെ മാത്രം ഉറ്റുനോക്കുന്നു. അതുകൊണ്ടുതന്നെ നാളെകൾ നല്ലതായിരിക്കും എന്ന് എനിക്കുറപ്പുണ്ട്.

ഞങ്ങളുടെ അറബിക് ട്രാൻസ്ലേറ്ററും കാറ്റ്ൽക്ലാസ് സഹയാത്രികനുമായ ഹസന്റെ അടുത്ത സുഹൃത്തായിരുന്നു അലി ഫർദാൻ. റേഡിയോ നിലയത്തിന്റെ ടെക്നിക്കൽ സ്റ്റാഫുകളിൽ ഒരാൾ. എന്തെങ്കിലും സാങ്കേതികതകരാറുകളുണ്ടെങ്കിൽ അവനും അസിസ്റ്റന്റായ മുനീർഗാസി എന്നൊരു പയ്യനുംകൂടിയാണ് അറ്റന്റ് ചെയ്യാൻ വരുക. കംപ്ലൈന്റ് ഒന്നുമില്ലെങ്കിലും മെയിന്റനെൻസ് എന്നപേരിൽ ഏതൊക്കയോ ചില മീറ്ററുകളും രണ്ടു

സ്ക്രൂഡ്രൈവറുകളും പിടിച്ചുകൊണ്ട് അവർ സ്റ്റുഡിയോകൾതോറും എപ്പോഴും ചുറ്റിക്കറങ്ങി നടക്കും. വന്നാൽ എല്ലാവരോടും എന്തെങ്കിലും ഒന്ന് മിണ്ടിപ്പറയാതെ പോകില്ല. പെൺകുട്ടികളോടാണെങ്കിൽ ഇത്തിരി ഷുഗറടിക്കുകയും ചെയ്യും.

തുടക്കസമയത്ത് അവരുടെ പേരുകൾ അലി നായർ എന്നും മുനീർ ചൗധരി എന്നാണെന്നും പറഞ്ഞ് മലയാളം മാഫിയ എന്നെ എത്ര പറ്റിച്ചെന്നോ... മണ്ടിയായ ഞാൻ അത് സത്യമാണെന്ന് അങ്ങ് വിശ്വസിക്കുകയും ചെയ്തു. ഞങ്ങളുടെ അക്കൗണ്ട്സിലുള്ള വലീദ് റഹ്മാനെ അവർ വിശേഷിപ്പിക്കുന്നത് വലീദ്പിള്ള എന്നാണ്. അങ്ങനെ പല തട്ടിപ്പുകളും തമാശകളും മലയാളം മാഫിയയുടെ കൈവശമുണ്ട്.

അറബിയും ഹിന്ദിയും ഇംഗ്ലീഷും ചേർത്തൊരു സങ്കരഭാഷയാണ് അലിയുടേത്. മലയാളത്തിലെ രണ്ടോ നാലോ വാക്കുകൾ അവനറിയുകയും ചെയ്യാം. മലയാളം മാഫിയയുമായി കമ്പനിയടിച്ച് പഠിച്ചെടുത്തതാണ്. ആ സംസാരം കേൾക്കാൻ നല്ല രസമായിരുന്നു. സുമയ്യായും മീരമസ്കാനും അവന്റെ സംസാരം കേൾക്കാനായി പിടിച്ചുനിറുത്തി സംസാരിപ്പിക്കുകയും ചെയ്യുമായിരുന്നു.

എന്നാൽ നീണ്ട ഇരുപത്തിയെട്ടു മാസക്കാലം ഒരേ സ്ഥാപനത്തിൽ ഒന്നിച്ച് ജോലി ചെയ്തിട്ടും ബ്രേക്ക് ടൈമിൽ കാന്റീനിൽ വച്ചോ റെസ്റ്റ് റൂമിൽ വച്ചോ വല്ലപ്പോഴും ഒരു ഹലോ പറയുന്നതായിരുന്നു ഏതാണ്ട് ഒരു വർഷം മുമ്പുവരെ ഞാനും അലിയും തമ്മിലുള്ള ബന്ധവും പരിചയവും. അങ്ങനെയിരിക്കേ ഒരു ദിവസം ലഞ്ച് സമയത്ത് ലോകത്തിലെ ഏറ്റവും മനോഹരമായ ഗെയിം എന്നതിനെച്ചൊല്ലി കാന്റീനിൽ ഒരു തർക്കമുണ്ടായി. ഒരുവശത്ത് മലയാളം മാഫിയയും മറുവശത്ത് അലിയും ഹസനും പിന്നെ ഹിറ്റ് അറേബ്യയിലുള്ള അഹമ്മദും ആയിരുന്നു ഉണ്ടായിരുന്നത്. മലയാളം മാഫിയ സ്വാഭാവികമായും അത് ക്രിക്കറ്റാണെന്ന് വാദിച്ചു. മറുപക്ഷമായ അലിയും സംഘവും ഫുട്ബോളിനുവേണ്ടി നിലകൊണ്ടു. ഇരുപക്ഷവും അവരവരുടെ ഭാഗങ്ങൾ ന്യായീകരിച്ചുകൊണ്ട് വാദങ്ങളിൽ മുന്നേറി. കാറ്റ്ൽക്ലാസ്സിൽ നടക്കുന്ന പതിവുഗുസ്തികൾക്കു പുറമേ ഈ തർക്കത്തിൽകൂടി പങ്കെടുക്കാൻ താത്പര്യമില്ലാത്തതുകൊണ്ട് സാധാരണ അവിടെ ഞാൻ മിണ്ടാതിരിക്കുകയാണ് പതിവ്. പക്ഷേ, അന്ന് മാഫിയ കത്തിക്കയറുന്നത് എനിക്കത്ര പിടിച്ചില്ല. സത്യത്തിൽ എന്റെ മനസ്സ് ക്രിക്കറ്റിനൊപ്പമായിരുന്നെങ്കിലും മലയാളം മാഫിയയ്ക്ക് എതിരേ നില്ക്കാനുള്ള സ്വാഭാവികപ്രവണതകൊണ്ട് ഞാൻ അതിലിടപെടുകയും അലിയുടെയും സംഘത്തിന്റെയും

പക്ഷത്തുചേർന്നു സംസാരിക്കുകയും ചെയ്തു. ക്രിക്കറ്റ് ഒരു ഒറ്റയാൻപോരാട്ടമാണ്. അവിടെ പലപ്പോഴും വിജയം ഒരാൾക്കുമാത്രം അവകാശപ്പെട്ടതാണ്. എന്നാൽ സംഘംകൂടലിന്റെയും സംഘമനസ്സിന്റെയും മനോഹാരിത അത്രയും നമുക്ക് കാണാൻകഴിയുന്നത് ഫുട്ബോളിലാണ് എന്നുമാത്രമല്ല ഒരാൾ ഒറ്റയ്ക്ക് വിജയി ആവുന്നതിന്റെ പത്തിരട്ടി സന്തോഷം ഒരാൾ ഒരു സംഘവിജയത്തിൽ ആസ്വദിക്കുന്നുണ്ടെന്ന് ഞാൻ എന്റെ നാവുമിടുക്കുകൊണ്ട് ആധികാരികമായി സ്ഥാപിച്ചെടുക്കുകയും ചെയ്തു. അന്നേരത്തെ ആ മിന്നുന്നപ്രകടനത്തെ ഓർത്ത് എനിക്ക് എന്നോടുതന്നെ ബഹുമാനം തോന്നിപ്പോയി.

ആ പക്ഷംപിടിക്കലിന് അലി നന്ദി അറിയിച്ചത് നിന്റെ ഫേസ്ബുക്ക് അക്കൗണ്ട് എന്താണെന്നു ചോദിച്ചുകൊണ്ടാണ്. പറയാതിരിക്കാൻ എനിക്കായില്ല. ഇത്തിരികഴിഞ്ഞ് നോക്കുമ്പോൾ ആ കൂട്ടുപിടിക്കലിന് നന്ദി അറിയിച്ചുകൊണ്ട് അവന്റെ ഒരു മെസ്സേജ്. കൂടെ ഒരു സൗഹൃദ സംഭാഷണം. ഞാനതിൽ സന്തോഷം അറിയിക്കുകയും അവനയച്ച സൗഹൃദസംഭാഷണം സ്വീകരിച്ച് അവനെ എന്റെ കൂട്ടുകാരുടെ കൂട്ടത്തിൽ ചേർക്കുകയും ചെയ്തു. പിറ്റേന്ന് അവൻ സിറ്റിവില്ല എന്ന ഫേസ്ബുക്ക് ഗെയിമിൽ തന്റെ സ്വപ്നഗ്രാമമായ 'ഷിയ വില്ലേജി' ൽ ഒരു പോസ്റ്റ് മാസ്റ്ററാകാൻ എന്നെ ക്ഷണിച്ചു. ഞാനത് സ്വീകരിക്കുകയും എന്റെ ഫേസ്ബുക്ക് ഗ്രാമമായ 'ലാഹോർ ഗല്ലി' യിൽ പോലീസ് ഓഫീസർ ആകാൻ അവനെ ക്ഷണിക്കുകയും ചെയ്തു. ഒരേ ഓഫീസിൽ ഏറെ അപരിചിതരായി കഴിഞ്ഞിരുന്ന രണ്ട് സിറ്റിവില്ല ഭ്രാന്തരുടെ പരസ്പരം കണ്ടുമുട്ടലായിരുന്നു അത്. പിന്നെ ദിവസവും അവനെനിക്ക് രണ്ട് എനർജിയെങ്കിലും ഗിഫ്റ്റായി അയയ്ക്കും. ഞാനവന് ഒരു ക്യാപ്പോ ഒരു സ്റ്റാമ്പോ തിരിച്ചയച്ചുകൊടുക്കും. അവൻ എന്റെ ലാഹോർ ഗല്ലിയിൽ വന്ന് ക്യാരറ്റ് ഹാർവെസ്റ്റ് ചെയ്യാനും ബേക്കറിയിലേക്ക് സാധനം എത്തിക്കാനും സഹായിക്കും. ഞാനാവട്ടെ, അവന്റെ മ്യൂസിക് ഷോപ്പിലേക്ക് സന്ദർശകരെ അയയ്ക്കുകയും അവന്റെ കെട്ടിടങ്ങളിൽ നിന്ന് വാടക പിരിക്കാൻ സഹായിക്കുകയും ചെയ്യും...! രണ്ടു ദേശക്കാരായ, രണ്ടു ഭാഷക്കാരായ, രണ്ടു സംസ്കാരത്തിൽനിന്ന് വന്നവരായ, വിശ്വാസത്തിൽ ഭിന്നാഭിരുചികളുള്ള ഞങ്ങൾ തമ്മിൽ ഒരു സൗഹൃദത്തിന്റെ പേരിൽ പൊതുവായി പങ്കുവയ്ക്കപ്പെടേണ്ടതായ എന്തെങ്കിലുമുണ്ട് എന്ന് അതുവരെ എനിക്ക് തോന്നിയിട്ടേയില്ല. ഫേസ്ബുക്കിൽ ഒരു സ്വപ്നനഗരം പണിയുന്നതുവരെ ഞങ്ങൾക്കതിനു കാത്തിരിക്കേണ്ടി വന്നു.

സിറ്റിവില്ലയിൽനിന്ന് പിന്നീട് ഞാൻ പതിയെ ഗാലക്സി ലൈഫ്, പെറ്റ് സിറ്റി, ഹൗ സാറ്റ് ക്രിക്കറ്റ് തുടങ്ങിയ കളികളിലേക്ക് കൂടുമാറി. അലിയാവട്ടെ ടോപ്പ് ഇലവൻ, ഫിഫ സൂപ്പർസ്റ്റാർ, സോഷ്യൽ വാർ, ആർമി അറ്റാക്ക് തുടങ്ങിയ കളിയിലേക്കും. പക്ഷേ, അപ്പോഴും ഞങ്ങൾക്കിടയിലെ സൗഹൃദം അതുപോലെ നിലനിന്നു. ഓഫീസിനും ഫേസ്ബുക്കിനും പുറത്ത് എന്നെയും അലിയെയും തമ്മിൽ ബന്ധിപ്പിച്ച ഒരു കാര്യംകൂടിയുണ്ടായിരുന്നു. എന്താണെന്ന് നിനക്ക് ഊഹിക്കാനാവുമോ ജാവേദ്—? അതെ. അതുതന്നെ. നിന്നെയും എന്നെയും തമ്മിൽ കൂട്ടിയിണക്കിയ ആ മഹത്തായ കാര്യംതന്നെ—!

# സ്ട്രിങ് വാക്കേഴ്സ്

ഒരു ദിവസം റിക്കോർഡിങ്ങിനിടയിൽ വീണുകിട്ടിയ ഇടവേളയിൽ ഗൂഗിൾ ചെയ്തിരിക്കുമ്പോൾ ചാറ്റിൽ അലി വന്നു. കൊച്ചുവർത്തമാനത്തിനിടെ ‘wts pgrm atfr duty hrs...? Facebooking..?!!’ എന്ന് ഞാൻ അലിയോട് ചോദിച്ചു.

ഫേസ്ബുക്ക്...? നോ... അതിനല്ലേ ഡ്യൂട്ടി അവേഴ്സ്..!! ഇത്തിരി ഉച്ചമയക്കം പിന്നെ നേരേ ഫുട്ബോൾഗ്രൗണ്ടിലേക്ക്. രണ്ടു മണിക്കൂർ തകർപ്പൻ കളി. അതുകഴിഞ്ഞ് ചില രാത്രി ഞങ്ങളുടെ ഒരു ചെറിയ കൂടിയിരുപ്പുണ്ട്. അതിൽപ്പോയി ഇത്തിരി ഗിറ്റാർ വായിക്കും.'

ഗിറ്റാർ...?!! ആ പേരുകേട്ടതും ഏറെക്കാലങ്ങളായി എന്റെ ചേതനയിലെവിടെയോ ഉറഞ്ഞുകിടന്നിരുന്ന ഒരു വിങ്ങൽ ഞരമ്പുകളിലൂടെ ഓടിത്തരിച്ചുവന്ന് വിരൽത്തുമ്പിൽ തുടിച്ചുനില്ക്കുന്നത് ഞാനറിഞ്ഞു. സംഗീതത്തിന് അങ്ങനെ ഒരു ശക്തിയുണ്ടല്ലേ..? എന്നെങ്കിലുമൊരിക്കൽ ഞെട്ടിയുണരാനായി ഉള്ളിന്റെയുള്ളിൽ സുഷുപ്തിയിലാവുമെന്നല്ലാതെ അതൊരിക്കലും നമ്മുടെ ആത്മാവിനെ വിട്ടുപോകില്ല ജാവേദ്. നമ്മൾ അതിനെ മറന്നാലും അത് നമ്മെ മറക്കില്ല. നമ്മുടെ ഒരു വിളിക്കായി അത് കാതോർത്ത് കിടക്കും.

ഏറെനേരം ഞാൻ അലിയെ അദ്ഭുതത്തോടെ മിഴിച്ചു നോക്കിയിരുന്നു. അവന്റെ അങ്ങനെയൊരിഷ്ടത്തെക്കുറിച്ച് ഞാൻ ഇതുവരെ അറിഞ്ഞില്ലല്ലോ എന്നായിരുന്നു ആ നോട്ടത്തിന്റെ അർത്ഥം. ഒരിക്കൽപ്പോലും ഓഫീസ് പാർട്ടിക്കിടയിലോ മറ്റെന്തെങ്കിലും ആഘോഷവേളകളിലോ അങ്ങനെയൊരു കഴിവ് അവൻ പ്രകടിപ്പിച്ച് കണ്ടിട്ടുമില്ല.

ജാവേദ്, നീ ഇപ്പോൾ ഓർക്കുന്നുണ്ടോ നമ്മുടെ ആ യാത്രകൾ..? എക്സ്ട്രാ ക്ലാസ് എന്നും പറഞ്ഞ് ഞാൻ മുങ്ങിയിരുന്നതത്രയും നമ്മുടെ ഗിറ്റാർക്ലാസ്സിലേക്കായിരുന്നു എന്ന് ഈ നിമിഷംപോലും എന്റെ മായ്ക്ക് മനസ്സിലായിട്ടില്ല. ട്യൂഷൻ ഫീസ് എന്നപേരിൽ

വാങ്ങിയിരുന്ന തുകയത്രയും ഗിറ്റാർ ക്ലാസ്സിനു കൊടുക്കുകയായിരുന്നെന്നും മായ്ക്കറിയില്ല. കുറെക്കഴിഞ്ഞപ്പോൾ സൈമയ്ക്കും സമീറിനും മനസ്സിലായെങ്കിലും രണ്ടിനെയും ഞാൻ വിരട്ടി നിറുത്തിയിരുന്നതുകാരണം അവർ ചെന്നു പറഞ്ഞതുമില്ല. നീണ്ട മൂന്നരവർഷങ്ങൾക്കുശേഷം ഞാനിവിടേക്ക് പോരാൻ തയ്യാറെടുപ്പു നടത്തുന്ന കാലത്താണ് എന്റെ മുറിയിൽ രഹസ്യത്തിൽ ഒരു ഗിറ്റാർ ഉണ്ടെന്ന് മാ അറിയുന്നതുപോലും. അന്നു മിഴിച്ച മായുടെ കണ്ണ് ഇപ്പോഴും നേരേയായിട്ടില്ല. പാവം. തന്റെ മകൾ ഇത്രയും കാലം ഈ ജിന്നിനൊപ്പമാണല്ലോ കഴിച്ചുകൂട്ടിയതെന്നുകരുതി പേടിച്ചു പോയിരിക്കണം. എന്റെ മുറിയിൽ ഒരു പുരുഷനെ കണ്ടിരുന്നെങ്കിൽ മാ ഇത്ര പേടിക്കുമായിരുന്നില്ലെന്നു തോന്നി. ഇങ്ങോട്ടു പോരുമ്പോൾ ആ ഗിറ്റാർ കൂടെ കൊണ്ടു പോരണമെന്ന് എനിക്ക് വല്ലാത്ത ആഗ്രഹമുണ്ടായിരുന്നു. പക്ഷേ, ബാബയെയും തായയെയും പേടിച്ച് ഞാനതെടുത്തില്ല. അവിടെ മായെ പേടിപ്പിച്ചുനിറുത്തുന്നതുപോലെ ഇവിടെ വന്ന് ബാബയെയും പേടിപ്പിച്ചു നിറുത്തിക്കളയാം എന്നൊരാത്മവിശ്വാസം എനിക്കില്ലായിരുന്നു. മുറി സൈമയ്ക്ക് വിട്ടുകൊടുത്തിട്ട് ഇങ്ങോട്ടു പോരുമ്പോൾ ഒരു കാര്യം മാത്രമേ ഞാനവളോട് ഭീഷണിസ്വരത്തിൽ ആവശ്യപ്പെട്ടുള്ളൂ — ഞാൻ മടങ്ങിവരുന്നതുവരെ ആ ഗിറ്റാറിൽ കൈ തൊട്ടുപോകരുത്...!

ജാവേദ്, എന്റെ പ്രിയപ്പെട്ട സ്നേഹിതനേ, എനിക്ക് സംഗീതത്തിന്റെ ആ മാസ്മരികലോകം കാണിച്ചുതന്നതിന്, സുഹൈൽ മാസ്റ്ററെപ്പോലെ പ്രതിഭാധനനായ ഒരു ഗുരുവിന്റെ അടുക്കൽ എന്നെ കൊണ്ടുചെന്നാക്കിയതിന്, വൈകുന്നേരത്തെ ഒളിച്ചുള്ള ആ യാത്രകളിൽ അത്രയും എനിക്കു കൂട്ട് വന്നതിന്, ഒടുവിൽ എന്റെ പത്തൊൻപതാം ജന്മദിനത്തിന് ഞാൻ അത്രയും ഇഷ്ടപ്പെടുന്ന ആ ഗിറ്റാർ എനിക്ക് സമ്മാനമായിതന്നതിന് ഞാൻ നിന്നോട് എങ്ങനെയെല്ലാം കടപ്പെട്ടിരിക്കുന്നുവെന്നോ... സംഗീതവും ആ സ്ട്രിങ്ങുകളിൽനിന്ന് പുറപ്പെട്ടുവരുന്ന നേർത്ത നാദവീചികളും ഇല്ലായിരുന്നുവെങ്കിൽ എന്റെ ജീവിതം എത്ര ശുഷ്കമായിപ്പോകുമായിരുന്നു എന്ന് ഞാനിപ്പോൾ നന്ദിയോടെ ഓർക്കുന്നു.

അലി ഗിറ്റാർകൂട്ടത്തെക്കുറിച്ചു പറഞ്ഞപ്പോൾ എനിക്കു പിന്നെ ഇരിക്കപ്പൊറുതിയില്ലാതെയായി. എവിടെയാണ് നിങ്ങൾ കൂടുന്നത്..? എപ്പോഴാണ് കൂടുന്നത്..? ആരൊക്കെയാണ് അതിൽ അംഗങ്ങൾ..? അതിൽ പെൺകുട്ടികളുണ്ടോ..? എനിക്കുംകൂടി അതിൽ വരാൻ കഴിയുമോ..? ഒരു നൂറു ചോദ്യങ്ങളുമായി ഞാനവന്റെ പിന്നാലെ

ചെന്ന് ചെവി കടിച്ചുതിന്നു. സത്യത്തിൽ അപ്പോൾ ശരിക്കും അദ്ഭുതപ്പെട്ടത് അലിയായിരുന്നു. കാരണം എനിക്കങ്ങനെയൊരു ഇഷ്ടമുണ്ടെന്ന് അവനും അറിഞ്ഞിരുന്നില്ലല്ലോ. എന്നാൽ അവൻ നല്കിയ ഉത്തരങ്ങളിൽ പലതും എന്നെ നിരാശപ്പെടുത്തുന്നതായിരുന്നു. തിങ്കൾ, ബുധൻ ദിവസങ്ങളിൽ രാത്രിയാണ് അവർ ഒത്തുകൂടുന്നത്. പലപ്പോഴും ആ കൂടിയിരുപ്പ് പതിനൊന്നു മണിവരെയെങ്കിലും നീളം. വെറുതേ ആർക്കെങ്കിലുമൊക്കെ വന്നുകൂടാവുന്ന ഒരു സംഘമല്ല അത്. ഒരാൾക്ക് അതിൽ അംഗമാകണമെങ്കിൽ അയാൾ മികച്ച ഗിറ്റാർ വായനക്കാരനായിരിക്കണം. അത് സംഘാംഗങ്ങളുടെ മുന്നിൽ തെളിയിക്കുകയും എല്ലാവർക്കും അതിഷ്ടപ്പെടുകയും വേണം.

ഗിറ്റാർപരീക്ഷയൊക്കെ എങ്ങനെയെങ്കിലും പാസ്സാകാം എന്നെനിക്കാത്മവിശ്വാസമുണ്ടായിരുന്നു. പക്ഷേ, രാത്രി ഞാനെങ്ങനെ പുറത്തുപോകും...? ഈ നഗരത്തിൽ പതിനൊന്നുമണി ഒന്നും ഒരു സമയമേ അല്ല. പലരുടെയും ജീവിതം തുടങ്ങുന്ന സമയമാണത്. ചില ദിവസം സിപ്പി ആന്റിയുടെയും ചാച്ചിമാരുടെയും കൂടെ ഷോപ്പിങ്ങിനുപോയാൽ തിരിച്ചു വരുന്നത് പലപ്പോഴും പതിനൊന്നു കഴിയുമ്പോഴാണ്. വാരാന്ത്യങ്ങളിൽ ഞങ്ങൾ മാമുവിന്റെ വീട്ടിൽ പോയാലോ, ആരെങ്കിലും അതിഥികൾ ഞങ്ങളുടെ വീട്ടിൽ വന്നാലോ മിനിമം പന്ത്രണ്ട് കഴിയാതെ ഞങ്ങൾ പിരിയാറില്ല. പക്ഷേ, രാത്രികാലത്ത് ആണുങ്ങൾക്കൊപ്പം പുറത്തു പോകണമെന്നു പറഞ്ഞാൽ തായഘറിൽ അന്ന് ബോംബ്സ്ഫോടനം നടക്കും. ഉറപ്പ്...! മനസ്സേ നിന്റെ പൂതി അങ്ങ് മറന്നേക്കൂ.

കുറച്ചു ദിവസത്തേക്ക് ഞാനെന്റെ ആഗ്രഹം മനസ്സിൽ ഒതുക്കിപ്പിടിച്ച് കഴിഞ്ഞുകൂടി. പക്ഷേ, ഓരോ ദിവസത്തെയും കൂടിയിരുപ്പ് കഴിഞ്ഞിട്ട് അലി വന്നുപറയുന്ന കഥകൾ, അവരന്നു വായിച്ച പാട്ടുകൾ, അവരിലൊരാൾ കമ്പോസ് ചെയ്ത ചില നോട്സുകൾ ഒക്കെ കേട്ടിട്ട് എനിക്ക് ഒരു സമാധാനവുമില്ലെന്നായി. ആ സ്ട്രിങ്ങുകളിലൂടെ വീണ്ടും ഒരിക്കൽകൂടി വിരലോടിക്കുവാൻ എനിക്ക് മോഹംതോന്നി. ഊതിയുണർത്തിയ ഒരു പ്രണയംപോലെ അതെന്നെ കൊതിപ്പിക്കുകയും മോഹിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. അതിനുവേണ്ടി എന്തു വില കൊടുക്കുവാനും ഏതറ്റംവരെ പോകുവാനും ഞാൻ തയ്യാറായി.

കുറെ ദിവസങ്ങൾ ഞാൻ അതിനുള്ള പ്ലാനും പദ്ധതിയും ആലോചിച്ച് തല പുകച്ചു. ഒരു ഐഡിയയും കിട്ടാതെ അലിയോട് സങ്കടംപറഞ്ഞു. നീ വരാൻ തയ്യാറാണെങ്കിൽ കൊണ്ടുപോകുന്നതും കൊണ്ടുവിടുന്നതും ഞാനേറ്റു എന്ന് അവൻ പ്രോത്സാഹിപ്പിച്ചു.

അതെനിക്ക് കൂടുതൽ ഊർജ്ജമായി. യാത്രാപ്രശ്നം പരിഹരിച്ചല്ലോ. ഇനി വീട്ടിൽനിന്ന് പുറത്തു ചാടുന്ന കാര്യമാണ്.

മാമുവിന്റെ ഫ്ലാറ്റിലേക്ക് എന്നു പറഞ്ഞിറങ്ങാം എന്നാണ് ഞാനാദ്യം വിചാരിച്ചത്. പക്ഷേ, ആരെങ്കിലും അങ്ങോട്ട് വിളിച്ചുചോദിച്ചാൽ പ്രശ്നമാകും. പിന്നെ രാത്രി ഒരു ലൈവ് ഷോ, ഒരു ഓഫീസ് പാർട്ടി എന്നിങ്ങനെ പല കള്ളങ്ങളും ആലോചിച്ചുനോക്കി. പക്ഷേ, ബാബയോ തായയോ ഒരു ക്രോസ്‌വിസ്താരം നടത്തിയാൽ അതൊക്കെ പൊളിയും എന്നുതോന്നി. അപ്പോഴാണ് ശരിക്കും ഈ പുരുഷമടയിൽ വന്നകപ്പെട്ടതിന്റെ പ്രയാസം ഞാനനുഭവിക്കുന്നത്. നാട്ടിലായിരുന്നെങ്കിൽ കോളജിൽ ഒരു ഫങ്ഷനുണ്ട്, രാത്രി വരാനല്പം വൈകും എന്ന് ഇത്തിരി കടുപ്പിച്ച് പറഞ്ഞിട്ട് നേരേ അങ്ങിറങ്ങിപ്പോവുകയേ ഉണ്ടായിരുന്നുള്ളൂ. പിന്നൊന്നും മാ തിരിച്ചു ചോദിക്കില്ലായിരുന്നു. ചോദിക്കാൻ ഞാൻ അവസരം കൊടുക്കില്ലായിരുന്നു.

അവസാനം ഞാൻ എന്റെ ആയിഷാന്റിയോട് കാര്യം സൂചിപ്പിച്ചു. ചാച്ചിയാണിവിടത്തെ എന്റെ പ്രിയ സ്നേഹിത. എന്തും, ഏതും എനിക്കവരോട് തുറന്നുപറയാം. നിന്റെ ബാബയോടു ചോദിച്ചിട്ട് ഒരു കാര്യവുമില്ല, എല്ലാവരോടും കൂടിയാലോചിച്ച് അത് കുളമാക്കിത്തരും. തായയോട് നേരിട്ടു ചോദിക്കുന്നതാണ് നല്ലത്... എന്ന് അവർ ഉപദേശിച്ചു.

അതെ. ഞാൻ സംഗീതം ഇഷ്ടപ്പെടുന്നു എന്നും ഗിറ്റാർ വായിക്കുമെന്നും അങ്ങനെയുള്ള ഒരു കൂട്ടരോടോപ്പം ഇത്തിരിനേരം കൂടിയിരിക്കാൻ പോകുന്നു എന്നും പറഞ്ഞാൽ തായ എന്നെ കടിച്ചുതിന്നുമോ...? എന്നാൽ പിന്നെ അതൊന്നുകണ്ടിട്ടുതന്നെ എന്ന് എന്നിലെ ഹറാമിയും ഒന്ന് മനസ്സിലുണർന്നു.

അങ്ങനെ ഒരു തിങ്കളാഴ്ച ദിവസം അലിയോട് എല്ലാം പറഞ്ഞുറപ്പിച്ചു വച്ചശേഷം ഞാൻ ധൈര്യപൂർവ്വം തായയോട് അനുവാദം ചോദിക്കാൻ ചെന്നു. പക്ഷേ, തായയെ കണ്ടപ്പോൾ എന്റെയുള്ളിലെ ധൈര്യം കവാത്ത് മറന്നു. ഛെ! എനിക്കെന്നോടുതന്നെ ഇപ്പോൾ അവമാനം തോന്നുന്നു. ഞാനത്ര ഭീരുവായിപ്പോയല്ലോ..ഒരു കൂട്ടുകാരിയുടെ ബർത്ത്ഡേ പാർട്ടിയുണ്ടെന്നും രാത്രി അതിനു പോകണമെന്നുമാണ് ഞാൻ തായയോടു പറഞ്ഞത്.

ഒന്നും പറയാതെ തായ കുറെനേരം ആലോചിച്ചിരുന്നു.

നിന്റെ ബാബയോട് പറഞ്ഞോ..? ഇത്തിരി കഴിഞ്ഞപ്പോൾ തായ ചോദിച്ചു.

ഇല്ല. ഇന്നാണ് പാർട്ടിയുടെ കാര്യം പറയുന്നത്. ബാബയെ വിളിച്ചിട്ട് കിട്ടിയില്ല.

പോകണമെന്നുണ്ടോ..?

ഉണ്ട്.

ആരുടെ കൂടെയാണ് പോകുന്നത്..?

കൂട്ടുകാരി വന്ന് കൊണ്ടുപോകും. അവൾ തന്നെ തിരിച്ചു കൊണ്ടു വിടുകയും ചെയ്യും. ഞാൻ പറഞ്ഞു.

അന്നേരവും തായ സമ്മതംമൂളിയില്ല. പിന്നെയും ഇത്തിരിനേരം കൂടി ആലോചിച്ചിരുന്നിട്ട് പോകണമെന്നു നിർബന്ധമാണെങ്കിൽ നവാസിനെയോ ഫർഹാനയെയോ കൂട്ട് വിളിച്ചുകൊണ്ട് പൊയ്ക്കോളൂ എന്ന് സമ്മതിച്ചു.

ചെകുത്താനും കടലിനും ഇടയിൽ പെട്ടതുപോലെയായിപ്പോയി ഞാൻ. നവാസിനെ വിശ്വസിക്കാൻ കൊള്ളില്ല. അവൻ ഛോട്ട തായയുടെ ഇള്ളക്കുട്ടിയാണ്. തീരെ സ്ട്രോങ്ങല്ല. സാഹചര്യം വരുമ്പോൾ അവനെന്നെ ഒറ്റും. എന്നാൽ ഫർഹാന അങ്ങനെയല്ല. അവൾ സ്ട്രോങ്ങാണ്. ഒറ്റുമെന്ന പേടിവേണ്ട. പക്ഷേ, ഒരു കുഴപ്പമുണ്ട്. ആരെയും കയറി അവൾ ഹെഡ് ചെയ്തു കളയും. ഒന്നുരണ്ടിടത്ത് അവളെയുംകൊണ്ട് പോയതിന്റെ ദുരനുഭവം എനിക്കുണ്ട്. ഇതുപോലെ എവിടെയോ പാർട്ടിക്ക് കൊണ്ടുപോയതാണ്. അവിടെ വന്നുകൂടിയ ചെറുപ്പക്കാരോടുള്ള അവളുടെ പെരുമാറ്റം അത്ര പന്തിയായി വളരെ ബ്രോഡ്മൈന്റഡ് എന്ന് വിചാരിക്കുന്ന ഈ എനിക്കുപോലും തോന്നിയില്ല. അങ്ങനെയുള്ള ഫർഹാനയെയുംകൊണ്ട് പരിചയമില്ലാത്ത കൂട്ടത്തിലേക്ക് ചെന്നാൽ എന്താവും സ്ഥിതി എന്നൊരു പേടി. എന്നാലും സാഹചര്യത്തിന്റെ ആവശ്യമനുസരിച്ച് അവളെത്തന്നെ കൂടെക്കൂട്ടാം എന്ന് അവസാനം ഞാൻ തീരുമാനിച്ചു. ചോദിച്ചപ്പോൾ അവൾക്കും സമ്മതം.

അങ്ങനെയാണ് ഞാൻ ആദ്യമായി സ്ട്രിങ് വാക്കേഴ്സ് എന്ന മ്യൂസിക് സംഘത്തിൽ എത്തിപ്പെടുന്നത്.

## ദം മറോ ദം... മീത്ത് ജായെ ഗം...

അത്രയും കാലം എന്തായിരുന്നു ഈ നഗരത്തിൽ നഷ്ടപ്പെട്ടിരുന്നത് എന്ന് അവിടെ ചെന്നപ്പോഴാണ് എനിക്ക് മനസ്സിലായത്. ആ സ്ഥലം തന്നെ ഒരു ഭ്രാന്തിനുള്ള വകയുണ്ട്. സത്യം. കടൽത്തീരത്തോടു ചേർന്ന് ഒരു സ്റ്റാർ ബക്സിന്റെ ബാക്യാർഡ്. നിറയെ ബദാംമരങ്ങളും അതിനിടയിൽ മങ്ങിയ വിളക്കുകാലുകളും വിശാലമായ പുൽത്തകിടിയും തടിയിൽ തീർത്ത ബെഞ്ചുകളും ഒക്കെയുള്ള ഒരു ടെറിഫിക് പ്ലെയ്സ്! അധികം തിരക്കുള്ള ഒരു ബ്രാഞ്ചല്ല അത്. ഹുക്കാ വലിക്കാനെത്തുന്ന രണ്ടോമൂന്നോ കിളവന്മാരുണ്ട്. പതിഞ്ഞശബ്ദത്തിൽ സംസാരിക്കുന്ന കുറച്ച് പാശ്ചാത്യർ. പിന്നെ പുസ്തകത്തിൽ തല കുമ്പിട്ടിരിക്കുന്ന ചില മദ്ധ്യവയസ്കരും. വീക്കെന്ററിൽ മാത്രമാണ് അവിടെ ഇത്തിരി തിരക്കുണ്ടാവുക. അതുകൊണ്ടാണ് സ്ട്രിങ് വാക്കേഴ്സിന്റെ കൂടിവരവ് തിങ്കൾ, ബുധൻ ദിവസങ്ങളിൽ ആക്കി നിശ്ചയിച്ചിരിക്കുന്നത്.

അലിയോടൊപ്പം ഞങ്ങൾ ചെന്നപ്പോഴേക്കും ബാക്കി എല്ലാവരും വന്നുകൂടിയിരുന്നു. അവൻ എല്ലാവരെയും എനിക്ക് പരിചയപ്പെടുത്തിത്തന്നു. അലിയുടെ സുഹൃത്തും സിറ്റി ബാങ്കിലെ സ്റ്റാഫുമായ ഒരു നാസർ ഖുറൈഷി, അവന്റെ കാമുകി ഫറ , ഹാഫ് യൂറോപ്യനായ ഇഫ്റാൻ എന്നൊരു പയ്യൻ (ബാബ അറബിയും മാമ നെതർലാന്റും), ഹിറ്റ് അറേബ്യ എന്ന സ്റ്റേഷനിലെ സെൽമാൻ മുഹമ്മദ് (അവനെ എനിക്ക് കാന്റീനിൽവച്ച് കണ്ട പരിചയമുണ്ട്), പിന്നെ റോജർ എന്നൊരു ഫിലിപ്പിനിയും അവന്റെ കസിൻ സിസ്റ്റർ സോഫിയായും. ലോകത്തിന്റെ ഒരു ചെറുപതിപ്പ് എന്നുവേണമെങ്കിൽ അതിനെ വിളിക്കാം. ഇതുപോലെയുള്ള അപൂർവ്വം കുടിയേറ്റനഗരങ്ങളിൽ മാത്രം സാധ്യമാകുന്ന ഒരു ഭാഗ്യമായിരുന്നു ആ ചെറുസംഘം.

രസമുള്ള ഒരു ഗ്രൂപ്പായിരുന്നു അത്. ചെന്ന് പത്തുമിനിറ്റിനകം അവരെന്റെ മനസ്സ് കീഴടക്കിക്കളഞ്ഞു. ഓരോ ദിവസവും

ഓരോരുത്തരും ഒരു പുതിയ നമ്പർ വായിക്കും. ഒരാൾ വായിച്ചതിന്റെമേലേ അടുത്തയാൾക്ക് വായിക്കണം. അവർ തമ്മിൽ അതിനൊരു അദൃശ്യ മത്സരമുണ്ട്. അതാണ് ഓരോ ദിവസത്തെയും ത്രിൽ. എന്നാലും ഓരോരുത്തരും ഓരോ സ്റ്റൈലിന്റെ താത്പര്യക്കാരാണ്. നാസർ പേർഷ്യൻ സംഗീതത്തിന്റെ ആളാണ്. ആ മേഖലയിലുള്ള എല്ലാ ഫേമസ് സോങ്സും അവനറിയാം. സെൽമാനും റോജറും ചില ഹോട്ടലുകളിലെ ബാന്റുകളിൽ വായിക്കാൻ പോകുന്നുണ്ട്. (അങ്ങനെയാണ് അവർ തമ്മിൽ പരിചയം) റോക്ക് ആന്റ് റോൾ ആണ് അവർ ഇരുവർക്കും പ്രിയം. സോഫിയായും അവർക്കൊപ്പം മത്സരിക്കും. ക്ലാസ്സിക്കാണ് ഫറയ്ക്ക് താത്പര്യം. ഇഫ്റാൻ ലാറ്റിന്റെ ആളാണ്. സാംബ ആണ് പ്രിയം. അറബിക്കിലും ബ്ലൂസിലും അലിയെ തോല്പിക്കാൻ ആർക്കും കഴിയില്ല. അവനതിന്റെ ഉസ്താദാണത്രേ...

പുതിയ അംഗത്വം കാംക്ഷിച്ച് ഞാൻ ചെന്നതുകൊണ്ട് അന്ന് മത്സരം ഒന്നുമില്ലായിരുന്നു. നാസറും റോജറും അവർക്കിഷ്ടമുള്ള പുതിയ രണ്ട് നമ്പറുകൾ വായിച്ചു. അതു കഴിഞ്ഞപ്പോൾ എന്തെങ്കിലും ഒരു പീസ് വായിക്കാൻ അലി എന്നോടാവശ്യപ്പെട്ടു. സത്യത്തിൽ അവരുടെ പ്രകടനം കണ്ടുകഴിഞ്ഞപ്പോൾ എനിക്കൊരു ചമ്മൽ തോന്നാതെയല്ല. ഞാനങ്ങനെ പ്രത്യേകിച്ച് സ്പെഷ്യലൈസേഷൻ ഒന്നും ഉള്ള ആളല്ലല്ലോ. പക്ഷേ, ആ കൂട്ടത്തിൽ ഒരാളായിത്തീരാനുള്ള കൊതിമൂലം ഞാൻ രണ്ടും കല്പിച്ചു നമ്മുടെ ആ പഴയ ഹിന്ദിഗാനമില്ലേ, കോളജിലെ എന്നെ ഹീറോ ആക്കിയിരുന്ന ആ... ദം മറോ ദം... മീത്ത് ജായെ ഗം... അതിന്റെയൊരു റീമിക്സ് വേർഷൻ അങ്ങ് വച്ചു കാച്ചി. നീണ്ട രണ്ടു വർഷങ്ങൾക്കുശേഷം അന്നാദ്യമായിട്ടായിരുന്നു ഞാൻ സ്ട്രിങ്ങിൽ വിരൽ തൊടുന്നത്. അതുകൊണ്ടുതന്നെ എന്താവുമെന്ന ആശങ്ക എനിക്കുണ്ടായിരുന്നുതാനും. എന്നാൽ വായിച്ചുതീർന്നപ്പോൾ എല്ലാവരും എനിക്ക് നിറയെ കൈയടി സമ്മാനിച്ചു. അതെന്റെ വിരലുകളുടെ കഴിവൊന്നുമല്ലെന്ന് എനിക്കറിയാമായിരുന്നു. ഇത്തിരി വോക്കൽ കൈവശമുള്ളതുകൊണ്ട് കൂടെപ്പാടി ഒപ്പിച്ചെടുത്തതാണ്. എന്റെ ഊഹം ശരിയായിരുന്നു എന്ന് അലി പിന്നെ തെളിയിച്ചു തരുകയും ചെയ്തു.

ഞാൻ വായിച്ചുകഴിഞ്ഞപ്പോൾ എന്റെ കയ്യിൽനിന്നും ഗിറ്റാർ വാങ്ങി അലി വെറുതേ ഒരു കോഡ് വായിച്ചു കാണിച്ചു. സത്യം പറയാമല്ലോ ജാവേദ്, ശരിക്കും ഞാൻ നാണംകൊണ്ട് നമിച്ചുപോയി. നിങ്ങളുടെയൊക്കെ മുന്നിൽ സൂപ്പർ ഹീറോ ചമഞ്ഞുനടന്ന ഞാൻ അവിടെ ചെന്നപ്പോഴാണ് അതൊക്കെ ബച്ചാ കാ ഖേൽ ആയിരുന്നു

എന്ന് തിരിച്ചറിയുന്നത്... ഹി വാസ് ആൻ അമൈസിങ് മാസ്റ്റർ യാർ! സ്റ്റീൽ സ്ട്രിങ് അക്വാസ്റ്റിക്കാണ് അവന് പ്രിയം. ഇലക്ട്രിക്കും വായിക്കും. ആ സ്ട്രിങ്സ്സിന് ഇത്രയൊക്കെ സാധ്യതകളുണ്ടോ..? എവിടെനിന്നാണ് അതിലിത്ര മധുരസംഗീതം വരുന്നതെന്ന് എനിക്കറിയില്ല. ആ കമ്പികളിലാണോ അതോ അവന്റെ വിരലുകളിലാണോ അതൊളിച്ചിരിക്കുന്നത്..? നമ്മൾ അസൂയപ്പെട്ടിട്ടു കാര്യമൊന്നുമില്ല ജാവേദ്. ഏഴാംവയസ്സിൽ തുടങ്ങിയതാണവൻ. സ്ട്രിങ്ങിൽ മാന്ത്രികവിദ്യ കാണിക്കാൻവേണ്ടി പരുവപ്പെടുത്തിയതാണവന്റെ വിരലുകൾ. അല്ലാതെ നമ്മുടേതുപോലെ ചത്തുണങ്ങിയ വിരലുകളുമായല്ല അവൻ ഫസ്റ്റ് നോട്ടസ് പഠിക്കാൻ പോയത്. എന്നാണാവോ എനിക്കവനെപ്പോലെ ഒരു നോട്ടെങ്കിലും പ്ലേ ചെയ്യാനാവുക..?

സ്ട്രിങ് വാക്കേഴ്സിൽ നിന്നെയും ചേർത്തിരിക്കുന്നു എന്ന് അലി പ്രഖ്യാപിച്ചപ്പോൾ സന്തോഷംകൊണ്ട് ഞാൻ തുളുമ്പിപ്പോയി. സത്യമായും ഞാൻ അംഗീകരിക്കപ്പെട്ടിരിക്കുന്നു എന്നു തോന്നിയ ജീവിതത്തിലെ രണ്ടാമത്തെ അവസരമായിരുന്നു അത്. (ഇവൾ നിശ്ചയമായും ആർ. ജെ ആവേണ്ടവൾതന്നെ എന്ന് ഇംതിയാസ്സാർ പറഞ്ഞതായിരുന്നു ആദ്യ സംഭവം) അതുവരെ സ്റ്റുഡിയോ, തായഘർ, മാമുമാരുടെയും ചാച്ചാമാരുടെയും ഫ്ലാറ്റുകൾ എന്നിങ്ങനെ ചുരുക്കം ഇടങ്ങളിലേക്ക് ഒതുങ്ങിപ്പോയിരുന്ന എന്റെ ജീവിതത്തിന് തുറന്നുകിട്ടിയ പുതിയ വാതിലായിരുന്നു സ്ട്രിങ് വാക്കേഴ്സിലെ ആ അംഗത്വം...!

# കൊതിപുരട്ടിയ കണ്ണുകൾ

അന്നത്തെ യഥാർത്ഥ താരം സത്യത്തിൽ ഫർഹാന ആയിരുന്നു. എന്തൊരു ആത്മവിശ്വാസത്തോടെയും തന്റേടത്തോടെയും ആണെന്നോ അവൾ ആ കൂട്ടരെ പരിചയപ്പെട്ടത്. അവരെ ആദ്യമായി കാണുന്നതിന്റെ ഒരു സങ്കോചവും അവൾക്കില്ലായിരുന്നു. ഓരോരുത്തരുടെയും അടുത്തുപോയി ഷേക് ഹാന്റ് കൊടുത്തു. സ്വയം പരിചയപ്പെടുത്തി. അവരെക്കുറിച്ച് ചോദിച്ചറിഞ്ഞു. അവരെ കമന്റടിച്ചു. അവരോട് തമാശ പറഞ്ഞു. ആത്മവിശ്വാസത്തിന്റെ കൂട് എന്ന് സ്വയം വിശ്വസിക്കുന്ന എനിക്കും ഏറെ മുകളിലായിരുന്നു അവൾ. ഈ നഗരജീവിതം അവൾക്ക് കൊടുത്ത ഏക സംഭാവന അതുമാത്രമാണെന്ന് എനിക്കുതോന്നുന്നു.

അവളുടെ മുന്നിൽ ആ ചെറുപ്പക്കാർ കടപുഴകി വീണുപോയി, പ്രത്യേകിച്ച് ഇഫ്റാൻ. പാട്ടിനെക്കാൾ, സംഗീതത്തെക്കാൾ, ഗിറ്റാറിനെക്കാൾ, അവരുടെ ശ്രദ്ധ മുഴുവൻ ഫർഹാനയിൽ ആയിരുന്നു. അവൾ കൂടെ ഉണ്ടായിരുന്നതുകൊണ്ടാണ് സ്ട്രിങ് വാക്കേഴ്സിൽ അംഗത്വം കിട്ടിയതെന്നുപോലും ഒരുവേള എനിക്ക് തോന്നിപ്പോയി. ഫറ മാത്രമാണ് അവളോട് ഇത്തിരി മുഖം കറുപ്പിച്ചത്. അത് അസൂയയിൽനിന്നുള്ള കറുപ്പാണെന്ന് ആർക്കും ഊഹിക്കാവുന്നതായിരുന്നു. ബാജിയോടൊപ്പം ഇനിയും വരണമെന്നും ഗിറ്റാർ ഞങ്ങൾ പഠിപ്പിച്ചു തരാമെന്നും ചട്ടം കെട്ടിയാണ് അവരവളെ യാത്രയാക്കിയത്.

അലിയുടെ കാറിൽനിന്നിറങ്ങിയതും അവളുടെ സംസാരമത്രയും അവരെക്കുറിച്ചായി. എന്റെ ബാജി— ഞാനിന്ന് വന്നില്ലായിരുന്നെങ്കിൽ എന്തൊരു നഷ്ടമാകുമായിരുന്നു. എന്തൊരു ടെറിഫിക് ഗ്രൂപ്പാണത്. ഐ ലവ് ഇറ്റ്...!!

വീട്ടിൽ എത്തിയതും ഞാനവളെ ഒന്ന് ഉപദേശിക്കാൻ നോക്കി. പെണ്ണേ ഞാൻ നിന്നെ ശ്രദ്ധിച്ചു. ഇനിയെങ്കിലും ആണുങ്ങളെ

ഇങ്ങനെ കണ്ണെടുക്കാതെ നോക്കി നില്ക്കരുത്. അവരു വിചാരിക്കും നിനക്ക് മറ്റെന്തോ അസുഖമാണെന്ന്...

എങ്ങനെ നോക്കാതിരിക്കും ബാജി...ആ സെൽമാന്റെ നീട്ടിയ കൃതാവുകണ്ടിരുന്നോ..? ആമീർഖാനെപ്പോലെതന്നെ അല്ലേ..? ബാജി ആ ഇഫ്റാന്റെ കണ്ണുകൾ ശ്രദ്ധിച്ചിരുന്നോ..? പളുങ്കുമണിപോലെയല്ലേ..? ബാജി സത്യമായും ആ നാസറിന്റെ വിരലുകൾ കണ്ടപ്പോൾ എനിക്കതിലൊന്ന് തൊടാൻ തോന്നി... എന്നിങ്ങനെ അവളുടെ കൊതിപറച്ചിൽ കേട്ടിട്ട് ഞങ്ങളുടെ പാട്ടുപരിപാടിനടന്ന നേരമത്രയും അവളവരെ കണ്ണുകൊണ്ട് നക്കുകയായിരുന്നെന്നു തോന്നിപ്പോയി.

പിന്നുള്ള ദിവസങ്ങളിലും എനിക്കൊപ്പം വരാൻ അവൾ വല്ലാത്ത ഉത്സാഹം കാണിച്ചിട്ടുണ്ട്. ഒന്നുരണ്ടു തവണ വരുകയും ചെയ്തു. പക്ഷേ, ഓരോ തവണ കഴിയുമ്പോഴും അവൾ കൂടുതൽകൂടുതൽ അതിരുകടക്കുന്നു എന്നു തോന്നിത്തുടങ്ങിയപ്പോൾ ഓരോരോ കാരണങ്ങൾ പറഞ്ഞ് അവളെ ഞാൻ പതിയെ ഒഴിവാക്കി. ആ സമയത്തു തന്നെ അവൾക്കൊരു ട്യൂഷൻ ക്ലാസ്സിനു പോകേണ്ടി വന്നത് ഒഴിവാക്കാൻ നല്ലൊരു കാരണവുമായി. പിന്നെ ഒന്നുരണ്ടു വട്ടം നവാസും എനിക്ക് കൂട്ട് വന്നിട്ടുണ്ട്. പിന്നെ ഞാൻ അവനെയും ഒഴിവാക്കി. അതിനിടയിൽ ഞാൻ മനപ്പൂർവ്വം ഈവനിങ് ഷോകൾ ചോദിച്ചുവാങ്ങാൻ തുടങ്ങിയിരുന്നു. ഷോ കഴിഞ്ഞ് സ്ട്രിങ് വാക്കേഴ്സിലും പോയിട്ടാണ് ഞാൻ വീട്ടിൽ തിരിച്ചെത്തുക. ആർക്കും ഒരു സംശയം തോന്നുകയുമില്ല. അതിനു ഞങ്ങളുടെ ഡ്രൈവർ യൂനിസ് എന്നെ ഒത്തിരി സഹായിച്ചിട്ടുണ്ട്. എന്നാലും വല്ലപ്പോഴുമെങ്കിലും പുറത്തുപോകാനുള്ള പുതിയപുതിയ കള്ളങ്ങൾ കണ്ടുപിടിക്കുന്നതിൽ മികച്ച സംഭാവനകൾ നല്കിയിട്ടുള്ളത് ഫർഹാനതന്നെയായിരുന്നു.

ആ ദിവസങ്ങളിൽ ഒന്നിൽ ജസ്റ്റിൻ ബീബറിന്റെ മ്യൂസിക് ഷോ നഗരത്തിലേക്ക് വരുന്നു എന്നൊരു വാർത്ത ഞങ്ങൾക്ക് കിട്ടി. അറിഞ്ഞപ്പോൾ മുതൽ ഫർഹാന എന്നെ ഇളക്കാൻ തുടങ്ങി. ബാജി നമുക്ക് എങ്ങനെയെങ്കിലും പോകണം. അവനെ ഒന്നുകാണുക എന്റെ ജീവിതാഭിലാഷമായിരുന്നു. ഈ ഒരവസരം ജീവിതത്തിൽ ഒരിക്കലും ഇനി കിട്ടില്ല. പ്ലീസ്... ബാജി പ്ലീസ്... അവൾ കെഞ്ചി. എനിക്കും പോകണമെന്നുണ്ടായിരുന്നു. എന്നാൽ ഇത്രയും ജനം വന്നുകൂടുന്നിടത്ത് ഞങ്ങൾ പെണ്ണുങ്ങൾ തനിച്ചു പോകുന്നതിനോട് എനിക്കൊരു പേടിതോന്നി. ഒന്നുമുണ്ടായിട്ടല്ല. വെറുതേ ഒരുപേടി. നവാസും വരും. പക്ഷേ, അവൻ ഒരു ആൺതുണയ്ക്ക് പോന്നവനല്ല. പേടിച്ചുതൂറിയും മിണ്ടാപ്രാണിയുമാണ്. ആൺകൂട്ടങ്ങളോടും

ആൺനോട്ടങ്ങളോടും ചിറഞ്ഞുനിന്ന് ഞങ്ങളെ പരിക്കില്ലാതെ കൊണ്ടുപോരാൻ അവൻ പ്രാപ്തനല്ല. എന്നുമാത്രമല്ല ഫർഹാനെയും കൂട്ടി പുറത്തുപോകുന്നത് സൂക്ഷിച്ചു വേണമെന്ന് എനിക്കനുഭവമുള്ളതുമാണ്. അവൾ തരവുംതണ്ടിയും നോക്കാതെ ചെറുക്കന്മാരോടു മുട്ടി സീൻ ഉണ്ടാക്കിക്കളയും.

താ‌യഘറിലെ ബാക്കി പുരുഷന്മാരോട് ഒന്നും ജസ്റ്റിൻ ബാബിറിനെക്കുറിച്ചുപറഞ്ഞിട്ട് ഒരു കാര്യവുമില്ല. അതാര് മുഗൾചക്രവർത്തി ഷാജഹാന്റെ ബാബയല്ലേ എന്ന് ചോദിച്ചുകളയുന്നതരം സാമാന്യബുദ്ധി അവിടെനിന്നു പ്രതീക്ഷിച്ചാൽ മതി.

അലിയായിരുന്നു പിന്നെയൊരു ആശ്രയം. അവൻ നിശ്ചയമായും വരും എന്നാണ് ഞാൻ പ്രതീക്ഷിച്ചത്. ആ ഒരു പ്രതീക്ഷയിൽ ഞാൻ ആ വിഷയം സ്ട്രിങ് വാക്കേഴ്സിൽ അവതരിപ്പിച്ചു. പോകുകയാണെങ്കിൽ നമുക്കെല്ലാവർക്കുംകൂടി പോകാം. എങ്കിൽ അതൊരു നല്ല അനുഭവമായിരിക്കും. ഇഫ്റാന്റെ ബാബയ്ക്ക് ഫ്രീ ടിക്കറ്റ് കിട്ടാൻ സാധ്യതയുണ്ട്. അവനത് ഞങ്ങൾക്കുവേണ്ടി തരപ്പെടുത്തും. അപ്പോപ്പിന്നെ കൊല്ലുന്ന ടിക്കറ്റ് ചാർജ്ജ് ഓർത്തും വിഷമിക്കാനില്ല. എല്ലാവരും അത്യുത്സഹത്തോടെ ആ തീരുമാനത്തെ കൈയടിച്ചു പിന്തുണച്ചു. സ്ട്രിങ് വാക്കേഴ്സ് ഒന്നിച്ച് ജസ്റ്റിൻ ബാബിറിന്റെ മ്യൂസിക് ഷോയ്ക്കു പോകുന്നു. ഒന്നിച്ച് ആടുന്നു, ഒന്നിച്ച് പാടുന്നു, ഒന്നിച്ച് ഉല്ലസിക്കുന്നു.

എന്നാൽ ഞാനില്ല എന്ന് അലി പ്രഖ്യാപിച്ചു. എന്തിനും മുന്നിൽ നില്ക്കുന്നവനാണ്. എന്നിട്ടാണ് ഒരു മ്യൂസിക് ഷോയ്ക്ക്...! ഹസനും റോജറും എന്തൊക്കെ പറഞ്ഞിട്ടും അവൻ സമ്മതിച്ചതേയില്ല. ഇല്ല. ഞാനില്ല. അവൻ കട്ടായം പറഞ്ഞു. സത്യത്തിൽ എല്ലാവർക്കും സങ്കടമായിപ്പോയി. ആവേശത്തിൽ ചെന്ന് ഞാനൊരു വിഷയം അവതരിപ്പിച്ചിട്ട് എനിക്കൊപ്പം നില്ക്കുമെന്നു വിചാരിച്ച അലി കാലുമാറിയിരിക്കുന്നു. എന്താണവനങ്ങനെ ഒരു ഒഴിഞ്ഞുമാറൽ...?

മടക്കയാത്രയിൽ എത്ര ചോദിച്ചിട്ടും അലി ആ പിന്മാറ്റത്തിന്റെ കാരണം പറഞ്ഞതേയില്ല. ഒരിക്കൽ നിനക്കത് സ്വയം മനസ്സിലായിക്കൊള്ളും. എന്നുമാത്രമായിരുന്നു അവന്റെ വിശദീകരണം.

## നരകത്തിലേക്കുള്ള തീവണ്ടി

ഒരു ദിവസം മുറിയിലിരുന്ന് വല്ലാതെ ബോറടിച്ചപ്പോൾ ഞാൻ താഴേക്കിറങ്ങിച്ചെന്നു. അടുക്കളയിൽ നോക്കിയപ്പോൾ അവിടെ ആരുമില്ല. അടുപ്പത്ത് മട്ടൻകറി കിടന്ന് തിളയ്ക്കുന്നു. മൂടി പൊക്കി നോക്കിയപ്പോൾ അതേതാണ്ട് വറ്റാറായിരിക്കുന്നു. ആയിഷാന്റിയുടെ (സ്നേഹം വരുമ്പോൾ ഞങ്ങളവരെ ഭൂപ്പോമാ എന്നും വിളിക്കും) മട്ടനാണതെന്ന് പാത്രം നോക്കി ഞാനൂഹിച്ചു. ഭൂപ്പ അല്പം മുമ്പ് പുറത്തുപോകുന്നത് ഞാൻ കണ്ടിരുന്നു. ഭൂപ്പോമാ ഒറ്റയ്ക്കേ കാണൂ എന്ന ഉറപ്പിൽ ഞാൻ വാതിലിൽ മുട്ടാതെ മുറിയിലേക്ക് കയറിച്ചെന്നു. ഭൂപ്പോമാ പതിവില്ലാതെ കമ്പ്യൂട്ടർ നോക്കിയിരിക്കുകയായിരുന്നു. എന്നെ കണ്ടതും പെട്ടെന്നെന്തോ ഒളിക്കുന്നതുപോലെ അവർ സൈറ്റുകൾ എല്ലാം ഓഫാക്കി. ഞാനത് ശ്രദ്ധിച്ചഭാവം നടിക്കാതെ ഇവിടെ കമ്പ്യൂട്ടറും നോക്കിയിരുന്നാൽ ഭൂപ്പയിന്ന് മട്ടൻകറിയല്ല മട്ടൻ ഡ്രൈ കൂട്ടേണ്ടിവരും എന്ന് വിളിച്ചുപറഞ്ഞു.

അയ്യോ എന്റെ മട്ടൻ എന്ന് ആർത്തുകരഞ്ഞുകൊണ്ട് അവർ അടുക്കളയിലേക്കോടി. ആ തക്കത്തിനു ഞാൻ ആ ബ്രൗസിങ് ഹിസ്റ്ററി ഒന്നു തപ്പിനോക്കി. ഫേസ്ബുക്കായിരുന്നു അതുവരെ ഭൂപ്പോമാ നോക്കിക്കൊണ്ടിരുന്നത്..! അരേ ചോർ...!!! എന്നൊരാഹ്ലാദം എന്റെ മനസ്സിൽ പെട്ടെന്ന് പൊന്തിവന്നു. ഫേസ്ബുക്ക് ഞങ്ങളുടെ കുടുംബത്തിൽ ഒരു വിലക്കപ്പെട്ട കനിയായിരുന്നു. നരകത്തിലേക്കുള്ള തീവണ്ടിയുടെ ടിക്കറ്റ് ബൂത്ത് എന്നാണ് ഞങ്ങളുടെ പുരുഷന്മാർ ഫേസ്ബുക്കിനെ വിശേഷിപ്പിക്കുന്നത്. അതുപക്ഷേ, സ്ത്രീകൾക്കു മാത്രം ബാധകമായ ബൂത്താണ്. പുരുഷന്മാർക്ക് എന്നും ആ ബൂത്തിൽ കയറാം. നരകത്തിൽ പോയി ആവുന്നത്ര ആസ്വദിക്കാം. ഞങ്ങൾ സ്വർഗ്ഗത്തിൽതന്നെ ഇരുന്നു കൊള്ളണം.

എന്നാൽ ശ്രേയാഘോഷാലിന്റെ ചിത്രത്തിന്റെയും നസിയ

ഹസ്സൻ എന്നൊരു കള്ളപ്പേരിന്റെയും പിന്നിലിരുന്ന് ഈ പാവങ്ങളുടെതന്നെ ഫേസ്ബുക്ക് കിന്നാരങ്ങൾ അത്രയും കണ്ട് രസിക്കുന്ന സുന്ദരി ഈ ഞാൻതന്നെയാണെന്ന് ഇന്നുവരെ ആ സ്വർഗ്ഗനിവാസികൾ ആർക്കും പിടികിട്ടിയിട്ടില്ല.

എന്തായാലും എനിക്കൊപ്പം നരകത്തിലേക്കുള്ള തീവണ്ടിയിൽ സഞ്ചരിക്കാൻ സ്വന്തം കുടുംബത്തിൽനിന്നുതന്നെ ഒരു കൂട്ടുകിട്ടിയ സന്തോഷമായിരുന്നു ഭൂപ്പോമായെ പിടികൂടിയപ്പോൾ എനിക്കുണ്ടായത്.

അതുപക്ഷേ, ഞാൻ അപ്പോൾ പ്രകടിപ്പിച്ചില്ല. അന്നേരം ഞാനതുവിട്ടു. എന്നാൽ തിരികെച്ചെന്ന് ഞാനെന്റെ അക്കൗണ്ട് നോക്കുമ്പോൾ പെട്ടെന്ന് ഞാനതോർത്തു. ഞാൻ ഭൂപ്പോമായുടെ പേരുള്ള പ്രൊഫൈലുകൾ എല്ലാം തപ്പിനോക്കി. അതിൽ ഒന്നുപോലും അവരുടേതായിരുന്നില്ല. എന്നെപ്പോലെതന്നെ ഭൂപ്പോമായും വ്യാജനാമത്തിലാണ് ഫേസ്ബുക്കിൽ കയറിയിരിക്കുന്നത് എന്നെനിക്ക് ബോധ്യമായി. പക്ഷേ, അപ്പോഴൊന്നും ഞാനത് ചോദിക്കാൻ പോയില്ല.

പിന്നൊരു പ്രാവശ്യം ചെന്നപ്പോഴും അവർ കമ്പ്യൂട്ടർ നോക്കുകയാണ്. അപ്പോഴും ഞാൻ ഒന്നും അറിയാത്തതുപോലെ ചെന്ന് അവരുടെ അടുത്തിരുന്നു. പക്ഷേ, അപ്പോഴേക്കും അവർ സൈറ്റ് എല്ലാം ക്ലോസ് ചെയ്ത് മിടുക്കിക്കുട്ടി ആയിക്കഴിഞ്ഞിരുന്നു. ഞാൻ ഇത്തിരിനേരം അവരുടെ കണ്ണിലേക്ക് ഉറ്റുനോക്കിയിരുന്നു. ഭൂപ്പോമായുടെ കണ്ണുകൾ ഒരു കള്ളം ചെയ്തതുപോലെ പിടഞ്ഞു. അതെനിക്കൊരിക്കലും പിടി തന്നില്ല.

സത്യം പറ. ഭൂപ്പോമാ എന്താണ് കണ്ടുകൊണ്ടിരുന്നത്..? ഞാൻ ഇത്തിരി ഭീഷണിസ്വരത്തിൽ ചോദിച്ചു.

പാവം അതിൽ വിരണ്ടുപോയി. അവർ വല്ലാതെ വിയർക്കാൻ തുടങ്ങി. ഒന്നുമില്ല ഒന്നുമില്ല. ഞാൻ ന്യൂസ് നോക്കുകയായിരുന്നു. ലോകോത്തരപാപം ചെയ്തവളെപ്പോലെ അവരുടെ ശബ്ദം വിറച്ചിരുന്നു.

ഭൂപ്പോമാ നോക്കിയിരുന്നത് ഫേസ്ബുക്കല്ലേ.. ? ഞാൻ ഇത്തിരി കടുപ്പിച്ചു ചോദിച്ചു.

ഞാനോ..? ഫേസ്ബുക്കോ..? അതെന്താണ്..? അവർ പിടിച്ചു നില്ക്കാൻ ശ്രമിച്ചു.

ഭൂപ്പോമായുടെ മുഖത്ത് ഇപ്പോൾ പടരുന്ന ഈ കള്ളത്തരമില്ലേ അതിന്റെ പേരാണ് ഫേസ്ബുക്ക്...!! അതുപറഞ്ഞിട്ട് ഞാനവരെ കെട്ടിപ്പിടിച്ചു. ഭൂപ്പോമാ തോറ്റുപോയവളെപ്പോലെ നിസ്സഹായയായി എന്നെ നോക്കി.

ഞാനാരോടും പറയില്ല. ഡോണ്ട് വറി. എന്റെ സുന്ദരിമാ അതിലാരെയാ ഇത്ര രഹസ്യത്തിൽ കാണുന്നത്..?

ആരുമില്ലെടാ... ചുമ്മ സമയംകളയാൻ നോക്കുന്നതാ...

ദേ പിന്നേം ഒരു ഫേസ്ബുക്ക് കള്ളം. എന്നോടു പറഞ്ഞോ... ഞാൻ ഭൂപ്പോമായുടെ സ്വന്തം വാവയല്ലേ.? ഞാനവർക്കൊരു ഉമ്മ കൊടുത്തു. അതിലവർ വീഴുമെന്നെനിക്കറിയാമായിരുന്നു.

ഇത്തിരിനേരം അവർ മൗനമായിരുന്നു. പിന്നെ ആരെങ്കിലും അടുത്തുണ്ടോ എന്ന് ചുറ്റും പരതിനോക്കി.

നമ്മുടെ പുരുഷന്മാരെല്ലാം ഇത്ര ഭീകരമെന്നു പറയാനുംമാത്രം എന്തു സൂത്രമാണ് ഇതിലുള്ളതെന്ന് നോക്കാനാണ് ഞാനാദ്യമായി ഫേസ്ബുക്കിലെത്തുന്നത്. അവരോടുള്ള ഒരു പ്രതിഷേധം എന്ന നിലയിൽ ശരിക്കും ഒരു ഒളിഞ്ഞുനോട്ടം. മറ്റുള്ളവരുടെ സ്റ്റാറ്റസ് വായിക്കുന്നതും അവർ തമ്മിലുള്ള സംഭാഷണങ്ങൾ ശ്രദ്ധിക്കുന്നതുമായിരുന്നു തുടക്കത്തിൽ എന്റെ കൗതുകം. എന്റെ സമീറ എന്തെല്ലാമാണ് ഓരോരോ പെണ്ണുങ്ങൾ ഇതിൽ എഴുതിപ്പിടിപ്പിക്കുന്നതെന്നോ... ഭർത്താവും സഹോദരന്മാരും ബന്ധുക്കളുമുള്ള ലോകത്തിൽ എങ്ങനെയാണ് ഒരു പെണ്ണിന് പരസ്യമായി ഇത്രയും മനസ്സുതുറന്ന് സംസാരിക്കാൻ കഴിയുന്നത്...? അന്യപുരുഷനുമായി ഇത്രയും ആഴത്തിലുള്ള സൗഹൃദം സൂക്ഷിക്കാൻ കഴിയുന്നത്...? അതിനുമാത്രം ധൈര്യമുള്ള പെണ്ണുങ്ങൾ ഈ ലോകത്തിലുണ്ടെന്ന് അറിഞ്ഞതുതന്നെ എനിക്കദ്ഭുതമായിരുന്നു. അതൊക്കെ കണ്ടപ്പോൾ എന്റെ മനസ്സിൽ ചാരംമൂടിക്കിടന്ന ഒരു മുഖം ഞാനറിയാതെ തെളിഞ്ഞുവന്നു. അങ്ങനെയൊരാൾ ഇവിടെയുണ്ടാകുമോ എന്നറിയാൻ എനിക്കും ഒരു കൗതുകം. ഞാൻ വെറുതേ ആ പേര് ഒന്ന് സേർച്ച് ചെയ്തു നോക്കി. അടുത്ത അഞ്ചുസെക്കന്റിനുള്ളിൽ എന്റെ സ്ക്രീനിൽ പ്രത്യക്ഷപ്പെട്ട ആ പേരുകാരുടെ നീണ്ട ലിസ്റ്റിനിടയിൽ അതാ അവന്റെ മുഖം. ആ ഒരു നിമിഷത്തേക്ക് എന്റെ രക്തയോട്ടം നിലച്ചുപോയതായി എനിക്ക് തോന്നി. നിനക്കറിയാമോ സമീറാ... നീണ്ട പതിനാറ് വർഷങ്ങൾക്കു ശേഷമായിരുന്നു ഞാനവനെ ഇവിടെ കാണുന്നത്. ജീവിതത്തിൽ ഒരിക്കലും അങ്ങനെ ഒരു കണ്ടുമുട്ടൽ ഉണ്ടാവുമെന്ന് ഞാൻ വിചാരിച്ചിരുന്നതല്ല. നിനക്കറിയാമല്ലോ വളരെ ചെറുപ്രായത്തിൽ, എന്റെ പതിനേഴാമത്തെ വയസ്സിൽ കല്യാണംകഴിഞ്ഞ് ഞാനിങ്ങ് പോന്നു. പിന്നെ രണ്ടുപേരും എവിടെയാണെന്നുപോലും പരസ്പരം അറിയില്ലായിരുന്നു. ഏറെനേരം ഞാൻ ആ ഫോട്ടോയിലേക്ക് നോക്കിയിരുന്നു. അവൻ ഏറെ മാറിയിരുന്നു. ആ മീശ കുരുക്കാത്തവൻ ഇപ്പോൾ

മദ്ധ്യവയസ്കനായിരിക്കുന്നു. പക്ഷേ, തിരിച്ചറിയാൻ എനിക്കൊട്ടും പാടുപെടേണ്ടി വന്നില്ല. ഞാനേറെ ഇഷ്ടപ്പെട്ടിരുന്ന ആ കുസൃതിച്ചിരി അപ്പോഴും ആ മുഖത്തുണ്ടായിരുന്നു. അന്നുമുതൽ ഇന്നോളം ദിവസവും ഒരു പ്രാവശ്യമെങ്കിലും ആ പ്രൊഫൈലിൽ ഞാനൊന്നുപോയി നോക്കും. അവനും അവന്റെ പുഞ്ചിരിയും അവിടെയുണ്ടെന്ന് ഉറപ്പാക്കും. പതിനാറുവർഷത്തെ ദാമ്പത്യജീവിതത്തിൽ ഒരിക്കൽപോലും എനിക്ക് അവനെ ഓർമ്മ വന്നിരുന്നില്ല. അത്രയ്ക്ക് സ്നേഹവും കരുതലുമാണ് നിന്റെ ഭൂപ്പാ എനിക്ക് തരുന്നത്. അവനെ ഓർക്കേണ്ട ഒരു കാര്യവും ഇപ്പോഴും എനിക്കില്ല. പക്ഷേ, ഓർക്കാതിരിക്കാൻ കഴിയുന്നില്ല. കാണാതിരിക്കാൻ കഴിയുന്നില്ല. ചെയ്യുന്നത് തെറ്റാണോ ശരിയാണോ എന്ന് ഞാനെപ്പോഴും മനസ്സിനോട് ചോദിക്കും. അതിനൊരുത്തരമില്ല. തെറ്റാണെന്നു സമ്മതിച്ചുകൊണ്ടുതന്നെ ഞാനത് ചെയ്യുന്നു.

നിങ്ങൾ തമ്മിൽ ഇപ്പോൾ വലിയ സുഹൃത്തുക്കളാണോ..?

സുഹൃത്താക്കാനോ..? ഒരിക്കലുമില്ല. ഞങ്ങൾ തമ്മിൽ ഇതുവരെ ഒരു മെസ്സേജുപോലും കൈമാറിയിട്ടില്ല. സത്യം. എന്നാൽ എനിക്കറിയാം എന്നോടു പറയാനുള്ളതൊക്കെയാണ് അവിടെനിന്ന് സ്റ്റാറ്റസ്സായും കമന്റായും ഫോട്ടോയായും വരുന്നത്. അവനറിയാമായിരിക്കണം ഞാൻ ഇവിടെയുണ്ടെന്നും ഞാൻ അതൊക്കെ വായിക്കുന്നുണ്ടെന്നും. അതുപോലെ എനിക്കു പറയാനുള്ളതൊക്കെ ഞാൻ സ്റ്റാറ്റസ്സായി എന്റെ വാളിൽ ഇടും. അവിടെനിന്ന് അതൊക്കെ വായിക്കുന്നുണ്ടെന്ന് ഞാൻ വിചാരിക്കും. എനിക്കതുമതി.

ആരറിയാനാണ് ഭൂപ്പോമാ. പറയാനുള്ളത് നേരിട്ട് ഒരു മെസ്സേജിലൂടെ പറഞ്ഞുകൂടേ..? പ്രേമം ഇത്രയും ഒളിച്ചുപിടിക്കാനുള്ളതാണോ..? ഞാൻ ചോദിച്ചു.

പ്രേമമോ എനിക്കോ..? അതിനി ഈ ജന്മത്തിലില്ല സമീറാ. പക്ഷേ, എനിക്ക് ആ ഫോട്ടോ കാണാതിരിക്കാനും വയ്യ. ഞാനെന്റെ മനസ്സിന്റെ അടിത്തട്ടിലെവിടെയോ എന്നന്തേക്കുമായി കുഴിച്ചുമൂടിയ സ്വപ്നത്തിന്റെ ഒരു പേടകമാണ് ഫേസ്ബുക്ക് എന്ന മാന്ത്രികൻ വന്ന് വലിച്ചു തുറന്നത്. ഇപ്പോൾ അതിനുള്ളിൽനിന്നും ഞാൻപോലും അറിയാതെ ചിത്രശലഭങ്ങൾ പറന്നുയർന്നുകൊണ്ടേയിരിക്കുന്നു. ജീവിക്കാൻ ഇപ്പോൾ എന്തൊരു രസമാണെന്നോ!!

അതു പറയുമ്പോൾ ഭൂപ്പോമായുടെ കണ്ണുകളിൽ തെളിഞ്ഞ തിളക്കത്തിന് പേരില്ലായിരുന്നു.!!

അതിരിക്കട്ടെ. എന്താണ് ഭൂപ്പോമായുടെ പ്രൊഫൈൽ നെയിം..?

തൂ... ഛേരാട്ടി...! അതുമാത്രം ഞാൻ പറയില്ല. എനിക്കും വേണമല്ലോ ജീവിതത്തിൽ സൂക്ഷിക്കാൻ ഒരു രഹസ്യം...!

ഭൂപ്പോമാ... ഫേസ്ബുക്ക് നരകത്തിലേക്കുള്ള തീവണ്ടിയാണെന്ന് മറന്നുപോകുന്നു... !! ഞാനൊരു കപടഗൗരവം അഭിനയിച്ചുകൊണ്ട് പറഞ്ഞു.

സാരമില്ല. ആ തീവണ്ടിയിൽ ഇത്തിരിദൂരം സഞ്ചരിക്കാൻ എന്തായാലും ഞാൻ തീരുമാനിച്ചു. ഭൂപ്പോമാ ഒരു കുറുമ്പുകാരി പെണ്ണിനെപ്പോലെ മുഖം കൂർപ്പിച്ചുകൊണ്ട് പറഞ്ഞു.

ഭൂപ്പോമാ ആരോടും പറയില്ലെങ്കിൽ ഞാനൊരു കാര്യം പറയാം. ആ തീവണ്ടിയിലേക്ക് ഞാനും ഒരു കള്ളടിക്കറ്റ് എടുത്തിട്ടുണ്ട്–!

അന്ന് ഞങ്ങൾ തമ്മിൽ കെട്ടിപ്പിടിച്ച് ഒത്തിരിനേരം ചിരിച്ചു.

## ഖദീം അൽ ജുബോറി

കാന്റീനിൽനിന്ന് ഞങ്ങളുടെ സ്റ്റുഡിയോയിലേക്കു പോകുന്നവഴിയിലാണ് അലിയുംമറ്റും ഇരിക്കുന്ന മെയിന്റനൻസ് ഓഫീസ്. അതിനു മുന്നിൽ പതിച്ചുവച്ചിരിക്കുന്ന ഒരു ബോർഡ് കാണുമ്പോഴൊക്കെ എനിക്ക് ചിരിവരും. അന്യർക്കു പ്രവേശനമില്ല എന്ന അർത്ഥത്തിൽ 'Authorized personal Only' എന്നാണതിൽ എഴുതി വച്ചിരിക്കുന്നത്. ഒരിക്കൽ ഞാനതിനെപ്പറ്റി അലിയോട് സൂചിപ്പിച്ചപ്പോഴാണ് അതിലെ പിശക് അവനും മനസ്സിലാവുന്നത്. പക്ഷേ, ഒരിക്കലും ആ ബോർഡ് തിരുത്തപ്പെടുകയോ മാറ്റപ്പെടുകയോ ഉണ്ടായില്ല. 'ഏതു മണ്ടിയാണത് പറഞ്ഞത്...? ഇതാണ് ശരിയായ സ്പെല്ലിങ്...' എന്ന പിടിവാശിയിലായിരുന്നു അവരുടെ സൂപ്പർവൈസർ അബ്ദുള്ള ജനാഹി. എന്തായാലും അതിനുള്ളിൽ ഒരു ദിവസം ഒന്നു കയറണമെന്നത് എന്റെ ഒരു മോഹമായിരുന്നു. ഒരു ഓപ്പറേഷൻ തിയേറ്റർ ഒന്നു കാണണം എന്നതുപോലെ, ആണുങ്ങളുടെ മൂത്രപ്പുര ഒരു ദിവസം കാണണം എന്നതുപോലെ, ഒരു ഡാൻസ്ബാറിന്റെ ഉൾവശം ഒന്ന് കാണണം എന്നതുപോലെ, ഒരു പെൺമോഹം. എന്തായാലും ആ ബോർഡിന്റെ ഭീഷണിയെ നിരാകരിച്ചുകൊണ്ട് ഒരു ദിവസം കാന്റീനിൽനിന്ന് മടങ്ങുന്ന വഴി ഞാൻ രണ്ടും കല്പിച്ച് അതിനുള്ളിലേക്ക് കയറിച്ചെന്നു. അബ്ദുള്ള ജനാഹിയും ഇന്ത്യക്കാരായ രണ്ട് ടെക്നീഷ്യരും മാത്രമേ അപ്പോൾ അവിടെ ഉണ്ടായിരുന്നുള്ളു. എന്താണ് വന്നകാര്യം എന്ന മട്ടിൽ അവർ മുഖമുയർത്തി നോക്കി. ആ വർക്ക്ഷോപ്പിലേക്ക് കയറിച്ചെല്ലുന്ന ആദ്യ പെൺകുട്ടി ഞാനാണെന്നു തോന്നുന്നു. അലിയെ ഒന്ന് കാണണമായിരുന്നു എന്ന് ഞാൻ പറഞ്ഞു. അവനൊരു കംപ്ലൈന്റ് അറ്റന്റ് ചെയ്യാൻ പോയിരിക്കുകയാണ്. ഇപ്പോൾ വരും. ഇരിക്കു എന്നു പറഞ്ഞ് അവർ ഒരു കസേര വലിച്ചിട്ടുതന്നു. എന്നാൽ ഞാൻ ഇരുന്നില്ല. ഞാനവിടം കണ്ണുതുറന്ന് കാണുകയായിരുന്നു.

ആദ്യമായിട്ടായിരുന്നു ഒരു ടെക്നിക്കൽ വിഭാഗത്തിന്റെ വർക്ക്ഷോപ്പ് കം ഓഫീസ് ഞാൻ കാണുന്നത്. നല്ല അടുക്കും ചിട്ടയുമുള്ള ഒരു വർക്ക്ഷോപ്പായിരുന്നു അത്. എന്തൊക്കെയോ പരിശോധനാ ഉപകരണങ്ങൾ മേശപ്പുറത്ത് നിരത്തിവച്ചിരിക്കുന്നു. പിന്നെ കമ്പ്യൂട്ടറിന്റെ മദർ ബോർഡുപോലെ തോന്നുന്ന ചില ഇലക്ട്രോണിക്സ് ബോർഡുകൾ. ചില കുഞ്ഞു ഫാനുകൾ. ചിലതരം കേബിളുകൾ. മൈക്രോഫോണുകൾ. പിന്നെ പേരറിയാത്ത കുറെ സാധനങ്ങൾ ഒക്കെ ആ മേശപ്പുറത്തുണ്ടായിരുന്നു. എവിടെനിന്നെങ്കിലുമൊക്കെ ഇളക്കിക്കൊണ്ടു വച്ചിരിക്കുന്നതാവും. ഒന്നും അറിയില്ലെങ്കിലും ഞാനതൊക്കെ ഒന്നു നടന്നു കാണുകയും അതിലൊക്കെ ഒന്നു തൊട്ടു നോക്കുകയും ചെയ്തു. ഇതൊക്കെ എങ്ങനെയാണാവോ കേടാണെന്നറിയുകയും റിപ്പയര് ചെയ്യുകയും ചെയ്യുക..? ഈ ടെക്നിക്കൽ വിഭാഗത്തിൽ ജോലി ചെയ്യുന്നവർക്ക് എന്തൊരു ബുദ്ധിയായിരിക്കും എന്ന് ഞാൻ അതിശയിക്കുകയും ചെയ്തു.

ഇവിടെയാണ് നിന്റെ കൂട്ടുകാരൻ അലി ഇരിക്കുന്നത്. ഞാൻ കറങ്ങി തിരിഞ്ഞ് ഒരു ടേബിളിന് അടുത്തെത്തിയപ്പോൾ അബ്ദുള്ള ജനാഹി പറഞ്ഞു. വെടിപ്പുള്ള ഒരു മേശയായിരുന്നു അത്. അതിന്റെ സൈഡിൽ 'Never promise more than you can perform' എന്നൊരു വാചകം എഴുതിവച്ചിട്ടുണ്ട്. അലിയുടെ സ്വന്തം ആപ്തവാക്യമാണത്. സ്റ്റുഡിയോയിലെ ഓവർ ലോഡിനെക്കുറിച്ച് സൂചിപ്പിക്കുമ്പോഴൊക്കെ അവനത് പറഞ്ഞിട്ടുണ്ട്. സ്വന്തം ജോലിയിലും അവൻ അതൊരു നിയമമായി സൂക്ഷിക്കുന്നു. സ്റ്റുഡിയോയിലെ ഏതെങ്കിലും ഉപകരണം കേടായി ടെലികാസ്റ്റ് തലകുത്തി നില്ക്കുന്നു എന്നു പറഞ്ഞാലും അവൻ ഗൗനിക്കില്ല. ഏതൊരാൾക്കും ചെയ്തുതീർക്കാവുന്ന ജോലിക്ക് ഒരു പരിധിയുണ്ട്. മറ്റുള്ളവരെ തൃപ്തിപ്പെടുത്താനായി അതിനപ്പുറം ഏറ്റെടുത്താൽ ഒടുവിൽ ഞാൻ നിങ്ങളുടെ 'ഷീല ഗാർമെന്റ്സ്" ആയി മാറും. അതാണവന്റെ ന്യായം.

സ്വന്തം ആപ്തവാക്യത്തിനോടു ചേർന്ന് മൂന്നു ഫോട്ടോകൾകൂടി അലി അവിടെ പതിച്ചുവച്ചിട്ടുണ്ട്. ഒന്നാമതായി ഗിറ്റാർ മാന്ത്രികൻ ജിമ്മി ഹെൻട്രിക്സിന്റെ ചിത്രം. അടുത്തത് കുർദ്ദിഷ് ഗായിക അയ്നൂർ ദോഗാൻ. മൂന്നാമതായി എനിക്ക് പേരറിയാത്ത എതോ ഒരു തടിയന്റെയും. സംഗീതത്തോടുള്ള അലിയുടെ പ്രണയം അറിയാവുന്നതുകൊണ്ട് ജിമ്മിയുടെയും അയ്നൂറിന്റെയും ചിത്രങ്ങൾ എന്നിലൊരു അദ്ഭുതവും ജനിപ്പിച്ചിരുന്നില്ല. പക്ഷേ, ഗുസ്തിമത്സരക്കാരന്റെ മട്ടുള്ള ആ തടിയൻ...?!! അതിന്റെ

സാംഗത്യവും താത്പര്യവും എനിക്കു മനസ്സിലായതേയില്ല. ഇത്തിരിനേരംകൂടി അവിടെ നിന്നിട്ടും അലിയെ അന്ന് കണ്ടില്ല. ലൈവിനു കയറാൻ സമയമായി പിന്നെ കണ്ടോളാം എന്നു പറഞ്ഞ് ഞാനവിടെനിന്നുപോരുകയും ചെയ്തു. അലിയെ അല്ല, അവരുടെ ഓഫീസ് കാണുകയായിരുന്നല്ലോ എന്റെ ലക്ഷ്യം.

പിന്നൊരു ദിവസം ഞങ്ങളൊന്നിച്ച് അവന്റെ കാറിൽ സ്ട്രിങ് വാക്കേഴ്സിലേക്ക് പോകുമ്പോൾ ആരാണ് നിന്റെ ഓഫീസ് മേശപ്പുറത്ത് കാണുന്ന ആ തടിയൻ എന്ന് ഞാൻ അലിയോടു ചോദിച്ചു.

നീ അതെങ്ങനെ കണ്ടു...? അവൻ അതിശയത്തോടെ ചോദിച്ചു.

ഒരു ദിവസം കാന്റീനിൽനിന്ന് വരുന്ന വഴി ഞാൻ നിന്റെ ഓഫീസിൽ കയറിയിരുന്നു. നീ അവിടെ ഉണ്ടായിരുന്നില്ല. കുറച്ചു കാത്തു നിന്നിട്ട് ഞാൻ പോന്നു. ഞാൻ പറഞ്ഞു.

സമീറ, ഇറാഖി ഭാരോദ്വഹന മത്സരവിജയി ഖദീം അൽ ജുബോറിയുടേതാണ് ആ ഫോട്ടോ. ഞങ്ങളുടെ ജീവിതത്തിലെ ഒരു ഹീറോ ആണയാൾ. അത് ഒളിമ്പിക്സ് മെഡൽ നേടിയതുകൊണ്ടൊന്നുമല്ല. അതിനപ്പുറം അറബ്ചരിത്രത്തിൽ ഒരു പ്രാധാന്യം ഖദീമിനുണ്ട്. എന്താണെന്നറിയാമോ...? അലി എന്നോട് ചോദിച്ചു.

ഇല്ലെന്ന് ഞാൻ തലയാട്ടി.

അമേരിക്കൻ പട്ടാളം ഇറാക്ക് കീഴടക്കിയ ആ ഏപ്രിൽ ഒൻപതിനു ഫിർദൗസ് സ്ക്വയറിലേക്ക് ആവേശത്തോടെ ഇറങ്ങിയോടിയ ഒരുകൂട്ടം ചെറുപ്പക്കാരെ ടി.വി.യിൽ കണ്ടതായി നീ ഓർക്കുന്നുണ്ടോ...? പതിറ്റാണ്ടുകളായി അടഞ്ഞുകിടന്ന ഒരു ജയിലിന്റെ വാതിൽ തുറന്നോടുന്നതുപോലെയായിരുന്നില്ലേ അത്. അവരെ മുന്നിൽ നിന്ന് നയിക്കുകയും സദ്ദാമിന്റെ പ്രതിമ തകർക്കാൻ ആദ്യമായി ചുറ്റിക ഉയർത്തുകയും ചെയ്ത ധീരനാണ് ഈ ഖദീം അൽ ജുബോറി. നിനക്കറിയാമോ അവന്റെ ജീവിതത്തിലെ മധുരമായ ഒരു പകവീട്ടലായിരുന്നു അത്. ഏകാധിപത്യത്തെ എതിർത്തതിന്റെ പേരിൽ ഒൻപതുവർഷക്കാലമാണ് ഖദീമിന് സദ്ദാമിന്റെ തടവറയിൽ കിടക്കേണ്ടിവന്നത്. ഇതിനേക്കാൾ മനോഹരമായ ഒരു പകവീട്ടൽ നിങ്ങൾക്കു ജീവിതത്തിൽ എപ്പോഴെങ്കിലും ആസ്വദിക്കാനാകുമോ..?

ലോകത്തെവിടെയുമുള്ള ഭരണകൂടങ്ങളുടെ തകർച്ച ചിത്രീകരിക്കുന്ന സിനിമകൾ കാണാൻ എനിക്ക് വലിയ ആവേശമാണ്. സദ്ദാം ഹുസൈന്റെ പ്രതിമ തകർത്തുകളയുന്ന ആ വീഡിയോ ചിത്രം ഒരായിരം വട്ടമൊന്നുമല്ല ഞാൻ കണ്ടിട്ടുള്ളത്. അലി

എന്നോട് പറഞ്ഞു. എത്ര കണ്ടാലും എനിക്കത് മടുക്കുകയില്ല. അതു കാണുമ്പോഴൊക്കെ എന്റെയുള്ളിൽ നുരഞ്ഞുപൊന്തുന്ന ഒരാവേശമുണ്ട്. ഇറാക്കിലെ ജനങ്ങളെ ഓർത്ത് എനിക്ക് അസൂയതോന്നിയിട്ടുള്ള ഒരേയൊരു അവസരമാണത്. അത് തകർക്കാനായി തെരുവിലേക്ക് ഇറങ്ങിയോടിയ ജനങ്ങളുടെ ഉള്ളിലെ ആവേശം എന്തായിരിക്കുമെന്ന് ഞാനെപ്പോഴും അസൂയയോടെയും ആകാംക്ഷയോടെയും അദ്ഭുതപ്പെട്ടിട്ടുണ്ട്. ഞങ്ങളിതാ - നീണ്ട വർഷങ്ങളിലെ കാത്തിരിപ്പിനൊടുവിൽ സ്വാതന്ത്ര്യത്തിലേക്കുള്ള വാതിൽ തുറന്നുകഴിഞ്ഞു എന്ന ബോധ്യത്തിൽനിന്നുള്ള ഓട്ടമായിരുന്നു അത്. അങ്ങനെ ഒരു ബോധ്യത്തിൽ നിന്നുകൊണ്ട് തെരുവിലേക്ക് ഓടിയിറങ്ങാനുള്ള ഒരു ഭാഗ്യം എന്റെ ഈ ജന്മകാലത്തുണ്ടാവുമോ...? പാതി പ്രതീക്ഷയോടെയും പാതി നിരാശയോടെയും അലി എന്നോട് ചോദിച്ചു.

ഇത്തിരിനേരം ഞാൻ നിശ്ശബ്ദയായിരുന്നു. അലി, എന്തൊരു ഭ്രാന്താണ് നീ ഈ പറയുന്നത്...? പിന്നെ ഞാൻ ചോദിച്ചു. അയാൾക്ക് അതിനൊരു കാരണമുണ്ടായിരുന്നു. അയാൾക്ക് നഷ്ടപ്പെട്ടുപോയ ഒൻപതുവർഷക്കാലവും. പക്ഷേ, അലി നിനക്കോ..? ഈ രാജ്യം അങ്ങനെയൊന്നും നിന്നെ ദ്രോഹിച്ചിട്ടില്ലല്ലോ. നിനക്കു വേണ്ടുന്നത്ര വിദ്യാഭ്യാസവും സുരക്ഷിതമായ ജോലിയും ആവശ്യത്തിനു പണവും തരുന്ന ഒരു രാജ്യമല്ലേ ഇത്. അതിന്റെ ഭരണാധികാരികളോട് നീ കടപ്പെട്ടിരിക്കേണ്ടേ...? സുന്ദരവും സമാധാനപരവുമായിരിക്കുന്ന ഒരു ഭരണകൂടം വീഴണം എന്നു നീ വെറുതേ ആഗ്രഹിക്കുന്നതെന്തിനാണ്...?

അലി എന്നെ കുറച്ചുനേരം രൂക്ഷമായി നോക്കിയിരുന്നു. പിന്നെ പരിഹാസരൂപത്തിൽ ഒന്ന് ചിരിച്ചു.

ജീവിതത്തിൽ അസാധാരണമായി ഒന്നും സംഭവിക്കാത്തവർക്കാണ് വിദ്യാഭ്യാസവും ജോലിയും പണവും ഒക്കെ ഒരു പ്രധാനപ്പെട്ട സംഗതിയാവുന്നത്. നിങ്ങളുടെ ജീവിതത്തിൽ അതിനപ്പുറം ഒന്നും സ്വപ്നം കാണാനും ആഗ്രഹിക്കാനുമില്ല. പക്ഷേ, എന്റെ ജീവിതം അങ്ങനെയല്ല. ഈ അലിയുടെ ഒരു മുഖം മാത്രമേ നീ സത്യത്തിൽ കണ്ടിട്ടുള്ളൂ. ഫേസ്ബുക്കിൽ സിറ്റിവില്ല കളിക്കുകയും ഗിറ്റാർവായിക്കുകയും സാൻവിച്ച് തിന്നുകയും ആഭാസനായി നടിക്കുകയും ചെയ്യുന്ന അലിയെ മാത്രം. സത്യത്തിൽ നീ കാണാത്ത ഒരു അലി എന്റെയുള്ളിലുറങ്ങുന്നുണ്ട്. ആ അലിക്ക് ജീവിതത്തിൽ ഒരു വലിയ സ്വപ്നം ബാക്കിയുണ്ട്. ഒരിക്കൽ നിന്നോടു ഞാനത് പറയാം. ഇപ്പോഴല്ല, പിന്നെ ഒരിക്കൽ.

## രണ്ടാം നമ്പർ

ഞാനും അലിയും തമ്മിലുള്ള സൗഹൃദം ഓഫീസിൽ ഒരു സംസാരവിഷയമായിട്ടുണ്ടെന്ന കാര്യം വളരെ വൈകിയാണ് ഞാനറിയുന്നത്. അല്ലെങ്കിൽതന്നെ ലോകത്തിലെ സർവ്വവാർത്തകളും അറിയുന്ന നമ്മൾ സ്വന്തം വാർത്തകൾ മാത്രം അറിയില്ലല്ലോ. ഒരു ദിവസം വൈകുന്നേരം ഷോ കഴിഞ്ഞുപോകാൻ ഞാൻ തനിച്ചേ വണ്ടിയിൽ ഉണ്ടായിരുന്നുള്ളൂ. ആ യാത്രയ്ക്കിടയിൽ യൂനിസാണ് അത് സൂചിപ്പിക്കുന്നത്.

മാഡത്തിനെയും ആ രണ്ടാം നമ്പറിനെയും ചേർത്ത് ഓഫീസിൽ എന്തൊക്കെയോ കഥകൾ കേൾക്കുന്നുണ്ട്. സൂക്ഷിക്കണം മാഡം. അപവാദം പറയാൻ ആളുകൾക്ക് ഒരു പ്രത്യേക വിരുതുണ്ട്.

യൂനിസ് എന്താണ് പറയുന്നതെന്ന് സത്യത്തിൽ എനിക്കാദ്യം മനസ്സിലായതേയില്ല. രണ്ടാം നമ്പരോ...? അതാര്...? എന്തു കഥ...? വണ്ടിക്ക് പിന്നിലിരുന്ന ഞാൻ ഒരു ചോദ്യചിഹ്നംപോലെ യൂനിസ്സിന്റെ മുന്നിലേക്ക് വളഞ്ഞുചെന്നു.

അവൻതന്നെ മാഡം. ആ അലി ഫർദാൻ. എന്തു കഥ കേട്ടാലും അവനൊന്നും ഒന്നും സംഭവിക്കാൻ പോകുന്നില്ല. ഇങ്ങനെയൊക്കെ തീരാനുള്ളതാണ് അവന്റെയൊക്കെ ജീവിതം. പക്ഷേ, മാഡം സൂക്ഷിക്കണം. യൂനിസ് പറഞ്ഞു.

പെട്ടെന്ന് ഞാനങ്ങ് തിളച്ചുപൊന്തി...! എന്റെയുള്ളിലെ ഹറാമിയുടെ നാക്കിൻതുമ്പിൽ കെട്ടിക്കിടന്നതെല്ലാം ഞാൻ യൂനിസ്സിന്റെ മുകളിലേക്ക് കുടഞ്ഞിട്ടു. ഇപ്പറഞ്ഞ പന്നീന്റെ മക്കളോടൊക്കെ പോയിപ്പറ ഞാൻ എല്ലാ ദിവസവും അലിയോടൊപ്പമാണ് കിടക്കുന്നതെന്ന്. ആർക്കാണതിൽ അസുഖമെന്ന്. അല്ലെങ്കിൽ അസുഖമുള്ളവന്മാർ ഇങ്ങോട്ട് വരാൻ പറയ്. ഞാനവന്മാരുടെ കഴപ്പ് തീർത്തുകൊടുക്കാം.

പിന്നെയും ഞാനെന്തൊക്കെയോ പറഞ്ഞു. പേടിച്ചുപോയതുപോലെ യൂനിസ് മിണ്ടിയതേയില്ല. പിന്നെ തോന്നി

വേണ്ടായിരുന്നെന്ന്. ആ പാവം എന്തു പിഴച്ചു. ഓഫീസിൽ ആരോ പിറുപിറുക്കുന്നതുകേട്ടത് വന്നു പറഞ്ഞതാണ്.

എന്തിനാണ് നിങ്ങളെല്ലാം അവനെ രണ്ടാം നമ്പർ എന്നു വിളിക്കുന്നത്...? ഒരിക്കൽ ഇതുതന്നെ ഇന്ത്യൻ മാഫിയയും വിളിക്കുന്നത് ഞാൻ കേട്ടു... കലി അടങ്ങിയപ്പോൾ ഞാൻ യൂനിസ്സിനോടു ചോദിച്ചു.

അവൻ ഇവിടെ രണ്ടാം നമ്പർ ആയതുകൊണ്ടുതന്നെ. അല്ലാതെന്താ...? അവന് ഈ രാജ്യത്തിലെ ശരിയായ പൗരത്വം ഒന്നുമില്ല മാഡം. അവർ ഇറാനിൽനിന്നു വന്ന് ഈ ദേശത്ത് കാലങ്ങളായി നിയമവിരുദ്ധമായി താമസിക്കുന്നവരാണ്. നമ്മുടെ മജസ്റ്റി കണ്ണടച്ചിരിക്കുന്നതുകൊണ്ട് ഇവയെല്ലാം ജീവിച്ചുപോകുന്നു, അല്ലെങ്കിൽ എല്ലാത്തിനെയും ഇറാനിലേക്കുതന്നെ കെട്ടുകെട്ടിക്കേണ്ടതാണ്. നമ്മൾ സുന്നികളാണ് മാഡം ഇവിടെ ഒന്നാം നമ്പർ.

യൂനിസ് പറഞ്ഞതിൽ പാതിയും എനിക്കു മനസ്സിലായില്ല. അതിൽ രണ്ടാം നമ്പർ, ഒന്നാം നമ്പർ പൗരത്വം, സുന്നി എന്നിങ്ങനെ ചില വാക്കുകൾ മാത്രമാണ് എന്റെ മനസ്സിൽ രജിസ്റ്റർ ചെയ്യപ്പെട്ടത്. അവ തമ്മിലുള്ള ബന്ധം എനിക്കു പിടികിട്ടിയതേയില്ല.

പിറ്റേന്ന് അലിയെ കാന്റീനിൽ കണ്ടപ്പോൾ എല്ലാവരും നിന്നെ എന്തിനാണ് രണ്ടാം നമ്പർ എന്നു വിളിക്കുന്നത് എന്ന് ഞാൻ വെട്ടിത്തുറന്നങ്ങ് ചോദിച്ചു.

ചിരിച്ചുകൊണ്ടിരുന്ന അവന്റെ മുഖത്ത് പെട്ടെന്നൊരു കാളിമ പടർന്നു. ആരു വിളിച്ചു...? അവൻ ദേഷ്യത്തിൽ ചോദിച്ചു.

വിളിച്ചതാരെങ്കിലും ആകട്ടെ. അതിന്റെ കാരണം പറയു...

രണ്ടാം നമ്പർ...! ഒരു രാജ്യം അതിലെ ജനങ്ങൾക്കു കൊടുത്തിരിക്കുന്ന വില...! അലി പറഞ്ഞു. എത്ര കാലമായെന്നോ ഞങ്ങൾ ഈ വിവേചനം അനുഭവിക്കാൻ തുടങ്ങിയിട്ട് ഭരിക്കുന്നവരും അവരുടെ വിഭാഗവും അല്ലാതായിപ്പോയതിന്റെ ശാപം. നിങ്ങളുടെ രാജ്യത്തിൽ ഇങ്ങനെ ഒരു വിവേചനം അനുഭവിക്കുമ്പോഴേ അതിന്റെ തീക്ഷണത നിനക്ക് മനസ്സിലാവൂ. എന്നാലും സങ്കടമില്ല സമീറാ. എന്റെ ശരീരത്തിലോടുന്നത് ഷിയ രക്തമാണ്. അതിനെ ഒറ്റിക്കൊടുത്തിട്ട് എനിക്കൊന്നും വേണ്ട. ഞങ്ങളും മനുഷ്യരായി അംഗീകരിക്കപ്പെടുന്ന ഒരു കാലംവരും നിശ്ചയം...!!

അവന്റെ മുഖത്ത് ഒരു തീ തെളിഞ്ഞു. പിന്നെ അവൻ എഴുന്നേറ്റു പോയപ്പോൾ ഒരു തീക്കാറ്റ് കടന്നുപോകുന്നതുപോലെയാണ് എനിക്ക് തോന്നിയത്.

## കർബല

പിന്നെ അതിനെപ്പറ്റി എന്തെങ്കിലും അലിയോട് ചോദിക്കാൻ എനിക്ക് ഭയംതോന്നി. സത്യത്തിൽ എന്താണ് ഈ ഷിയ വിശ്വാസം എന്ന് എനിക്ക് ഒരു പിടിയും ഉണ്ടായിരുന്നില്ല. ഇവിടെ വരുന്നതുവരെ ഇങ്ങനെയുള്ള വേർതിരിവുകളെക്കുറിച്ച് ഞാൻ നേരാവണ്ണം കേട്ടിട്ടുകൂടിയില്ല. ഞാൻ ജനിച്ചപ്പോൾമുതൽ സുന്നി ആയിരുന്നു. പക്ഷേ, അതേപ്പറ്റി ഞാൻ ബോധവതി ആയിരുന്നില്ല. അങ്ങനെ ഒരു ഐഡന്റിറ്റിയിൽ എവിടെയെങ്കിലും തിരിച്ചറിയപ്പെടേണ്ട ആവശ്യകത എനിക്കുണ്ടായിട്ടില്ല. ഒരു മുസ്ലിം എന്ന നിലയിൽ, അല്ലെങ്കിൽ ഒരു പാകിസ്ഥാനി എന്ന നിലയിലാണ് ഞാനറിയപ്പെടാൻ ആഗ്രഹിച്ചത്. എന്നാൽ ഇവിടെ വന്നപ്പോഴാണ് ഇങ്ങനെ ഒരു എക്സ്ട്രാ ഐഡന്റിറ്റികൂടി എനിക്കുണ്ടെന്നും അത് ചിലപ്പോഴൊക്കെ 'വേണ്ടവണ്ണം പ്രയോജനപ്പെടുത്താൻ' ഉള്ളതാണെന്നും മനസ്സിലാക്കുന്നത്. അതും ചാച്ചമാരും മാമുമാരും പറഞ്ഞുകേട്ടുള്ള അറിവുതന്നെ. അപ്പോൾപോലും ഇതൊക്കെ തമ്മിലുള്ള വ്യത്യാസം എനിക്ക് അറിയില്ലായിരുന്നു. അറിയാനും ശ്രമിച്ചില്ല. ഞാൻ ജനിക്കുന്നതിനും വർഷങ്ങൾക്കുമുമ്പ് പാകിസ്ഥാനിൽ ഒരു വലിയ ഷിയ സുന്നികലാപം നടന്നെന്നും അന്ന് ആയിരങ്ങൾ മരിച്ചെന്നും പർദാദ പറഞ്ഞുകേട്ട ഒരു ചെറിയ ഓർമ്മയുണ്ട് എനിക്ക്. അത് ദേശങ്ങൾ കടന്നുചെന്നതിന്റെ അനന്തര ഫലമായിരുന്നത്രേ. പിന്നീടുണ്ടായ ഇറാൻ ഇറാക്ക് യുദ്ധം. അന്നാണ് ഷിയ എന്ന വാക്ക് ഞാനാദ്യമായി കേൾക്കുന്നത്. എന്റെ മതപരിജ്ഞാനക്കുറവ് കാരണം, ഹിന്ദു പാർസി ക്രിസ്ത്യൻ ബുദ്ധ എന്നൊക്കെ പറയുന്നതുപോലെ എന്തോ ഒന്നാണ് ഷിയ എന്നാണ് അടുത്തകാലംവരെ ഞാൻ വിചാരിച്ചിരുന്നതും. എന്നാൽ അലി അത്രയും പറഞ്ഞപ്പോൾ എനിക്കുപിന്നെ അതിനെക്കുറിച്ച് അറിയാതിരിക്കാൻ വയ്യെന്നായി.

ആരോടു ചോദിക്കുമെന്നോർത്ത് ഏറെദിവസം ഞാൻ ചിന്ത

തിന്നു നടന്നു. കാറ്റ്ൽക്ലാസ്സ് യാത്രയ്ക്കിടെ യൂനിസ്സിനോട് ചോദിച്ചപ്പോൾ അവനൊന്നും വ്യക്തമായി പറഞ്ഞുതരാൻ അറിഞ്ഞുകൂടാ. അവർ സത്യവിശ്വാസമില്ലാത്ത കാഫറുകളാണ്, അവർ നേരിൽനിന്നും വ്യതിചലിച്ചുപോയ പന്ത്രണ്ട് ഇമാമുകളിൽ വിശ്വസിക്കുന്നവരാണ്. മരിച്ചുപോയ ഇമാമുമാരുടെ ഫോട്ടോ വച്ച് പൂജിക്കുന്ന വിഗ്രഹാരാധകരാണ് എന്നൊക്കെയാണ് അവന് പറയാനുള്ളത്. പിന്നൊരുദിവസം പെട്ടെന്നാണ് ഞങ്ങളുടെ റിസപ്ഷനിസ്റ്റായ ലൈലയുടെ കാര്യം ഞാൻ ഓർത്തത്. 'സഞ്ചരിക്കുന്ന ബേക്കറി' എന്നാണ് ഞങ്ങളവളെ കളിയാക്കി വിളിക്കുന്നത്. ഒരു ബാഗു നിറയെ ബേക്കറിസാധനങ്ങളുമായാണ് സർവ്വനേരവും ലൈലയുടെ നടപ്പ്. അവൾക്ക് എപ്പോഴും എന്തെങ്കിലുമൊക്കെ കൊറിച്ചുകൊണ്ടിരിക്കണം. നാലാം കെട്ടുകാരനായ ഒരു മുതുകിളവൻ ആയാലും വേണ്ടില്ല, ഒരു പണക്കാരനെ കല്യാണം കഴിക്കണം എന്നതാണ് ജീവിതാഭിലാഷം. ഞാൻ സുന്ദരി അല്ലേടാ... നീ എന്നെക്കെട്ടിക്കോ എന്ന് വഴിയിൽ കാണുന്ന ഓരോ ചെറുപ്പക്കാരോടും ഉളുപ്പില്ലാതെ പറഞ്ഞുനടക്കും. അതിന് എപ്പോഴെങ്കിലും ഒരു ഇടവേള കൊടുത്താൽ അപ്പോൾ അവൾ ഷിയയുടെ മഹത്ത്വം പറയാൻ ശ്രമിക്കുന്നത് കണ്ടിട്ടുണ്ട്. അതിനെക്കുറിച്ച് ചോദിച്ചറിയാൻ പറ്റിയ ആൾ അവളാണെന്ന് ഞാൻ മനസ്സിൽ ഉറപ്പിച്ചു. അങ്ങനെയിരിക്കേ ചോദിക്കാൻ പാകത്തിൽ എനിക്കൊരു സന്ദർഭവും ഒരുങ്ങിക്കിട്ടി.

ഒരു രാത്രി ഞാൻ ഫ്ലാറ്റിൽ ടിവിയും കണ്ടിരിക്കുമ്പോൾ റോഡിൽ ഒരു ഡ്രമ്മിന്റെ മുഴക്കം. ഞാൻ ബാൽക്കണിയിലേക്ക് ഓടിയിറങ്ങിച്ചെന്ന് നോക്കിയപ്പോൾ ഒരു വലിയ പ്രകടനം കടന്നുവരുകയാണ്. എല്ലാവരും കറുത്ത വസ്ത്രങ്ങൾ ധരിച്ചിരിക്കുന്നു. അവരുടെ കയ്യിൽ കറുത്ത കൊടികൾ. നടുവിൽ ആളില്ലാത്ത ഒരു വെള്ളക്കുതിര. വണ്ടിയിൽ വച്ചുകെട്ടിയ മൈക്കിലുടെ ഇമാമുമാരുടെ നേർത്ത വിലാപഗാനങ്ങൾ. അതിനൊരു പ്രത്യേക താളം ഉണ്ടായിരുന്നു. അതിനൊപ്പിച്ചാണ് അവർ ചുവടുവയ്ക്കുന്നത്. പാട്ടിനിടെ എല്ലാവരും ഒരു നിമിഷം നില്ക്കും. പിന്നെ ഒന്നുചേർന്ന് നെഞ്ചത്ത് കൈകൊണ്ട് ആഞ്ഞടിക്കും. ഒരു ചെറിയ വ്യത്യാസമില്ലാതെ നൂറുകണക്കിന് ആളുകൾ ഒരേ താളത്തിലായിരുന്നു അത് ചെയ്തിരുന്നത്. പിന്നെ ഡ്രം ഒന്ന് മുഴങ്ങും. അടുത്ത ചുവട് വയ്ക്കും. നെഞ്ചത്തടിക്കും. അതിനൊരു മാർച്ച് പാസ്റ്റിന്റെ സ്വഭാവം ഉണ്ടായിരുന്നു. പിന്നാലെ വന്ന ചിലർ നെഞ്ചത്തടിക്കുന്നതിനു പകരം കയ്യിൽ ചുറ്റിയ ചങ്ങലകൊണ്ട് പുറത്തും തലയിലുമാണ് അടിച്ചിരുന്നത്. ചിലരുടെ

കയ്യിൽ വാളുണ്ടായിരുന്നു. അവർ അതും കൊണ്ട് സ്വന്തം തിരുനെറ്റിക്ക് വെട്ടുന്നു. അവരുടെ തലയിൽനിന്ന് ചോര ഒലിക്കുന്നുണ്ടായിരുന്നു. അക്കൂട്ടത്തിൽ തീരെ ചെറിയ കുട്ടികൾ പോലും ഉണ്ടായിരുന്നു എന്നത് എന്നെ പേടിപ്പിച്ചുകളഞ്ഞു. ഞാൻ വീടിനുള്ളിലേക്കോടി ബാബയോട് വിവരം പറഞ്ഞു. എന്നോടൊപ്പം അത് കാണാനായി ബാബയും ബാൽക്കണിയിലേക്ക് ഓടിയിറങ്ങിവരും എന്നാണ് ഞാൻ പ്രതീക്ഷിച്ചത്. എന്നാൽ ടി.വി.യിൽനിന്ന് കണ്ണെടുക്കാതെ ഓ... അതവന്മാരുടെ നെഞ്ചത്തടിയാണ്. എന്തു കാണാൻ...?! എന്നൊരു നിസ്സംഗമായ മറുപടിയാണ് ബാബ എനിക്ക് തന്നത്.

അതിനെപ്പറ്റി കൂടുതലായി അറിയാനായി പിറ്റേന്നുതന്നെ ഞാൻ ലൈലയെത്തന്നെ സമീപിച്ചു. എനിക്കതറിയാൻ താത്പര്യമുണ്ടെന്ന് കേട്ടപ്പോൾ ലൈല അദ്ഭുതപ്പെട്ടു. നിനക്കിതൊന്നും അറിയില്ലേ...? ഇസ്ലാമായിരുന്നിട്ട് പിന്നെ നീ എന്താണ് പഠിച്ചിട്ടുള്ളത്...?

സത്യം പറയാമല്ലോ ലൈല. ഞാനിതൊന്നും ജീവിതത്തിൽ കേട്ടിട്ടുമില്ല. ഞാൻ ഖുറാൻ ഓതാൻ പഠിച്ചിട്ടുണ്ട്. അത് ഇടത്തുനിന്നു വലത്തോട്ടും വലത്തുനിന്ന് ഇടത്തോട്ടും ഓതിയിട്ടുണ്ട്. പിന്നെ ഇമാൻ കാര്യങ്ങളും ഇസ്ലാം കാര്യങ്ങളും പഠിച്ചിട്ടുണ്ട്. അത്രതന്നെ. അതിനപ്പുറത്ത് ഒരു ചരിത്രവും എനിക്കുറിഞ്ഞുകൂടാ...

റിസപ്ഷനിൽ ഒരു ട്രെയിനിയെ പിടിച്ചിരുത്തിയിട്ട് അവൾ എന്നെയും കൊണ്ട് കാന്റീനിലേക്ക് പോയി.

കഷ്ടംതന്നെ നിന്റെ കാര്യം. ഇനിയെങ്കിലും ഇതൊന്നും അറിയില്ലെന്ന് ആരോടും പറയരുത്. പ്രവാചകൻ മുഹമ്മദ് നബി(സ) യ്ക്ക് ശേഷം ആര് നേതാവാകും എന്നതിനെച്ചൊല്ലി അദ്ദേഹത്തിന്റെ അനുയായികൾക്കിടയിൽ ഒരു തർക്കം ഉണ്ടായി. സത്യത്തിൽ സമീറാ, അള്ളാഹുവിന്റെ നിശ്ചയപ്രകാരം തന്റെ കുടുംബത്തിൽനിന്നും ഒരാൾ അനന്തരാവകാശിയായി വരണം എന്ന് നിർദ്ദേശം കൊടുത്തശേഷമാണ് അദ്ദേഹം മരിച്ചത്. അദ്ദേഹത്തിന് ആൺമക്കൾ ഇല്ലാതിരുന്നതിനാൽ അനന്തരവനും മകളുടെ ഭർത്താവുമായ അലി ഒന്നാം ഖലീഫ ആകണമെന്ന് അനുയായികളിൽ ഭൂരിഭാഗവും ആഗ്രഹിച്ചു. എന്നാൽ ഇമാം അലിയും മറ്റ് കുടുംബാംഗങ്ങളും പ്രവാചകന്റെ ശവസംസ്കാരത്തിനുള്ള തയ്യാറെടുപ്പുകൾ നടത്തുമ്പോൾ ചില കയ്യേറ്റക്കാർ പ്രവാചകന്റെ ഈ ഇംഗിതം മറച്ചുപിടിച്ചുകൊണ്ട് അവിടെ വേറേ ഗൂഢാലോചന നടത്തുകയും കുടുംബത്തെ അറിയിക്കാതെ അനന്തരാവകാശിയെ വാഴിക്കാനുള്ള ശ്രമം ആരംഭിക്കുകയും ചെയ്തു. നബിയുടെ അടുത്ത ശിഷ്യഗണം എന്ന്

ഭാവിച്ച അവർ കൂട്ടത്തിൽ മുതിർന്നവനും നബിയുടെ ഭാര്യ ആയിഷയുടെ പിതാവുമായ അബുബേക്കറിനെയാണ് ഒന്നാം ഖലീഫയായി തിരഞ്ഞെടുത്തത്. ഇതൊരു വലിയ ചേരിതിരിവിനു കാരണമായി.

അബൂബേക്കറിനുശേഷം ഉമർ, ഉസ്മാൻ എന്നിവരെ അവർ ഖലീഫമാരായി തിരഞ്ഞെടുത്തു. എന്നാൽ നാലാം ഖലീഫയായി അവർക്ക് അലിയെത്തന്നെ തിരഞ്ഞെടുക്കേണ്ടി വന്നു. അങ്ങനെ അള്ളാഹുവിന്റെ നിശ്ചയം ഇത്തിരി വൈകിയാണെങ്കിലും നടപ്പാക്കപ്പെട്ടു. ഞങ്ങളുടെ വിശ്വാസം അനുസരിച്ച് ഒന്നാം ഇമാം അലിയാണ്. കയ്യേറ്റക്കാരും ദൈവനിശ്ചയങ്ങൾക്ക് എതിരേ പ്രവർത്തിച്ചിരുന്നവരുമായ അബൂബേക്കർ, ഉമർ, ഉസ്മാൻ എന്നിവരെ ഞങ്ങൾ അംഗീകരിക്കുന്നതേയില്ല.

അലിയുടെയും രണ്ടാമത്തെ ഇമാമായ ഹസന്റെയും മരണശേഷം വീണ്ടും ഇതേ തർക്കം ഉടലെടുത്തു. അലിയുടെ മകനും പ്രവാചകന്റെ കൊച്ചുമകനുമായ ഹുസൈനെ നേതാവാക്കാൻ ഷിയപക്ഷം ആഗ്രഹിച്ചു. കുടുംബത്തിനു പുറത്തുനിന്ന് ഒരാളെ നേതാവാക്കാൻ എതിർ പക്ഷവും തീരുമാനിച്ചു. അതൊരു വലിയ മുറിവായി തീർന്നു. ആ മുറിവ് പിന്നെ ഉണങ്ങിയതേയില്ല. രണ്ടു കൂട്ടരും തമ്മിൽ ഇറാഖിലെ കർബലയിൽവച്ച് ഏറ്റുമുട്ടി. ശിഷ്യന്മാരുടെ ഒമായദ്വംശത്തിന് ആയിരക്കണക്കിന് ആളുകൾ വരുന്ന സൈന്യസന്നാഹം ഉണ്ടായിരുന്നു. പക്ഷേ, ഹുസൈന്റെ പക്ഷത്ത് വെറും എഴുപത്തിരണ്ടുപേരും. ഒരു ചരിത്രപുസ്തകത്തിൽ പറയുന്നതുപോലെ സമീറാ അത് ദാവീദ് ഗോല്യാത്ത് പോരാട്ടത്തിന്റെ മുസ്ലീം വേർഷനായിരുന്നു. ഈ മത്സരത്തിൽ പക്ഷേ, പാവം ദാവീദ് തോറ്റു. ഗോല്യാത്ത് ജയിച്ചു. താൻ പരാജയപ്പെടുമെന്ന് ഹുസൈന് നല്ല നിശ്ചയമുണ്ടായിരുന്നു. പക്ഷേ, അനീതിയിൽ ജീവിക്കുന്നതിനേക്കാൾ നല്ലത് വിശ്വാസത്തിൽ മരിക്കുന്നതാണ് എന്ന് അദ്ദേഹം തീരുമാനിച്ചു. ഹുസൈൻ അടക്കം സംഘത്തിലെ മുഴുവൻ പേരും കർബലയിൽ കൊലചെയ്യപ്പെട്ടു.

പക്ഷേ, അദ്ദേഹത്തിന്റെ എതിർപ്പും പോരാട്ടവും ചരിത്രമായി. അദ്ദേഹം ഇസ്ലാമികചരിത്രത്തിലെ ഏറ്റവും വലിയ രക്തസാക്ഷിയായി. കഴിഞ്ഞ പതിന്നാല് നൂറ്റാണ്ടുകളായി ആ ത്യാഗം ഞങ്ങൾ പത്തു ദിവസം നീണ്ടുനില്ക്കുന്ന 'അഷൂറ' ആചരിക്കുന്നതിലൂടെ ഓർമ്മിക്കുന്നു. ദുഃഖഗാനങ്ങൾ പാടിയും നെഞ്ചത്തടിച്ചും ചങ്ങലകൊണ്ടും വാൾ കൊണ്ടും പിച്ചാത്തികൊണ്ടും സ്വയം മുറിവേല്പിച്ചും ഹുസൈന്റെ ത്യാഗത്തെയും പോരാട്ടത്തെയും ഞങ്ങൾ ഓർക്കുകയും ആ മരണം

ഓർത്ത് വിലപിക്കുകയും ചെയ്യുന്നു. സ്വയം പീഡനത്തിലൂടെയാണ് അതിന്റെ തീക്ഷ്ണത ഞങ്ങൾ പുറത്തു കാണിക്കുന്നത്. ഒരു ഷിയ വിശ്വാസിയെ സംബന്ധിച്ചിടത്തോളം 'അഷൂറ' അവന്റെ ഏറ്റവും വിശുദ്ധമായ കാലയളവാണ്.

നിനക്കറിയുമോ സമീറ, ഒരു വിശ്വാസം എന്നതിനപ്പുറത്ത് പീഡിപ്പിക്കപ്പെടുന്ന ന്യൂനപക്ഷത്തിന്റെ ചെറുത്തുനില്പ്പ് എന്നതാണ് നിങ്ങൾ നെഞ്ചത്തടി എന്നുവിളിച്ച് കളിയാക്കുന്ന അഷൂറയുടെ ആശയം. അനീതിക്കെതിരെയും സ്വേച്ഛാധിപത്യത്തിനെതിരെയും പോരാടേണ്ട ദൗത്യത്തെക്കുറിച്ചുള്ള ഓർമ്മപ്പെടുത്തലാണത്. അതുകൊണ്ടാണ് ഇവിടെയുള്ള ഭരണകൂടങ്ങൾ ഒക്കെയും ഞങ്ങളെ നിരോധിക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നത്. എന്നാൽ രക്തസാക്ഷിത്വം എന്നത് ഞങ്ങളെ സംബന്ധിച്ചിടത്തോളം വിശ്വാസത്തിനുവേണ്ടിയുള്ള ഏറ്റവും ആദരിക്കപ്പെടേണ്ട പോരാട്ടമാണ്. അതിനു തയ്യാറായ ആയിരക്കണക്കിന് ചെറുപ്പക്കാർ ഞങ്ങൾക്കൊപ്പമുണ്ടെന്ന് ഈ ഭരണകൂടങ്ങൾ ഓർക്കുന്നത് നല്ലതായിരിക്കും...!

അതുപറയുമ്പോൾ അന്ന് അലിയുടെ മുഖത്ത് തെളിഞ്ഞതുപോലെയൊരു തീ അവളുടെ മുഖത്ത് എരിയുന്നത് ഞാൻ വ്യക്തമായും കണ്ടു. ഷിയാ എന്നാൽ വിശ്വാസത്തിന്റെ അഗ്നി എന്നാണോ അർത്ഥം...?!!

## ദ ഹാക് ഓഫ് ലെബനോൻ...!

ഒരു ദിവസം ഞങ്ങൾ സ്ട്രിങ് വാക്കേഴ്സിൽ ചെന്നപ്പോൾ മറ്റാരും വന്നിട്ടില്ല. ഇഫ്റാന് ഒരു ബെർത്ത് ഡേ പാർട്ടി. അവൻ വരുന്നില്ല. സെൽമാന് എവിടെയോ ഒരു മ്യൂസിക് പ്രോഗ്രാം. ഫറ സിനിമയ്ക്ക് പോയിരിക്കുന്നു. നാസർ ഓൺ ദ വേയിലാണ്. റോജറും സോഫിയായും എത്തിക്കൊണ്ടിരിക്കുന്നു. കാത്തിരിപ്പിന്റെ ആ ഇടവേളയിൽ അലി ഹെഡ്ഫോൺ എടുത്തുചെവിയിൽ തിരുകി ഏതോ പാട്ട് കേൾക്കാൻ തുടങ്ങി. ഞാൻ വെറുതേ അവന്റെ മുഖഭാവം നോക്കിയിരുന്നു. ഓരോ വരിക്കൊപ്പവും അവൻ ആവേശോജ്ജ്വലനാവുകയും ചിലപ്പോൾ ഉന്മത്തനാവുകയും ചെയ്തുകൊണ്ടിരുന്നു. ഞാൻ ചെവി ചേർത്തുവച്ചു നോക്കിയപ്പോൾ ഏതോ അറബിപ്പാട്ടാണ്. എന്റെ കൗതുകത്തെയും അന്വേഷണത്തെയും നിരസിച്ചുകൊണ്ട് അവൻ പാട്ടിൽതന്നെ മുഴുകിയിരുന്നു. അവസാനം പാട്ട് തീർന്നപ്പോൾ അലി ഹെഡ്ഫോൺ എന്റെ ചെവിയിലേക്കുവച്ചു തന്ന് മൊബൈലിൽ പാട്ട് റീപ്ലേ ചെയ്തു. അർത്ഥമൊന്നും മനസ്സിലായില്ലെങ്കിലും ആവേശംകൊള്ളിക്കുന്ന ഒരു പാട്ടായിരുന്നു അത്. വിപ്ലവഗാനംപോലെ അല്ലെങ്കിൽ ഒരു മാർച്ചിങ് സോങ്പോലെ ഒരെണ്ണം.

ഞാൻ ആ പാട്ടിനെക്കുറിച്ച് അവനോട് തിരക്കി.

ഇതാണ് ഞങ്ങളുടെ പുതിയ ആവേശം. ദ ഹാക് ഓഫ് ലെബനോൻ....! ഞങ്ങളുടെ പ്രിയപ്പെട്ട നേതാവ് നസ്സറുള്ളയുടെ പോരാട്ടവീര്യങ്ങളെ പുകഴ്ത്തിക്കൊണ്ട് ഫിർകത് അൽ ഷമാൽ എന്നൊരു പാലസ്തീനിയൻ ബാന്റ് പാടിയ പാട്ടാണത്.

വളരെ ചുരുങ്ങിയ കാലംകൊണ്ടു ഞങ്ങൾ അറബിയുവാക്കളുടെ ഇടയിലെ ഏറ്റവും പ്രിയപ്പെട്ടതായിത്തീർന്ന ഗാനമാണിത്. നീ ഇതുവരെ ശ്രദ്ധിച്ചിട്ടില്ലേ. ഞങ്ങളുടെ മൊബൈലിൽ ഒരു കോമൺ റിങ്ടോണാണിത്. ഞങ്ങളുടെ ചാനലുകൾ വച്ചുനോക്കിയാൽ

നിനക്കിതെപ്പോഴും കേൾക്കാം. ഇ-മെയിലിലൂടെയും സിഡിയിലൂടെയും ഈ ഗാനം നിരന്തരം പ്രചരിച്ചു കൊണ്ടിരിക്കുന്നു.

ഈ പാട്ട് വരുന്നതിനുമുമ്പ് വെറും കല്യാണപ്പാട്ടുകൾ മാത്രം പാടി നടന്ന ഒരു ചെറിയ ബാന്ററായിരുന്നു ഫിർകത് അൽ ഷമാൽ, പക്ഷേ, ഇപ്പോൾ ഈ പ്രദേശത്തെ ഏറ്റവും പ്രസിദ്ധിയാർജ്ജിച്ച സംഘമായി അവർ മാറിയിരിക്കുന്നു. അതൊന്നും അവരോടുള്ള സ്നേഹമല്ല, ഞങ്ങളുടെ നസറുള്ളയോടുള്ള സ്നേഹമാണത്... അവന്റെ ശബ്ദത്തിൽ നിറഞ്ഞിരുന്ന ആവേശം ആരെയും അദ്ഭുതപ്പെടുത്തുന്നതായിരുന്നു.

ആരാണ് ഈ നസറുള്ള...? ഞാൻ അലിയോട് ചോദിച്ചു.

കുറെനേരത്തേക്ക് അവൻ വാപൊളിച്ചിരുന്നുപോയി... എന്റെ അജ്ഞത ഓർത്തുള്ള വാപൊളിക്കലായിരുന്നു അത്.

സത്യമായും എനിക്കറിയില്ല. ചമ്മലോടെ ഞാൻ എന്റെ അറിവില്ലായ്മ തുറന്നു സമ്മതിച്ചു.

ഈ മദ്ധ്യപൂർവേഷ്യയുടെ രാഷ്ട്രീയദിശ മാറ്റിമറിച്ചതിൽ പ്രധാന പങ്കുവഹിച്ച രണ്ടുപേരാണ് ഇറാനിലെ അയത്തുള്ള ഖൊമേനിയും ഈജിപ്തിലെ ഗമാൽ അബ്ദേൽ നാസ്സറും. അവർക്കൊപ്പം സ്ഥാനം നല്കി ഞങ്ങൾ ആദരിക്കുന്ന ഒരാളാണ് നസറുള്ള...!!

നിനക്കറിയാമോ അദ്ദേഹത്തിന്റെ ആയിരക്കണക്കിന് ചിത്രങ്ങളാണ് ദിവസവും ഇവിടെ വില്ക്കപ്പെടുന്നത്. സ്ത്രീകളും കുട്ടികളും പരസ്യമായി അതിൽ ചുംബിക്കുന്നു. അദ്ദേഹത്തെ കല്യാണംകഴിക്കണം എന്നാഗ്രഹിച്ച് പെൺകുട്ടികൾ ക്യൂ നില്ക്കുന്നു. ഇവിടെ പിറന്നുവീഴുന്ന കുട്ടികൾക്ക് നസറുള്ള എന്ന പേരിടുന്നു. ചിലർ നസറുള്ളയുടെ ചിത്രമുള്ള ലോക്കറ്റ് ധരിക്കുന്നു. യുവാക്കൾ അദ്ദേഹത്തിന്റെ ചിത്രമുള്ള ടീ ഷർട്ട് അണിയുന്നു. ചെ കഴിഞ്ഞാൽ ലോകത്തിലെ ഏറ്റവും വലിയ കൾട് ഫിഗറായി നസറുള്ള വളർന്നുകഴിഞ്ഞു. ലെബനോനിലെ വിപ്ലവ പ്രസ്ഥാനമായ ഹിസ്ബുള്ളയുടെ പരമോന്നത നേതാവാണ് നസറുള്ള...!!

ഹിസ്ബുള്ള...!! അങ്ങനെയൊരു പേര് ഞാനെവിടെഒക്കെയോ വായിച്ചിട്ടുണ്ടായിരുന്നു. ലോകത്തിലെ ഏറ്റവും വലിയ തീവ്രവാദസംഘടനയല്ലേ അത്..?!! നീ ഒരു ഹിസ്ബുള്ളയാണോ...? ഞാനവനോട് ചോദിച്ചു.

വെറുതേ ചിരിച്ചുകൊണ്ട് അവൻ ആ പാട്ട് പാടാൻ തുടങ്ങി...

ഓ... നസറുള്ള...

ലെബനോനിലെ ഞങ്ങളുടെ പരുന്തേ...

വിജയം നിനക്കൊപ്പമാണ്.

ഞങ്ങൾ നിന്റെ പിന്നിലുണ്ട്.

ഞങ്ങൾ നിന്നെ ഒരുനാളും കൈവെടിയുകയില്ല...
ഓ... നസറുള്ള... ഓ... നസറുള്ള...
ഞാൻ അവന്റെ മുഖത്തേക്ക് നോക്കിയിരുന്നു. അപ്പോൾ ആയിരം കാലുള്ള പേടി എന്റെ നട്ടെല്ലിനെ മാന്തിക്കൊണ്ട് മുകളിലേക്ക് ഇഴഞ്ഞു കയറുന്നത് എനിക്കനുഭവപ്പെട്ടു. അന്നുവരെ എനിക്കൊപ്പം ഗിറ്റാർ വായിച്ചും ഇന്റർനെറ്റ് തമാശ പങ്കുവച്ചും പാട്ടുപാടിയും നടന്നിരുന്ന അലിയല്ല അതെന്നുപോലും എനിക്ക് തോന്നിപ്പോയി.
അവന്റെയുള്ളിൽ സത്യമായും എന്തോ ഒരു തീ കത്തുന്നുണ്ടെന്ന് എനിക്കന്ന് ഉറപ്പായി.
സത്യത്തിൽ ഞാൻ പേടിച്ചുപോയിരുന്നു.
പിന്നൊരുദിവസം ആ പേടിയെ ബലപ്പെടുത്തുന്ന ഒരു സ്വപ്നം അലി ഞാനുമായി പങ്കുവച്ചു.
അടുത്തിടെയായി ഞാൻ സ്ഥിരമായി കാണുന്ന ഒരു സ്വപ്നമുണ്ട് സമീറ. എന്തൊരു കൃത്യതയും തെളിച്ചവുമാണെന്നോ ആ സ്വപ്നത്തിന്. വെറുതേ ഒരു വട്ടമല്ല, പലവട്ടം ഞാനതാവർത്തിച്ചു കണ്ടിരിക്കുന്നു.
ചെളിവെള്ളം നിറഞ്ഞ ഒരു ടണലിലൂടെ ഒരാൾ ഓടുകയാണ്. കുറച്ചധികം ആളുകൾ അയാൾക്കു പിന്നാലെയുണ്ട്. സർവ്വ കരുത്തുമെടുത്ത് അയാൾ ഓടുന്നുണ്ട്. പക്ഷേ, അധികദൂരം താണ്ടാൻ അയാൾക്കായില്ല. അവർ അയാളെ പിടികൂടുകതന്നെ ചെയ്തു. ഒരെലിയെ അതിന്റെ മാളത്തിൽനിന്നെന്നപോലെ അവരയാളെ ചെളിവെള്ളത്തിലൂടെ പുറത്തേക്ക് വലിച്ചിഴയ്ക്കുന്നു. അവർ ഒരു കൂട്ടം ആളുകൾ ഉണ്ടായിരുന്നു. കറുത്ത ഉടുപ്പുധരിച്ചവർ. തോക്കും വാളും ഏന്തിയവർ. കണ്ണിൽ കത്തുന്ന പകയുള്ളവർ. അവരയാളെ ആദ്യം ഒരു ചാവാലിപ്പട്ടിയെ എന്നതുപോലെ മർദ്ദിച്ചു. എന്നെ അടിക്കരുത്. ഞാനിപ്പോഴും ഈ രാജ്യത്തിന്റെ ഭരണാധികാരിയാണ്. അയാൾ അവരോട് ആജ്ഞാപിച്ചു. അപ്പോഴാണ് ഞാൻ ആ മുഖം കാണുന്നത്. അപരിചിതമായ മുഖം. ഭയാനകമായ മുഖം.
ആണോ നീതന്നെയാണോ ഇവിടം ഭരിച്ചുകൊണ്ടിരുന്നത്. എങ്കിൽ നിനക്ക് രണ്ടിടി കൂടുതലിരിക്കട്ടെ. അവരിലൊരുത്തൻ മുന്നോട്ടുവന്ന് അയാളെ കുനിച്ചുനിറുത്തി കൊതിതീരെ ഇടിച്ചു. വായിൽനിന്നു വെള്ളം വരുന്നതുമാതിരി ഇടിച്ചു.
എന്നെ ഒന്നും ചെയ്യരുതേ ചെയ്യരുതേ... ആജ്ഞാപിക്കൽ നിറുത്തി അയാളവരോട് യാചിക്കാൻ തുടങ്ങി. പക്ഷേ, അവർ അതും ചെവിക്കൊണ്ടതേയില്ല. അവരയാളെ മാറിമാറി

മർദ്ദിച്ചുകൊണ്ടിരുന്നു. അവരയാളുടെ മുതുകിലും പുറത്തും തുടയിലും നാഭിയിലും വയറ്റിലും നെഞ്ചിലും ചവിട്ടുകയും തൊഴിക്കുകയും ചെയ്തു. പിന്നെ മുഖത്തു തുപ്പി. മുടിപിടിച്ചുലച്ചു. കണ്ണിൽ വിരലിട്ട് കുത്തി. ചെവി പിഴുതെടുത്തു. മൂക്ക് വലിച്ചെടുത്തു. കഴുത്തിൽ കുത്തിപ്പിടിച്ചു. പെട്ടെന്നൊരുത്തൻ അയാളുടെ പാന്റ് വലിച്ചൂരി നഗ്നനാക്കി. പിന്നെ നിർബന്ധിപ്പിച്ച് കുനിച്ചു നിറുത്തി. എന്നിട്ട് അവന്റെ നീട്ടിപ്പിടിച്ച ലിംഗം അയാളുടെ ഗുദത്തിലേക്ക് തള്ളിക്കയറ്റി. അവന്റെ കൂട്ടുകാർ അതുകണ്ട് ആർത്തുകൂവി.

ഓർക്കുന്നുണ്ടോ ഇതൊക്കെ...? ഇതൊക്കെ നീ... നിന്റെ പോലീസ് ഞങ്ങളോട് ചെയ്തതാണ്. അതൊക്കെ തിരിച്ചുതരാതെ നിന്നെ യാത്രയാക്കുന്നതെങ്ങനെ...?

പ്ലീസ് പ്ലീസ് ഒന്നും ചെയ്യരുത്... എനിക്ക് വേദനിക്കുന്നു... അയാൾ വീണ്ടും കെഞ്ചി.

പക്ഷേ, അവർ ഒരു ദാക്ഷിണ്യവും കാണിച്ചില്ല. അവർ അയാളെ നിലത്തേക്ക് തള്ളിയിട്ട് വലിച്ചിഴച്ചു. മണ്ണ് വാരി മുഖത്തിട്ടു. മറ്റൊരുത്തൻ ആ മുഖത്തേക്ക് മൂത്രമൊഴിച്ചു. മറ്റൊരുത്തൻ അയാൾക്കു നേരേ തോക്ക് ചൂണ്ടി. നിന്നെ ഞങ്ങൾ കൊല്ലാൻ പോവുകയാണ്. വേണമെങ്കിൽ ഇതുവരെ ചെയ്തുകൂട്ടിയ പാപങ്ങൾക്കെല്ലാംവേണ്ടി പ്രാർത്ഥിച്ചോ. അവരിലൊരുവൻ വിളിച്ചുപറഞ്ഞു. അവൻ തോക്കിന്റെ ഉന്നം അയാൾക്കു നേരേ തിരിച്ചു. ചുമ്മാകളിക്കല്ലേ, അതു പൊട്ടും പൊട്ടും എന്ന് അയാൾ കരഞ്ഞുപറഞ്ഞു. അവൻ കാഞ്ചിവലിച്ചു. അയാളുടെ നെറ്റിയെ തലോടി അത് പിന്നിലേക്ക് പറന്നുപോയി. അതിനൊപ്പം ജീവന്റെ പാതിയും പറന്നുപോയതുപോലെ അയാൾ വിളറിപ്പോയിരുന്നു. പ്ലീസ് നിങ്ങൾക്ക് എന്തുവേണമെങ്കിലും ഞാൻ തരാം. എന്നെ കൊല്ലരുത്. അയാളവരോട് കെഞ്ചാൻ തുടങ്ങി. ഞാൻ നിങ്ങൾക്ക് കൈ നിറയെ സ്വർണ്ണം തരാം. മുത്ത് തരാം. പവിഴം തരാം. വൈരം തരാം. ഒരു കുന്ന് പണം തരാം. ആവശ്യമുള്ളത്ര ഷോപ്പിങ് മാളുകൾ തരാം. ഈ രാജ്യത്തിന്റെ പകുതിതന്നെ തന്നേക്കാം. വേണ്ട മുഴുവനും തന്നേക്കാം. ഞാനിവിടുന്നെവിടേക്കെങ്കിലും ഓടിപ്പോയ്ക്കോളാം. പ്ലീസ് എന്നെ കൊല്ലാതെ വിടണം. അയാൾ കെഞ്ചിക്കൊണ്ടേയിരുന്നു. അവനതൊന്നും കേട്ടില്ല. അവൻ തോക്കിന്റെ കാഞ്ചി വലിക്കുകതന്നെ ചെയ്തു...!!

അപ്പോഴാണ് ആ തോക്കേന്തിയവന്റെ മുഖം ഞാൻ കാണുന്നത് സമീറ. അത് മറ്റാരുമായിരുന്നില്ല. ഈ ഞാൻതന്നെയായിരുന്നു. അലി പറഞ്ഞുനിറുത്തി.

ഒരു അന്യഗ്രഹജീവിയെ എന്നതുപോലെ ഞാൻ അലിയെ

പേടിക്കാൻ തുടങ്ങി...!!

# കാഫർ

പലനാൾ കള്ളൻ ഒരുനാൾ പിടിക്കപ്പെടുമെന്നത് ലോകനിയമമാണ്. ഇന്നുവരെ എവിടെയും അതിനു പിഴവ് സംഭവിച്ചിട്ടില്ല. എന്റെ കാര്യത്തിലും അവസാനം അതുതന്നെ സംഭവിച്ചു. ആ രാത്രി ഞാൻ അലിയുടെ കാറിൽ വന്നിറങ്ങുന്നത് അഖ്ലഖ് മാമു കണ്ടു. മാമു എന്നോട് അപ്പോൾ ഒന്നും ചോദിച്ചില്ല എന്നുമാത്രമല്ല എന്നെ വീടുവരെ കൊണ്ടാക്കുകയും ചെയ്തു. എന്നാൽ പിറ്റേന്നു നേരംവെളുത്തപ്പോഴേക്കും നഗരത്തിൽ അതൊരു വാർത്ത ആയിക്കഴിഞ്ഞിരുന്നു. എനിക്ക് പിറ്റേന്നു കിട്ടിയ ഫോൺകോളുകൾ മാത്രം മതിയായിരുന്നു അതിനു തെളിവിന്. ചാച്ചമാരും മാമുമാരും ആന്റിമാരും ബന്ധുക്കളും തുടങ്ങി ഒരു ഹിന്ദി സിനിമയ്ക്കുവേണ്ട ബന്ധുക്കൾ എനിക്ക് ഈ നഗരത്തിലുണ്ട്. അവർ ഓരോരുത്തരായി സംഭവത്തിന്റെ നിജസ്ഥിതി ആരാഞ്ഞ് എന്നെ വിളിച്ചുകൊണ്ടിരുന്നു. എല്ലാത്തിന്റെയും സാരാംശം ഒന്നുതന്നെയായിരുന്നു. ഇന്നലെ രാത്രി എന്താണ്. സംഭവിച്ചത്...? ഏതവന്റെ കാറിലാണ് നീ വന്നിറങ്ങിയത്...? അവനും നീയും തമ്മിലുള്ള ബന്ധം...? എവിടെയാണ് നിങ്ങൾ പോയത്...? എന്തായിരുന്നു യാത്രയുടെ ഉദ്ദേശ്യം...? ചോദ്യങ്ങളുടെ ഒരു നീണ്ട പട്ടിക. എനിക്കൊന്നും ഒളിക്കാനില്ലാത്തതുകൊണ്ട് ഞങ്ങൾക്കിടയിലെ സൗഹൃദത്തെക്കുറിച്ചും സ്ട്രിങ് വാക്കേഴ്സ് എന്ന കൂടിയിരുപ്പിനെക്കുറിച്ചും ഞാനവരോട് വിശദമായി പറഞ്ഞു. പക്ഷേ, അതിനൊന്നും ചെവിതരാൻ നില്ക്കാതെ വഴിപിഴച്ചുപോയ എന്നെ പഴിക്കുകയും ശാസിക്കുകയും ഗുണദോഷിക്കുകയുമാണ് അവർ ചെയ്തത്...! ഞങ്ങൾ തമ്മിലുള്ളത് ഒരു സാധാരണ സൗഹൃദമാണെന്ന് വിശ്വസിക്കാൻ ആരും തയ്യാറായില്ല. എന്നുമാത്രമല്ല സ്ട്രിങ് വാക്കേഴ്സ് എന്നതൊരു വലിയ കെട്ടിച്ചമച്ച കള്ളമാണെന്നായിരുന്നു അവരിൽ ഭൂരിപക്ഷത്തിന്റെയും നിലപാട്.

ഒരു കാഫറിനെ പ്രേമിക്കുന്നെങ്കിൽ ആയിക്കോട്ടെ, അവനൊപ്പം

രാത്രി ചുറ്റിക്കറങ്ങാൻ കൊതിയാണെങ്കിൽ അങ്ങനെയും ആയിക്കോട്ടെ. അതിനു ഗിറ്റാർ വായിക്കാൻ പോയി എന്നൊക്കെ കള്ളം പറയണോ...?!! സിപ്പി ആന്റി ലിവിങ് റൂമിൽനിന്ന് ആരോടെന്നില്ലാതെ വിളിച്ചുപറഞ്ഞു.

സത്യത്തിൽ എനിക്കുണ്ടായ കലി പറഞ്ഞറിയിക്കാൻ പറ്റാത്തതായിരുന്നു. സത്യസന്ധത തെളിയിക്കാനായി നമ്മുടെ ജീവിതത്തെ മറ്റുള്ളവരുടെ മുന്നിൽ വിശദീകരിക്കേണ്ടിവരുന്നതിനോളം വെറുപ്പുളവാക്കുന്ന മറ്റൊന്നുമില്ല. അതെന്റെ വ്യക്തിത്വത്തെ ചോദ്യംചെയ്യുന്നതിനു തുല്യമായിരുന്നു. എന്റെ സ്വപ്നങ്ങളെ ചെറുതായി കാണുന്നതിനു തുല്യമായിരുന്നു. ഇതുപോലെ ഒരു സ്വതന്ത്രനഗരത്തിൽ കാലങ്ങളായി ജീവിച്ചിട്ടും ഒരാൾക്കുപോലും ഈ സൗഹൃദത്തെ അതിന്റെ യാഥാർത്ഥ്യത്തിൽ മനസ്സിലാക്കാൻ കഴിയാതെപോയല്ലോ എന്നും എന്നെ ശരിക്കും അദ്ഭുതപ്പെടുത്തി.

ജാവേദ്, ഒരുപക്ഷേ, ഇപ്പോൾ നീപോലും വിശ്വസിക്കില്ലെന്നറിയാം, ഞാനും അലിയും തമ്മിൽ ജീവിതത്തിന്റെ ഒരു സന്ദർഭത്തിൽപോലും പ്രണയത്തിലായിരുന്നില്ല എന്ന് ഞാൻ നിന്നെ സാക്ഷിനിറുത്തി പറയട്ടെ. ഉണ്ടെങ്കിൽ നിന്നോട് പറയുന്നതിലെന്താ, അല്ലെങ്കിൽതന്നെ എനിക്ക് ആദരവോ പ്രണയമോ തോന്നും വിധത്തിൽ അവനൊരു സമ്പൂർണ്ണ മനുഷ്യനാണെന്ന് എനിക്കുതോന്നിയിട്ടില്ല. ഈ നഗരത്തിലെ ഏതു ചെറുപ്പക്കാരന്റെയും സാധാരണ പ്രതിനിധി മാത്രമായിരുന്നു അവൻ. അവന്റെ ജീവിതത്തെ സമ്പൂർണ്ണമാക്കുന്നത് അഞ്ച് കാര്യങ്ങളാണെന്ന് എനിക്ക് തോന്നിയിട്ടുണ്ട്. ഫുട്ബോൾ, ഫേസ്ബുക്ക്, ഗിറ്റാർ, സാൻവിച്ച്, പിന്നെ പെപ്സിയും...! പാതികളിയായും പാതി കാര്യമായും ഒരിക്കൽ ഞാനത് അലിയോടും പറഞ്ഞിട്ടുണ്ട്. ചിരിച്ചു കൊണ്ട് അവനത് അംഗീകരിക്കുകയും ചെയ്തു. അലിയെ എനിക്കിഷ്ടമായിരുന്നു. ഒരു നല്ല ഗിറ്റാറിസ്റ്റ് എന്ന നിലയിൽ, ഒരു നല്ല സുഹൃത്ത് എന്ന നിലയിൽ. എന്നാൽ നിശ്ചയമായും അലിയെപ്പോലെ ഒരാളല്ല എന്റെ ജീവിതത്തിൽ ഞാനാഗ്രഹിക്കുന്ന പുരുഷൻ.

അവനും ഒരിക്കൽപ്പോലും അങ്ങനെ എന്തെങ്കിലും എന്നോടും സംസാരിച്ചിട്ടേയില്ല. അതെല്ലാം എന്റെ ബന്ധുക്കളുടെ സംശയം മാത്രമായിരുന്നു. എന്നാൽ ഞങ്ങൾ തമ്മിൽ അഗാധമായ സൗഹൃദം നിലനിന്നിരുന്നു എന്നത് സത്യമാണ്. ഞാനെന്റെ മെൻസസ് വേദനകളെക്കുറിച്ചും അവൻ കൊക്കേഷ്യൻ പെണ്ണിനെ പ്രാപിച്ചതിനെക്കുറിച്ചും തുറന്നുപറയുന്ന തരത്തിൽ. ഇന്റർനെറ്റിൽ

വരുന്ന അശ്ലീല തമാശകൾ പങ്കുവയ്ക്കുന്ന തരത്തിൽ. അത് മാന്യവും പക്വവും അതേസമയം ചപലവുമായിരുന്നു എന്ന് എനിക്കിപ്പോൾ തോന്നുന്നു. അതിനെ പഴയകാലത്തെ ഏതെങ്കിലും സൗഹൃദങ്ങൾകൊണ്ട് ഉദാഹരിക്കാനോ പഴയ കാലത്തിന്റെ ടൂളുകൾകൊണ്ട് വ്യാഖ്യാനിക്കാനോ കഴിയുകയില്ല. സത്യമായും ജാവേദ്, നീ ആ ഇടത്തിലാണ് ഇപ്പോഴും നില്ക്കുന്നതെങ്കിൽ ഞങ്ങൾക്കിടയിൽ ഉണ്ടായിരുന്നതെന്തെന്ന് നിനക്കു മനസ്സിലാവുകയേയില്ല. എന്നാൽ നിനക്കത് മനസ്സിലാവുന്നുണ്ടെന്ന് വിശ്വസിക്കാനാണ് എനിക്കിഷ്ടം. പുതിയ കാലത്തിൽ സൗഹൃദത്തിനു വിശാലമായ വാതിലുകൾ ഉണ്ട്.

ഞാൻ ഒരു ചെറുപ്പക്കാരനോടൊപ്പം രാത്രി കാറിൽ പോയി എന്നതോ, ഒരു അറബിയുമായി പ്രണയത്തിലായിപ്പോയി എന്നതോ ആയിരുന്നില്ല അവരുടെ പ്രശ്നം എന്ന് എനിക്കറിയാമായിരുന്നു. അറബികളെ കല്യാണംകഴിച്ച മൂന്നോനാലോപേർ ഞങ്ങളുടെ കുടുംബത്തിൽ തന്നെയുണ്ട്. അവരെ ഒക്കെ ലോട്ടറി അടിച്ച ഭാഗ്യവതികൾ എന്ന നിലയിലാണ് കുടുംബത്തിൽ എല്ലാവരും കാണുന്നത്. ദുബായിൽ വച്ച് ഇംഗ്ലീഷുകാരനെ വിവാഹംകഴിച്ച ലൈല ആന്റിയെപ്പോലെയോ ഫരീദബാദിൽവച്ച് പാർസിയോടൊപ്പം ഒളിച്ചോടിപ്പോയ ഫാത്തിമയെപ്പോലെയോ ഞാനേതെങ്കിലും ഒരു യൂറോപ്യനെയോ പാർസിയെയോ ഹിന്ദുവിനെയോ ഒരു ജൂതനെത്തന്നെയോ പ്രേമിച്ചിരുന്നെങ്കിൽപോലും ഇത്രയും കോലാഹലം അവരുണ്ടാക്കുമായിരുന്നില്ല എന്ന് തോന്നുന്നു. അലി ഒരു ഷിയ വംശജനാണ് എന്നതുതന്നെയായിരുന്നു ചാച്ചമാരെയും മാമുമാരെയും ഭയപ്പെടുത്തിയ സംഗതി...! ഒരു ഷിയ എന്നാൽ ഈ നഗരത്തിൽ വെറും രണ്ടാംതരം പൗരന്മാർ മാത്രമല്ല, നരകംപോലെ വെറുക്കപ്പെടേണ്ട കാഫറുകൾകൂടിയാണെന്നു മനസ്സിലാവുന്നത് അന്നാണ്...!

## മതം

മതത്തെക്കുറിച്ചും അതിന്റെ ആന്തരികവൈരുദ്ധ്യങ്ങളെക്കുറിച്ചും പറയുമ്പോഴൊക്കെ ദൈവത്തിനെന്തിനാണിങ്ങനെ അപരാധിയെപ്പോലെ നിശ്ശബ്ദനാവേണ്ടി വരുന്നതെന്ന് എത്ര ആലോചിച്ചിട്ടും ഈ ഹറാമിക്ക് തീരെ പിടികിട്ടുന്നതേയില്ല.

എല്ലാവരും തങ്ങളാണ് ശരി, തങ്ങളാണ് ശരി എന്ന് ആവർത്തിച്ച് അവകാശപ്പെടുമ്പോൾ ആരാണ് നിന്റെ ശരിയായ അനുയായികൾ..? ആരുടെ കൈവശമാണ് നീ ആ ചെങ്കോൽ ഏല്പിച്ചുകൊടുത്തത്..? ആരാണ് വ്യതിചലിക്കപ്പെട്ടവർ...? ആരാണ് കൂട്ടംതെറ്റിപ്പോയവർ...? ആരുടെ മനസ്സാണ് ഇടറിപ്പോയത്..? ആരുടെ മനസ്സിലാണ് അധികാരത്തിന്റെ ദുര കയറിയത്...? ആരാണ് കയ്യേറ്റക്കാരും ദൈവനിശ്ചയങ്ങൾക്ക് എതിരേ പ്രവർത്തിച്ചവരും...? ആരാണ് നിന്റെ ഇംഗിതം മറച്ചുപിടിച്ചത്...? ഭൂരിപക്ഷമാണോ ശരി, ന്യൂനപക്ഷമാണോ ശരി...? ഭൂരിപക്ഷമാണ് എന്നതുകൊണ്ട് മാത്രം ഒരുകാര്യം ശരിയായി വരുമോ..? എങ്കിൽ എന്തുകൊണ്ട് ആ തത്ത്വം ഈ ദേശത്ത് അംഗീകരിക്കപ്പെടുന്നില്ല. ന്യൂനപക്ഷത്തിന്റെ ശരികൾ റദ്ദായിപ്പോകുമോ..? നിന്റെ പേരിൽ ഞങ്ങളെന്താണിങ്ങനെ തമ്മിൽ കലഹിക്കുന്നത്...? പരസ്പരം കാഫിറുകളായി കാണുന്നത്...? ഒരു ശരിയേ ഉണ്ടായിരുന്നുള്ളൂവെങ്കിൽ എല്ലാവരും ഒരു ശരിയെ പിന്തുടർന്നാൽമാത്രം മതിയായിരുന്നല്ലോ. ഒരു കൂട്ടരെ ഔദ്യോഗികവിഭാഗമെന്നും മറ്റൊരു കൂട്ടരെ വിമതവിഭാഗമെന്നും രണ്ടായി വിഭജിക്കാനും മുദ്രകുത്താനും മറ്റ് ഭരണകൂടങ്ങൾക്ക് എന്താണവകാശമുള്ളത്...? എന്ത് മാനദണ്ഡങ്ങളാണ് അതിന്റെ പിന്നിലുള്ളത്...? ഇത്രയും കാലം യാതൊരു തത്ത്വദീക്ഷയുമില്ലാതെ ജനങ്ങളെ അടക്കി ഭരിച്ചു എന്നതാണോ അതിനുള്ള അംഗീകാരപത്രം.

സർവ്വശക്തനായവനേ, ചോദ്യങ്ങൾ അപരാധമാണെങ്കിൽ നിന്റെ അഗാധമായ നന്മകൊണ്ട് എന്നോടു പൊറുക്കുക,

സമസ്തലോകത്തിനുമുള്ള സർവ്വസന്ദേശവും നല്കിയ ആ നാവിലൂടെ ആ ഒരു അവസാന സന്ദേശം കൂടി ഞങ്ങൾക്ക് നല്കിയിരുന്നുവെങ്കിൽ കർബലമുതൽ കാണ്ഡഹാർവരെ നീളുന്ന അനേകം രക്തപ്പുഴകൾ നിന്റെ മക്കൾക്ക് നീന്തിക്കടക്കേണ്ടി വരുമായിരുന്നില്ലല്ലോ. എങ്കിൽ ഈ ഭൂമിയുടെ അധികാരവും അവകാശവും നിശ്ചയമായും അവരുടെ കൈവശം ഇരിക്കുമായിരുന്നല്ലോ..!! മനുഷ്യന്റെ സൃഷ്ടിയിലെന്നതുപോലെ ഇവിടെയും നിനക്കൊന്ന് കൈ പിഴച്ചുവോ..?!! അതോ ഒരുവൻ അവന്റെ സഹോദരനോട് എപ്പോഴും കലഹിക്കണം എന്നത് നിന്റെ ക്രൂരമായ ഒരു നിശ്ചയമാണോ...?

എന്റെ ചെറിയ ബുദ്ധിക്ക് ഇതൊന്നും മനസ്സിലാവുന്നതേയില്ലല്ലോ... ഒന്ന് എനിക്കറിയാം. ഈ വെള്ളം വല്ലാതെ കലങ്ങിയതാണ്. അതിൽ ആർക്കും വ്യക്തമായി കണ്ണുകണ്ടുകൂടാ. അതിലാർക്കു വേണമെങ്കിലും ഇഷ്ടമുള്ള മീനിനെ പിടിക്കാം. ഈ വെള്ളം കലങ്ങിത്തന്നെ ഇരിക്കണമെന്ന് ചിലർക്ക് അതിയായ ആഗ്രഹമുണ്ട്. അവർ അതിനിടയിൽ തങ്ങളുടെ മീനിനെ വേണ്ടവണ്ണം പിടിക്കുന്നുമുണ്ട്. കലക്കുവെള്ളത്തിലെ ചെറിയ ദൂരങ്ങൾ മാത്രം കാണുന്നവരെ ആരെയും തിരുത്താൻ എനിക്കാവില്ല. തായയ്ക്കും ബാബയ്ക്കും ചാച്ചാമാർക്കും മാമുമാർക്കും ഒക്കെ അവരവരുടെ വിശ്വാസങ്ങളുണ്ട്. അതാണ് ശരിയെന്ന് അവർ വിചാരിച്ചു പോയിരിക്കുന്നു. അവർക്ക് അലിയെ മനസ്സിലാവുകയേയില്ല. അലിക്കും ഹസനും മുനീർ ഗാസിക്കും ഒക്കെ അവരുടെ വിശ്വാസങ്ങളുണ്ട്. അവർക്ക് എന്റെ കുടുംബത്തെ മനസ്സിലാവുകയേയില്ല. എന്നാൽ ഒരാൾ മറ്റൊരാളുടെ പക്ഷത്തുനിന്ന് ചിന്തിച്ചുതുടങ്ങുന്ന കാലം എന്നാണ് വരിക...? അന്ന് ഈ വെള്ളം കുറെയെങ്കിലും തെളിയുമായിരിക്കും...!

അന്ന് രാത്രി തായ എന്നെ സ്വന്തം മുറിയിലേക്ക് വിളിപ്പിച്ചു. അങ്ങനെ ഒരു പതിവുള്ളതല്ല. കുറ്റവിചാരണതന്നെയാണ് ലക്ഷ്യം എന്ന് എനിക്ക് ബോധ്യമായി. എനിക്കൊന്നും അധികമായി പറയേണ്ടി വന്നില്ല. അതിനു മുമ്പുതന്നെ നവാസും ഫർഹാനയും വേണ്ടവണ്ണം ചോദ്യംചെയ്യപ്പെട്ട് കഴിഞ്ഞിരുന്നു. അതുകൊണ്ടുതന്നെ എന്റെ സ്ടിങ് വാക്കേഴ്സ് എന്നതൊരു കള്ളമല്ല എന്ന് തായയ്ക്ക് ബോധ്യപ്പെട്ടിരുന്നു. എന്നാൽ ഞങ്ങൾ തമ്മിലുള്ള സൗഹൃദം അതിനെക്കുറിച്ചായിരുന്നു തായയ്ക്ക് അറിയേണ്ടിയിരുന്നത്. ഇല്ല നിങ്ങൾ വിചാരിക്കുന്നതുപോലെ ഒന്നുമില്ല എന്ന് എത്രയൊക്കെ ആണയിട്ടിട്ടും തായയ്ക്ക് വിശ്വസമായില്ല. ഞങ്ങൾ തമ്മിൽ പ്രണയത്തിലാണെന്ന് ഞാൻ സമ്മതിക്കണമെന്ന് തായയ്ക്ക്

നിർബന്ധമുള്ളതുപോലെ തോന്നി. പിന്നെ ഞാനതിനെ എതിർക്കാൻ പോയില്ല. എതിർത്തിട്ടും കാര്യമില്ലെന്നറിയാം.

ഈ പ്രായത്തിൽ അങ്ങനെ ഒരിഷ്ടംതോന്നുന്നതിൽ അസ്വാഭാവികതയൊന്നുമില്ല. പക്ഷേ, അവനെക്കുറിച്ച് ഞാനിന്ന് വിശദമായി അന്വേഷിച്ചു. കിട്ടിയ വിവരങ്ങൾ തീരെ ഒട്ടും സന്തോഷപ്രദമല്ല. പെട്ടെന്ന് തായയുടെ സ്വരം മാറിയത് ഞാൻ ശ്രദ്ധിച്ചു.

നിന്റെ അടുത്ത കൂട്ടുകാരനല്ലേ അവൻ. അവൻ ആരെന്ന് നീ ഇതുവരെ അന്വേഷിച്ചിട്ടുണ്ടോ...?

അവൻ ഒരു കാഫിർ ആണെന്ന് എനിക്കറിയാം...! തായ പ്രതീക്ഷിച്ച ഒരു ഉത്തരം ഞാൻ പറഞ്ഞു.

അതുമാത്രമായിരുന്നുവെങ്കിൽ നിനക്കുവേണ്ടി ഞാൻ അതുപോലും സഹിക്കുമായിരുന്നു. തായയുടെ ആ മറുപടി എന്നെ അല്പം അമ്പരപ്പിക്കുകതന്നെ ചെയ്തു.

ഇനിയും നിനക്ക് മനസ്സിലായില്ലെങ്കിൽ ഞാൻ പറഞ്ഞുതരാം അവനൊരു ഹിസ്ബുള്ളയാണ്. ഏത് നിമിഷത്തിലും ഞങ്ങളുടെ തോക്കിനു മുന്നിൽ ഇരയാവാനുള്ള ഒരു ചാവാലിപ്പട്ടി...? അങ്ങനെ ഒരുത്തനെ നിനക്ക് പ്രേമിക്കണോ...? തായ ചോദിച്ചു.

അലി... ഹിസ്ബുള്ള...?!! കൊല്ലാനും ചാവാനും നടക്കുന്ന ഒരു ചാവേറ്...! എന്റെ ബോധമണ്ഡലത്തെ കലക്കിക്കളയുന്ന ഒരു പ്രസ്താവനയായിരുന്നു അത്. അന്നൊരുദിവസം അവൻ ഒരു പാട്ട് പാടിയതും നസറുള്ളയെക്കുറിച്ച് പറഞ്ഞതും എന്റെ ഓർമ്മയിൽ വന്നു. അന്ന് ചോദിച്ചപ്പോൾ അവനതെല്ലാം ചിരിച്ചുകൊണ്ട് തള്ളിക്കളയുകയാണ് ചെയ്തത്... പക്ഷേ, ഇപ്പോൾ... ഈ ലോകത്തിൽ ചാവേറുകൾ ഉണ്ടെന്ന് എനിക്കറിയാം. അവർ പക്ഷേ, അഫ്ഗാനിസ്ഥാനിൽനിന്നുള്ള ദരിദ്രരോ എന്റെ രാജ്യത്തിലെ വിദ്യാഭ്യാസമില്ലാത്തവരോ യമനിൽനിന്നുള്ള മതഭ്രാന്തന്മാരോ ആണ്. പണവും അജ്ഞതയും മതവും ചേർന്ന് അവരെ മരണത്തിലേക്ക് മയക്കിയെടുത്തതാണ്. ഇത് പക്ഷേ, അലി... ഒരു സമ്പന്നരാജ്യത്തിലെ വിദ്യാസമ്പന്നൻ... അവൻ എങ്ങനെ... എനിക്കതറിയണമായിരുന്നു.... അലി ഹിസ്ബുള്ള ആയിത്തീർന്ന കഥ...!

## പാപ്പ കഹത്താഹെ...

ആ ദിവസങ്ങളിൽ നടന്ന കോലാഹലങ്ങളിൽ ഒന്നും പാവം ബാബ ഭാഗഭാക്കായിരുന്നതേയില്ല. ചാച്ചാമാരുടെയും മാമുമാരുടെയും ഉപദേശങ്ങൾക്കും തായയുടെ കുറ്റവിചാരണയ്ക്കും ശേഷവും ബാബ എന്നോട് അതേപ്പറ്റി ഒന്നും ചോദിച്ചില്ല. അതിനർത്ഥം ബാബ ഒന്നും അറിയുന്നുണ്ടായിരുന്നില്ലെന്നോ ആധികൊള്ളുന്നില്ലായിരുന്നെന്നോ അല്ല. പക്ഷേ, അതേപ്പറ്റി എന്നോടു ചോദിക്കാൻ ബാബയ്ക്ക് മടിയായിരുന്നു. ഞാനെന്തെങ്കിലും മറുത്തുപറഞ്ഞാൽ അത് ഒരുപക്ഷേ, ബാബയ്ക്ക് സഹിക്കാനായില്ലെന്നു വരും.

സത്യത്തിൽ അന്നുവരെ ബാബയ്ക്ക് എന്റെ ഗിറ്റാർപ്രണയം അറിയില്ലായിരുന്നു. പിറ്റേന്ന് വൈകുന്നേരം ബാബ എന്നോട് വാ നമുക്ക് പുറത്തൊന്നു പോയിട്ട് വരാം എന്നു പറഞ്ഞു. എന്തിനെന്ന് എനിക്ക് മനസ്സിലായില്ല. ഞങ്ങളൊന്നിച്ച് സൂക്കിലേക്ക് പോയി. അവരൊന്നും പറയുന്നത് ഞാൻ വിശ്വസിക്കുന്നില്ല. നിന്നെ എനിക്ക് വിശ്വാസമാണ്. പോകുന്ന വഴി ബാബ എന്നോടു പറഞ്ഞു. അന്നേരം എനിക്കുതോന്നിയ ആശ്വാസം. ലോകം മുഴുവൻ ഇനി എന്നെ പഴിച്ചാലും എനിക്കൊരു കുഴപ്പവും ഇല്ല. എനിക്ക് എന്റെ ബാബയുടെ വിശ്വാസം മാത്രം മതി. പെട്ടെന്ന് ഞാനൊരു കൊച്ചുകുട്ടിയായി. എത്രയോ കാലത്തിനുശേഷം ഞാൻ അന്ന് ബാബയുടെ കൈപിടിച്ചു നടന്നു.

സൂക്കിലെ പ്രശസ്തമായ ‘എക്കോസ്’ എന്ന മ്യൂസിക് ഷോപ്പിന്റെ മുന്നിലാണ് ബാബ ചെന്നു നിന്നത്. സംഗീതോപകരണങ്ങൾ വിലക്കുന്ന വിശാലമായ ഒരു ഷോറുമായിരുന്നു അത്.

നമ്മൾ ഈ വഴി പോകുമ്പോഴൊക്കെ എന്തിനാണ് നീ ഈ കടയുടെ മുന്നിൽ ഒരു ആർത്തിക്കാരിപ്പെണ്ണിനെപ്പോലെ മിഴിച്ചു നിലക്കുന്നതെന്ന് ഞാനെപ്പോഴും അദ്ഭുതപ്പെടാറുണ്ടായിരുന്നു. നിനക്ക് ഇങ്ങനെയൊരിഷ്ടവും താത്പര്യവും ഉണ്ടെന്ന്

ഞാനിതുവരെ അറിഞ്ഞിട്ടേയില്ലല്ലോ ബേട്ടി... കടയിലേക്ക് കയറുമ്പോൾ ബാബ പറഞ്ഞു.

മാ പറഞ്ഞിട്ടില്ലേ... ഇതുവരെ... ഞാൻ ചോദിച്ചു.

ഇല്ല. അവൾ ഒന്നും എന്നോടു പറയാറില്ല, മക്കളുടെ ഇഷ്ടങ്ങൾ പ്രത്യേകിച്ചും...

എന്റെ മുറിയിൽ ഗിറ്റാർ കണ്ടുപിടിച്ച കഥ ഇതിനോടകം മാ പറഞ്ഞുകാണുമെന്നാണ് ഞാൻ വിചാരിച്ചിരുന്നത്...

ശരി. എന്റെ സമ്മാനമായി നിനക്കിഷ്ടമുള്ള ഒരു ഗിറ്റാർ എടുത്തുകൊള്ളൂ എന്ന് ബാബ പറഞ്ഞപ്പോൾ ഞാൻ സന്തോഷംകൊണ്ട് തുള്ളിച്ചാടി. ബാബയിൽനിന്ന് അങ്ങനെ ഒരു വാക്ക് കിട്ടുക സ്വർഗ്ഗം കിട്ടുന്നതിനു തുല്യമായിരുന്നു.

ഗിറ്റാറുകളുടെ അതിവിപുലമായ ഒരുശേഖരം അവിടെയുണ്ടായിരുന്നു. യെമഹായുടെ ഇലക്ട്രിക്സീരിസിൽ ഒന്ന് സ്വന്തമാക്കണമെന്നായിരുന്നു എന്റെ പണ്ടേയുള്ള മോഹം. പക്ഷേ, ബാബയുടെ പോക്കറ്റിന്റെ വലുപ്പത്തെക്കുറിച്ച് ബോധ്യമുണ്ടായിരുന്നതിനാൽ ഞാനൊരു സാധാരണ അക്വാസ്റ്റിക്കാണ് എടുത്തത്.

കൗണ്ടറിൽ പണംകൊടുത്ത് വാങ്ങിയതുമുതൽ ഫ്ലാറ്റുവരെ ബാബയാണ് അത് ചുമന്നത്. ഇടയ്ക്ക് അതിലൊന്നു തൊടാനുള്ള കൊതികൊണ്ട് ഞാൻ പിടിച്ചോളാം എന്ന് പറഞ്ഞിട്ടും ബാബ അത് എന്റെ കയ്യിൽ തന്നതേയില്ല. അതിനിടയിൽ വഴിയിൽ കണ്ട പരിചയക്കാരോടൊക്കെ എന്റെ മോൾക്കാണ്, അവൾക്കിത് വായിക്കാനറിയാം എന്ന് ബാബ അഭിമാനത്തോടെ പറഞ്ഞുകൊണ്ടിരുന്നു. വീട്ടിലെത്തിയശേഷമാണ് എന്നെ അതിലൊന്നു കൈതൊടാൻപോലും സമ്മതിച്ചത്.

ആഹാരം കഴിഞ്ഞ് ഞാൻ പാത്രമൊക്കെ കഴുകി വച്ച് വന്നപ്പോൾ ബാബ കൊച്ചുകുട്ടികളെപ്പോലെ അതിന്റെ സ്ട്രിങ്ങിൽ തട്ടിക്കളിക്കുകയാണ്. എന്നെക്കണ്ടതും വല്ലാതെ ചമ്മി എഴുന്നേറ്റു. കേൾക്കട്ടെ നിന്റെ പാട്ട് ഒരെണ്ണം എന്ന് ബാബ എന്നോടാവശ്യപ്പെട്ടു. സത്യമായും ജാവേദ്, എന്റെ ജീവിതത്തിൽ ഏറ്റവും അധികം അഭിമാനം തോന്നിയ നിമിഷം ഏതെന്നു ചോദിച്ചാൽ, ഒരു സംശയവുമില്ലാതെ പറയാം അതായിരുന്നു ആ നിമിഷം...! സ്വന്തം ബാബയാൽ അംഗീകരിക്കപ്പെട്ട നിമിഷം...!!

നമ്മുടെ ആ പഴയ കോളജ്ഗാനമില്ലേ... ആമീർഖാന്റെ...പാപ്പ കഹത്താഹെ, ബെഡാ നാം കരേഗാ... ബേട്ട ഹമാര ഐസാ കാം കരേഗാ... അതായിരുന്നു ഞാനന്ന് ബാബയ്ക്കു മുന്നിൽ പാടിവായിച്ചത്. ബേട്ട എന്നുള്ളിടത്തൊക്കെ ഞാൻ ബേട്ടി എന്ന്

തിരുത്തിയാണ് പാടിയത്. പാട്ട് കഴിഞ്ഞപ്പോൾ ബാബ ഒന്നും പറയാതെ ബാൽക്കണിയിലേക്ക് ഇറങ്ങിപ്പോയി. ഇഷ്ടപ്പെട്ടില്ലയോ എന്നു പേടിച്ച് ഞാൻ പിന്നാലെ ചെന്നപ്പോൾ പാവം അവിടെ ചെന്നുനിന്നു കരയുകയാണ്.

ബാബയെ എങ്ങനെ ആശ്വസിപ്പിക്കണം എന്ന് എനിക്കറിയില്ലായിരുന്നു. ബാബ എന്ന പേടിസ്വരൂപത്തിന്റെ ഒരു പുതിയ മുഖമാണ് എനിക്കന്ന് വെളിപ്പെട്ടത്.

## നാത്തൂർ

ഞാൻ നേരത്തേ പറഞ്ഞല്ലോ ഞാൻ ചെല്ലുന്നതിനു മുമ്പുള്ള ഇരുപത്തിരണ്ടു വർഷക്കാലവും ആരുടെയും തുണയില്ലാതെ തനിയെയാണ് ബാബ ഈ നഗരത്തിൽ ജീവിച്ചത്. തികച്ചും ബാച്ചിലറായി. ജോലി കഴിഞ്ഞെത്തി തനിയെ പാചകംചെയ്ത്, തനിയെ തുണി അലക്കി, തനിയെ ഇസ്തിരിയിട്ട്, തനിയെ കിടക്ക വിരിച്ച്, തനിയെ കടയിൽ പോയി ഒരു തനിയെ ജീവിതം.

കുടുംബത്തിലെ മറ്റുപലരെയും എന്നതുപോലെ എന്റെ ബാബയെയും ഇങ്ങോട്ട് കൊണ്ടുവന്നതും തായതന്നെ. തായയെപ്പോലെ ബാബയ്ക്ക് ജോലിതേടി ഏറെയൊന്നും അലയേണ്ടി വന്നില്ല. അപ്പോഴേക്കും തായ പോലീസിൽ പിടിപാടുള്ളവനായിക്കഴിഞ്ഞിരുന്നു. സ്വന്തം സഹോദരന് അവിടെ ഒരു ജോലി വാങ്ങിക്കൊടുക്കാൻ ഒരു പ്രശ്നവും ഉണ്ടായിരുന്നില്ല. അക്കാലത്ത് പോലീസിൽ നാത്തൂർ എന്നൊരു പോസ്റ്റ് ഉണ്ടായിരുന്നു. ഈ രാജ്യത്തെ പോലീസ്സേനയിലെ ഏറ്റവും താഴ്ന്ന വിഭാഗം. ശരിക്കും സെക്യൂരിറ്റി ഗാർഡ്തന്നെ. സർക്കാർസ്ഥാപനങ്ങൾക്കും സ്കൂളുകൾക്കും എംബസികൾക്കും മുന്നിൽ കാവൽ നില്ക്കുകയാണ് പ്രധാനപണി. ഇവിടെ വരുന്നതുവരെ ബാബയും പോലീസിൽ ജോലി ചെയ്യുന്നു എന്നു മാത്രമേ എനിക്കറിമായിരുന്നുള്ളൂ. അതേ പോലീസിൽ തന്നെയുള്ള തായ ഇത്ര ആഡംബരത്തിൽ ജീവിക്കുമ്പോൾ ഞങ്ങളുടെ ബാബ എങ്ങനെ ഒറ്റയ്ക്കും പിശുക്കത്തരത്തിലും ജീവിക്കുന്നു എന്ന് ഞങ്ങൾ നാട്ടിലിരുന്ന് അരിശപ്പെട്ടിട്ടുണ്ട്. അത് ഞങ്ങളോടുള്ള ഇഷ്ടക്കുറവായിപ്പോലും ഞങ്ങൾ വ്യാഖ്യാനിച്ചിട്ടുണ്ട്. ഇവിടെ വന്നപ്പോൾ മാത്രമാണ് ബാബയുടെ ജോലിയെപ്പറ്റി ഒരു ഏകദേശ ധാരണ എനിക്ക് കിട്ടുന്നത്. തുടക്കത്തിൽ മായെയും ഞങ്ങളെയും കൂടെ പോറ്റാനുള്ള ശമ്പളമൊന്നും ബാബയ്ക്കില്ലായിരുന്നു. നീണ്ട വർഷങ്ങളിലെ സർവ്വീസിലൂടെ ഞങ്ങളെ

കൂടെക്കൂട്ടാമെന്നായപ്പോഴേക്കും മായ്ക്ക് ഇവിടേക്ക് വരേണ്ടെന്നായി. അത്രയും കാലം തനിയെ ജീവിച്ചുജീവിച്ച് മാ സ്വാതന്ത്ര്യത്തിന്റെ ഒരു വലിയ ലോകം പണിതുയർത്തിയിരുന്നു. ഭർത്താവ് എന്ന അധികാരിയില്ലാത്ത ജീവിതം, പണം സ്വന്തം ഇഷ്ടാനുസരണം ചെലവഴിക്കാവുന്ന ജീവിതം, വേലക്കാരോടും കുട്ടികളോടും ആജ്ഞാപിക്കാവുന്ന ഒരു ജീവിതം. ബാബ വർഷത്തിലൊരിക്കൽ ആർത്തിയോടെ അവധിക്കുവരുന്ന മുപ്പതു ദിവസങ്ങളിൽ മാ വല്ലാത്ത അസ്വസ്ഥയായി കാണപ്പെട്ടു. തന്റെ സ്വാതന്ത്ര്യത്തിന്റെ ദിവസങ്ങൾക്ക് ഇത്തിരി ദിവസങ്ങളിലേക്കെങ്കിലും ഭർത്താവ് വിലങ്ങുതടിയാവുന്നു എന്നതിന്റെ അസ്വസ്ഥതയായിരുന്നു അത്. അതുകൊണ്ടുതന്നെ ഞങ്ങൾ ഇവിടേക്ക് വരുന്നതിനെക്കുറിച്ചോ ബാബ അങ്ങോട്ട് മടങ്ങിവരുന്നതിനെക്കുറിച്ചോ മായ്ക്ക് ചിന്തിക്കാൻപോലും ആവുമായിരുന്നില്ല. സ്വന്തം സ്വാതന്ത്ര്യത്തിനു മേൽ വിലങ്ങുതടിയാവുന്ന എന്തിനെയും മാ വെറുത്തു. പേടിച്ചു. ഒറ്റയ്ക്ക് ജീവിക്കുന്നവരുടെ ഏകാന്തതയെക്കുറിച്ച് പറയുന്നതു പോലെതന്നെ പ്രധാനമാണ് അവർ ആസ്വദിക്കുന്ന സ്വാതന്ത്ര്യവും. ആദ്യത്തെ ചില്ലറ അസ്വസ്ഥതയുടെ ദിവസങ്ങൾ കഴിഞ്ഞാൽ പിന്നത് അവരുടെ ഇഷ്ടമുള്ള ശീലമായി മാറും.

ബാബയില്ലാത്ത ദിവസങ്ങളിലത്രയും മാ സങ്കടം പറഞ്ഞുകൊണ്ടിരിക്കും. തനിയെ പോയി അന്യദേശത്ത് കിടക്കുന്നതിനെക്കുറിച്ച് ആഹാരത്തിലെ ക്രമമില്ലായ്മയെക്കുറിച്ച്, തനിയെ അലക്കിത്തേച്ച് കൊണ്ടു നടക്കുന്നതിനെക്കുറിച്ച് വരുന്നവരോടും പോകുന്നവരോടും ബന്ധുക്കളോടും ചാർച്ചക്കാരോടും എന്നുവേണ്ട വഴിയിൽ കാണുന്ന പട്ടിയോടും പൂച്ചയോടുംവരെ ഭർത്താവിന്റെ വിദേശവാസത്തെക്കുറിച്ച് സങ്കടം പാടും. വല്ലാതെ ആധിപിടിക്കും. നെഞ്ചത്തടിച്ച് പ്രാർത്ഥിക്കും. തന്റെ വിധിപറഞ്ഞ് കരയും. എന്നാൽ ബാബ അവധിക്കുവരുന്ന അന്നുതുടങ്ങും മായ്ക്ക് അസ്വസ്ഥത. എത്തി മൂന്നാം ദിവസം ബാബയുടെ ഓരോരോ കുറ്റങ്ങൾ കണ്ടുപിടിക്കാൻ തുടങ്ങും. വേണ്ടതിനും വേണ്ടാത്തതിനും പഴിപറഞ്ഞുതുടങ്ങും. അതിനു മാ ഞങ്ങളെയും കൂട്ടുപിടിക്കും. തനിയെ താമസിക്കേണ്ടിവരുന്ന അമ്മയും മക്കളും തമ്മിൽ ഉണ്ടാവുന്ന ഒരു ആത്മബന്ധമുണ്ടല്ലോ. വല്ലപ്പോഴും അതിഥിയെപ്പോലെയെത്തി ഞങ്ങളുടെ എല്ലാം മേൽ പെട്ടെന്ന് അധികാരിയായി തീരുന്ന ആ മനുഷ്യനെ പരമാവധി ഞങ്ങൾ ഒറ്റപ്പെടുത്തിയിരുന്നു. സമയം കിട്ടുമ്പോഴൊക്കെ കളിയാക്കിയിരുന്നു. കുത്തുവാക്കുകൾ പറഞ്ഞ് മുറിപ്പെടുത്തും.

ബാബയുടെ വസ്ത്രധാരണത്തെ കളിയാക്കും. സംസാരത്തെ കളിയാക്കും. ഇംഗ്ലീഷിലുള്ള വിജ്ഞാനക്കുറവിനെ കളിയാക്കും. എന്തിന് ബാബ ഒന്നിലധികം തവണ കക്കൂസ്സിൽ പോകുന്നതിനെപ്പോലും ഞങ്ങൾ കളിയാക്കി നിർവൃതി അടഞ്ഞിരുന്നു.

അതുവരെ ആസ്വദിച്ചുവന്ന സ്വാതന്ത്ര്യത്തിന്മേൽ പെട്ടെന്നൊരാൾ വന്ന് കടിഞ്ഞാൺ ഇടാൻ തുടങ്ങിയതിന്റെ കൂട്ടയാക്രമണമായിരുന്നു അത്. പിന്നത് ബാബ പോകുന്നതുവരെയും തുടരും. ഒരു അവധിക്കു പോലും ബാബ മനസ്സമാധാനത്തോടെ മടങ്ങിപ്പോന്നിട്ടുണ്ടെന്നു തോന്നുന്നില്ല. ഓരോ പ്രാവശ്യവും ബാബ വല്ലവിധത്തിലും ഓടിപ്പോരുകയാണ് ചെയ്യുന്നത്. ഒരു സംഭവം ഞാനിപ്പോൾ ഓർക്കുന്നു. മാമയും ഞങ്ങളും ചേർന്ന് ബാബയെ പരിഹസിക്കുന്നതിനിടയിൽ ഒരു ദിവസം പെട്ടെന്ന് ബാബ ഞങ്ങളുടെ മുന്നിലിരുന്ന് കരഞ്ഞുപോയി. തന്റെ അറിവില്ലായ്മയിലും തന്റെ നിസ്സഹായാവസ്ഥയിലും ബാബ വല്ലാതെ ചെറുതായിപ്പോയ ഒരവസരമായിരുന്നു അത്. എനിക്കന്ന് പന്ത്രണ്ടോ പതിമൂന്നോ വയസ്സേ കാണൂ. ആ ജന്മദിനത്തിന് ബാബ, തുറന്നാൽ മധുരസംഗീതം മുഴക്കുന്ന ഒരു കാർഡ് എനിക്കയച്ചുതന്നു. ജീവിതത്തിൽ ആദ്യമായിട്ടായിരുന്നു ബാബ എനിക്കൊരു ആശംസാകാർഡ് അയയ്ക്കുന്നത്. ആശംസ പറയുക, സ്നേഹം പ്രകടിപ്പിക്കുക, അഭിനന്ദിക്കുക തുടങ്ങിയ 'പാഷൻകാരുടെ' ഇടപാടുകൾ ഒന്നിലും ബാബയ്ക്ക് താത്പര്യമില്ല. ഇതുപക്ഷേ, മകൾക്ക് പ്രായപൂർത്തിയാവുന്നു, ഇപ്പോഴെങ്കിലും ഒരാശംസയൊക്കെ അറിയിച്ചില്ലെങ്കിൽ ഇനി എന്നാണ് അറിയിക്കുക. ഇങ്ങനെയൊക്കെയല്ലേ നമ്മൾ മക്കളെ സ്നേഹിക്കുന്നുണ്ടെന്നറിയിക്കുക എന്നൊക്കെ സുഹൃത്തുക്കളാരോ എരികേറ്റി വിട്ടതാണ്. ആ ആവേശത്തിൽ ഏതോ കടയിൽ പോയി വാങ്ങി അയച്ചതാണ്. അതിനല്ല ഞങ്ങൾ ബാബയെ കളിയാക്കിയത്. എന്റെ ജന്മദിനത്തിന് ബാബ വാങ്ങി അയച്ചത് ഒരു ക്രിസ്തുമസ് കാർഡ് ആയിരുന്നു...!

അത് പറഞ്ഞ് ഞാനും മായും സമീറും ചേർന്ന് ബാബയെ ഒരുപാട് കളിയാക്കി. ഏറെനേരമൊക്കെ ബാബ ബലം പിടിച്ചിരുന്നുനോക്കി. പിന്നെ ഒറ്റക്കരച്ചിലായിരുന്നു... ബാബയുടെ അജ്ഞതയെയാണ് ഞങ്ങൾ കളിയാക്കുന്നതെന്ന് മനസ്സിലാക്കാനുള്ള പ്രായം എനിക്കന്നില്ലായിരുന്നു. അത് മനസ്സിലാക്കിതരാനുള്ള വിവേകമോ ബുദ്ധിയോ മായ്ക്കുണ്ടായിരുന്നില്ലതാനും. അന്ന് ബാബയ്ക്കെന്തുമാത്രം നൊന്തുകാണുമെന്നോർത്ത് ഞാൻ പിന്നെ

പലപ്പോഴും കരഞ്ഞിട്ടുണ്ട്. അന്നു മുതലാണ് ഞാൻ ബാബയെ ശരിക്കും ഇഷ്ടപ്പെട്ടു തുടങ്ങുന്നത്. അതുവരെ മാമപറഞ്ഞതു കേട്ടതുപ്രകാരം ബാബ എനിക്കൊരു ഭീകരജീവി ആയിരുന്നു. ബാബ ഒന്ന് അവധിക്കു വന്നോട്ടേ, നിന്റെയൊക്കെ അഹങ്കാരം അന്ന് തീർന്നോളും എന്ന് മാ ദിവസത്തിൽ മൂന്നുനേരമെങ്കിലും ഞങ്ങളെ ഭീഷണിപ്പെടുത്തി, ഞങ്ങൾക്കു മുന്നിൽ ബാബയെ അവധിക്കുവരുന്ന ഒരു രാക്ഷസനായി മാറ്റിക്കഴിഞ്ഞിരുന്നു.

മായുടെ വലയത്തിൽനിന്നും പുറത്തുചാടിപ്പോന്നതിനുശേഷമാണ് ബാബയെ ഞങ്ങൾ എത്രയധികം ഒറ്റപ്പെടുത്തിയിരുന്നു എന്ന് ശരിക്കും എനിക്ക് മനസ്സിലാവുന്നത്. കൃത്യമായി പറഞ്ഞാൽ ബാബയ്ക്കൊപ്പം ഇവിടെ താമസിക്കാൻ തുടങ്ങിയതിൽപിന്നെ. പക്ഷേ, അതിനോടകം ഞങ്ങളാഗ്രഹിക്കുന്ന ആ അകലംപാലിക്കാൻ ബാബ പഠിച്ചുകഴിഞ്ഞിരുന്നു. ഒരു മകൾക്കുള്ള കരുതലും സ്നേഹവും ബാബയ്ക്ക് എപ്പോഴുമുണ്ടായിരുന്നു. പക്ഷേ, എന്റെമേൽ ബാബ എന്നപേരിൽ ഒരു അധികാരവും സ്ഥാപിക്കാൻ ബാബ ശ്രമിച്ചിട്ടില്ല. അതിനുള്ള അവകാശം അദ്ദേഹത്തിനുണ്ടെന്ന് അദ്ദേഹം മറന്നുപോയിരുന്നു. അതുകൊണ്ടാവാം എന്റെ വിവാഹക്കാര്യം പറയാൻ ഒരിക്കൽപ്പോലും അദ്ദേഹം നേരിട്ട് മുതിരാതിരുന്നത്. അതിനാൽ മാമുമാരുടെ സഹായംതേടി അവരുടെ ഫ്ലാറ്റുകളിലേക്ക് നിരന്തരം ചങ്കുപറിച്ച് ഓടിയത്.

ഇന്നു ഞാൻ ബാബയുടെ പെട്ടി ഒന്ന് തുറന്നുനോക്കി. ആദ്യമായിട്ടായിരുന്നു ഞാൻ അത് തുറന്നുകാണുന്നത്. പുതിയ രണ്ടുമൂന്നു പൈജാമകൾ ഉപയോഗിക്കാതെ അതിലിരിപ്പുണ്ടായിരുന്നു. കഴിഞ്ഞ തവണ വന്നപ്പോൾ മാ വാങ്ങിക്കൊടുത്തതാണ്. അതിൽ തൊട്ടിട്ടു പോലുമില്ല. പഴയ ഉടുപ്പുകളും പഴയ പൈജാമകളുംകൊണ്ട് ബാബ എപ്പോഴും തൃപ്തിപ്പെട്ടിരുന്നു. അതിനു താഴെ പ്ലാസ്റ്റിക്കിൽ ഭദ്രമായി പൊതിഞ്ഞ ഒരു കെട്ട്. ഞാനതെടുത്ത് അഴിച്ചുനോക്കി. മായ്ക്ക് ഏറെ പ്രിയപ്പെട്ട പിങ്ക് നിറത്തിലുള്ള ഒരു സെൽവാറായിരുന്നു അതിൽ. അടുത്ത തവണ പോകുമ്പോൾ മായ്ക്ക് കൊടുക്കാൻവേണ്ടി വാങ്ങി വച്ചതാവണം. പിന്നെ ഒരു പാക്കറ്റ് ബദാം പരിപ്പ്, ഒരു ചെറിയ ഫേസ് ക്രീം, രണ്ടു കറുത്ത ബ്രാ, ലാവണ്ടർ മണമുള്ള ഒരു യാഡ്‌ലി പൗഡർ എന്നിവയ്ക്കൊപ്പം പാതികടിച്ച ഒരു സ്വീറ്റ്സമൂസകൂടി അതിലുണ്ടായിരുന്നു...! എല്ലാം മായ്ക്ക് വല്ലാതെ ഇഷ്ടമുള്ള കാര്യങ്ങൾ. ഞാൻ ശരിക്കും അദ്ഭുതപ്പെട്ടുപോയി. എന്റെ ബാബ സത്യത്തിൽ ആരായിരുന്നു...?! സ്നേഹം നെഞ്ചിലെ തടവറയ്ക്കുള്ളിലിട്ട് പൂട്ടി അതിനു കാവലിരുന്ന ചിത്രകഥയിലെ

ഭൂതത്താനോ...? ഇങ്ങനെ പിശുക്കി പിശുക്കി ആർക്കുവേണ്ടിയാണ് അദ്ദേഹം ജീവിച്ചത്...? അല്ലെങ്കിൽ ബാബ എന്നെങ്കിലും ശരിക്കും ജീവിച്ചിട്ടുണ്ടോ...?

# ഖാൻ

മംഗോളിയന്മാരുടെയും തുർക്കുകളുടെയും വംശപരമ്പരയിൽ പെടുന്നവരുടെ ഒരു കുടുംബപ്പേരാണ് ഖാൻ എന്നത്. എന്നാൽ ഇന്നു കാണുന്ന എല്ലാ 'ഖാൻ' മാർക്കും ആ പേര് അങ്ങനെ കിട്ടിയിട്ടുള്ളതല്ല. ഒരു സ്ഥാനപ്പേര് എന്ന നിലയിലും അത് ലഭിച്ചിട്ടുള്ള ധാരാളം പേരുണ്ട്. എന്റെ ദാദയുടെയും ബാബയുടെയും പേരിന്റെ കൂടെയുള്ള ഖാൻ അങ്ങനെ കിട്ടിയതാണ്. ബ്രിട്ടീഷ് രാജാവിന്റെ കാലത്ത് കൂലിപ്പട്ടാളത്തിലെ ഒരു ഉയർന്ന ഉദ്യോഗസ്ഥനായിരുന്നു എന്റെ ദാദ. അദ്ദേഹത്തിന്റെ സേവനങ്ങളെ മാനിച്ച് ബ്രിട്ടീഷുകാർ കൊടുത്ത സ്ഥാനപ്പേരാണ് ഖാൻ എന്നത്.

പകിട്ടാർന്ന പട്ടാളയൂണിഫോം ഒക്കെ അണിഞ്ഞ് നെഞ്ചിൽ നിറയെ മെഡലുകളും കുത്തി ബലംപിടിച്ച് നില്ക്കുന്ന ദാദയുടെ ഒരു ബ്ലാക് ആന്റെ വൈറ്റ് ചിത്രം ഇപ്പോഴും ഞങ്ങളുടെ വീട്ടിലെ ഭിത്തിയിൽ അഭിമാനത്തോടെ പതിപ്പിച്ചിട്ടുണ്ട്. ആരും ഇത്തിരിനേരം നോക്കി നിന്നുപോകുന്ന ആകാരസൗന്ദര്യമായിരുന്നു അദ്ദേഹത്തിന്റെത്. അദ്ദേഹത്തിനു മൂന്നു ഭാര്യമാരും നാല് വെപ്പാട്ടികളും ഉണ്ടായിരുന്നു എന്ന് എന്റെ ദാദി മരിക്കുന്നതുവരെയും ഇടയ്ക്കിടെ അഭിമാനത്തോടെ പറയുമായിരുന്നു. എന്നുമാത്രമല്ല നീയൊക്കെ എങ്ങനെയാടാ ഇങ്ങനെ ഒരു പെണ്ണിന്റെ മാത്രം മൂട്ടിൽകിടന്ന് ജീവിക്കുന്നത്...? പോയി രണ്ടോമൂന്നോ കെട്ടി നിന്റെയൊക്കെ ബാബയെപ്പോലെ ആണത്തം കാണിക്കെടാ... എന്ന് സ്വന്തം ആൺമക്കളോട് അവർ എപ്പോഴും സഹതപിക്കുകയും ചെയ്യുമായിരുന്നു. ദാദയുടെ അഞ്ച് ആൺമക്കളിൽ തായയ്ക്കു മാത്രമാണ് ആ സൗന്ദര്യം ഇത്തിരിയെങ്കിലും പകർന്നുകിട്ടിയിട്ടുള്ളത്. അതുതന്നെ ദാദയുമായി തട്ടിച്ചുനോക്കുമ്പോൾ ഒന്നുമില്ല. എന്റെ ബാബയടക്കം മറ്റ് ആൺമക്കൾക്കൊന്നും ആ സൗന്ദര്യത്തിന്റെ പാരമ്പര്യാവകാശികളായിത്തീരാനുള്ള ഭാഗ്യമില്ലാതെപോയി.

ചരിത്രത്തിന്റെ ആവർത്തനംപോലെ ബ്രിട്ടീഷ് മിലിറ്ററിയിൽ ഖാൻ പട്ടം കിട്ടി വിലസിയ ദാദയുടെ ഇളയമകന് അന്യദേശത്തെ കൂലിപ്പട്ടാളത്തിൽ നാത്തൂർ ആയി ജോലി ചെയ്യാനായിരുന്നു വിധി. അറബിദേശത്തുള്ളവരെല്ലാം ഓരോ എണ്ണക്കിണറിന്റെ ഉടമകളാണെന്നും രാവിലെ എഴുന്നേറ്റ് അത്യാവശ്യത്തിനുവേണ്ട എണ്ണ കോരി വിറ്റാണ് അവർ സുഭിക്ഷമായി ജീവിക്കുന്നതെന്നുമായിരുന്നു ചെറുപ്പകാലത്ത് ഞങ്ങൾ വിശ്വസിച്ചിരുന്നത്. സാധാരണ ജോലികൾ ഒന്നും ചെയ്തു ജീവിക്കേണ്ട ഗതികേട് അറബികൾക്കില്ല. അതുകൊണ്ടാണ് എന്റെ ബാബയ്ക്കും തായയ്ക്കും മറ്റ് ചാച്ചമാർക്കും ഒക്കെ അറബി രാജ്യത്ത് പോലീസിൽ പണി കിട്ടിയിരിക്കുന്നത് എന്നൊക്കെ ഞങ്ങളുടെ ഒരുകാലത്തെ ഉറച്ച വിശ്വാസങ്ങൾ ആയിരുന്നു. ഇവിടെ വന്നപ്പോൾ മാത്രമാണ് ഹിസ് മജസ്റ്റി എന്നൊരു ഭരണാധിപൻ ഇവിടെ ഉണ്ടെന്നും അദ്ദേഹത്തിന്റെ ഭരണകൂടത്തെ താങ്ങി നിറുത്താനുള്ള കൂലിപ്പോലീസായാണ് തായയും കൂട്ടരും ജോലിചെയ്യുന്നതെന്നും എനിക്ക് മനസ്സിലാവുന്നത്. ഏതെങ്കിലും വിദേശശക്തികളുടെ ആക്രമണത്തെ ചെറുക്കുക അല്ല പൊതുജനസംരക്ഷണം എന്ന പേരിൽ സ്വന്തം ജനതയിൽനിന്ന് മജസ്റ്റിയെ സംരക്ഷിച്ചു നിറുത്തുകയാണ് അവരുടെ പണി എന്ന്. എന്തൊരു വിരോധാഭാസം...!!

വളരെക്കാലം ബാബ സിറിയൻ എംബസിയുടെ കാവൽക്കാരനായിരുന്നു. പിന്നെ മൊറോക്കൻ എംബസിയുടെ വാതിലിലേക്ക് മാറ്റി. നാലോഅഞ്ചോ വർഷംമുമ്പാണ് നാത്തൂർ എന്ന പോസ്റ്റ് ക്യാൻസൽ ചെയ്ത് അവരെ എല്ലാവരെയും ആംഡ് ഫോഴ്സസിലേക്ക് പ്രമോട്ട് ചെയ്യുന്നത്. അല്ലെങ്കിൽ ബാബ ഇപ്പോഴും ഒരു സാധാരണ നാത്തൂർ ആയിത്തന്നെ തുടർന്നേനെ. എങ്കിൽ ഒരുപക്ഷേ, എന്റെ ബാബയെ എനിക്ക് നഷ്ടപ്പെടുമായിരുന്നില്ല.

## ഹിസ്ബുള്ള

മിക്ക രാത്രികളിലും ഞാൻ ആവർത്തിച്ചുകാണുന്ന ഒരു ഭീകരസ്വപ്നമുണ്ട്. ഞാനും അലിയും ഒന്നിച്ച് ഏതോ ഒരു ഓഫീസിൽനിന്നിറങ്ങുന്നു. ലിഫ്റ്റിന്റെ മുന്നിലത്തെ ലോബിവരേക്കും ഞങ്ങൾ ഒന്നിച്ചാണ് നടക്കുന്നത്. പക്ഷേ, ലിഫ്റ്റ് എത്തുമ്പോൾ ഞങ്ങൾ രണ്ടുപേരും കയറുന്നത് രണ്ടു ലിഫ്റ്റിലാണ്. എന്നാലും ഒന്നിച്ച് താഴെ എത്താമല്ലോ എന്ന് ഞാൻ വിചാരിക്കുന്നു. പക്ഷേ, ഞാൻ കയറിയ ലിഫ്റ്റ് ഇടയ്ക്ക് രണ്ടുമൂന്നു നിലകളിൽ നിറുത്തിയതുകാരണം ഞാൻ താഴെ എത്താൻ വൈകുന്നു. സ്വപ്നത്തിലെ ഞങ്ങളുടെ ഓഫീസ്കെട്ടിടത്തിന്റെ ഗ്രൗണ്ട് ഫ്ലോർ ഒരു റെയിൽവേസ്റ്റേഷനാണ്. ഞാൻ താഴെ എത്തുന്നതിനു മുമ്പ് അലി താഴെയെത്തുകയും ഞാൻ കൂടെയുണ്ടെന്ന വിചാരത്തിൽ ഓടിച്ചെന്ന് അവിടെക്കിടന്ന ഒരു ട്രെയിനിൽ കയറുകയും ചെയ്യുന്നു. പിന്നാലെ എത്തിയ ഞാനും ഓടിച്ചെന്ന് ഒരു ട്രെയിനിൽ കയറുന്നു, അവനതിൽതന്നെയുണ്ടാവും എന്ന പ്രതീക്ഷയിൽ. കുറച്ചുയാത്ര ചെയ്ത് കഴിഞ്ഞപ്പോൾ ഫോൺ വിളിച്ചുനോക്കുമ്പോഴാണ് അറിയുന്നത് ഞങ്ങൾ ഇരുവരും കയറിയിരിക്കുന്നത് രണ്ട് ട്രെയിനിലാണെന്ന്. സാരമില്ല അടുത്ത സ്റ്റേഷനിൽ നിറുത്തുമ്പോൾ ഇറങ്ങൂ നമുക്കവിടെവച്ച് കാണാം എന്ന് അലി പറയുന്നു. പക്ഷേ, അപ്പോഴാണ് വീണ്ടും മനസ്സിലാവുന്നത് ഞങ്ങൾ ഇരുവരും കയറിയിരിക്കുന്നത് എതിർ ദിശകളിലേക്ക് സഞ്ചരിച്ചുകൊണ്ടിരിക്കുന്ന രണ്ട് ട്രെയിനുകളിലാണ് എന്ന്. ഇനി ഒരിക്കലും ഞങ്ങൾക്കിരുവർക്കും ഒരേ സ്റ്റേഷനിൽ ഇറങ്ങാനാവില്ലെന്ന്. എവിടെയും ഇറങ്ങാനാവാത്ത ആ യാത്രയിൽ ഞാൻ പെട്ടെന്ന് ട്രെയിനിൽനിന്നുപുറത്തേക്കു ചാടുമ്പോൾ ഞാനെന്റെ സ്വപ്നത്തിൽനിന്നും ഞെട്ടിയുണരുന്നു.

ഒരിക്കലല്ല. പല തവണ ഞാൻ ഈ സ്വപ്നം കണ്ടിട്ടുണ്ട്. അതുകൊണ്ട് എന്താണ് എന്റെ മനസ്സ് അർത്ഥമാക്കുന്നതെന്നോ,

ഭയക്കുന്നതെന്നോ വിളിച്ചുപറയാൻ ശ്രമിക്കുന്നതെന്നോ എനിക്കറിയില്ല. പക്ഷേ, ഓരോ സ്വപ്നങ്ങളും എന്റെ മനസ്സ് എനിക്കുതരുന്ന ഓരോ സൂചകങ്ങളാണ് എന്ന് എനിക്കറിയാമായിരുന്നു. ഒരു ദിവസം ഞങ്ങൾ മാർക്കറ്റിൽ വച്ചു കണ്ടുമുട്ടി. വീട്ടിൽനിന്ന് വിലക്കുണ്ടായതിൽപിന്നെ ഞാൻ സ്ട്രിങ് വാക്കേഴ്സിൽ പോകുകയോ അലിയെ കാണുകയോ ഉണ്ടായിട്ടില്ല. അവനും തിരക്കിൽ ആയിരുന്നതുകൊണ്ട് എന്നെ ബന്ധപ്പെടാനും ശ്രമിച്ചിരുന്നില്ല. സ്റ്റേഷനിൽ വച്ച് കാണാനുള്ള അവസരങ്ങളെ ഞാൻ പരമാവധി ഒഴിവാക്കുകയും ചെയ്തു. അതവന് മനസ്സിലായിക്കാണണം.

ഇത്തിരിനേരം നടക്കാനായി അവനെന്നെ കൂട്ടുവിളിച്ചു. എനിക്കത് നിഷേധിക്കാനായില്ല. അടുത്തുള്ള ഒരു കോഫിഷോപ്പിൽ കയറി ഞങ്ങൾ ഓരോ കോഫി കുടിക്കുകയും അവിടത്തെ പാർക്കിൽ പോയിരുന്നു കുറെനേരം വർത്തമാനം പറയുകയും ചെയ്തു.

തിരിച്ച് വണ്ടി പാർക്ക് ചെയ്തിരുന്നിടത്തേക്ക് വരാൻ ഞങ്ങൾക്ക് ഒരു ഹൈവേ മുറിച്ചു കടക്കേണ്ടതുണ്ടായിരുന്നു. അധികം തിരക്കൊന്നും ഉണ്ടായിരുന്ന സമയം ആയിരുന്നില്ല. വേണമെങ്കിൽ അതു മുറിച്ചു കടക്കാവുന്നതേ ഉള്ളായിരുന്നു. എന്നാൽ അവൻ അതിനു തീരെ സമ്മതിച്ചില്ല. പിന്നെ കുറെനേരം നടന്ന് ഒരു നടപ്പാലത്തിലൂടെയാണ് അവൻ എതിർവശത്ത് എത്തിയത്. അവനെന്തിനാണ് ഒരു റോഡു മുറിച്ചുകടക്കാൻ ഇത്ര പേടിക്കുന്നതെന്ന് എനിക്കു മനസ്സിലായതേയില്ല. തിരിച്ച് കാറിലേക്ക് നടക്കുമ്പോൾ അവൻ അതിന്റെ കാരണം പറഞ്ഞു.

ചെറുപ്പത്തിൽ ഞങ്ങൾ സഹോദരന്മാർക്കും കൂട്ടുകാർക്കും ഇടയിൽ അതിസാഹസികമായ ഒരു വിനോദമുണ്ടായിരുന്നു. എന്തായിരുന്നു എന്നറിയാമോ...? അമിതവേഗത്തിൽ വാഹനങ്ങൾ ചീറിപ്പാഞ്ഞുവരുന്ന ഹൈവേയ്ക്ക് കുറുകെ ഓടുക.—! ആ കളിയെക്കുറിച്ച് ഓർക്കുമ്പോൾ ഇപ്പോഴും കാലുപെരുക്കും. പക്ഷേ, അന്നതൊരു ഹരമായിരുന്നു. മൂന്നു ട്രാക്കുള്ള പാതയിൽ ഏറ്റവും അധികം തിരക്കുള്ള സമയം കുറുകെ ഓടിക്കടക്കുന്നവനായിരുന്നു ഞങ്ങളിലെ കേമൻ. തൊട്ടു തൊട്ടില്ല എന്ന മട്ടിലാവും വാഹനങ്ങൾ ഞങ്ങളെ മറികടന്നുപോവുക. ചിലപ്പോൾ ചില വണ്ടികൾക്ക് ടയറുകരിയുംവിധത്തിൽ ബ്രേക്ക് ഇടേണ്ടിയും വന്നിട്ടുണ്ട്. കൂട്ടുകാരെ മറുകരയിൽ നിറുത്തി വാഹനത്തിന്റെ വേഗം അളന്നുകുറിച്ച് ഓടി മറുകരയെത്തുമ്പോൾ അനുഭവിച്ചിരുന്ന ഒരു വിജയബോധമുണ്ടായിരുന്നു. അഹങ്കാരം നിറഞ്ഞ ഒരു വിജയബോധം. മണിക്കൂറുകളോളം ഞങ്ങൾ ആ കളി

തുടരുമായിരുന്നു. പക്ഷേ, അതൊരു വലിയ ദുരന്തത്തിലാണ് ചെന്നവസാനിച്ചത്. ഒരു ദിവസം എന്റെ സഹോദരൻ ആ കളിയിൽ നിർദ്ദയമായി തോറ്റു. അവന് ആ റോഡുമുറിച്ച് മറുകര എത്താനായില്ല. അതിനുമുമ്പേ ചീറിവന്ന ഒരു ബെൻസുകാർ അവനെ ഇടിച്ചുതെറിപ്പിച്ചു. ഇത്ര വർഷങ്ങൾക്കുശേഷവും ഒരു നിലവിളിയും കാറിന്റെ ഗ്ലാസ്സിലേക്ക് ചിതറിയ ചോരയും ഒരു പേടിസ്വപ്നമായി മനസ്സിൽ മുറിഞ്ഞു കിടപ്പുണ്ട്. സമീറ, ഒരുപക്ഷേ, അന്ന് നിന്നോട് കൂട്ടുകൂടാൻ തോന്നിയതിനു പിന്നിലെ ഒരേയൊരു കാരണം നിന്റെ പേരുമാത്രമാണെന്നു തോന്നുന്നു. സമീർ എന്നായിരുന്നു എന്റെ സഹോദരന്റെ പേര്...! നീ എപ്പോഴും എന്റെ മരിച്ചുപോയ സഹോദരനെ ഓർമ്മിപ്പിക്കുന്നു...!! അല്ലാതെ നിന്റെ ചാച്ചാമാർ കരുതുന്നതുമാതിരി എനിക്ക് നിന്നോട് പ്രണയമൊന്നുമില്ല. അങ്ങനെ ഒരു ജീവിതമല്ല എന്റെ ലക്ഷ്യം. എന്റെ ജീവിതം ഞാൻ മറ്റു ചിലതിനായി മാറ്റിവച്ചിരിക്കുകയാണ്...!

ഒരുപക്ഷേ, അവനന്നേരം എന്നോടു പ്രണയമാണെന്നു പറഞ്ഞിരുന്നുവെങ്കിൽ ഞാനതങ്ങ് സമ്മതിച്ചു കൊടുത്തേനേ. തായയും ചാച്ചാമാരും മാമുമാരും എല്ലാം ചേർന്ന് വീട്ടിൽ ഉണ്ടാക്കിയിരിക്കുന്ന എതിർപ്പ് അവനിൽനിന്ന് അകലാനല്ല, അത്രമേൽ എന്നെ അടുപ്പിക്കുകയാണ് ചെയ്തത്...

ഞാൻ ഒരു കാര്യം ചോദിച്ചാൽ സത്യം പറയുമോ...? ഞാൻ അവന്റെ കണ്ണിൽ നോക്കിക്കൊണ്ട് ചോദിച്ചു.

ലോകത്ത് രണ്ടുതരത്തിലുള്ള ഭീരുത്വമേയുള്ളൂ. ഒന്ന് അധികാരം കൂടിയതുമൂലമുള്ള ഭീരുത്വം, രണ്ടാമത് പണം കൂടിയതുമൂലമുള്ള ഭീരുത്വം. എനിക്കിതു രണ്ടും ഇല്ലാത്തതുകൊണ്ട് ഞാൻ ഒന്നിനെയും പേടിക്കുന്നില്ല...!.അതുകൊണ്ടുതന്നെ എനിക്ക് കള്ളം പറയേണ്ട കാര്യവുമില്ല...!! അലി വളരെ ആത്മവിശ്വാസത്തോടെ പറഞ്ഞു.

എങ്കിൽ ചോദിക്കട്ടെ... നീയൊരു ഹിസ്ബുള്ളയാണോ...?!!

അവൻ കുറച്ചുനേരം എന്റെ മുഖത്ത് നോക്കിയിരുന്നു. പിന്നെ ഒന്ന് ചിരിച്ചു.

നോക്കൂ സമീറാ, ഞാനൊരു രാഷ്ട്രീയവും വച്ചുപുലർത്തുന്നില്ല. ഞാനൊരു പ്രത്യയശാസ്ത്രത്തിന്റെയും പിൻഗാമിയല്ല. ഒരു മതവും എന്നെ അത്യാവേശപ്പെടുത്തുന്നില്ല. ഇതിന്റെയൊക്കെ അപകടങ്ങളെക്കുറിച്ചാണ് ചരിത്രം എന്നെ പഠിപ്പിച്ചത്. അതേസമയം മനുഷ്യന്റെ പ്രശ്നങ്ങൾക്കുവേണ്ടി ഇന്നും നിലകൊള്ളുന്നു എന്നതിന്റെ പേരിൽ എനിക്ക് ഇവയോടൊക്കെ ആരാധനയുണ്ട്. ഹിസ്ബുള്ളയോ, അൽ-ഖ്വെയ്ദയോ, ക്വാദോ, ഹമാസോ, താലിബാനോ ഒന്നുമല്ല ഞാൻ. അങ്ങനെ ആർക്കും ഞാനെന്റെ

ജീവിതത്തെ അടിയറവു വച്ചിട്ടുമില്ല. എനിക്കെന്റെ ജീവിതാനുഭവങ്ങളുണ്ട്. അതിന്റെമാത്രം വെളിച്ചത്തിലാണ് ഈ ഭരണകൂടങ്ങൾ എന്നെങ്കിലും തകർന്നുവീഴണം എന്നു ഞാൻ ആഗ്രഹിക്കുന്നത്. അതിന് എനിക്ക് മതിയായ കാരണങ്ങളുണ്ട്...!

അവൻ പറഞ്ഞതിന്റെ അർത്ഥം എനിക്ക് പൂർണ്ണമായും മനസ്സിലായില്ലെങ്കിലും ഞങ്ങൾക്കിടയിൽ കുറെദിവസങ്ങളായി നിലനിന്നിരുന്ന മൗനത്തിന്റെ ഐസ് അലിയാൻ ആ കണ്ടുമുട്ടൽ ഒരു കാരണമായി. ഞങ്ങൾ പിന്നെയും പഴയതുപോലെ കൂട്ടുകാരായി. ആരുടെയും എതിർപ്പ് ഞങ്ങൾ ഗൗനിച്ചില്ല.

## കഴുതവണ്ടിയും മെർസിഡസും

ആ ഇടയ്ക്കാണ് ഞങ്ങളുടെ തൊട്ടടുത്ത നഗരത്തെ പിടിച്ചുകുലുക്കിയ ഒരു സംഭവംനടക്കുന്നത്. നഗരത്തിലെ പ്രധാനനിരത്തിലൂടെ കഴുതവണ്ടി ഓടിച്ച രണ്ടു ചെറുപ്പക്കാരെ പോലീസ് പിടികൂടിയതാണ് സംഭവങ്ങളുടെ തുടക്കം. പച്ചക്കറിയും പഴങ്ങളും വിലക്കാൻ ഇറങ്ങിയതായിരുന്നു അവർ. അവരിൽ ഒരാൾ നഗരത്തിലെ എൻജിനീയറിങ് വിദ്യാർത്ഥിയായിരുന്നു. അവനു ഫീസ് കണ്ടെത്താനുള്ള മാർഗ്ഗമായിരുന്നു ഈ പാർട്ട് ടൈം കച്ചവടം. രാജ്യത്തിന്റെ പൊതുനിരത്തിലൂടെ, അതും ധാരാളം വിദേശികളും ടൂറിസ്റ്റുകളും വരുന്ന ഈ നിരത്തിലൂടെ കഴുതവണ്ടി ഓടിക്കാൻ പാടില്ലെന്നും അത് ഈ രാജ്യത്തിനും അതിലെ ഭരണാധികാരികൾക്കും അപമാനകരമാണെന്നും അവരെ വഴിയിൽ വച്ച് പിടികൂടിയ ഒരു പോലീസുകാരി ആ യുവാക്കളോട് കയർത്തു. രാജ്യത്തിന്റെ അഭിമാനം കാത്തുകൊണ്ട് ഓടിക്കാൻ ഞങ്ങളുടെ കൈവശം ഒരു മെർസിഡസ് ഇല്ലെന്നും ഇനി അഥവാ നിങ്ങളുടെ മജസ്റ്റിക്ക് നിരത്തിൽ ഇങ്ങനെ കഴുതവണ്ടി കാണുന്നത് അത്ര അപമാനകരമാണെന്നു തോന്നുന്നുവെങ്കിൽ ഞങ്ങളുടെ വീടിന്റെ മുറ്റത്ത് ഒരു മെർസിഡസ് വണ്ടി വാങ്ങിയിടാൻ പറയാനും അവർ പോലീസുകാരിയോട് പറഞ്ഞു. മജസ്റ്റി എന്ന വാക്ക് ബഹുമാനപുരസ്സരമല്ലാതെ ഉച്ചരിക്കാനനുവാദമില്ലാത്ത ആ ദേശത്ത് അവരുടെ സംസാരം ഭീകരമായ രാജ്യദ്രോഹമായി ആ പോലീസുകാരിക്കു തോന്നി. അവർ അപ്പോൾതന്നെ ആ ചെറുപ്പക്കാർ ഇരുവരെയും പിടികൂടി സ്റ്റേഷനിലാക്കി. അവിടെ വച്ച് ആ യുവാക്കൾ ഇരുവർക്കും ക്രൂരമായ മർദ്ദനം ഏല്ക്കേണ്ടിവന്നു. അവരുടെ കഴുതയെയും വണ്ടിയെയും പിടിച്ചുവച്ചശേഷം പോലീസ് അന്നു വൈകുന്നേരം അവരെ ലോക്കപ്പിൽനിന്നു മോചിപ്പിച്ചു വിട്ടു. പിറ്റേന്ന് കാലത്ത് ഈ യുവാക്കൾ അവരുടെ വണ്ടി തിരക്കി പോലീസ്സ്റ്റേഷനിൽ ചെന്നു. പക്ഷേ, അതവിടെ കാണാനില്ലായിരുന്നു.

അവിടത്തെ മുതിർന്ന ഉദ്യോഗസ്ഥനോട് ചോദിച്ചപ്പോൾ ഞങ്ങളത് കൊണ്ടുപോയി കടലിൽ തള്ളി എന്ന പരിഹാസം നിറഞ്ഞ ഉത്തരമാണ് അവർക്ക് കിട്ടിയത്. അവരുടെ ജീവിതത്തിലെ ഏക ഉപജീവനമാർഗ്ഗമായിരുന്നു ആ പച്ചക്കറി പഴം കച്ചവടം. ദുഃഖത്തോടെ അവർ നഗരത്തിലെ മേയറെ പോയി കണ്ടു. പക്ഷേ, വഴിയിൽ പച്ചക്കറിക്കച്ചവടം നടത്താൻ നിങ്ങൾക്ക് ലൈസൻസ് ഇല്ലെന്നും അങ്ങനെ കച്ചവടത്തിൽ ഏർപ്പെടുന്നത് രാജ്യത്തെ ബിസിനസ്സ്ആക്ടപ്രകാരം ഗുരുതരമായ നിയമലംഘനമാണെന്നും അതുകൊണ്ട് യാതൊരു കാരണവശാലും വണ്ടി വിട്ടുതരാൻ ആകില്ലെന്നും അയാൾ അവർക്ക് മറുപടി നല്കി. അവരിരുവരും വീട്ടിലേക്കു മടങ്ങി. പക്ഷേ, അതിൽ ഇളയവൻ പിറ്റേദിവസം കാലത്ത് മേയർ തന്റെ വണ്ടിയിൽ അദ്ദേഹത്തിന്റെ മന്ദിരത്തിൽ വന്നിറങ്ങുന്ന സമയത്ത് സ്വയം ദേഹത്ത് മണ്ണെണ്ണയൊഴിച്ച് തീകൊളുത്തി.

ഈ ദേശത്തിന്റെ സ്ഥിതി അനുസരിച്ച് ആരോരും അറിയാതെ പോകുന്ന ഒരു സംഭവമായി അത് മാറുമായിരുന്നു. എന്നാൽ വഴിയിൽ ആ സംഭവം കണ്ടുനിന്ന ചെറുപ്പക്കാരിൽ ഒരാൾ അത് തന്റെ മൊബൈൽ ക്യാമറയിൽ പകർത്തുകയും പിന്നീട് യൂട്യൂബിൽ അപ് ലോഡ് ചെയ്യുകയും ചെയ്തു. യൂട്യൂബിൽനിന്ന് അത് ഫേസ്ബുക്കിൽ എത്തി. ഷെയർ ചെയ്യപ്പെട്ട് ഷെയർ ചെയ്യപ്പെട്ട് അത് വളരെ വേഗം എല്ലാവരുടെയും കണ്ണുകളിൽ എത്തി. അതൊരു രോഷമായി പടരാൻ അധികം സമയം വേണ്ടിവന്നില്ല. ജാസിം എന്ന് പേരായ ആ ചെറുപ്പക്കാരൻ മരണശയ്യയിൽ കിടന്ന മെഡിക്കൽ കോളജിനു മുന്നിൽ ആയിരക്കണക്കിനു യുവാക്കൾ ഒത്തുകൂടി അവന്റെ ജീവനുവേണ്ടി പ്രാർത്ഥിക്കുകയും ഭരണാധികാരികൾക്കെതിരേ മുദ്രാവാക്യം മുഴക്കുകയും ചെയ്തു.

ഭരണകൂടത്തിന് എന്തെങ്കിലും ചെയ്യാതിരിക്കാനാവില്ല എന്ന സ്ഥിതിവന്നു. ഹിസ് മജസ്റ്റിതന്നെ നേരിട്ടു വന്ന് ജാസിമിനെ സന്ദർശിച്ചു. അവനുവേണ്ട എല്ലാ സഹായവും വാഗ്ദാനം ചെയ്തു. ഈ സംഭവത്തെക്കുറിച്ച് സമഗ്രമായി അന്വേഷിക്കുമെന്ന് പത്രപ്രസ്താവന നടത്തി. പക്ഷേ, വിധി അയാൾക്ക് അനുകൂലമായിരുന്നില്ല. നാലാം ദിവസം ജാസിം ആശുപത്രിയിൽ മരിച്ചു.

പടർന്നു പിടിച്ച ജ്വരം പോലെ നഗരങ്ങളിൽനിന്നു നഗരങ്ങളിലേക്ക് കത്തിപ്പടർന്ന സമരങ്ങൾക്ക് കാരണമാവുകയായിരുന്നു ആ സംഭവം...!!

## വിർച്വൽ സമരം

ശരീരത്തിനു മാത്രമല്ല സമൂഹത്തിനുമുണ്ട് റിഫ്ലക്സ് ആക്ഷൻ. അപകടസ്ഥലങ്ങളിൽ തൊട്ടാൽ അതും ഒന്ന് ഞെട്ടും.

കഴിഞ്ഞദിവസം തൊട്ടടുത്ത നഗരങ്ങളിൽനടന്ന സമരങ്ങൾ ഞങ്ങളുടെ നഗരത്തിലേക്കും വ്യാപിക്കാൻ പോകുന്നു എന്നൊരു വാർത്ത മണൽക്കാറ്റുപോലെ നഗരത്തിൽ പടർന്നുപിടിച്ചു. പിന്നീടുള്ള ദിവസങ്ങളിൽ കാന്റീനിലെ ചർച്ച മുഴുവൻ അതിനെ ചുറ്റിപ്പറ്റിയായി. അലിയും സംഘവും ഫേസ്ബുക്കിൽ ഒരു ഗ്രൂപ്പുതന്നെ തുടങ്ങി. അവിടെ അവർ നിരന്തരം സ്റ്റാറ്റസ്സുകളിടുകയും പതിവില്ലാതെ ചർച്ചകൾ സംഘടിപ്പിക്കുകയും വികാരങ്ങൾ പങ്കുവയ്ക്കുകയും ചെയ്യുന്നുണ്ടായിരുന്നു. സമരം തുടങ്ങുകതന്നെ വേണം എന്നതായിരുന്നു അവിടെ അഭിപ്രായം പറഞ്ഞ സ്വദേശികളായ ഭൂരിപക്ഷത്തിന്റെയും നിലപാട്. എവിടെ, എപ്പോൾ, എങ്ങനെ എന്നതിലായിരുന്നു വ്യക്തത ഇല്ലാതിരുന്നത്. എനിക്ക് സത്യത്തിൽ തമാശയാണ് തോന്നിയത്. അതിലപ്പുറം അദ്ഭുതവും. മറ്റേതെങ്കിലും നഗരത്തിൽ ഒരു ചെറുപ്പക്കാരൻ അങ്ങനെ ചെയ്തതിന് അവനു മതിയായ കാരണങ്ങൾ ഉണ്ടായിരുന്നു. അവന്റെ സ്ഥിതി അത്രയും പരിതാപകരമായിരുന്നു. അതിനുവേണ്ടി അവിടെ പ്രക്ഷോഭം സംഘടിപ്പിച്ചതും മനസ്സിലാവും. പക്ഷേ, ഇവിടെ ഇവർക്ക് എന്തിന്റെ കേടാണ്...? എന്തിനു വേണ്ടി ഇവർ സമരം ചെയ്യണം...? ഇവർക്കിവിടെ പട്ടിണിയുണ്ടോ...? ജോലിയില്ലാതുണ്ടോ...? മറ്റെന്തെങ്കിലും കുറവുണ്ടോ...? അല്ലെങ്കിൽതന്നെ ഫേസ്ബുക്കും സാൻവിച്ചും മാത്രം അറിയാവുന്ന ഈ ചെറുപ്പക്കാർ എന്തു സമരം ചെയ്യാനാണ്...? സമരം ചെയ്താൽതന്നെ ഈ പൊട്ടന്മാരെക്കൊണ്ട് എന്തു സാധിക്കാനാണ്...? രാഷ്ട്രീയകക്ഷികളും നേതാക്കളും ഇല്ലാതെ എന്തു സമരം...?!!

പിന്നൊരുദിവസം കാന്റീനിൽവച്ച് ഞാൻ അലിയെ അതിന്റെ

പേരിൽ കളിയാക്കുകകൂടി ചെയ്തു.

ഹലോ എന്തുപറ്റി സിറ്റിവില്ലയും സോഷ്യൽ വാറും ഒക്കെ ഉപേക്ഷിച്ച് ഇപ്പോൾ സമരത്തിനിറങ്ങാൻ തീരുമാനിച്ചോ...? അതാണോ സാർ പുതിയ കാലത്തിന്റെ ഫേസ്ബുക്ക് കളി...?

നീ നോക്കിക്കോ. എന്താണ് നടക്കാൻ പോകുന്നതെന്ന്.. അപ്പോൾ നിനക്ക് മനസ്സിലാവും കളിയാണോ കാര്യമാണോ എന്ന്...! അവനെന്നെ വാശികെട്ടി.

ഞാൻ ചിരിച്ചു. ഉം. ഉം... നടക്കും. സിറ്റിവില്ലയിൽ മെയ്യനങ്ങാതെ കെട്ടിടം പണിയുന്നതുപോലെയും ആർമി അറ്റാക്കിൽ രക്തംപൊടിയാതെ യുദ്ധം ചെയ്യുന്നതുപോലെയും വിർച്ച്വലായി സമരവും ചെയ്യാം എന്നല്ലേ...? പക്ഷേ, ഫലവും വിർച്ച്വൽ ആയിരിക്കും എന്നോർത്തോണം—l

എന്നാൽ അലി നല്ല ആത്മവിശ്വാസത്തിലായിരുന്നു. ഇത്തവണ എന്തെങ്കിലും ഒക്കെ ഈ നഗരത്തിൽ സംഭവിക്കും. സദ്ദാമിന്റെ പ്രതിമ തകർക്കാൻ ഇറാക്കിലെ തെരുവിലൂടെ ഇറങ്ങിയോടിയ ഖദീം അൽ ജുബോറിയെപ്പോലെ ഒരു ദിവസം ഞാനും ഈ തെരുവിലൂടെ ഇറങ്ങിയോടും. അവൻ ഉറപ്പിച്ചു പറഞ്ഞു.

പക്ഷേ, അലി, എനിക്കിനിയും മനസ്സിലാവാത്ത ഒന്നുണ്ട്, നിങ്ങൾ എന്തിനാണ് സമരത്തിനുവേണ്ടി ഇങ്ങനെ ആർത്തിപിടിക്കുന്നത്...? പട്ടിണിയിലും ദാരിദ്ര്യത്തിലും കഴിയുന്നവർ ചെയ്യുന്ന സമരം എനിക്ക് മനസ്സിലാവും. പക്ഷേ, ഇത്...? നിനക്കും മുനീറിനും ഒക്കെ സർക്കാർ സർവ്വീസിൽ നല്ല ജോലി, ഒരു ജനാധിപത്യരാജ്യത്തുപോലും ആർക്കും സ്വപ്നം കാണാനാകാത്ത ശമ്പളം, മികച്ച ആനുകൂല്യങ്ങൾ. പിന്നെ എന്തിന്റെ കുറവാണ് നിങ്ങളിവിടെ അനുഭവിക്കുന്നത്...?

അവൻ കുറച്ചുനേരത്തേക്ക് എന്നെ നോക്കി പുഞ്ചിരിച്ചുകൊണ്ടിരുന്നു. സത്യത്തിൽ അതിനൊരു പരിഹാസത്തിന്റെ ചുവയുണ്ടായിരുന്നു.

സമീറാ, ലോകത്തെവിടെയുമുള്ള ബുദ്ധിശൂന്യരുടെ ചോദ്യമാണിത്. പണമുള്ളവൻ എന്തിനാണ് സമരം ചെയ്യുന്നതെന്ന്...? പണത്തിനുവേണ്ടിയാണോ സമീറ ഈ ലോകത്തിലെ സമരങ്ങൾ എല്ലാം...? എങ്ങനെയാണ് ഈ ചോദ്യത്തെയും സാഹചര്യത്തെയും വിശദമാക്കേണ്ടത് എന്നെനിക്കറിയില്ല. ഒന്നുമാത്രം ഞാൻ പറയാൻ ആഗ്രഹിക്കുന്നു. പണമല്ല ഇവിടെ പ്രശ്നം... നീ പറഞ്ഞല്ലോ ഞങ്ങൾക്കൊക്കെ സർക്കാരിൽ ജോലിയുണ്ടെന്ന്, പക്ഷേ, നിനക്കറിയാമോ ഷിയ ആയിപ്പോയതിന്റെ മാത്രംപേരിൽ ഞങ്ങളിൽ പലർക്കും പൗരത്വമില്ല, പൗരാവകാശനിയമങ്ങൾ

ബാധകമല്ല. ചില തൊഴിൽമേഖലകളിലേക്ക് പ്രവേശനമില്ല. വിദേശയാത്രകൾ ചെയ്യാൻ അവകാശമില്ല. ഒരു ഷിയയ്ക്ക് എവിടെയും എത്താവുന്നതിന് ഒരു പരിധി നിശ്ചയിച്ചിട്ടുണ്ട്. അതിനു മുകളിലേക്ക് ഒരിക്കലും അവന് പോകാനാവില്ല. എത്ര മിടുക്കനായാലും എത്ര ബുദ്ധിമാനായാലും. മസ്കീനാസിനെപ്പോലെ ഒരു സൈപ്രസിക്ക് ഒരു പ്രയാസവുമില്ലാതെ നമ്മുടെ സ്റ്റേഷൻ ഡയറക്ടർ ആവാം. പക്ഷേ, ഇവിടെ പൗരത്വമുള്ള ഒരു ഷിയയ്ക്ക് അത് സ്വപ്നം കാണാൻപോലും സാധ്യമല്ല.

എന്തിനാണ് നിന്റെ ബാബയും ചാച്ചമാരും കൂലിപ്പട്ടാളത്തെപ്പോലെ ഇവിടെ വന്നു കിടക്കുന്നത്...? വിദേശികളാൽ നിയന്ത്രിക്കപ്പെടുന്ന ഒരു പട്ടാളവും പോലീസുമുള്ള ഒരു രാജ്യം ലോകത്തിൽ മറ്റെവിടെയെങ്കിലും നിനക്ക് കാണാൻ കഴിയുമോ...? ഏതു രാജ്യത്തിനെതിരേ യുദ്ധം ചെയ്യാനാണ് അവരെ ഈ മജസ്റ്റി വാടകയ്ക്കെടുത്തിരിക്കുന്നത്...? സ്വന്തം ജനതയ്ക്കെതിരേ യുദ്ധംചെയ്യാൻ... അവരെ തോല്പിക്കാൻ... നിനക്കറിയാമോ ഞങ്ങൾ എത്ര നല്ലനടപ്പുകാരായാലും, എത്രയധികം രാജ്യസ്നേഹം പറഞ്ഞാലും, എന്തിന് മജസ്റ്റിയോടുള്ള കൂറ് പ്രഖ്യാപിച്ചാൽപോലും ഞങ്ങളെ ഒരിക്കലും പോലീസിലോ പട്ടാളത്തിലോ എടുക്കില്ല. കാരണം ഞങ്ങൾ ഷിയ ആണ്...!! ഒരു രാജ്യത്തിലെ രണ്ടാംനമ്പർ പൗരന്മാരുടെ തിക്തജീവിതം... ശരിയാണ് പല ലോകരാജ്യങ്ങളിലെയും ന്യൂനപക്ഷസമൂഹങ്ങൾ ഭരണവർഗ്ഗത്തിൽനിന്ന് ഇത്തരം തിക്തഫലങ്ങൾ അനുഭവിക്കുന്നുണ്ടാവാം. അവരുടെ കഥകളും നീ കേട്ടിട്ടുണ്ടാവും. എന്നാൽ ലോകത്തിൽ ഇവിടെ മാത്രമായിരിക്കും ഒരു ന്യൂനപക്ഷം, ഭൂരിപക്ഷസമൂഹത്തെ ഇത്തരത്തിൽ അടക്കിഭരിക്കുന്നത്. അവർക്ക് രാജ്യത്തിലെ അവകാശങ്ങൾ നിഷേധിക്കുന്നത്. ഈ അനീതിക്കെതിരേ ഞങ്ങൾ സമരംചെയ്യേണ്ടേ സമീറ?!!

ചോദിക്കുന്നതുകൊണ്ട് നീ ദേഷ്യപ്പെടരുത്. ഞാൻ കേട്ടിട്ടുള്ള കാര്യം ചോദിക്കുന്നു എന്നേയുള്ളൂ. സത്യത്തിൽ നിങ്ങളും ഞങ്ങളെപ്പോലെ വിദേശ രാജ്യത്തുനിന്നും ഇവിടേക്ക് കുടിയേറിയവരല്ലേ... നിങ്ങൾക്ക് ഈ രാജ്യത്തിന്റെ ഭരണത്തെ ചോദ്യംചെയ്യാൻ എന്തവകാശം...? ഞാൻ ചോദിച്ചു.

എനിക്ക് ദേഷ്യമൊന്നുമില്ല. ഞങ്ങൾ ഈ ദേശത്തേക്ക് വന്നത് ഇറാനിൽനിന്നാണെന്ന് ഒരു ആക്ഷേപമുണ്ട്. സത്യത്തിൽ ഞങ്ങൾ അങ്ങനെ വന്ന കുടിയേറ്റക്കാരേയല്ല. ഇറാനിൽ മാത്രമാണ് ഷിയ വിശ്വാസവും ഭരണകൂടവും നിലനിന്നിട്ടുള്ളത് എന്ന അബദ്ധവിചാരത്തിൽനിന്നാണ് അതുണ്ടായിട്ടുള്ളത്. സത്യത്തിൽ

ഇസ്ലാമിന്റെ ആദ്യകാലങ്ങളിൽ അറേബ്യ ഭരിച്ചിരുന്ന ഖർമാത്തിയ വംശവും ഉയുനിദ് വംശവും ഷിയ വിശ്വാസികൾ ആയിരുന്നു. അവരുടെ പ്രബലമായ ഒരു കേന്ദ്രമായിരുന്നു ഈ നഗരം. എന്നുമാത്രമല്ല പിന്നീട് പതിനാറാം നൂറ്റാണ്ടിൽ പോർച്ചുഗീസുകാരുടെ ആഗമനംവരെ ഭരിച്ച ഉസ്ഫുറീദ്, ജാർവാനിദ് വംശജരും ഷിയ വിശ്വാസികളായിരുന്നു. അതായത് ഏതാണ്ട് ഇസ്ലാമിന്റെ ആവിർഭാവം മുതൽ എട്ട് നൂറ്റാണ്ട് കാലം ഈ ഭൂവിഭാഗത്തെ അടക്കി ഭരിച്ചത് ഷിയ ഭരണാധികാരികൾ തന്നെയായിരുന്നു. അങ്ങനെയൊരു ദേശത്ത് ഷിയ വിശ്വാസികളേ ഉണ്ടായിരുന്നില്ലെന്നും ഇപ്പോഴുള്ളവരെല്ലാം ഇറാനിൽനിന്ന് ഓടിവന്നവരാണെന്നും പറഞ്ഞാൽ ചരിത്രം അറിയാത്ത കുട്ടികൾ മാത്രമേ വിശ്വസിക്കൂ...

പോർച്ചുഗീസുകാർ വെറും എട്ടു വർഷക്കാലം മാത്രമാണ് ഈ നഗരത്തിൽ അധികാരം വച്ചുപുലർത്തിയത്. ഇറാനിലെ സഫാവിദ് വംശജർ അവരെ ഇവിടെനിന്നു തുരത്തുകയായിരുന്നു. അവർ 115 വർഷം ഈ നഗരത്തെ ഭരിച്ചു. 1717-ൽ ഒമാനിവംശജരുടെ അധിനിവേശത്തോടെയാണ് സത്യത്തിൽ ഇവിടെ സുന്നികളുടെ മേൽക്കോയ്മ ഉണ്ടാവുന്നത് എന്ന് കാണാം.

ഈ ചരിത്രത്തിൽനിന്നും മനസ്സിലായില്ലേ ഞങ്ങളാണ് ഈ നഗരത്തിലെ പൗരാണികനിവാസികൾ എന്നും ഞങ്ങൾക്കവകാശപ്പെട്ടതാണ് ഈ നഗരം എന്നും. അത് ഞങ്ങളിപ്പോൾ മടക്കിചോദിക്കുന്നു എന്നേയുള്ളൂ. അല്ലാതെ ഞങ്ങളുടെ ഈ സമരത്തെ അധിനിവേശക്കാരുടെ അഹങ്കാരമായി ചിത്രീകരിക്കുന്നത് ശുദ്ധഭോഷത്തരമാണ്. എന്തൊരു വൈരുദ്ധ്യമാണെന്ന് ആലോചിച്ചുനോക്കിക്കേ, പുരാതനകാലംമുതൽ ഇവിടെ ഉണ്ടായിരുന്ന ഞങ്ങൾ ഈ നഗരത്തിൽ രണ്ടാം നമ്പറും പിന്നീട് വന്നവർ ഒന്നാം നമ്പറും. എങ്ങനെ അംഗീകരിക്കാനാവും...?! അലി ചോദിച്ചു.

ഒരു കാര്യംകൂടി ഞാൻ വീണ്ടും ചോദിച്ചു, പണമല്ലേ ഈ സമരത്തിന്റെയെല്ലാം പിന്നിലുള്ള യഥാർത്ഥകാരണം... പണക്കാരനോടുള്ള അസൂയ...?!!

സമീറാ... നീ കരുതുംപോലെ പണത്തിന്റെ ഇല്ലായ്മയിൽനിന്നുള്ള കലഹത്തിന്റെ പേരല്ല വിപ്ലവം എന്നത്. ഇല്ലായ്മയിൽനിന്ന് ആത്യന്തികമായി ഉണ്ടാവുന്നത് നിരാശയും ഭഗ്നാശയും മാനസികതകർച്ചയും അന്യനോടുള്ള പകയും ഒക്കെയാണ്. ഞങ്ങളുടെ ചില അയൽരാജ്യങ്ങളിൽ നടക്കുന്നത് അതാണ്. ഭരണകൂടത്തിനെതിരേയുള്ള അത്തരം പോരാട്ടങ്ങൾ ആഭ്യന്തര കലാപങ്ങളായി മാറാൻ ഏറെ സമയംവേണ്ട. കാരണം

അവിടെ അവനവനും അവനവന്റെ ഇല്ലായ്മകളും മാത്രമേ മുന്നിലുള്ളൂ. എന്നാൽ ഒരുവന്റെ ആത്മാഭിമാനവും സ്വത്വബോധവും അടങ്ങിയ വീണ്ടുവിചാരത്തിൽനിന്ന് ഉയർന്നുവരുന്ന ഒരു സമത്വബോധമുണ്ട്. നിനക്കൊപ്പം തുല്യനായിരിക്കാൻ എനിക്കും അവകാശമുണ്ടെന്ന ബോധം. അതു തന്റെ ഇല്ലായ്മയെ ഓർത്തുള്ള പകയല്ല. ഉള്ളവനോടുള്ള അസൂയയുമല്ല. തന്റെ അവകാശങ്ങളെക്കുറിച്ചുള്ള ബോധ്യങ്ങളാണ്. അതാണ് യഥാർത്ഥ വിപ്ലവം സൃഷ്ടിക്കുന്നത്. അവിടെയാണ് ഞങ്ങളിപ്പോൾ നില്ക്കുന്നത്. അതെന്ന് നിനക്ക് മനസ്സിലാവുമോ അന്ന് നിനക്കു ഈ സമരം എന്തിനായിരുന്നു എന്നും മനസ്സിലാവും...!!

ഏറെനേരം ഞാൻ മിഴിച്ചിരുന്നുപോയി...! ഞാൻ അതുവരെ കണ്ടിരുന്ന ഒരു അലി അല്ലായിരുന്നു എന്റെ മുന്നിലിരുന്ന് സംസാരിക്കുന്നത്. അത് നിശ്ചയമായും മറ്റൊരു അലിയായിരുന്നു. ഞാൻ കണ്ടിട്ടില്ലാത്ത ഒരു അലി...!!

ഈ സമരം വിജയിക്കുമെന്ന് നിങ്ങൾക്ക് വല്ല പ്രതീക്ഷയും വിശ്വാസവുമുണ്ടോ...? ഞാൻ ചോദിച്ചു

വിജയിക്കും എന്നതിന് എനിക്കൊരുറപ്പുമില്ല. എന്നാൽ പരാജയപ്പെടും എന്ന് ഭയന്നുകൊണ്ട് ആർക്കും ഒരു പരീക്ഷണത്തിനും ഇറങ്ങിത്തിരിക്കാനുമാവില്ല. അനന്തരഫലം എന്തെന്നതല്ല ഇവിടെ പ്രശ്നം. നിങ്ങൾ അതിനുവേണ്ടി ഇറങ്ങിത്തിരിക്കുന്നോ എന്നതാണ്. ഒരവസരം വന്നിട്ട് പരിശ്രമിക്കാത്തവർ എന്ന് കാലം ഞങ്ങളെ പഴിക്കരുത്. ഒരവസരം ഞങ്ങൾ ഒരിക്കലും നഷ്ടപ്പെടുത്തുകയില്ല...

ആത്മവിശ്വാസത്തിന്റെ നിറകുടമായി നില്ക്കുന്ന അലിയെ പറഞ്ഞു പിന്തിരിപ്പിക്കാനുള്ള വാചകമൊന്നും എന്റെ കൈവശമുണ്ടായിരുന്നില്ല.

## മൂന്നാമൻ

ഞങ്ങളുടെ സംസാരങ്ങളും തർക്കങ്ങളും ശ്രദ്ധിച്ച് അടുത്തൊരു ടേബിളിൽ ഇരുന്ന ഒരു ചെറുപ്പക്കാരൻ ഞങ്ങൾക്കിടയിലേക്ക് എഴുന്നേറ്റു വന്നു. അവൻ കുറച്ചുനേരമായി ഞങ്ങളെ ശ്രദ്ധിക്കുന്നുണ്ടെന്ന് ഞാൻ കണ്ടിരുന്നു. അവൻ വന്നപ്പോൾ ഞങ്ങൾ പെട്ടെന്ന് നിശ്ശബ്ദരായി.

എനിക്ക് ഇത്തിരിനേരം നിങ്ങളോട് സംസാരിക്കാമോ...? അവൻ ഞങ്ങളോട് ചോദിച്ചു.

ഞങ്ങൾക്ക് എതിർപ്പൊന്നുമുണ്ടായിരുന്നില്ല. ഞങ്ങളുടെ മൗനം സമ്മതമായെടുത്ത് അവൻ സംസാരിച്ചു തുടങ്ങി, നിങ്ങൾ പറയുന്നതൊക്കെ ഇത്രനേരം ഞാൻ കേട്ടിരിക്കുകയായിരുന്നു. മനപ്പൂർവ്വം കേട്ടുതുടങ്ങിയതല്ല. അറിയാതെ കേട്ടുതുടങ്ങിയപ്പോൾ മനപ്പൂർവ്വം ശ്രദ്ധിച്ചു പോയതാണ്. എനിക്കു വളരെ ഇഷ്ടമുള്ള വിഷയമാണ് നിങ്ങൾ സംസാരിച്ചുകൊണ്ടിരുന്നത്. നിങ്ങൾക്കെന്തെങ്കിലും ഉപദേശം തരാനോ നിങ്ങളിൽ ആരുടെ പക്ഷമാണ് ശരിയെന്നു വിധിക്കാനോ എനിക്കറിയില്ല. എനിക്കതിലൊന്നും താത്പര്യവും ഇല്ല. പക്ഷേ, എനിക്കു നിങ്ങളോട് പറയാൻ ഒരു അനുഭവകഥയുണ്ട്. അത് മറ്റാരുടെയും കഥയല്ല. എന്റെ തന്നെ ജീവിതകഥ.

ഞാനൊരു ഇറാഖിയാണ്. കഴിഞ്ഞ കുറെക്കാലമായി ഞാനിവിടെ ഒരു അഭയാർത്ഥിയായി കഴിയുന്നു. ഇറാഖിലെ യുദ്ധത്തിന്റെയും അതിനുശേഷമുണ്ടായ ആഭ്യന്തര കലാപത്തിന്റെയും മുഴുവൻ ദുരന്ത ഫലങ്ങളും അനുഭവിച്ചശേഷം നിവൃത്തികേടുകൊണ്ട് അവിടെനിന്ന് ഓടിപ്പോന്ന ഒരു യഥാർത്ഥ പ്രവാസി. അമേരിക്കക്കാരോട് എനിക്ക് രണ്ടു തരത്തിലുള്ള വൈരാഗ്യമാണുള്ളത്. ഒന്നാമതായി അവർ ഞങ്ങളുടെ രാജ്യത്തെ അധിനിവേശം നടത്തുകയും അവിടം കുട്ടിച്ചോറാക്കുകയും ചെയ്തു. രണ്ടാമത്തേതാണ് ഞങ്ങൾക്ക് തീരെ സഹിക്കാൻ പറ്റാത്തത്. അവർ

സദ്ദാമിനു മാന്യമായ ഒരു മരണവും വീരപുരുഷന്റെ പരിവേഷവും കൊണ്ടുക്കൊടുത്തു. സത്യമായും അയാൾ അങ്ങനെ ആയിരുന്നില്ല കൊല്ലപ്പെടേണ്ടിയിരുന്നത്. അയാളെ ഞങ്ങൾക്ക് തെരുവിൽ വേണമായിരുന്നു. അവിടെയിട്ട് ഒരു നായയെ എന്നതുപോലെ തല്ലിച്ചതച്ച് കഴുതവണ്ടിയിൽ കെട്ടിവലിച്ച് ഗുദത്തിൽ കമ്പിപ്പാര അടിച്ചു കയറ്റി വേണമായിരുന്നു അയാളെ കൊല്ലാൻ. കേണൽ ഗദ്ദാഫിക്ക് അവിടത്തെ ജനങ്ങൾ കൊടുത്ത ശിക്ഷ. അതായിരുന്നു ഞങ്ങൾ സദ്ദാമിനു കൊടുക്കാൻ ആഗ്രഹിച്ചിരുന്നത്. അത്രയധികം പാതകം അയാൾ സ്വന്തം രാജ്യത്തിലെ ജനങ്ങളോട് ചെയ്തിട്ടുണ്ട്.

അയാളോട് അത്തരത്തിലുള്ള വൈരാഗ്യം മനസ്സിൽ സൂക്ഷിച്ചുകൊണ്ടു തന്നെ പറയട്ടെ, അയാൾ ഉണ്ടായിരുന്ന ഇറാഖിനെക്കാൾ മോശമാണ് അയാളില്ലാത്ത ഇറാഖ്. ഏകാധിപത്യ ഭരണകൂടങ്ങൾക്കെതിരേയുള്ള സമരങ്ങൾ അത്യാവശ്യമാണ്. അത് വിജയിക്കുകയും വേണം. പക്ഷേ, അതിന്റെ പേരിൽ രാജ്യത്തിലെ ജനങ്ങൾ വർഗ്ഗീയമായി ഭിന്നിച്ചു കഴിഞ്ഞാൽപിന്നെ ഏകാധിപത്യത്തിനുശേഷമുണ്ടാവുന്ന അവസ്ഥ ഭീകരമായിരിക്കും. ഒരാൾ തന്റെ തൊട്ടടുത്തവനെ ഭീതിയോടെയും സംശയത്തോടെയും കാണുന്ന അവസ്ഥ പറഞ്ഞറിയിക്കാൻ പറ്റാത്തത്ര ഭീതിതമാണ്. ഷിയ ഭൂരിപക്ഷമേഖലയിൽ ജീവിക്കേണ്ടിവന്ന ഒരു സുന്നിയാണ് ഞാൻ. രാജ്യത്ത് കലാപം പൊട്ടിപ്പുറപ്പെടുകയും ഞങ്ങളുടെ പ്രദേശത്ത് സുന്നികൾ നിരന്തരം ആക്രമിക്കപ്പെടുകയും ചെയ്തപ്പോൾ ഞങ്ങൾ നിലനില്പിനുവേണ്ടി ഷിയാനാമം സ്വീകരിക്കുകയും ആ പേരിലുള്ള കള്ള ഐഡന്റിറ്റികാർഡ് കരസ്ഥമാക്കുകയും ചെയ്തു. ഞങ്ങൾ ഷിയാകളാണെന്നു തോന്നിപ്പിക്കാൻവേണ്ടി വീടിനു മുകളിൽ കറുത്ത കൊടി നാട്ടി. മുൻമുറിയിൽ സങ്കടത്തോടെയാണെങ്കിലും ഷിയ ഇമാമുമാരുടെ ഫോട്ടോ തൂക്കി. അങ്ങനെ ഞങ്ങൾ ഒരുവിധത്തിൽ ഷിയാകളിൽനിന്നും അവരുടെ മെഹദിപട്ടാളത്തിൽനിന്നും രക്ഷ നേടി. പക്ഷേ, ദുരന്തം അവസാനിച്ചില്ല. അപ്പോൾ ഞങ്ങളുടെ തെരുവുകളിൽ സുന്നി തീവ്രവാദികൾ വന്നു. ഷിയാക്കളെക്കാൾ അവർ ആദ്യം ഉന്നംവച്ചത് കപടഷിയാജീവിതം നയിക്കുന്ന സുന്നികളെയാണ്. അവർ ഞങ്ങളെ വർഗ്ഗവഞ്ചകരായും ഒറ്റുകാരായും മതത്തിൽനിന്നു തെറ്റിപ്പോയവരായും പരിഗണിച്ചു. ഞങ്ങളുടെ ഏത് അവസ്ഥയിലാണ് ഞങ്ങൾക്ക് ഇത്തരത്തിൽ ഒരു കപടജീവിതം നയിക്കേണ്ടി വന്നതെന്ന് മനസ്സിലാക്കാൻ അവർ ശ്രമിച്ചതേയില്ല.

വഴിയിൽനിന്ന് ഞങ്ങളുടെ ഐഡന്റിറ്റി കാർഡ് പരിശോധിക്കുന്ന

ഒരു പോലീസുകാരൻ യഥാർത്ഥ പോലീസുകാരനാണോ പോലീസ് വേഷത്തിൽ കാത്തുനില്ക്കുന്ന ഒരു ഭീകരവാദിയാണോ എന്നറിയാതെ ഞങ്ങൾ കുഴങ്ങി. ഭീകരവാദിയാണെങ്കിൽ അവൻ ഷിയായോ സുന്നിയോ...? ഷിയായാണെങ്കിൽ സുന്നി ഐഡന്റിറ്റി കാർഡ്കാണിച്ചാൽ മരണം ഉറപ്പ്. സുന്നിയാണെങ്കിൽ ഷിയാ ഐഡന്റിറ്റി കാർഡ് കാണിച്ചാൽ മരണം ഉറപ്പ്. നിങ്ങൾക്കറിയാമോ, നാണയം ടോസ് ചെയ്തുനോക്കിയിട്ട് ഐഡന്റിറ്റി കാർഡ് പരിശോധിക്കാൻ കൊടുത്ത അവസരങ്ങൾപോലും എന്റെ ജീവിതത്തിൽ ഉണ്ടായിട്ടുണ്ട്. അപ്പോൾ ഞാനനുഭവിച്ച ഭീതിയും വേദനയും ഒരുപക്ഷേ, നിങ്ങൾക്ക് മനസ്സിലായെന്നു വരില്ല. അതിനു നിങ്ങൾ അത്തരത്തിലൊരു സന്ദർഭത്തിലൂടെ കടന്നുപോകുകതന്നെ വേണം.

ശരി. ഇനി ഇത്തരം ഭീകരവാദികൾക്കെതിരേ പോലീസിൽ റിപ്പോർട്ട് ചെയ്യാം എന്നു കരുതിയാൽ അതും തെറ്റി. ഒരു ദിവസം ഈ ഭീകരവാദികൾ പോലീസ് വേഷത്തിൽ വീടുവീടാന്തരം കയറിയിറങ്ങി ഒരു ലഘുലേഖ വിതരണം ചെയ്തു. ഏതെങ്കിലും തരത്തിലുള്ള ഭീകരപ്രവർത്തനം കാണുകയാണെങ്കിലോ ആരെയെങ്കിലും ഭീകരവാദിയായി സംശയം തോന്നുന്നുവെങ്കിലോ പോലീസിൽ വിവരം അറിയിക്കണം എന്നറിയിക്കുന്ന ലഘുലേഖആയിരുന്നു അത്. അത് വിതരണം നടത്തിയിട്ട് അവർ ഗ്രാമത്തിലെ ഓരോ ഫോൺവിളികളും ടാപ്പ് ചെയ്തു. ആരാണ് പോലീസിലേക്ക് വിളിക്കുന്നതെന്നറിയാൻ. അത്തരക്കാരെ തിരഞ്ഞുപിടിച്ച് അവർ തെരുവിലിട്ട് കൊന്നു. ഇങ്ങനെ ഒരു ദിവസം മാർക്കറ്റിൽ പോയ എന്റെ സഹോദരൻ പിന്നെ ഒരിക്കലും മടങ്ങിവന്നില്ല. ആരുടെ തോക്കിനാണ് അവൻ ഇരയായതെന്ന് എനിക്കിപ്പോഴും അറിയില്ല. അത്തരമൊരു അവസ്ഥയിൽ ഞങ്ങൾക്ക് ആ രാജ്യത്ത് തുടരാൻ ആവില്ലായിരുന്നു. അതുവരെയുണ്ടായിരുന്ന സർവ്വവും വലിച്ചെറിഞ്ഞ് ഞങ്ങൾ ഇവിടേക്ക് കുടിയേറി. ഈ രാജ്യത്ത് സമാധാനം ഉണ്ടാകുമെന്ന വിശ്വാസത്തിൽ. അതുകൊണ്ട് സുഹൃത്തുക്കളേ, ഞാൻ എന്റെ അനുഭവത്തിൽനിന്നു പറയുന്നത് രാജ്യം വർഗ്ഗീയമായി ഭിന്നിക്കുന്നുവെങ്കിൽ ഏകാധിപത്യം തുടരുന്നതുതന്നെയാണ് നല്ലത്. നിങ്ങൾക്കിപ്പോൾ സ്വാതന്ത്ര്യംമാത്രമേ നഷ്ടപ്പെട്ടിട്ടുള്ളൂ. പക്ഷേ, ഇത് തകർന്നുകഴിഞ്ഞാൽ നിങ്ങൾക്ക് നിങ്ങളുടെ സമാധാനവും ജീവിതവും തന്നെ നഷ്ടപ്പെടും നിശ്ചയം.

ഇറാക്കിലെ കാര്യം പോട്ടെ. ഞങ്ങളുടെ വിധി മറ്റൊന്നായിരുന്നു. ടുണീഷ്യയിലെയും ഈജിപ്തിലെയും ലിബിയയിലെയും ചരിത്രം എടുക്കുക. ഏകാധിപതികളെ ഭരണത്തിൽനിന്ന് പുറത്തു

ചാടിക്കാനായി പട്ടിണിയിലും അനീതിയിലും മനംമടുത്ത സാധാരണക്കാർ തെരുവിലിറങ്ങിയപ്പോൾ അതുവരെ അരികുപറ്റിനിന്ന തീവ്ര ഇസ്ലാമിക സംഘങ്ങൾ അതിനെ എങ്ങനെ ഹൈജാക്ക് ചെയ്തുകൊണ്ടുപോയി എന്ന് നിങ്ങൾ കണ്ടോ...? ഏകാധിപതികളുടെ വീഴ്ചയ്ക്കു ശേഷം ഇപ്പോൾ അവിടെ എന്താണു നടക്കുന്നതെന്ന് നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടോ...? ജനാധിപത്യത്തിന്റെ പേരിൽ ശരിയത്ത് നിയമങ്ങൾ നടപ്പിലാക്കാനാണ് അവർ ശ്രമിക്കുന്നതെന്ന് നിങ്ങൾക്കറിയാമോ...? തിരഞ്ഞെടുക്കപ്പെട്ട സർക്കാരുകളാണ് ഈ നിയമം നടപ്പാക്കുന്നത് അതിനെന്താ... അത് ജനങ്ങളുടെ ഇഷ്ടം എന്ന് നിങ്ങളുടെ മനസ്സ് ഇപ്പോൾ വാദിക്കുന്നുണ്ടാവും. എന്നാൽ ഒരു കാര്യം പറയട്ടെ. ഹിറ്റ്ലറും സദ്ദാമും ഹോസ്നി മുബാറക്കും ഗദ്ദാഫിയും ഒക്കെ തിരഞ്ഞെടുപ്പിലൂടെ അധികാരത്തിൽ വന്നവരാണ് എന്നോർക്കുക. അവരുടെ ജനാധിപത്യം പിന്നീട് എന്തായിത്തീർന്നു എന്ന ചരിത്രം നമ്മുടെ മുന്നിലുണ്ട്. ഇത് അങ്ങനെയല്ലല്ലോ. ശരിയത്ത് നിയമത്തിന് എന്താണ് കുഴപ്പം എന്ന് നിങ്ങൾ ചോദിക്കും. എനിക്കറിയാം. അതിനൊരു കുഴപ്പവുമില്ല. അത് അള്ളാഹുവിന്റെ നിയമങ്ങൾ തന്നെയാണ്. ഞാനതിനെ ആദരിക്കുന്നു. പക്ഷേ, അത് നടപ്പാക്കുന്ന മതഭ്രാന്തന്മാർക്കാണ് കുഴപ്പം. അവർ എന്താണു ചെയ്യുന്നതെന്ന് അവർക്കുതന്നെ അറിയില്ല. ഈ തീവ്രവാദികൾ ഭരണത്തിൽ വന്നു എന്നിരിക്കട്ടെ. നിങ്ങൾക്കൊരിക്കലും ഇതുപോലെ ഒന്നുചേർന്നിരിക്കാനോ ഒരു പാട്ട് പാടാനോ കൂട്ടുകൂടാനോ സാധ്യമാകും എന്ന് വിചാരിക്കുകയേ വേണ്ട. നിങ്ങളുടെ ജീവിതങ്ങൾ അവർ നിയന്ത്രിക്കും. നിങ്ങൾക്കതിൽ ഒരു സാധ്യതയും ഉണ്ടാവില്ല. ഇനി പറയുന്നതും നിങ്ങൾ വിശ്വസിക്കുമോ എന്നറിയില്ല. എന്നാലും പറയാം. അടുത്തിടെ എന്റെ രാജ്യത്ത്, ഇറാഖിൽ പച്ചക്കറിക്കട നടത്തിക്കൊണ്ടിരുന്ന രണ്ട് ചെറുപ്പക്കാർ അവരുടെ കടയ്ക്കു മുന്നിലിട്ട് ദാരുണമായി കൊല്ലപ്പെട്ടു. ആരെയെങ്കിലും ഒറ്റിക്കൊടുത്തതിന്റെ പേരിൽ ആയിരുന്നില്ല അത്. ഇസ്ലാമിക നിയമം ലംഘിച്ചു എന്നതായിരുന്നു അവർക്കെതിരേ ഉന്നയിച്ച ആരോപണം. ഇസ്ലാമികരീതിൽ അല്ലാതെ മുടിവെട്ടി എന്നതിന്റെ പേരിൽ ബാർബറന്മാരും പാശ്ചാത്യസംഗീതം അടങ്ങിയ റിങ് ടോൺ വിറ്റതിനു മൊബൈൽ ഫോൺ കടക്കാരനും ഡിഷ് ആന്റിന വിറ്റതിന്റെ പേരിൽ ഇലക്ട്രോണിക്സ് കടക്കാരനും ഇസ്ലാമിന്റെ പേരിൽ കൊല്ലപ്പെടുന്നതുപോലും നമുക്കു മനസ്സിലാകാം. പക്ഷേ, രണ്ട് പാവം പച്ചക്കറിക്കടക്കാർ? തക്കാളിയും കുക്കുമ്പറും ഒന്നിച്ചുവച്ച് കച്ചവടം നടത്തി എന്നതായിരുന്നു അവർക്കെതിരേ

ഉന്നയിച്ച കുറ്റം. തക്കാളി സ്ത്രീലിംഗത്തെയും കുക്കുമ്പർ പുരുഷലിംഗത്തെയും പ്രതിനിധീകരിക്കുന്നുവത്രേ. അതുകൊണ്ട് അവ രണ്ടും ഒന്നിച്ചുവച്ച് കച്ചവടം ചെയ്യാൻ പാടില്ലത്രേ... അടുത്തിടെ എന്റെ ഒരു സുഹൃത്തിനെ വിളിച്ചപ്പോൾ കൂടുതൽ പരിതാപകരമായ അവസ്ഥയെക്കുറിച്ച് അവൻ സൂചിപ്പിച്ചു. കുക്കുമ്പറിനു മാത്രമല്ല, ഇപ്പോൾ വാഴപ്പഴത്തിനും നിരോധനം വന്നിട്ടുണ്ടത്രേ. അതിപ്പോൾ പ്ലാസ്റ്റിക് കവറിൽ പൊതിഞ്ഞുമാത്രമേ കച്ചവടം ചെയ്യാൻ പാടുള്ളൂ അത്രേ. കഷ്ടം അതല്ല, രാജ്യത്തെ മുട്ടനാടുകൾ പൊതുനിരത്തിൽ ജട്ടി ധരിച്ചുകൊണ്ടാണത്രേ ഇപ്പോൾ നടക്കുന്നത്. അതിന്റെ 'പിടുങ്ങ്' പുറത്തുകണ്ടാൽ അത് നാണക്കേടാണത്രേ. ഇസ്ലാമിന്റെ പേരിൽ അവർ ഒരു സമൂഹത്തെ എത്ര പിന്നോട്ട് നടത്തുന്നു എന്ന് നോക്കുക. ഇപ്പോൾ ഐസ് ഉണ്ടാക്കുന്നവർക്കെതിരേ 'അവർ' ഫത്വ പുറപ്പെടുവിച്ചിരിക്കുന്നു. ആയിരത്തി നാനൂറ് കൊല്ലങ്ങൾക്കു മുമ്പ് പ്രവാചകന്റെ കാലത്ത് അറേബ്യയിൽ ഐസ് ഉണ്ടായിരുന്നില്ല. അദ്ദേഹം അത് ഉപയോഗിക്കാതിരിന്നതുകൊണ്ട് നമ്മളും അത് ഉപയോഗിക്കാൻ പാടില്ലത്രേ... എങ്ങനെയുണ്ട് നമ്മുടെ വളർച്ച. എങ്ങനെയുണ്ട് നമ്മുടെ മുന്നോട്ടുള്ള നടത്തം?!! ഇങ്ങനെയൊരു സമൂഹം സൃഷ്ടിക്കാൻ വേണ്ടിയാണോ നിങ്ങൾ സമരത്തിനിറങ്ങുന്നത്...?

ഒന്നുകിൽ പടിഞ്ഞാറിന്റെ കുത്തഴിഞ്ഞ വ്യവസ്ഥ. അല്ലെങ്കിൽ തീവ്ര ഇസ്ലാമിന്റെ അതിയാഥാസ്ഥിതികത്വം. ഇങ്ങനെ രണ്ട് ധ്രുവസാധ്യതകൾ മാത്രമേ ഈ ലോകത്ത് ഇപ്പോൾ നിലനില്ക്കുന്നുള്ളൂ. സത്യത്തിൽ അങ്ങനെയല്ല. ഇവയ്ക്കും രണ്ടിനുമിടയിൽ ഒരു മദ്ധ്യവർത്തിത്വത്തിനു സാധ്യതയുണ്ടാവണം. ആ സാധ്യതയ്ക്ക് കാലം തെളിഞ്ഞുവരുന്നതുവരെ ഈ ഏകാധിപതികളെ അവരുടെ ഭരണത്തിനു വിട്ടുകൊടുക്കുന്നതാണ് നല്ലത്. ഇല്ലെങ്കിൽ നിങ്ങളുടെ ജീവിതം ഇപ്പോഴുള്ളതിനെക്കാൾ ഏറെ ദുഷ്കരമാവും. നിശ്ചയം. സ്വതന്ത്രമായി ചിന്തിക്കുന്ന ഒരാൾക്കും ഇരുപത്തിയൊന്നാം നൂറ്റാണ്ടിൽനിന്നും ഏഴാം നൂറ്റാണ്ടിൽ പോയി ജീവിക്കാനാവില്ല.

സുഹൃത്തേ, നിങ്ങൾ ഈ സംസാരത്തിനിടയിൽ എപ്പോഴോ ഞങ്ങളുടെ ആ പഴയ ഹീറോ ഖദീം അൽ ജുബോറിയെപ്പറ്റി പറയുന്നത് ഞാൻ കേട്ടു. നിങ്ങൾക്കറിയാമോ അന്ന് സദ്ദാമിന്റെ പ്രതിമ വീഴ്ത്താൻ തെരുവിലേക്കോടിയ ഖദീം ഇപ്പോൾ സ്വയം വിലപിക്കുകയാണ്; 'ആ പ്രതിമ വീഴ്ത്തിയതിൽ ഞാനിപ്പോൾ വേദിക്കുന്നു, ഏകാധിപതിയെക്കാൾ മോശമാണ് ഈ വർഗ്ഗീയ കക്ഷികൾ. ഞങ്ങളുടെ ഓരോ ദിവസവും അതിന്റെ തൊട്ടു

മുമ്പിലത്തെ ദിവസത്തെക്കാൾ മോശമായിക്കൊണ്ടിരിക്കുന്നു...!' ഈ വിലാപം ഖദീമിന്റെ മാത്രമല്ല ഞങ്ങൾ ഓരോ ഇറാഖികളുടേതുമാണ് —!

അന്നുരാത്രി ഫേസ്ബുക്കിൽ അലിക്ക് ഞാനൊരു മെസ്സേജ് അയച്ചു: ഒരു വിഗ്രഹം തകർക്കാൻ വളരെ എളുപ്പമാണ്, പുതിയ ഒന്ന് പണിയുവാനാണ് പ്രയാസം. നിനക്കെന്റെ വാലന്റൈൻസ്ദിനാശംസകൾ...!

## വാരാന്ത്യസമരങ്ങൾ

പ്രക്ഷോഭം ഒരു വൈറസ്സിനെപ്പോലെ വളരെവേഗം നഗരങ്ങളിൽനിന്നു നഗരങ്ങളിലേക്ക് വ്യാപിക്കുന്നതായി ഞങ്ങൾ അറിയുന്നുണ്ടായിരുന്നു. അകലെ നടന്ന സമരങ്ങൾ വെറും വാർത്തകൾ മാത്രമായിരുന്നു എങ്കിൽ റോഡിൽ ഒരു ചെറിയ ട്രാഫിക് ബ്ലോക്കിന്റെ രൂപത്തിലാണ് അതിന്റെ സാമീപ്യം ഞങ്ങൾ ആദ്യമായി അനുഭവിച്ചുതുടങ്ങിയത്. ചില പ്രതിപക്ഷകക്ഷികൾ സർക്കാരിന്റെ അനുമതിയോടെ നടത്തിയ പ്രകടനങ്ങൾ ആയിരുന്നു അവയൊക്കെയും. വാരാന്ത്യദിവസങ്ങളായിരുന്നു അവർ അതിനുവേണ്ടി തിരഞ്ഞെടുത്തത്. ആറു ദിവസം ജോലി ചെയ്തതിന്റെ ക്ഷീണംതീർക്കാനുള്ള ഉത്സാഹസമരം എന്ന് ഞങ്ങളതിനെ കളിയാക്കുകയും ചെയ്തിരുന്നു.

എന്നാൽ ദിവസങ്ങൾ കഴിയുന്നതോടെ ട്രാഫിക് ബ്ലോക്കിന്റെ സമയവും നീളവും വർദ്ധിക്കാൻ തുടങ്ങി. വണ്ടിയുടെ ഇഴഞ്ഞുനീക്കം നീണ്ടു. എന്നുമാത്രമല്ല ഏതുവഴിയും ഏതുസമയത്തും ബ്ലോക്കു ചെയ്യപ്പെടുമെന്നും വഴിതിരിച്ചുവിടുമെന്നുമുള്ള സ്ഥിതിവന്നു. ഓരോ ദിവസവും ഓരോ വഴികളിലായിരുന്നു സമരം. അതുകൊണ്ടുതന്നെ തലേദിവസം ഫ്രീയായി കടന്നുപോയ ഒരു റോഡിൽ പിറ്റേന്ന് അവസാനിക്കാത്ത ബ്ലോക്ക് ആയിരിക്കും. വൈകുന്നേരങ്ങളിൽ ഏതുവഴി പോയാൽ പെട്ടെന്ന് വീട്ടിലെത്താം എന്ന് ആർക്കും ഒരു നിശ്ചയവും ഇല്ലെന്നായി. പലപ്പോഴും മുമ്പേ പോയവരോട് വിളിച്ചു ചോദിച്ചിട്ടാവും ഫ്രീ ആയ വഴി ഏതെന്ന് അറിയാൻ ശ്രമിക്കുന്നത്. അതുപ്രകാരം യൂനിസ് അതുവഴി വണ്ടി തിരിച്ചുവിടുമ്പോഴായിരിക്കും പെട്ടെന്ന് ആ റോഡിലും നീലവെളിച്ചം മിന്നിച്ചുകൊണ്ട് ട്രാഫിക് പോലീസ് പ്രത്യക്ഷപ്പെടുന്നതും വഴി ബ്ലോക്ക് ചെയ്യുന്നതും.

മാഡം നമുക്കാവശ്യമുള്ളിടത്തേക്കല്ല ഇപ്പോൾ ഇവിടത്തെ വഴികൾ പോകുന്നത്, പോലീസുകാർ നിർദ്ദേശിക്കുന്നിടത്തേക്കാണ്. ആ വഴി പോയിട്ട് നമ്മക്കെന്തു ചെയ്യാൻ എന്ന് അവരോടു

ചോദിക്കരുത്. അവർ കൈകാണിക്കുന്ന വഴിയിലൂടെ പോകുകതന്നെ. എത്തുന്നിടത്തെത്തെട്ടെ അല്ലാതെ എന്തു ചെയ്യാം. യൂനിസ് വഴിയിൽ സങ്കടം പറയും.

ട്രാഫിക് ബ്ലോക്കിന്റെ ലൈവ് അപ്ഡേറ്റ് കൊടുക്കുന്ന ഒരു പരിപാടി ഞങ്ങൾക്കുണ്ടായിരുന്നു.

എവിടെങ്കിലും ഒരു ചെറിയ ബ്ലോക്കുണ്ടായാൽപോലും ശ്രോതാക്കൾ ആരെങ്കിലും വിളിച്ചുപറയുകയും അത് മറ്റുള്ളവർക്ക് ഏറെ പ്രയോജനം ചെയ്യുകയും ചെയ്തിരുന്നു. പക്ഷേ, വിചിത്രമെന്നു പറയട്ടെ ജാവേദ്, ആ ദിവസങ്ങളിൽ നഗരത്തിലെ റോഡുകൾ മുഴുവൻ കുരുങ്ങിക്കിടന്നിട്ടും എവിടുത്തെയും ബ്ലോക്കിന്റെ കാര്യം ശ്രോതാക്കളെ അറിയിക്കാൻ ഞങ്ങൾക്കായില്ല. അപ്ഡേറ്റ്സ് കിട്ടാത്തതുകൊണ്ടായിരുന്നില്ല. ബ്ലോക്കായ റോഡുകളുടെ ബാഹുല്യവും അതിലുപരി അത് പറയേണ്ടതില്ല എന്ന് മുകളിൽനിന്നുള്ള കർശനമായ ഓർഡറുമായിരുന്നു അതിനു കാരണം...!

കുറച്ചുദിവസങ്ങൾകൂടി പിന്നിട്ടതോടെ ചില ഗ്രാമങ്ങളിൽ സമരക്കാരും പോലീസും തമ്മിൽ ഏറ്റുമുട്ടിയതിന്റെയും ലാത്തിച്ചാർജ്ജ് നടന്നതിന്റെയും ടിയർഗ്യാസ് പ്രയോഗിച്ചതിന്റെയും വാർത്തകൾ വരാൻ തുടങ്ങി. സമരം നഗരങ്ങളിൽനിന്നു ഗ്രാമങ്ങളിലേക്ക് പടരാൻ തുടങ്ങിയ തിന്റെ സൂചനയായിരുന്നു അത്. അവന്മാരുടെ വില്ലേജുകളാണതൊക്കെ, അത് അവിടെത്തന്നെ അവസാനിക്കുകയേയുള്ളൂ. അതിന്റെ പുറത്തേക്ക് സമരം വ്യാപിപ്പിക്കാനുള്ള കഴിവൊന്നും അവർക്കില്ല എന്ന് യൂനിസ് എപ്പോഴും അതിനെ പരിഹസിക്കുമായിരുന്നു.

എന്നാൽ ആ ദിവസങ്ങളിലെപ്പോലെ ആഹ്ലാദവാനായ അലിയെ ഞാൻ അതിനുമുമ്പ് കണ്ടിട്ടേയില്ല. എന്താണ് നിന്റെ മുഖത്തിനിത്ര തുടിപ്പ് എന്ന് ഒരിക്കൽ ഞാൻ ചോദിച്ചപ്പോൾ ‘നിന്റെ രാജ്യത്തിലെ നിന്റെ തലമുറയ്ക്ക് ഒരു രാജ്യം സ്വാതന്ത്ര്യത്തിലേക്ക് ഉണരുന്നതിന്റെ സന്തോഷം അനുഭവിക്കാൻ യോഗമില്ലാതെപോയി. അതു നിന്റെ ബാബമാരുടെയും അവരുടെ ബാബമാരുടെയും തലമുറ തിന്നുകളഞ്ഞു. പക്ഷേ, ഞങ്ങൾക്ക് ആ ഭാഗ്യം ഉണ്ടാവാൻ പോകുന്നു’ എന്നാണ് അലി മറുപടി പറഞ്ഞത്.

സമരം ശക്തി പ്രാപിക്കുകയാണെന്ന് ഞങ്ങൾക്ക് മനസ്സിലായി. എന്നുമാത്രമല്ല ഫെബ്രുവരി 14-നു ഞങ്ങൾ എല്ലാവരും നഗരചത്വരത്തിൽ ഒത്തുകൂടാൻ പോകുന്നു. ഇനി ആ കഴുകൻ ഭരണത്തിൽനിന്നിറങ്ങിയാൽ മാത്രമേ ഞങ്ങൾ അവിടെനിന്ന് പോവുകയുള്ളൂ എന്നും അവൻ പറഞ്ഞു. മറ്റുചില നഗരങ്ങളിൽ

നടന്ന സമാനമായ സമരങ്ങൾ അവർക്ക് പ്രചോദനമായിട്ടുണ്ടാവണം.

ശലഭച്ചിറകടി എന്ന ഉപമയിലൂടെ വിശദീകരിക്കപ്പെടുന്ന കയോസ് തിയറി ഏറ്റവും പ്രകടമായി തെളിയിക്കപ്പെട്ട ഒരു സാമൂഹിക സമരമായിരുന്നു ഇത്. ആമസോൺവനാന്തരങ്ങളിലെ ഒരു ശലഭത്തിന്റെ ചിറകടി ന്യൂയോർക്കിൽ ഒരു കൊടുങ്കാറ്റിനു കാരണമായേക്കാമത്രേ...! അതുപോലെ ഒരു ചെറിയ ശലഭച്ചിറകടിയാണ് നഗരത്തെ കലാപങ്ങളിലേക്ക് വലിച്ചിഴച്ചിരിക്കുന്നത്... തന്റെ ആത്മഹത്യ നഗരത്തെ ഇങ്ങനെ ഒരു സമരത്തിലേക്കും കലാപത്തിലേക്കും നയിക്കുമെന്നോ അത് രാജ്യാതിർത്തികൾ കടന്ന് പടർന്നു വ്യാപിക്കുമെന്നോ ജാസിം ഒരിക്കലും വിചാരിച്ചിരുന്നിരിക്കില്ല. നമ്മുടെ ഓരോ ചെറു പ്രവൃത്തികളുടെപോലും അനന്തരഫലം പ്രവചനാതീതമാണ്. അതിൽ ഏർപ്പെടുന്നവർപോലും പ്രതീക്ഷിക്കുന്നതിന് അപ്പുറമായിരിക്കും അത്.

# അഘദോ

ഒരു ദിവസം സ്റ്റുഡിയോയിൽനിന്നു. അല്പംനേരത്തെ ഇറങ്ങേണ്ട ഒരാവശ്യം എനിക്കുണ്ടായിരുന്നു. പക്ഷേ, വണ്ടിയൊന്നും ഇല്ലായിരുന്നു. റോഡിലിറങ്ങി വല്ല ടാക്സിയും പിടിച്ചുപോകാം എന്നു വിചാരിച്ചു ഗേറ്റിലേക്കു നടക്കുമ്പോൾ അലി ദാ വണ്ടിയുമായി പുറത്തേക്കുവരുന്നു. ടൗണിലേക്കാണെങ്കിൽ കയറിക്കോളാൻ പറഞ്ഞു. എനിക്കാശ്വാസമായി.

അവന്റെ വണ്ടിയിലെ സി.ഡി.യിൽ പതിവുപോലെ 'അഘദോ...' പാടുന്നു. എപ്പോൾ അവന്റെ വണ്ടിയിൽ കയറിയാലും ആ പാട്ട് കേൾക്കാം. കുർദ്ദിഷ് ഗായിക അയ്നൂർ ദോഗാന്റെ പ്രസിദ്ധമായ ഒരു പാട്ടാണത്. ഒരുപക്ഷേ, അലി ജീവിതത്തിൽ ഏറ്റവും അധികം കേട്ടിട്ടുള്ള പാട്ട് അതായിരിക്കും. അവൻതന്നെ പറഞ്ഞിട്ടുള്ളതാണ്. അവനു കുർദ്ദിഷ് ഭാഷ അറിയില്ല. ആ പാട്ടിന്റെ അർത്ഥം കൃത്യമായി അറിയില്ല... എന്നാലും അവൻ അതു മതിവരാതെപോലെ കേട്ടുകൊണ്ടേയിരിക്കുന്നു. പിന്നെയും പിന്നെയും കേൾക്കാൻ തോന്നിപ്പിക്കുന്ന വിധത്തിൽ നമ്മെ വേട്ടയാടുകയും മുറിപ്പെടുത്തുകയും ചെയ്യുന്ന എന്തോ ഒന്ന് ആ പാട്ടിലുണ്ട്.

എന്താണ് ഈ പാട്ട് നിനക്കിത്ര പ്രിയങ്കരമാകാൻ കാരണം...? അലിയോട് ഏറെക്കാലമായി ചോദിക്കണം എന്ന് വിചാരിച്ചിരുന്ന ആ ചോദ്യം അന്ന് ഞാൻ ചോദിച്ചു.

ഇത്തിരിനേരം അവൻ മൗനമായിരുന്നു. പിന്നെ നിനക്ക് അത്യാവശ്യമായി വീട്ടിലെത്തേണ്ട കാര്യമുണ്ടോ എന്ന് ചോദിച്ചു.

ഇല്ല. നാലുമണിക്കു മുൻപ് എത്തിയാൽ മതി. ഞാൻ പറഞ്ഞു.

എങ്കിൽ നമുക്ക് ഒരാൾക്ക് ഒരു ലിഫ്റ്റ് കൊടുത്തിട്ടു പോകാം എന്ന് പറഞ്ഞ് അവൻ വഴി മാറ്റിപ്പിടിച്ചു. അവൻ നേരേ പോയത് നഗരത്തിലെ സി.ഐ.ഡി. ഓഫീസിന്റെ മുന്നിലേക്കാണ്. അവിടെ അവനെ കാത്ത് ഒരു സ്ത്രീ നില്പുണ്ടായിരുന്നു. കണ്ണുകളിൽ വിഷാദഭാവം നിഴലിച്ച ഒരു മദ്ധ്യവയസ്ക. അവർ ഞങ്ങൾക്കൊപ്പം

വണ്ടിയുടെ പിൻസീറ്റിൽ കയറി.
ഇതെന്റെ മാമയാണ്...! അലി അവരെ എനിക്ക് പരിചയപ്പെടുത്തി.
അദ്ഭുതത്തോടുകൂടി ഞാൻ തിരിഞ്ഞുനോക്കി. സ്ട്രിങ് വാക്കേഴ്സിലേക്കുള്ള യാത്രയ്ക്കിടയിൽ അലിയുടെ സംസാരങ്ങളിൽ വന്നു നിറയാറുള്ള മാമ.
മാമ ഇതാണ് ഞാൻ പറയാറുള്ള സമീറ. ഗിറ്റാർ വായനക്കാരി. അലി എന്നെ മാമയ്ക്കും പരിചയപ്പെടുത്തി. ഞാൻ ബഹുമാനപൂർവ്വം അവരെ ഒന്ന് തിരിഞ്ഞുനോക്കി പുഞ്ചിരിച്ചു.
വിളറിയ ഒരു ചിരി സമ്മാനിച്ചതല്ലാതെ അവർ എന്നോടൊന്നും ചോദിച്ചില്ല. അവർ ശൂന്യമായ കണ്ണുകളോടെ പുറത്തേക്ക് നോക്കിയിരുന്നു. സ്വന്തം മകന്റെ കാറിന്റെ മുൻസീറ്റിൽ കയറിയിരിക്കാൻ കാണിച്ച അഹങ്കാരത്തെയോർത്ത് അവർക്ക് എന്നോട് നീരസം ഉണ്ടായിക്കാണുമോ എന്ന് ഞാൻ സംശയിച്ചു. ആ മാമയെ അവരുടെ വീടിന്റെ മുന്നിലിറക്കി വിടുന്നതുവരെയും ഞാൻ അതുതന്നെ ആലോചിച്ചുകൊണ്ടിരുന്നു.
മാമ ഇറങ്ങി വീട്ടിലേക്ക് പോയതും അതിന്റെ പേരിൽ ഞാൻ അലിയോട് കയർത്തു:
നിന്റെ മാമയ്ക്കാണ് ലിഫ്റ്റ് കൊടുക്കാൻ പോകുന്നതെന്ന് എന്നോടെന്താ നേരത്തേ പറയാതിരുന്നത്...? എങ്കിൽ ഞാൻ ആദ്യമേ ഇറങ്ങുമായിരുന്നല്ലോ...
എന്തിന്. നിന്നെ ഒന്നു കാണണമെന്ന് മാമയുടെ ഏറെക്കാലത്തെ ആഗ്രഹമാണ്. അവർക്ക് സന്തോഷമായിക്കാണും.
എന്നിട്ടാണോ എന്നോടൊരു വാക്കുപോലും മിണ്ടാതിരുന്നത്...? നിശ്ചയമായും അവർക്ക് നീരസമായിക്കാണും. ഞാൻ പറഞ്ഞു.
ഇന്നത്തെ ദിവസം മാമ നിന്നോടെന്നല്ല ഇനി ആരോടും മിണ്ടില്ല. അലി പറഞ്ഞു.
മാമയുടെ ജീവിതത്തിലെ മറ്റൊരു വ്യർത്ഥദിവസമാണത്. എത്രയോ വർഷങ്ങളായി ആവർത്തിക്കുന്ന ഒരു ദിവസം...
എന്താണ് പറയുന്നതെന്നു മനസ്സിലാവാതെ ഞാൻ അവനെ മിഴിച്ചു നോക്കി.
നീ ചോദിച്ചില്ലേ. എന്താണ് എനിക്ക് 'അഫദോ' എന്ന പാട്ടിനോട് ഇത്ര ഇഷ്ടമെന്ന്. എന്റെയുള്ളിൽ മറ്റൊരു അഫദോ ജീവിക്കുന്നതു കൊണ്ട്...!!
ഏറെനേരത്തേക്കു ഞാനവന്റെ മുഖത്തേക്കു നോക്കിയിരുന്നു. ഒന്നും ചോദിക്കാതെ, ഒന്നും പറയാതെ. പക്ഷേ, ഇത്തിരി കഴിഞ്ഞപ്പോൾ അവൻ ഒരു കഥ പറഞ്ഞുതുടങ്ങി:

തൊണ്ണൂറ്റിരണ്ടിലെ വലിയ കലാപ കാലത്ത് ഒരു രാത്രി ഖുബൂസ് വാങ്ങാനായി പുറത്തു പോയതാണ് എന്റെ പാവം ബാബ. വഴിയിൽവച്ച് ഒരു കാരണവുമില്ലാതെ ഒരു പോലീസ് വഹനം ബാബയെ തടഞ്ഞുനിറുത്തി. എങ്ങോട്ടു പോകുന്നു എന്നന്വേഷിച്ചു. ഖുബൂസ് വാങ്ങാൻ എന്ന് ബാബ മറുപടി പറഞ്ഞു. നീ ഷിയായാണോ സുന്നിയാണോ എന്നായിരുന്നു അടുത്ത ചോദ്യം. കഴിഞ്ഞ ഇരുപത്തിയേഴ് വർഷങ്ങളായി ഞാൻ ഈ ഗ്രാമത്തിൽ ജീവിക്കുന്നു. ഒരാളും എന്നോട് ഇതുവരെ ഇങ്ങനെയൊരു ചോദ്യം ചോദിച്ചിട്ടില്ല എന്ന് ബാബ രോഷത്തോടെ മറുപടി പറഞ്ഞു. തോക്കിന്റെ ബയണറ്റുകൊണ്ട് തലയ്ക്കൊരടിയായിരുന്നു പോലീസുകാരന്റെ മറുപടി. ബാബ അതിനെയും ചോദ്യംചെയ്തു. വണ്ടിയിൽനിന്നിറങ്ങി വന്ന പോലീസുകാർ ബാബയെ നിർദ്ദയം മർദ്ദിച്ചു. തെരുവിൽ നിരവധി ആളുകൾ നോക്കി നില്ക്കുമ്പോഴായിരുന്നു ഇതെല്ലാം സംഭവിച്ചത്. ബാബയുടെ എല്ലാ എതിർപ്പുകളെയും അവഗണിച്ചുകൊണ്ട് അവർ ബാബയെ വണ്ടിയുടെ പിന്നിലേക്ക് വാരിയിട്ട് കൊണ്ടുപോയി. സമീറ നിനക്കറിയാമോ എന്റെ ബാബ പിന്നെ ഒരിക്കലും തിരിച്ചുവന്നില്ല. അന്നു മുതൽ ഇന്നോളം മാമയ്ക്കും എനിക്കും എന്റെ മൂത്ത രണ്ടു സഹോദരിമാർക്കും ബാബ ഒരു സ്വപ്നമാണ്. എന്നെങ്കിലും തിരിച്ചുവരും എന്നൊരു സ്വപ്നം. അല്ല തിരിച്ചുവരും എന്നൊരു വിശ്വാസം. ബാബയെ അവർ കൊണ്ടുപോയി ജീവനോടെ കടലിൽ കെട്ടിത്താഴ്ത്തി എന്ന് ചിലർ പറയും. അല്ല ജയിലിലിട്ട് ഇടിച്ചുകൊന്നതാണെന്ന് മറ്റു ചിലരും. അതല്ല അയൽരാജ്യത്തെ അതിനിഗൂഢമായ ഒരു ജയിലിലെ ഇരുട്ടറയിൽ ഇപ്പോഴും ജീവനോടെ കിടപ്പുണ്ട് എന്ന് ഇനി ചിലർ പറയും. എന്തായാലും ഇത്ര വർഷം കഴിഞ്ഞിട്ടും ബാബയോ ബാബയെക്കുറിച്ച് ഒരു വാർത്തയോ ഞങ്ങളെത്തേടി ഇതുവരെയും വന്നിട്ടില്ല.

ബാബയെ പിടിച്ചുകൊണ്ടുപോകുമ്പോൾ എനിക്കു കഷ്ടിച്ച് മൂന്നു വയസ്സാണ്. അക്കാലത്ത് എന്നെയും എടുത്തുകൊണ്ട് മാമ സ്ഥിരമായി സി.ഐ.ഡി. ഓഫീസിനു മുന്നിൽ പോയി നില്ക്കുമായിരുന്നു. അവിടത്തെ കിളിവാതിലിലൂടെ തല നീട്ടുന്ന ഉദ്യോഗസ്ഥരിൽനിന്ന് എന്തെങ്കിലും ഒരു വാർത്ത പ്രതീക്ഷിച്ച്. ഞാൻ ശരിക്കും വളർന്നത് ആ സി.ഐ.ഡി. ഓഫീസിന്റെ മുന്നിലാണെന്നു വേണമെങ്കിൽ പറയാം. എന്റെ സിസ്റ്റേഴ്സിനെ രണ്ടുപേരെയും സ്കൂളിൽ വിട്ടാൽ മാമ എന്നെയും എടുത്തുകൊണ്ട് അവിടെ പോകും. എന്നും ഒരു ദിനചര്യപോലെ. മാമയെപ്പോലെ നിരവധി സ്ത്രീകൾ അവിടെ വരുമായിരുന്നു. എന്നെപ്പോലെ നിരവധി

കുഞ്ഞുങ്ങളും. അവിടെ സ്ത്രീകളുടെ തിക്കും തിരക്കുമായിരിക്കും എപ്പോഴും. പല ദിവസങ്ങളിലും മാമയ്ക്ക് ആ വാതിലിനടുത്തുവരെ പോകാൻപോലും കഴിഞ്ഞിരുന്നില്ല. അന്നുപിന്നെ ബാബയുടെ പേരുപറഞ്ഞ് വീടുവരെ കരഞ്ഞുകൊണ്ടാവും മാമ വരിക. എന്തിനാണ് മാമ കരയുന്നതെന്ന് ഞാൻ ചോദിച്ചാൽ മാമയ്ക്ക് മറുപടിയില്ല. അത് മനസ്സിലാക്കാനുള്ള പ്രായത്തിൽ ഞാൻ എത്തിയിരുന്നതുമില്ല. എന്റെ ജീവിതത്തിലെ ഏറ്റവും പഴക്കംചെന്ന ഓർമ്മകളിൽ ഒന്ന് എന്താണെന്നറിയാമോ സമീറ, ഒരു ദിവസം ഒരു പോലീസ് ഓഫീസർ അവിടെനിന്നും ഇറങ്ങി വന്നപ്പോൾ മാമ അയാളെ വഴി തടഞ്ഞു നിറുത്തി. എന്നിട്ട് എന്നെ പിടിച്ച് അയാളുടെ മുന്നിലേക്കു നിറുത്തിയിട്ട് ഇവന്റെ ബാബ എവിടെ എന്നു പറഞ്ഞിട്ട് ഇനി ഇയാൾ മുന്നോട്ടു നടന്നാൽ മതിയെന്ന് മാമ അയാളോട് അത്യുച്ചത്തിൽ കയർത്തു. മാമയെ അത്ര ധീരയായി അതിനു മുമ്പോ പിൻപോ ഞാൻ കണ്ടിട്ടില്ല. പക്ഷേ, നിഷ്ഠുരനായ ആ പോലീസ് ഓഫീസർ എന്നെ തട്ടിയെറിഞ്ഞിട്ട് ഒന്നും പറയാതെ മുന്നോട്ട് നടന്നുകളഞ്ഞു. ആ വീഴ്ചയാണ് എന്റെ ഏറ്റവും പഴക്കംചെന്ന ഓർമ്മ. വർഷം എത്ര കഴിഞ്ഞിരിക്കുന്നു, ആ വഴിയിൽ കിടന്നുകൊണ്ട് നോക്കുമ്പോൾ അയാളുടെ കണ്ണുകളിൽ നിറഞ്ഞുനിന്ന ധാർഷ്ട്യം പിന്നെ ഒരിക്കലും എന്റെ ഓർമ്മയിൽനിന്ന്. ഇതുവരെ മാഞ്ഞുപോയിട്ടേയില്ല. പിന്നെ ഏതു പോലീസുകാരനെ കണ്ടാലും എന്റെ ഓർമ്മയിൽ പെട്ടെന്ന് തെളിഞ്ഞുവരുക എന്നെ തൊഴിച്ചെറിഞ്ഞിട്ടുപോയ അയാളുടെ മുഖമാണ്.

പിന്നെയും വർഷങ്ങളോളം മാമ എന്നെയും കൂട്ടി ആ ഓഫീസിന്റെ മുന്നിലുള്ള ആ നില്പ് തുടർന്നുകൊണ്ടേയിരുന്നു. പിടിക്കപ്പെട്ടവരുടെയോ വിട്ടയയ്ക്കപ്പെട്ടവരുടെയോ ശിക്ഷിക്കപ്പെട്ടവരുടെയോ കൂട്ടത്തിൽ ബാബയുടെ പേരുണ്ടാവും എന്ന് പ്രതീക്ഷിച്ച്. മാമ എന്നും അത്തരക്കാരുടെ പേരുകൾ പ്രസിദ്ധീകരിക്കുന്ന നോട്ടീസ് ബോർഡിന്റെ മുന്നിൽ പോയി നോക്കി നില്ക്കും. പക്ഷേ, ഒരിക്കലും അതിൽ ബാബയുടെ പേര് പ്രത്യക്ഷപ്പെട്ടതേയില്ല. എന്നിട്ടും മാമ ഇപ്പോഴും ആ നില്പ് തുടർന്നുകൊണ്ടേയിരിക്കുന്നു. നീണ്ട പത്തൊൻപതു വർഷങ്ങൾക്കുശേഷവും മാമയുടെ മനസ്സിൽനിന്ന് പ്രതീക്ഷ വറ്റിപ്പോയിട്ടില്ല. ബാബയെ പ്രതീക്ഷിച്ചാണ് മാമ ഇന്നും അവിടെ പോയത്. സ്വാഭാവികമായും ഒന്നും കിട്ടിയില്ല. അതിന്റെ നിരാശയിൽ ഇനി ഒന്നുരണ്ടു ദിവസത്തേക്ക് ആരോടും മിണ്ടില്ല. അതാണ് എന്റെ മാമ. നീണ്ട പ്രതീക്ഷയുടെ സ്വരൂപം. നീണ്ട നിരാശയുടെയും.

ബാബയെ പിരിഞ്ഞിരിക്കേണ്ടി വന്ന അഹമ്മദ് എന്നൊരു ബാലന്റെ വിലാപമാണ് 'അഹ്മദോ' എന്ന ആ പാട്ട്. നീ എന്നെങ്കിലും നിന്റെ ബാബയെ കണ്ടുമുട്ടുമോ എന്നാണ് ആ പാട്ടിലൂടെ ഗായിക ചോദിക്കുന്നത്. അതുകൊണ്ടാണ് ആ പാട്ട് എനിക്കത്ര ഇഷ്ടം...!

പണ്ട് മാമ അവിടെ സ്ത്രീകളുടെ കൂട്ടത്തിൽനിന്നു തള്ളി വിവരമറിയാൻ ശ്രമിക്കുമ്പോൾ ഞാൻ ആ ബോർഡിന്റെ കീഴിലുള്ള മണ്ണിലിരുന്ന് കളിക്കുകയാവും. അവിടെവച്ച് എനിക്കു കിട്ടിയ കളിക്കൂട്ടുകാരനാണ് നമ്മുടെ ഹസൻ. എന്നെപ്പോലെതന്നെ അവന്റെ ബാബയെയും കാണാതെ പോയിരുന്നു. ഒരു ദിവസം ജോലിക്കുപോയ അവന്റെ ബാബ പിന്നെ മടങ്ങിവന്നില്ല. ഏറെ അന്വേഷണങ്ങൾക്കൊടുവിൽ വളരെ തിരക്കുനിറഞ്ഞ ഒരു ഗല്ലിയുടെ കോണിൽനിന്ന് അവർക്ക് അവന്റെ ബാബയുടെ കാറ് കിടന്നുകിട്ടി. അവന്റെ ബാബ എങ്ങോട്ടാണ് അപ്രത്യക്ഷമായതെന്ന് ആർക്കും അറിയില്ല. അങ്ങനെ എത്രയെത്ര പേർ. അന്ന് ആ സി.ഐ.ഡി. ഓഫീസിനു മുന്നിൽ വച്ച് പരിചയപ്പെട്ടവരുടെ ഒരു കൂട്ടായ്മതന്നെ ഞങ്ങളുണ്ടാക്കിയിരുന്നു. 'ലോസ്റ്റ് ബാബ സൺസ്' എന്നായിരുന്നു ഞങ്ങളതിനെ വിളിച്ചിരുന്നത്.

സമീറ, മറ്റെല്ലാ പകയും പതിയെ അലിഞ്ഞുപോകും. പക്ഷേ, നിരപരാധികൾ പീഡിപ്പിക്കപ്പെടുന്നതുമൂലമുണ്ടാകുന്ന പക, അത് കാലത്തിനൊപ്പം വളരുകയേയുള്ളൂ. ഷിയകളായി ജനിച്ചുപോയി എന്ന കുറ്റംമാത്രം ചെയ്ത ഞങ്ങളുടെ ബാബാമാർ, ഞങ്ങളുടെ ചാച്ചാമാർ, ഞങ്ങളുടെ മാമുമാർ. അവർ അനുഭവിച്ച വേദന. അതുമൂലം ഞങ്ങളുടെ മാമമാർ അനുഭവിക്കുന്ന ഏകാന്തത അതു ഞങ്ങൾക്ക് എങ്ങനെയാണ് മറക്കാനാവുക. അവർ പറഞ്ഞുതന്നിട്ടുള്ള കണ്ണീരിന്റെ കഥകൾക്കു മുകളിലാണ് ഞങ്ങളുടെ ജീവിതം പടുത്തുയർത്തപ്പെട്ടത്. ആ കഥകൾ ഞങ്ങളുടെ പക ഓരോ ദിവസവും രാകി മിനുക്കിയതേയുള്ളൂ.

അന്ന് എന്നെ ആ പോലീസ് ഓഫീസർ തൊഴിച്ചെറിഞ്ഞപ്പോൾ തുടങ്ങിയ സ്വപ്നമാണ് ചില ഇടങ്ങളിലേക്ക് ഓടിക്കയറിച്ചെന്ന് എന്തെല്ലാമോ തകർത്തെറിയണമെന്നത്. കഴിഞ്ഞ ഇരുപത് വർഷമായി എന്റെ ഉള്ളിൽ ഒരു അഗ്നിപർവ്വതംപോലെ അതിങ്ങനെ കിടന്ന് നീറുകയാണ്. പൊളിച്ചുകളയാൻ മോഹിച്ച് ഞാൻ കണ്ടുവച്ചിരിക്കുന്ന ചില സ്തൂപങ്ങളുണ്ട്. ഞങ്ങളുടെ ഭരണക്കാരുടെ വീര്യംകാട്ടുന്ന ചില സ്തൂപങ്ങൾ. അതിന്റെ മുന്നിലൂടെ കടന്നുപോകേണ്ടി വരുമ്പോഴൊക്കെ ഞാനതിനോട് മന്ത്രിക്കും, എനിക്ക് പൊളിച്ചുകളയാൻവേണ്ടിയാണ് നീയിങ്ങനെ തല ഉയർത്തി നില്ക്കുന്നതെന്ന്. അകലെയുള്ള റോഡിലൂടെ വണ്ടിയോടിച്ചു

പോകുമ്പോൾ മലഞ്ചെരുവിൽ മതിൽക്കെട്ടിനുള്ളിൽ പൊങ്ങിനില്ക്കുന്ന മണിമന്ദിരങ്ങൾ കാണാം. സർ ചക്രവർത്തിമാരുടെ കൊട്ടാരങ്ങളിലേക്ക് ഓടിക്കയറിയ റഷ്യൻ വിപ്ലവകാരികളെപ്പോലെ, ഇറാനിലെ ഷായുടെ കൊട്ടാരത്തിലേക്ക് ഓടിക്കയറിയ ഇസ്ലാമിക വിപ്ലവകാരികളെപ്പോലെ ഞാനും ഒരു ദിവസം ആ മതിൽ ചാടിക്കടന്ന് അതിനുള്ളിലേക്ക് ഓടിക്കയറുന്ന ഒരു ദിവസം എന്റെ സ്വപ്നമാണ്.

ഞങ്ങളുടെ വംശജരെപ്പറ്റി ഞങ്ങൾക്കിടയിൽതന്നെ പരക്കേ പ്രചാരമുള്ള ഒരു കഥ ഞങ്ങളുടെ ദാദ എപ്പോഴും ഞങ്ങളെ ഓർമ്മിപ്പിക്കുമായിരുന്നു. മൂർയൂൺ എന്നു വിളിക്കുന്ന ഒരുതരം ഉറുമ്പുകളുടെ വംശത്തിൽ പിറന്നവരാണത്രേ ഞങ്ങൾ. നഗരത്തിലെ വലിയ മന്ദിരങ്ങളുടെ അടിയിൽ അവയിങ്ങനെ നിശ്ശബ്ദമായി ജീവിക്കുകയാണ്. ആരുടെയും കണ്ണിൽപ്പെടാതെ. പക്ഷേ, നിനക്കറിയാമോ അതിലൊരു ഉറുമ്പുപോലും അലസനായിരിക്കുന്നില്ല. ആ കെട്ടിടത്തിന്റെ അസ്തിവാരത്തിൽനിന്നും ഓരോരോ മണൽത്തരികൾ ഇളക്കിമാറ്റുന്ന പ്രവൃത്തിയിലാണ് ഓരോ ഉറുമ്പും ഏർപ്പെട്ടിരിക്കുന്നത്. സൂചിക്കുഴയോളം നേർത്ത ദ്വാരത്തിലൂടെ അവ ആ മണൽത്തരികൾ പുറത്തേക്ക് നീക്കിക്കൊണ്ടിരിക്കുകയാണ്. ഒരു കുലുക്കവും സംഭവിക്കാതിരുന്ന ആ വലിയ കെട്ടിടം ഒരു ദിവസം പെട്ടെന്ന് നിപതിച്ചതായി നിങ്ങൾക്ക് കേൾക്കാൻ കഴിയും. കാരണം മറ്റൊന്നുമാവില്ല, ആ ചെറു ഉറുമ്പുകളുടെ കഠിനാധ്വാനംതന്നെ. സത്യം. ഞങ്ങൾ ആ ഉറുമ്പുകൾതന്നെയാണ് സമീറ. അധികാരത്തിനടിയിലെ മണ്ണ് ഓരോ തരികളായി മാറ്റിക്കൊണ്ടിരിക്കുന്ന ഉറുമ്പുകൾ. ഒരിക്കൽ നിങ്ങൾ ആ വാർത്ത കേൾക്കുകതന്നെ ചെയ്യും. എന്റെ ഈ ജീവിതകാലത്തിനുള്ളിൽ അത് നടക്കണമെന്നാണ് എന്റെ ആഗ്രഹം, ഇല്ലെങ്കിലും ഞാൻ നിരാശനാവില്ല. ഞാൻ എന്റെ മകന്റെ കാതുകളിൽ ആ സ്വപ്നം ഓതിക്കൊടുക്കും. അവനെ ആ ആവേശത്തിലേക്ക് വളർത്തും. ഒരു ദിവസം വീട്ടിൽനിന്നു വിളിച്ചിറക്കിക്കൊണ്ടുപോയ അവന്റെ ദാദയെക്കുറിച്ചുള്ള കഥകൾ ഞാനവന് പറഞ്ഞുകൊടുക്കും. ഈ സ്വപ്നം ഒരിക്കലും കെട്ടുപോകാൻ ഞാൻ സമ്മതിക്കുകയില്ല...!

അന്നു രാത്രി ട്വിറ്ററിൽ അവൻ ഇങ്ങനെ എഴുതി: Majesties, Excellencies and highnesses, we hate you, we spit on you...!!

## ഹിസ് മജസ്റ്റി

ഞങ്ങളുടെ ഫ്ലാറ്റിന്റെ ബാൽക്കണിയിൽ നിന്നാൽ അകലെ നഗര മദ്ധ്യത്തിലുള്ള ഒരു വലിയ ബഹുനിലക്കെട്ടിടത്തിന്റെ ഭിത്തിയിൽ കയ്യുയർത്തി നില്ക്കുന്ന ഹിസ് മജസ്റ്റിയുടെ ഒരു ഭീമാകാരമായ ചിത്രം കാണാം. ആ ചിത്രത്തിലേക്കു നോക്കാൻ സത്യത്തിൽ എനിക്ക് ഭയമാണ്. കഴുകന്റെ തീക്ഷ്ണത മുറ്റിയ കണ്ണുകളും ക്രൂരത വിങ്ങിയ മൂക്കുമാണയാൾക്കുള്ളത്. സാധാരണ മാനസികധൈര്യമുള്ള ഒരാൾക്ക് ആ ചിത്രത്തിലേക്കു അധികനേരം നോക്കി നില്ക്കാനാവില്ല.

നാല്പതുവർഷങ്ങൾക്കു മുമ്പ് അധികാരത്തിൽ എത്തിയതാണ് മി.കഴുകൻ. പിന്നെ ഒരിക്കലും ജനാധിപത്യപരമായ ഒരു പ്രക്രിയയ്ക്കും അയാൾ നിന്നുകൊടുത്തിട്ടില്ല. ഞാൻ അള്ളാഹുവിനാൽ നിശ്ചയിക്കപ്പെട്ട് അധികാരത്തിൽ എത്തപ്പെട്ടവനാണെന്ന് അയാൾ പലപ്പോഴും പറഞ്ഞിട്ടുണ്ട്. മനുഷ്യന്മാരുടെ ഹിതപരിശോധനകൾക്ക് താൻ നിന്നുകൊടുക്കേണ്ട കാര്യമില്ല. ഭരണത്തിൽ എല്ലാവരുടെയും ഉപദേശം കേൾക്കുമെങ്കിലും ഏതെങ്കിലും ഒന്ന് അനുസരിച്ചതായി അറിവില്ല. അയാൾക്ക് എല്ലാത്തിലും സ്വന്തം വഴികളുണ്ടായിരുന്നു. അയാളെക്കുറിച്ച് പറഞ്ഞുകേട്ടിട്ടുള്ള ഒരു കഥയുണ്ട്. ഒരിക്കൽ അയാൾ ഒരു കാറിൽ ഒരു ഇടതുപക്ഷക്കാരനൊപ്പവും ഒരു വലതുപക്ഷക്കാരനൊപ്പവും സഞ്ചരിക്കുകയായിരുന്നു. ഒരു ടി ജങ്ഷനിൽ എത്തിയപ്പോൾ ഇടത്തേക്ക് പോകണോ വലത്തേക്ക് പോകണോ എന്ന് ഡ്രൈവർ ചോദിച്ചു. ഇടതുവശത്തേക്കുതന്നെ എന്ന് ഇടതുപക്ഷക്കാരൻ പറഞ്ഞു. അല്ല വലതുപക്ഷത്തേക്ക് എന്ന് വലതുപക്ഷക്കാരനും. ശരി ഒരു കാര്യം ചെയ്യൂ. ഇടതുവശത്തേക്ക് ഇന്ററിക്കേറ്റർ ഇട്ടുകൊണ്ട് വലതുവശത്തേക്ക് പൊയ്ക്കോളൂ എന്നായിരുന്നത്രേ കഴുകൻ പറഞ്ഞത്.

ദേശത്തിന്റെ രക്ഷകൻ എന്ന നിലയിലാണ് മി. കഴുകനെ ചിലർ

കാണുന്നത്. അയാളുടെ കാലത്താണ് രാജ്യം ഈ പുരോഗതിയത്രയും കൈവരിച്ചത്. വെറും മരുഭൂമിയും ചതുപ്പുനിലവും ആയിരുന്ന ഒരു രാജ്യത്തെ പുരോഗതിയുടെ അത്യുന്നതങ്ങളിൽ എത്തിക്കുന്നതിൽ അയാൾ വിജയിച്ചിട്ടുണ്ട് എന്ന് സമ്മതിക്കാതെ വയ്യ. രാജ്യാന്തര നിലവാരമുള്ള റോഡുകൾ, ഒന്നാംതരം വിമാനത്താവളം, ഉയർന്ന കെട്ടിടങ്ങൾ, മനോഹരങ്ങളായ ഉദ്യാനങ്ങൾ, മികച്ച വൈദ്യുത വിതരണം, മികച്ച കുടിവെള്ളപദ്ധതി, ഒന്നാന്തരം മാലിന്യനിർമ്മാർജ്ജനപദ്ധതികൾ... രാജ്യത്തിന്റെ മുഖം ആർക്കും തിരിച്ചറിയാനാവാത്ത വിധം മാറിക്കഴിഞ്ഞു. പിന്നെ എന്തിനാണ് ഈ ജനം ഇങ്ങനെ മാറ്റത്തിനുവേണ്ടി അലമുറയിടുന്നതെന്ന് എനിക്കു മനസ്സിലായതേയില്ല. വണ്ടിയിൽ മറ്റാരും ഇല്ലാതിരുന്ന ഒരു ദിവസം അതേപ്പറ്റി ഞാൻ യൂനിസ്സിനോട് തിരക്കി. എന്താണ് അവന്റെ മനസ്ഥിതി എന്നറിയാനായിരുന്നു എന്റെ പദ്ധതി. എന്റെ ചോദ്യംകേട്ട് അവൻ കുറെനേരം പൊട്ടന്മാരെപ്പോലെ ചിരിച്ചു. എന്താണാ ചിരിയുടെ അർത്ഥമെന്ന് എനിക്കു മനസ്സിലായില്ല. ഇവന്മാരുടെ വിഡ്ഢിത്തമോർത്ത് ഞാൻ ചിരിച്ചുപോയതാണ്. അവൻ പിന്നെ പറഞ്ഞു. വാർദ്ധക്യത്തിലായി മരിച്ചാലല്ലാതെ ഹിസ് മജസ്റ്റിയെ എന്തെങ്കിലും ചെയ്യാനോ ഭരണത്തിൽ നിന്നിറക്കാനോ ആർക്കും കഴിയുകയില്ല. യുനിസ്സ് അസന്ദിഗ്ധമായി പ്രസ്താവിച്ചു. എന്തുകൊണ്ടാണെന്ന് മാഡത്തിനറിയാമോ...? അവൻ റിയർ ഗ്ലാസ്സിലൂടെ കണ്ണുകൾ കൂർപ്പിച്ചുകൊണ്ട് എന്നോട് ചോദിച്ചു. അറിയില്ലെന്ന് ഞാൻ തോളുകുലുക്കി. മജസ്റ്റിയുടെ കഴുത്തിൽ അത്യപൂർവ്വമായ മാന്ത്രികശക്തിയുള്ള ഒരു ലോക്കറ്റ് കിടപ്പുണ്ട്. തിബത്തിലെ മലനിരകൾക്കിടയിൽ താമസിക്കുന്ന ചൈനീസ് മാന്ത്രികർ ഓതിക്കൊടുത്ത ഒരു കല്ലാണ് അതിനുള്ളിലുള്ളത്. അത് കൈവശമുള്ളിടത്തോളം കാലം മജസ്റ്റിയെ ആർക്കും ഒന്നും ചെയ്യാൻ കഴിയില്ല. വെടിയുണ്ടപോലും അദേഹത്തിനു കൊള്ളില്ലെന്നാണ് അനുഭവസ്ഥർ പറയുന്നത്. ഇതിനു മുമ്പ് ശത്രുക്കൾ നടത്തിയ മൂന്ന് വധശ്രമത്തിൽ നിന്നും രണ്ട് കാറപടങ്ങളിൽനിന്നും ഒരു വിമാനാപകടത്തിൽനിന്നും അദ്ദേഹത്തെ രക്ഷിച്ചത് ഈ മാന്ത്രിക ലോക്കറ്റാണ്. ഇതൊക്കെ അറിയാവുന്ന ഈ വിഡ്ഢികൾ വെറുതേ സമരം നടത്തി ജീവിതം തുലച്ചുകളയുന്നു എന്നല്ലാതെ മറ്റൊരു പ്രയോജനവും ഉണ്ടാവാൻ പോകുന്നില്ല.

അവൻ വെറുതേ തമാശ പറയുകയാണെന്നാണ് ആദ്യം ഞാൻ വിചാരിച്ചത്. എന്നാൽ അതങ്ങനെ ആയിരുന്നില്ല. അതവന്റെ ഉറച്ച വിശ്വാസമായിരുന്നു. യുനിസ്സിന്റെ മാത്രമല്ല നഗരത്തിലെ പല മജസ്റ്റി

ഭക്തർക്കിടയിലും ഈ കഥ ഒരു വിശ്വാസമായി പടർന്നിരിക്കുന്നത് ഞാൻ പിന്നീട് അറിയുകയുണ്ടായി.

മജസ്റ്റിയെ സംബന്ധിച്ച് അങ്ങനെ പല കഥകളും നഗരത്തിൽ പ്രചാരത്തിലുണ്ട്. ഒന്നാമതായി കേൾക്കുന്ന കഥ അദ്ദേഹം കഴിഞ്ഞ ഇരുപത് വർഷമായി രക്താർബുദബാധിതനാണെന്നും മാസംതോറും രക്തം മാറുന്നതുകൊണ്ടാണ് ഇപ്പോഴും ജീവിച്ചിരിക്കുന്നതെന്നുമാണ്. അതിനുവേണ്ടി പിറന്നുവീണ ശിശുക്കളുടെ രക്തമാണത്രേ അദ്ദേഹം ഉപയോഗിക്കുന്നത്. അതുകൊണ്ടാണത്രേ മജസ്റ്റിക്കിത്ര കരുത്തും സൗന്ദര്യവും.

മജസ്റ്റിയെക്കുറിച്ചുള്ള രണ്ടാമത്തെ കഥ; നഗരത്തിന്റെ വിവിധ ഭാഗങ്ങളിലായി ഏഴു കൊട്ടാരങ്ങൾ മജസ്റ്റിക്കുണ്ട്. ഇതിൽ എവിടെയാണ് അദ്ദേഹം അന്തിയുറങ്ങുക എന്ന് ആർക്കും ഊഹിക്കാൻപോലും കഴിയുകയില്ല. അന്നേരം മാത്രം സ്വയം നിശ്ചയിക്കുന്ന ഒരു കാര്യമാണത്. അതുകൊണ്ട് എല്ലാ കൊട്ടാരങ്ങളിലെയും പരിചാരകർ ആഹാരം പാകം ചെയ്ത് കാത്തിരിക്കും. എല്ലാ കൊട്ടാരങ്ങളിലെയും പെൺകുട്ടികൾ, ഓരോ കൊട്ടാരത്തിലും ഇരുപത്തിയഞ്ചിലധികം പെൺകുട്ടികൾ ഉണ്ടാവുമത്രേ, അദ്ദേഹത്തിന്റെ കിടക്കറയ്ക്കു മുന്നിൽ നഗ്നരായി കാത്തുനില്ക്കും. അദ്ദേഹം വന്നുകയറുമ്പോൾ അതിൽ ഇഷ്ടപ്പെട്ട ഒന്നിന്റെ കൈപിടിച്ച് അകത്തേക്കു പോകും. ബാക്കിയുള്ളവർക്ക് തിരിച്ച് അവരവരുടെ മുറിയിലേക്ക് പോകാൻ അനുവാദമില്ല, അവർ ആ വാതിൽക്കൽ നേരം വെളുക്കുന്നതുവരെ കാത്തുകിടക്കണം. ഇടയ്ക്കെപ്പോഴെങ്കിലും മജസ്റ്റിയ്ക്ക് മറ്റൊരാളെ വേണമെന്നു തോന്നിയാലോ...

ഇത് ഒരിക്കൽ അമീർ ചാച്ച പറഞ്ഞ കഥയാണ്; മജസ്റ്റിയുടെ കൊട്ടാരത്തിനു മുന്നിൽ കന്യകമാരായ പെൺമക്കളെയും കൂട്ടി പിതാക്കന്മാർ കാത്തുനില്ക്കുമത്രേ... തന്റെ മകളെ മജസ്റ്റിക്ക് ഇഷ്ടപ്പെടുകയും ഒരു രാത്രി കൂടെക്കഴിയാൻ സ്വീകരിക്കുകയും ചെയ്താൽ അതൊരു ഭാഗ്യമായും പുണ്യമായും അവർ കരുതുന്നു. അതോടെ തങ്ങളുടെ ജീവിതം മാറിപ്പോകുമെന്ന് അവർക്കറിയാം. ഇരുപത്തിയ്യായിരം ദിനാറും ഒരു മെർസിഡസ് കാറും ആണത്രേ ഒരു രാത്രിക്ക് സമ്മാനമായി അദ്ദേഹം നല്കുക. അത് കാംക്ഷിച്ചാണ് പെൺകുട്ടികളെയുംകൊണ്ട് അവർ കാത്തുനില്ക്കുന്നത്.

ഇതൊന്നും വെറും കഥകൾ മാത്രമല്ല. ഒരു സമൂഹത്തിന്റെ വിശ്വാസം തന്നെയാണ്. അദ്ദേഹം പ്രവാചകന്റെ ഗോത്രപാരമ്പര്യത്തിൽ പെട്ട ഒരാളാണെന്നും അതുകൊണ്ടാണ് അള്ളാഹു ഈ അനുഗ്രഹങ്ങൾ എല്ലാം അദ്ദേഹത്തിനു വാരിക്കോരി

കൊടുത്തിരിക്കുന്നതെന്നും തങ്ങളെ ഭരിക്കാനായി അവൻ നിയമിച്ചവനാണ് മജസ്റ്റി എന്നുംകൂടി അവർ വിശ്വസിക്കുന്നു. ഹിസ് മജസ്റ്റിയെക്കുറിച്ചുള്ള ഇത്തരം കഥകളും മിത്തുകളും ജനങ്ങൾക്കിടയിൽ പറഞ്ഞു പ്രചരിപ്പിക്കുന്നതിനായി കൊട്ടാരത്തിൽനിന്നും ആളുകളെ നിയമിച്ചിട്ടുണ്ടെന്നുപോലും പിന്നീടൊരിക്കൽ അമീർ ചാച്ച പറയുകയുണ്ടായി.

അധികാരം ജന്മസിദ്ധമാണെന്ന് പ്രചരിപ്പിക്കുക മാത്രമല്ല അതിനു വേണ്ടി ഏതറ്റംവരെ പോകാനും തയ്യാറാണെന്നും അദ്ദേഹം പലവട്ടം തെളിയിച്ചിട്ടുണ്ട്. ചികിത്സാർത്ഥം വിദേശത്തേക്കു പോയ സ്വന്തം പിതാവ് ഇനി സ്വദേശത്തേക്ക് തിരിച്ചുവരേണ്ടതില്ലെന്നു പ്രഖ്യാപിച്ചു കൊണ്ടാണ് അദ്ദേഹം അധികാരത്തിൽ എത്തുന്നത്. പിന്നെ അധികാരത്തിനായി ശ്രമിച്ച ഒരു ഇളയ സഹോദരൻ ഏതോ ജയിലിൽ കഴിയുന്നു. മറ്റൊരാൾ മയക്കുമരുന്നിന് അടിമയായി പാതിബോധത്തിൽ ജീവിക്കുന്നു. തന്നെ എതിർക്കുന്നു എന്നുകണ്ട രണ്ടു മരുമക്കളെ സ്വന്തം കൊട്ടാരത്തിലേക്ക് വിളിച്ചുവരുത്തി വെടിവച്ചു കൊന്നു. ഹിസ് മജസ്റ്റിയുടെ ഈ സ്വഭാവത്തെ കുറയ്ക്കാൻ പറഞ്ഞുകേൾക്കുന്ന ഒരു കഥയുണ്ട്. ഹിസ് മജസ്റ്റി അമ്മയുടെ വയറ്റിൽ ഉരുവം കൊണ്ടപ്പോൾ കൂടെ ഒരു ഇരട്ട സഹോദരനുംകൂടി ഉണ്ടായിരുന്നത്രേ. ഓരോ തലമുറയിലേയും ആദ്യജാതന്മാർക്കാണ് രാജാവകാശം എന്ന് അമ്മയുടെ വയറ്റിൽക്കിടന്നേ മനസ്സിലാക്കിയ ഇരട്ടകൾ തമ്മിൽ അമ്മയുടെ വയറ്റിൽനിന്ന് ആദ്യം പുറത്ത് ചാടുന്നതിനെച്ചൊല്ലി തർക്കം തുടങ്ങി. ഇതു മനസ്സിലാക്കിയ അമ്മ പലവിധത്തിൽ ഉപദേശിച്ചിട്ടും ശാസിച്ചിട്ടും രണ്ടുപേരും പിന്മാറിയില്ല. പ്രസവം അടുക്കാറായപ്പോഴേക്കും തർക്കം മൂത്തു. കൂടെ കിടക്കുന്ന സഹോദരൻ ആദ്യം പുറത്തു ചാടുമെന്ന് മനസ്സിലാക്കിയ ഹിസ് മജസ്റ്റി വയറ്റിൽ വച്ചേ അവന്റെ കഴുത്തുഞെരിച്ചു കൊന്നുവത്രേ. ഗർഭസിദ്ധമായ ആ സ്വഭാവം മജസ്റ്റി ഇന്നും തുടരുന്നു എന്നേയുള്ളൂ...

ഇങ്ങനെയുള്ള അദ്ഭുതകഥകൾ കൂടാതെ പല തമാശക്കഥകളും നഗരത്തിൽ മജസ്റ്റിയെക്കുറിച്ച് പ്രചാരത്തിലുണ്ട്. ചൂണ്ടയിട്ട് മീൻപിടിത്തം മജസ്റ്റിക്ക് വലിയ ഹരമാണ്. അതിനുവേണ്ടി രണ്ടും മൂന്നും ദിവസംവരെ ബോട്ടിൽ നടുക്കടലിൽ പോയിക്കിടക്കും. പക്ഷേ, ഹരത്തിനൊത്ത ഭാഗ്യം അക്കാര്യത്തിൽ മജസ്റ്റിക്കില്ല. മൂന്നു ദിവസം കാത്തുകിടന്നാലും ഒരു ചെറുമീൻപോലും മജസ്റ്റിയുടെ ചൂണ്ടയിൽ കൊത്താറില്ല. അതിന്റെ ദേഷ്യവും സങ്കടവും ജാള്യതയും ഒക്കെ തീർക്കുന്നത് കൂടെ ചെല്ലുന്ന തൊഴിലാളികളോടാണ്. അതറിയാവുന്ന ബോട്ട് തൊഴിലാളികൾ

അതിനൊരു മറുമരുന്ന് കണ്ടു പിടിച്ചു വച്ചിട്ടുണ്ട്. അവർ നേരത്തേ മറ്റു ബോട്ടുകാരിൽനിന്ന് പിടയ്ക്കുന്ന മീനിനെ വാങ്ങി കൂടയിലാക്കി ബോട്ടിൽ സൂക്ഷിക്കും. മജസ്റ്റി ചൂണ്ടയിടാൻ തുടങ്ങുമ്പോൾ ഈ മീനിൽ ഒന്നിനെ ചൂണ്ടയിൽ കൊരുത്ത് കടലിലേക്കിട്ടുകൊടുക്കും. മജസ്റ്റി സന്തോഷത്തോടെ മീനിനെ കടലിൽനിന്നും വലിച്ചുകയറ്റും. അതാണ് മജസ്റ്റിയുടെ ചൂണ്ടയിടീൽ.

ഇനി മജസ്റ്റിയുടെ വേട്ടയാടൽകഥ. പഴയ കഥകളിലൊക്കെ കാട്ടിൽ വേട്ടയ്ക്ക് പോയി കരടിയെയും പുലിയെയും കടുവായെയും വേട്ടയാടിപ്പിടിച്ചു കൊണ്ടുവന്നിട്ടുള്ള രാജാക്കന്മാരുടെയും ഭരണാധിപന്മാരുടെയും കഥകൾ മജസ്റ്റിയും കേട്ടിട്ടുണ്ട്. അപ്പോൾ തനിക്കും വേട്ടയാടൽ ഒരു വിനോദമായും ഹരമായും കൊണ്ടുനടക്കണം. എന്നാലേ താനും ഒരു വീരനായ ഭരണാധികാരിയാവൂ... പക്ഷേ, ഈ രാജ്യത്തുണ്ടോ അങ്ങനെ വേട്ടയാടാൻ കൊടുംകാട്ടിൽ കടുവയും. പകരം മജസ്റ്റിക്ക് സ്വന്തമായി ഏക്കറുകണക്കിനു വരുന്ന ഫാമുകൾ ഉണ്ട്. വേട്ടയാടാനുള്ള ത്വര മൂക്കുമ്പോൾ മജസ്റ്റി ഈ ഫാമിനുള്ളിലേക്ക് തന്റെ തോക്കുമായി ഇറങ്ങും. പണിക്കാർ കോഴികളെയും കാടപ്പക്ഷികളെയും കൂട് തുറന്നു മുന്നിലേക്ക് വിട്ടുകൊടുക്കും. മജസ്റ്റി അവയ്ക്കു പിന്നാലെ തോക്കുമായി ഓടും. കുറെനേരം ഓടിച്ചു പറപ്പിച്ചശേഷം അവയിലൊന്നിനെ വെടിവെച്ചിട്ടശേഷം അഭിമാനത്തോടെ അതിന്റെ ചിറകിൽ തൂക്കിയെടുത്തു കൊണ്ടുവരും. അതിന്റെ മുന്നിൽനിന്ന് അഭിമാനത്തോടെ ഫോട്ടോ എടുക്കും.

ഇതൊക്കെ കണ്ട് തൊഴിലാളികൾക്ക് ചിരിവരുമെങ്കിലും അവർ ഒരിക്കലും ചിരിക്കാറില്ല. അവർ അതേ ഗൗരവത്തോടെ അതിനെ ഏറ്റുവാങ്ങുകയും വേട്ടകഴിഞ്ഞെത്തിയ ഒരു വീരേതിഹാസ നായകനെപ്പോലെ അദ്ദേഹത്തെ അഭിനന്ദനവാക്കുകൾകൊണ്ടുമൂടുകയുംചെയ്യും.

ഇങ്ങനെയൊക്കെ കഥകളുടെ പരിവേഷത്തിൽ നിറഞ്ഞുനില്ക്കുന്ന ഹിസ് മജസ്റ്റിയെ ഒരിക്കൽ മാത്രമേ ഞാൻ നേരിട്ട് കണ്ടിട്ടുള്ളൂ. ഒരു ദിവസം ഞാൻ ഹൈവേ മുറിച്ചുകടക്കാനായി ഒരു നടപ്പാലത്തിനരുകിൽ നില്ക്കുമ്പോൾ അതുവഴി ഒരു പോലീസ് ബൈക്ക് സൈറനടിച്ച് ചീറിപ്പാഞ്ഞു വന്നു. മുന്നിൽ പോകുന്ന വാഹനങ്ങളോട് വഴിയൊതുക്കാൻ അത് ആവശ്യപ്പെടുന്നുണ്ടായിരുന്നു. ആരോ പ്രമുഖർ വരുന്നുണ്ടെന്ന് എനിക്കു മനസ്സിലായി. ആരാണെന്ന് കാണാൻ ഞാൻ അവിടെത്തന്നെ നിന്നു. ഒരു മിനിറ്റ് കഴിഞ്ഞപ്പോൾ മൂന്നാല് ബൈക്കുകൂടി കടന്നുപോയി. പിന്നൊരു പോലീസ് വാഹനം.

അതിന്റെ പിന്നാലെ നിരവധി ബൈക്കുകളും കാറുകളും അടങ്ങിയ ഒരു വാഹനവ്യൂഹം കടന്നുവന്നു. ഒരേ നിറത്തിലുള്ള അഞ്ചോളം മുന്തിയ വാഹനങ്ങൾ ആ വാഹനവ്യൂഹത്തിന്റെ നടുവിലായി ഉണ്ടായിരുന്നു. അതിലൊന്നിൽ ഇരുന്നത് സാക്ഷാൽ ഹിസ് മജസ്റ്റി ആയിരുന്നു! ഒരു മിന്നായംപോലെ ആ മുഖം ഞാനൊന്ന് കണ്ടെന്നേയുള്ളൂ. പക്ഷേ, ആ കാഴ്ച എന്നിൽ തീരെ മതിപ്പുളവാക്കിയില്ല. മൂക്കിൽ വിരലിട്ട് കോടിയ മുഖത്തോടെയാണ് ഹിസ് മജസ്റ്റിയെ ഞാൻ ആദ്യമായി കണ്ടത്..!!

# പാരിതോഷികം

പിറ്റേദിവസം കാന്റീനിൽ കോഫി കുടിച്ചിരിക്കുമ്പോൾ അവിടെ അറബി സ്റ്റാഫുകളുടെ വട്ടമേശയിൽനിന്നും ഒരു പൊട്ടിച്ചിരി കേട്ടു. ആരെങ്കിലും വലിയ തമാശ എന്തെങ്കിലും പൊട്ടിച്ചതാണെന്നു കരുതി. ഞാനങ്ങോട്ട് എഴുന്നേറ്റു ചെന്നു. അതുപിന്നെ അങ്ങനെയാണ്. ആരെങ്കിലും എന്തെങ്കിലും ഒന്നു പറഞ്ഞാൽ പിന്നെ എനിക്ക് ഇരിക്കപ്പൊറുതിയില്ല. അതറിഞ്ഞിട്ടേ പിന്നെ ബാക്കി പണിയുള്ളൂ.

എന്താ എന്തുപറ്റി...? ഞാനവരോട് ചോദിച്ചു.

ഹസൻ ചൂളമടിച്ച് എന്തോ ഒന്ന് പറഞ്ഞു. അല്ലെങ്കിലും അതവന്റെ സ്ഥിരം സ്വഭാവമാണ്. നമ്മൾ എന്തെങ്കിലും ഗൗരവമായി ചോദിച്ചു ചെല്ലുമ്പോൾ കളിയാക്കുംമട്ടിലൊരു ചൂളമടി.

എന്താ അലി... എന്തിനാണ് എല്ലാവരും ചിരിച്ചത്? ഞാൻ അലിയുടെ അടുത്തേക്ക് ചെന്നു.

നീ അറിഞ്ഞില്ലേ...? ലോകത്തിലെ ഏറ്റവും വലിയ തമാശ ഇന്നലെ ഈ രാജ്യത്ത് നടന്നത്..? അവൻ ചോദിച്ചു. ഈ വർഷത്തെ ലോകോത്തര തമാശയ്ക്കുള്ള അവാർഡ് ഞങ്ങളുടെ ഗവൺമെന്റിനു കൊടുക്കണം.

അപ്പോഴും എനിക്കൊന്നും മനസ്സിലായിരുന്നില്ല. ഞാൻ നിസ്സഹായകമായി കൈമലർത്തി.

സമീറാ, സർക്കാർ ഇവിടത്തെ എല്ലാ പൗരന്മാർക്കും പാരിതോഷികം പ്രഖ്യാപിച്ചിരിക്കുന്നു. ആയിരം ദിനാർ...! ചിരിക്കാതെ എന്തുചെയ്യും...? അതുകൊണ്ട് ഞങ്ങളുടെ എല്ലാ പ്രശ്നങ്ങളും തീരുമെന്നും ഞങ്ങൾ എല്ലാം സന്തോഷചിത്തരായി പ്രഖ്യാപിച്ച സമരങ്ങളിൽനിന്ന് പിന്മാറുമെന്നും ഈ വിഢ്ഢികൾ വിചാരിച്ചല്ലോ. ഇത്രയും മണ്ടന്മാരായ ഭരണാധികാരികളാണല്ലോ ഞങ്ങൾക്കുള്ളത് എന്നോർത്ത് എനിക്ക് നാണം വരുന്നു...!

എനിക്കൊന്നും പറയാനില്ലായിരുന്നു. ഈ വർത്തമാനം ഞാൻ

തലേന്നുതന്നെ അറിഞ്ഞതാണ്. ആഹാരമേശയിൽ തായയാണ് അക്കാര്യം അറിയിച്ചത്. ഇവിടത്തെ പാസ്പോർട്ട് കിട്ടിയ എല്ലാവരും അതിനർഹരാണ്. ചാച്ചമാർ അത് വാങ്ങാൻ പോകണമെന്നു പറയുന്നത് കേട്ടതാണ് ഞാൻ. ബാബയ്ക്ക് ഇവിടത്തെ പാസ്പോർട്ടോ പൗരത്വമോ ഇല്ലാത്തതുകൊണ്ട് ഞങ്ങൾ അതിനർഹരല്ലായിരുന്നു.

അതുകേട്ടപ്പോൾതന്നെ അതിലൊരു മണ്ടത്തരം ഒളിച്ചിരിക്കുന്നല്ലോ എന്ന് എനിക്ക് തോന്നാതെയില്ല. അടുത്ത നഗരങ്ങളിൽ സമരങ്ങൾ അലയടിക്കുകയും ഇവിടെ അതിന് ഒരുക്കങ്ങൾ നടക്കുകയും ചെയ്യുന്ന അവസരത്തിൽ പെട്ടെന്ന് ഒരു കാരണവുമില്ലാതെ ഒരു പാരിതോഷികം പ്രഖ്യാപിച്ചതിന്റെ പിന്നിലെ ഉദ്ദേശ്യം ആർക്കും മനസ്സിലാവുന്നതായിരുന്നു. സർക്കാരിന് ജനങ്ങളോടുള്ള ആഭിമുഖ്യമായിരുന്നില്ല, അതിന്റെതന്നെ ഭീരുത്വമായിരുന്നു അതുപക്ഷേ, വെളിപ്പെടുത്തുന്നത്.

ഓഫീസിൽ എല്ലാവരും ആ പാരിതോഷികത്തെ പരിഹസിച്ചെങ്കിലും എല്ലാവന്മാരും അടുത്ത രണ്ടു ദിവസങ്ങൾക്കുള്ളിൽ മുനിസിപ്പാലിറ്റിയിൽ പോയി സ്വന്തം തുകകൾ കൈപ്പറ്റുകയും പുത്തൻ മൊബൈലുകളായും ഐ പാഡുകളായും കാറിനുള്ളിലെ ഫാൻസി ഐറ്റംസായും ഒക്കെ പൊടിച്ചുതീർക്കുകയും ചെയ്തു. ആർക്കും ആ തുക വേണ്ടെന്ന് വയ്ക്കാനുള്ള ആർജ്ജവമില്ലായിരുന്നു.

അതിന് ഞാൻ മലയാളം മാഫിയയ്ക്കൊപ്പം ചേർന്ന് അവരെ കണക്കിന് തിരിച്ചു കളിയാക്കുകയും ചെയ്തു. ഒരു വശത്തകൂടി നിങ്ങൾ സർക്കാരിനെ എതിർക്കും. അടുത്തവഴിയിലൂടെ അവർ വച്ചുനീട്ടുന്ന സമ്മാനങ്ങൾ സ്വീകരിക്കുകയും ചെയ്യും. എന്തൊരു നാണംകെട്ടവന്മാരാണ് നിങ്ങൾ. വിജുപ്രസാദ് അവരുടെ മുഖത്ത് നോക്കി ചോദിക്കുകതന്നെ ചെയ്തു. സമരമാണെങ്കിൽ സമരം. അവർ നല്കുന്ന ഒരാനുകൂല്യവും ഞങ്ങൾക്ക് വേണ്ടെന്നു പറയാനുള്ള ആർജ്ജവം നിങ്ങൾക്കുണ്ടാവണം...

എന്തിനു വേണ്ടെന്നു വയ്ക്കണം...? ഹസൻ തിരിച്ചുചോദിച്ചു. ഇത് ഞങ്ങൾക്കവകാശപ്പെട്ട തുകയിൽ ഒരു ചെറുപങ്ക് മാത്രമാണ്. അവർ ഈ രാജ്യം കൊള്ളയടിക്കുന്നതിൽനിന്ന് ഒരു ചെറിയ പങ്ക്. ഇതുവാങ്ങി എന്നുകരുതി ഞങ്ങൾ സർക്കാരുമായി സമരസപ്പെട്ടു എന്നോ സമരങ്ങൾ ഉപേക്ഷിക്കാൻ പോകുന്നു എന്നോ ആരെങ്കിലും ധരിച്ചെങ്കിൽ അവർ വിഡ്ഢികൾ... ഞങ്ങൾ ഞങ്ങളുടെ സമരം കൂടുതൽ ശക്തിപ്പെടുത്താൻ പോകുന്നു. നിങ്ങൾ നോക്കിക്കോ... ഫെബ്രുവരി 14 എന്നൊരു ദിവസമുണ്ടെങ്കിൽ ഞങ്ങൾ

യുവാക്കളുടെ ശക്തി എന്തെന്ന് ഈ രാജ്യം കാണും...!

എന്തുകൊണ്ട് ഫെബ്രുവരി 14...?!! പ്രണയികളുടെ ആ ദിവസം...? എല്ലാവരോടും ഞാനത് ചോദിച്ചു. പക്ഷേ, ആർക്കും കൃത്യമായ ഉത്തരം അറിയില്ലായിരുന്നു. ഇന്റർനെറ്റ് തപ്പിയപ്പോൾ ഇങ്ങനെ ചില ഉത്തരങ്ങൾ കിട്ടി.

1. ഇറാനിലെ വിദ്യാർത്ഥികൾ അമേരിക്കൻ എംബസി പിടിച്ചടക്കുന്നത്
2. ഫിലിപ്പൈൻസിലെ മനിലയിൽ ബോംബാക്രമണം.
3. ലെബനീസ് പ്രധാനമന്ത്രി റെഫീക് ഹരീരി ഹിസ്ബുള്ള ആക്രമണത്തിൽ കൊല്ലപ്പെടുന്നത്
4. സെൽമാൻ റുഷ്ദിക്കെതിരേ ഫത്വ പുറപ്പെടുവിക്കുന്നത്
5. ഈജിപ്തിൽ വിപ്ലവം തുടങ്ങുന്നത്.

അറബ് യൗവനത്തിന് അത് പ്രണയത്തിന്റെ ദിവസമല്ല, വിപ്ലവത്തിന്റെ ദിനമാകുന്നു...!

ദേശത്തിലെ ചെറുപ്പക്കാരുടെ രോഷത്തിന് ആക്കംകൂട്ടുന്ന ഒരു സംഭവം തൊട്ടടുത്ത ദിവസം നടന്നു. ഇനി ഇവന്മാരെ ഞങ്ങൾ വെറുതേ വിടുന്ന പ്രശ്നമുദിക്കുന്നില്ല എന്ന് അലി കാന്റീനിലിരുന്ന് ആക്രോശിച്ചു. തലേന്ന് എന്തോ കാര്യമായി നടന്നു എന്ന് ഞാനൂഹിച്ചു. അന്ന് രാത്രി മുഴുവൻ തെരുവിൽ ആംബുലൻസിന്റെ നിലവിളികൊണ്ട് മുഖരിതമായിരുന്നു. എവിടെയോ എന്തോ നടക്കുന്നു എന്നൊരു ഭീതിയിലാണ് ഞാൻ കിടന്നത്. ബാൽക്കണിയിൽ ചെന്നുനിന്നു നോക്കിയപ്പോൾ ഇടവിട്ടിടവിട്ട് ആംബുലൻസ് ചീറിപ്പായുന്നുണ്ടായിരുന്നു. ബാബ നൈറ്റ് ഡ്യൂട്ടി ആയിരുന്നു. തിരിച്ചുവന്നാൽ അറിയാം എന്തായിരുന്നു കാര്യമെന്ന്. ഞാൻ വരുന്നതുവരെയും ബാബ എത്തിയിട്ടുണ്ടായിരുന്നില്ല. രാജ്യത്ത് പ്രശ്നങ്ങളുടെ സൂചന തുടങ്ങിയതിൽപിന്നെ അങ്ങനെയാണ്. എല്ലാ പോലീസുകാരുടെയും ഡ്യൂട്ടിസമയം വർദ്ധിപ്പിച്ചിരിക്കുന്നു. അവധികൾ എല്ലാം ക്യാൻസൽ ചെയ്തിരിക്കുന്നു. ഏതു സമയത്തും ഡ്യൂട്ടിയിലേക്ക് വിളിക്കപ്പെടാം. ഡ്യൂട്ടികഴിഞ്ഞ് ഏതുസമയത്ത് വരുമെന്നു പറയാനാവില്ല. ഒന്നിനും ഒരു ക്രമവും ഇല്ലാതായിരിക്കുന്നു...!

കഴിഞ്ഞ ഇരുപതുവർഷക്കാലം ഒരു ഈച്ചയെ ആട്ടാനുള്ള ജോലിപോലുമില്ലാതെ സുഖിച്ചിരുന്നതെല്ലാം കഴിഞ്ഞ കുറച്ച് ദിവസങ്ങൾ കൊണ്ട് തീരുന്നു എന്ന് ബാബ പറയുമായിരുന്നു.

കഴിഞ്ഞദിവസം എന്താണ് നടന്നതെന്നറിയാൻ ഞാൻ അലിയുടെ

അടുത്തേക്ക് ചെന്നു. അവൻ എന്നെ മൈന്റ് ചെയ്യാതെ ഏറെനേരം മുഖം വീർപ്പിച്ചിരുന്നു.

അലി നീ എന്തിനാ എന്നോടു ദേഷ്യപ്പെടുന്നത് ഞാനെന്തു ചെയ്തു...? ഞാനാണോ നിങ്ങളുടെ സർക്കാരിന്റെ തലപ്പത്തിരിക്കുന്നത്..? നീയൊന്ന് ശ്വാസം അഴിച്ചുവിട്ട് കാര്യം പറയെടാ....

അപ്പോഴാണ് അവനൊന്ന് അയഞ്ഞത്. രാത്രി നഗരത്തിന്റെ പ്രാന്ത പ്രദേശത്ത് നടന്ന ഒരു വിവാഹസത്കാരത്തിലേക്ക് പോലീസ് ഇരച്ചു കയറുകയും നിരവധിപേരെ അകാരണമായി പിടികൂടിക്കൊണ്ടു പോവുകയും ചെയ്തിരിക്കുന്നു.! പ്രതിരോധത്തിനു ശ്രമിച്ച ചെറുപ്പക്കാർക്കു നേരേ പോലീസ് ആയുധം ഉപയോഗിച്ചു. ചിലരുടെ നില അതീവഗുരുതരമാണ്. അങ്ങനെയെങ്കിൽ അലിയുടെ രോഷത്തിനു കാരണമുണ്ടെന്ന് എനിക്കു തോന്നി. ഒരു വിവാഹസത്കാരത്തിലേക്ക് പോലീസ് അതിക്രമിച്ചുകയറുക എന്നാൽ ഇത്തിരി കൂടുതലാണ് ആരും പ്രതികരിച്ചുപോകും. വൈകിട്ട് പക്ഷേ, ബാബ വന്നപ്പോൾ പറഞ്ഞ കഥ വേറേയാണ്. വിവാഹസത്കാരത്തിന്റെ മറവിൽ അവരവിടെ ഗൂഢാലോചന നടത്തുകയായിരുന്നു എന്നും അവരുടെ പക്കൽനിന്നും നിരവധി ആയുധങ്ങൾ പിടിച്ചെടുത്തു എന്നുമാണ് ബാബ പറഞ്ഞത്.

ആരാണ് ശരി. അലിയോ, ബാബയോ..? എനിക്കറിയില്ല. പക്ഷേ, ഈ രാജ്യത്ത് ഇതുവരെ നടക്കാത്ത എന്തൊക്കെയോ നടക്കുന്നു. അതിനു പിന്നിൽ എനിക്ക് മനസ്സിലാവാത്ത എന്തൊക്കെയോ കാരണങ്ങളുണ്ട്.

ചർച്ചയ്ക്ക് തയ്യാർ...! എന്ന സർക്കാരിന്റെ പ്രഖ്യാപനമായിരുന്നു പിറ്റേന്ന് പത്രങ്ങളുടെ മുഖ്യതലക്കെട്ട്.

## ഉദ്യാനങ്ങൾ

സമരം നടത്തുന്നതിന്റെ പേരിൽ ഒരു ദിവസം ഞാനും അലിയും തമ്മിൽ അങ്ങോട്ടും ഇങ്ങോട്ടും എന്തോ പറഞ്ഞ് തർക്കമുണ്ടായി. എന്റെ ബാബ ഒരു പോലീസുകാരനാണെന്നും അവർ ഈ ദേശത്ത് ഒരാളെപ്പോലും, എന്തിന് ഒരു കുറ്റവാളിയെപ്പോലും മർദ്ദിക്കാറില്ല എന്നുമായിരുന്നു എന്റെ പ്രധാനവാദം. ഞാൻ കുറെ പറഞ്ഞുകഴിഞ്ഞപ്പോൾ അവൻ പെട്ടെന്ന് നിശ്ശബ്ദനായി. ഇന്നു ഡ്യൂട്ടി കഴിയുമ്പോൾ എന്റെകൂടെ ഒരിടം വരെ വരാമോ...? അവൻ ചോദിച്ചു.

വരാം എന്ന് ഞാൻ സമ്മതിച്ചു.

ഡ്യൂട്ടി കഴിഞ്ഞ് ഞങ്ങൾ ഒരു വണ്ടിയിലാണ് പുറത്തു പോയത്. വണ്ടി നഗരം, വിട്ട് ഗ്രാമപ്രദേശത്തേക്ക് നീങ്ങി. ഞാൻ ആ ഭാഗത്തെങ്ങും ഇതുവരെ പോയിട്ടുണ്ടായിരുന്നില്ല. സത്യത്തിൽ എനിക്ക് പേടിതോന്നി. ഒന്നാമത് ഒരു ചെറുപ്പക്കാരന്റെ കൂടെ തനിയെ വാഹനത്തിൽ, രണ്ടാമത് ആ ഗ്രാമങ്ങൾ കാഴ്ചകൊണ്ട് ഈ രാജ്യത്തിലുള്ളവയാണെന്നു തോന്നിപ്പിച്ചതേയില്ല. പെട്ടെന്ന് മറ്റേതോ രാജ്യത്തിൽ എത്തിയതു പോലൊരു തോന്നൽ. നിറയെ കറുത്ത കൊടികളും ബാനറുകളും നിറഞ്ഞ തെരുവുകളും മുദ്രാവാക്യങ്ങൾ എഴുതി നിറച്ച ഇടുങ്ങിയ ഗല്ലികളും താണ്ടിയാണ് ഞങ്ങൾ പൊയ്ക്കൊണ്ടിരുന്നത്. വഴിയരുകിലെ മതിലിൽ ഒരു സ്ത്രീ എന്തോ കരികൊണ്ട് എഴുതുന്നു; എനിക്ക് വായിക്കാനായി അലി വണ്ടി പതിയെയാക്കി. If the men do not go out against this unjust regime, women will do it...! എന്നായിരുന്നു അത്.

രണ്ടുമൂന്ന് ഗല്ലികൾകൂടി താണ്ടി ഒരു പഴയ വീടിന്റെ മുന്നിൽ അലി വണ്ടിയൊതുക്കി നിറുത്തി. ഒരു തടിഗേറ്റായിരുന്നു ആ വീടിനുണ്ടായിരുന്നത്. വളരെ മടിച്ചാണ് ഞാനവിടെ ഇറങ്ങിയത്. കാല്ച്ചോട്ടിൽ പാമ്പിഴയുന്നതുപോലെ ഒരു ഭയം എനിക്കുണ്ടായി. വെറുതേ ഒരു വാശിപ്പുറത്ത് അലിയുടെ കൂടെ പോരേണ്ടിയിരുന്നില്ല

എന്നുപോലും തോന്നിപ്പോയി.

കുമ്മായവും പനമ്പുപട്ടയും പാകിയുണ്ടാക്കിയ ഒരു പഴയ വീടായിരുന്നു അത്. അതിന്റെ വരാന്തയിൽ പ്രായമായ ഒരു മനുഷ്യൻ കസേര ഇട്ട് ഇരിക്കുന്നുണ്ടായിരുന്നു. ഇടതുകയ്യിൽ ഒരു പഴയ പനയോല വിശറി. ഒരു അബോധത്തിൽ എന്നവണ്ണം അത് ചലിച്ചുകൊണ്ടേയിരിക്കുന്നു. അലി ചെന്ന് അദ്ദേഹത്തിന്റെ കൈപിടിച്ചു മുത്തി. പിന്നെ സ്നേഹവചനങ്ങൾ കൈമാറി. കൂടെക്കയറിച്ചെന്ന എന്നെ അദ്ദേഹം അദ്ഭുതത്തോടെ നോക്കി. അലി എന്നെ അദ്ദേഹത്തിനു പരിചയപ്പെടുത്തി. ഇതെന്താ പേടിച്ച പൂച്ചയെപ്പോലെ. ഇത് നിന്റെ കൂടി വീടാണ് കയറി വാ... അദ്ദേഹം എന്നെ സ്നേഹത്തോടെ ഉള്ളിലേക്ക് ക്ഷണിച്ചു. ആ ഒറ്റവാക്കുകൊണ്ട് അദ്ദേഹത്തിനോടുള്ള എല്ലാ അപരിചിതത്വവും എന്നിൽനിന്ന് അപ്രത്യക്ഷമായി. അദ്ദേഹത്തിന്റെ ഇംഗ്ലീഷ് ഭ്രമിപ്പിക്കുന്നതായിരുന്നു. അതുപോലെ നല്ല ആക്സെന്റുള്ള അറബികളെ അധികം ഞാൻ കണ്ടിട്ടില്ല.

എന്റെ അങ്കിളാണ്. സ്കൂളിൽ ഇംഗ്ലീഷ് അധ്യാപകനായിരുന്നു. അലി അദ്ദേഹത്തെ എനിക്ക് പരിചയപ്പെടുത്തി.

ഞങ്ങൾ തമ്മിൽ തർക്കമുണ്ടായ കാര്യവും എന്റെ ബാബ ഒരു പോലീസ് ആണെന്ന കാര്യവും ഒക്കെ അലി അദ്ദേഹത്തോട് വിശദീകരിച്ചു. എല്ലാം കേട്ടുകഴിഞ്ഞപ്പോൾ അദ്ദേഹം ഒരു വലിയ തമാശ കേട്ടതുപോലെ ചിരിച്ചു.

മനോഹരങ്ങളായ ഉദ്യാനങ്ങൾ വച്ചുപിടിപ്പിച്ച ഒരു വലിയ ജയിലാണ് ഈ രാജ്യം. ചിരി അവസാനിച്ചപ്പോൾ അദ്ദേഹം പറഞ്ഞു. ജയിലിലെ കൂലിക്കാർക്ക് ഒരിക്കലും അതിന്റെ കാഠിന്യം ബോധ്യപ്പെടില്ല. അവരതിന്റെ ചുറ്റുമുള്ള ഉദ്യാനമേ കാണൂ. പക്ഷേ, തടവുകാർക്കറിയാം യഥാർത്ഥത്തിൽ അതെന്താണെന്ന്. അതാണ് മോളേ, നിങ്ങളും ഞങ്ങളും തമ്മിലുള്ള വ്യത്യാസം. നിങ്ങളെ സംബന്ധിച്ച് പോലീസ് പാവങ്ങളാണ്. ആരെയും ഒന്നും ചെയ്യാത്തവരാണ്. പക്ഷേ, എന്റെ അനുഭവം അതല്ല. അത് നിനക്ക് നേരിട്ട് മനസ്സിലാക്കിതരാനാവും അലി നിന്നെ ഇങ്ങോട്ട് കൊണ്ടുവന്നത്.

ഒരു ദിവസം ഞാൻ സ്കൂൾ വിട്ട് വീട്ടിലേക്ക് വരുകയായിരുന്നു. വഴിയിൽ ഒരു പോലീസവാഹനം വന്ന് എന്റെ മുന്നിൽ നിറുത്തി. അതിൽ കയറുവാൻ അവരെന്നോട് ആവശ്യപ്പെട്ടു. ആയിരത്തിതൊള്ളായിരത്തി എൺപത്തിയൊന്നിലെ ഒരു സായാഹ്നത്തിലായിരുന്നു അത്. എന്തിനെന്ന് ഞാനവരോട് സ്വാഭാവികമായും ആശ്ചര്യപ്പെട്ടു. പറയാം. കയറൂ എന്നായി അവർ.

കാര്യമില്ലാതെ ഞാൻ വരില്ലെന്നു പറഞ്ഞപ്പോൾ മൂന്ന് പോലീസുകാർ അതിൽനിന്നിറങ്ങി വന്ന് ബലമായി എന്നെ പിടിച്ചുകൊണ്ടുപോയി.

പോലീസ്സ്റ്റേഷനിൽ ആദ്യത്തെ ആറുമണിക്കൂർ ഒരു കാരണവും പറയാതെ അവരെന്നെ അവിടെ നിറുത്തി. ഒന്നിരിക്കാൻപോലും സമ്മതിച്ചില്ല. പിന്നെ ഒരു പോലീസുകാരൻ വന്ന് വെറുതേ മർദ്ദിക്കാൻ തുടങ്ങി. പോലീസ് വിളിച്ചാൽ വാഹനത്തിൽ കയറില്ലേ എന്നു ചോദിച്ചായിരുന്നു അപ്പോൾ മർദ്ദനം. അതുകഴിയുമ്പോൾ എന്നെ വിട്ടയയ്ക്കുമെന്നാണ് ഞാൻ വിചാരിച്ചത്. പക്ഷേ, അതുണ്ടായില്ല. പിന്നെ ദിവസങ്ങളോളം അവർ എന്നെ മർദ്ദിച്ചുകൊണ്ടിരുന്നു. ഭരണം അട്ടിമറിക്കാൻ ഞാൻ ഗൂഢാലോചന നടത്തി എന്ന് സമ്മതിക്കണം. അതായിരുന്നു അവരുടെ ആവശ്യം. അല്ലെങ്കിൽ അങ്ങനെ ഒരാളെ ഞാൻ ചൂണ്ടിക്കാണിച്ചു കൊടുക്കണം. ശരിയാണ്. ഞാൻ കാര്യങ്ങൾ തുറന്നു പറഞ്ഞിട്ടുണ്ട്. പ്രകടനങ്ങളിൽ പങ്കെടുത്തിട്ടുണ്ട്. രാഷ്ട്രീയപാർട്ടിയിൽ അംഗത്വം എടുത്തിട്ടുണ്ട്. പക്ഷേ, ഒരിക്കലും ഭരണം അട്ടിമറിക്കാൻ ആലോചിച്ചിട്ടില്ല. അതുകൊണ്ടുതന്നെ ചെയ്യാത്ത കുറ്റത്തിനു ക്ഷമചോദിക്കാനോ നിരപരാധികളെ ഒറ്റിക്കൊടുക്കാനോ എന്റെ മനസ്സാക്ഷി എന്നെ അനുവദിച്ചില്ല.

ബാറ്റൺകൊണ്ടും തോക്കിന്റെ പാത്തികൊണ്ടും അടി. ലൈംഗികാവയവത്തിൽ ഷോക്കടിപ്പിക്കൽ, മണിക്കൂറുകളോളം തലകീഴായി കെട്ടിത്തൂക്കിയിടീൽ, മലിനജലത്തിലോ കെമിക്കലിലോ തല പൂഴ്ത്തി വയ്പ്, ഐസ് കട്ടയിൽ നിറുത്തൽ, തുടകളിൽ വലിയ തടിക്കഷണം കൊണ്ടുള്ള ഉരുട്ടൽ... ഞാൻ കടന്നുപോയ മർദ്ദനത്തിന്റെ വഴികൾ എനിക്കുതന്നെ ഇപ്പോൾ നിശ്ചയമില്ല. പിന്നത്തെ മൂന്നുവർഷക്കാലം അതു തുടർന്നു. ഒന്നിനും എന്റെ ആത്മാവിനെ കെടുത്താനാവുന്നില്ല എന്നു കണ്ടപ്പോൾ അവരെന്നെ അജ്ഞാതമായ ഒരു ജയിലിലേക്ക് മാറ്റി. പറഞ്ഞാൽ നീ വിശ്വസിക്കുമോ എന്നെനിക്കറിയില്ല. ഒരു വിചാരണയും കൂടാതെ, ഒരു കുറ്റവും ചാർത്തപ്പെടാതെ പിന്നെ ഒന്നും രണ്ടും വർഷമല്ല കുട്ടി, നീണ്ട പതിനെട്ടുവർഷക്കാലമാണ് അവരെന്നെ അവിടെ തളച്ചിട്ടത്. എന്റെ യുവത്വം അത്രയും കാർന്നുതിന്ന പതിനെട്ട് വർഷങ്ങൾ.

ഓർമ്മകളുടെ ആ സംസാരം ഇത്തിരിനേരത്തേക്ക് നിലച്ചു. പക്ഷേ, ആ വിശറിമാത്രം അപ്പോഴും ചലിച്ചുകൊണ്ടിരുന്നു. പിന്നെ ആ സംസാരവും അതിനൊപ്പം പതിയെ ചലിക്കാൻ തുടങ്ങി.

നഗരമധ്യത്തിലുള്ള ഒരു ഓഡിറ്റോറിയത്തിന്റെ അടിയിലുള്ള രഹസ്യ തടവറയിലായിരുന്നു അവരെന്നെ ഏറെക്കാലം പാർപ്പിച്ചത്. രാജ്യത്തിലെ അപൂർവ്വം ചില പോലീസുകാർക്കല്ലാതെ മറ്റാർക്കും

അങ്ങനെ ഒരു ജയിലിനെപ്പറ്റി അറിയുകപോലും ഇല്ലായിരുന്നു. എന്റെ ശരീരത്തിന്റെ അത്രയുംമാത്രം വലുപ്പമുള്ള ഒരറയായിരുന്നു അത്. അതിൽ എനിക്കൊരിക്കലും നിവർന്നുനില്ക്കാൻ ആവുമായിരുന്നില്ല. വെറും നിലത്താണ് ഞാനെപ്പോഴും കിടന്നത്. ആദ്യത്തെ പന്ത്രണ്ട് വർഷക്കാലത്തേക്ക് ഞാനൊരിക്കൽപോലും സൂര്യപ്രകാശം കണ്ടിരുന്നില്ല. തുറന്ന ആകാശം കണ്ടിരുന്നില്ല. പുറംലോകം കണ്ടിരുന്നില്ല. മരിച്ചവരെപ്പോലെ ലോകവുമായുള്ള സർവ്വബന്ധവും എനിക്ക് അറ്റുപോയിരുന്നു. അതിനൊരു ഒരു ചെറിയ കിളിവാതിലുണ്ട്. അതിലൂടെയായിരുന്നു ആഹാരം തരുന്നത്. അറയ്ക്കുള്ളിൽതന്നെ ഒരു ചെറിയ കുഴിയുണ്ട്. അതിനുള്ളിൽവേണം മലമൂത്ര വിസർജ്ജനം നടത്താൻ. അതിൽതന്നെവേണം കിടന്നുറങ്ങാൻ. അതിനടുത്ത് ഒരു ടാപ്പുണ്ട്. അതിൽ വേണമെങ്കിൽ കുളിക്കുകയോ കഴുകുകയോ ചെയ്യാം. പേസ്റ്റില്ല, ബ്രഷില്ല, സോപ്പില്ല, വെളിച്ചത്തിന് ഒരു മെഴുകുതിരിയില്ല. ഈ പതിനെട്ട് വർഷത്തിൽ രണ്ടുതവണ മാത്രമാണ് ഞാൻ വസ്ത്രം മാറിയത്. ഈ പതിനെട്ട് വർഷവും മൂന്നുനേരവും ഒരേതരം ആഹാരമാണ് എനിക്ക് കിട്ടിയത്. രണ്ട് ഖുബൂസ്, ഒരു തൈര്. എന്റെ അറയ്ക്ക് അടുത്ത് വേറേയും അറകൾ ഉണ്ടായിരുന്നു. അതിൽ രോഗം പിടിപെട്ടവരുണ്ടായിരുന്നു. അവർ ആ രോഗത്തിൽ അവിടെക്കിടന്നു മരിച്ചു. അവരുടെ ശവം ദിവസങ്ങളോളം മറവുചെയ്യാതെ കിടന്നു. അതിന്റെ ദുർഗന്ധം ഇപ്പോഴും ശ്വാസത്തിൽനിന്ന് മാഞ്ഞു പോയിട്ടില്ല.

രാത്രിയിൽ കാതോർത്ത് കിടക്കുമ്പോൾ കേൾക്കാം ഭൂഗർഭ അറയ്ക്കു മുകളിൽ നൃത്തത്തിന്റെയും പാട്ടിന്റെയും നാടകത്തിന്റെയും ആരവങ്ങൾ. ഞങ്ങൾ കുറെ നിരപരാധികൾ കാൽക്കീഴിൽ കിടക്കുന്നതറിയാതെ ഒരു വിഭാഗം ജനങ്ങൾ അവിടെ ആഘോഷനൃത്തം ചവിട്ടുകയായിരുന്നു. നീ സംശയിക്കേണ്ട, മദ്ധ്യകാലഘട്ടത്തിലെ പാഷമാരുയും മുഗളന്മാരുടെയും ഒട്ടോമന്മാരുടെയും ഭരണകാലത്തെക്കുറിച്ചല്ല ഞാൻ ഇതൊക്കെ പറയുന്നത്. നിങ്ങൾ മദിച്ചുജീവിക്കുന്ന ഈ കാലത്തിന്റെ സ്വന്തം കഥയാണ്. നിങ്ങൾ സ്വർഗ്ഗമെന്നു പാടിപ്പുകഴ്ത്തുന്ന ഈ നഗരമില്ലേ... അതിനെക്കുറിച്ച്...? ആയിരങ്ങൾ അവരുടെ ജീവിതങ്ങളും സ്വപ്നങ്ങളും അവരുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ഹോമിച്ചിട്ടുണ്ട് എന്ന് നീ അറിഞ്ഞിട്ടുണ്ടോ...? എന്തിനുവേണ്ടി ഞങ്ങൾ ഇങ്ങനെ ജീവിതങ്ങളെ ത്യജിച്ചുകളയുന്നു എന്ന് നീ അതിശയപ്പെട്ടേക്കാം. ഒരു പ്രാവശ്യം കുറ്റസമ്മതം നടത്തിയിരുന്നെങ്കിൽ, ആരെയെങ്കിലും ഒറ്റിക്കൊടുത്തിരുന്നുവെങ്കിൽ, എനിക്ക് സുഖമായി

രക്ഷപ്പെടാമായിരുന്നു. പക്ഷേ, മനുഷ്യന് ആത്മാഭിമാനം അത്രയ്ക്കും വിലപ്പെട്ടതാണെന്ന് മാനിച്ച് ഞങ്ങളുടെ ചെറുപ്പകാലത്ത് ഞങ്ങൾ കേട്ടിട്ടുള്ള ഒരു കഥയുണ്ട്. റഷ്യയിൽ കമ്യൂണിസ്റ്റുകൾ ഭരണത്തിൽ വരുന്നതിനും മുമ്പ് സർചക്രവർത്തിയുടെ ഭടന്മാർ ഒരു കൂട്ടം യുവ കമ്യൂണിസ്റ്റുകളെ പിടികൂടി ശിക്ഷിച്ചു. ചാട്ടയടിയാണ് ശിക്ഷ. ഒരു മൈതാനത്തിന്റെ ഒരറ്റം മുതൽ മറ്റേ അറ്റംവരെ ഭടന്മാർ നിരന്നു നില്ക്കുകയാണ്. ശിക്ഷിക്കപ്പെട്ടവരെ അവരുടെ മുന്നിലൂടെ നടത്തും. ഓരോ ഭടന്റെ കയ്യിൽനിന്നും മുതുകിൽ അടികൊണ്ടുവേണം എതിർവശത്തെത്താൻ. മൂന്നോനാലോ പേരുടെ അടി കൊള്ളുമ്പോഴേക്കും നല്ല കരുത്തന്മാർപോലും താഴെ വീണുപോവും. അക്കൂട്ടത്തിലുണ്ടായിരുന്ന ഒരു യുവാവ് ആദ്യ ഭടന്റെ അടി കൊള്ളുന്നതിനു മുമ്പ് മൈതാനത്തുനിന്ന് ഒരു പുൽക്കൊടി പറിച്ച് തന്റെ പല്ലുകൾക്കിടയിൽ തിരുകി വച്ചു. ഓരോ അടിയുംകൊണ്ട് അവൻ മൈതാനത്തിന്റെ എതിർവശത്തെത്തി. അവസാന ഭടനും അടിച്ചു കഴിഞ്ഞപ്പോൾ അവൻ ആ പുൽക്കൊടി അവന്റെ വായിൽനിന്ന് എടുത്തു കാണിച്ചു. അതിൽഒന്നു മുറുക്കെ കടിച്ചതിന്റെ പാടുപോലും ഉണ്ടായിരുന്നില്ല. അന്തിച്ചുനില്ക്കുന്ന ഭടനോട് ആ യുവാവ് പറഞ്ഞു : ഞാനൊരു കമ്യൂണിസ്റ്റാണ്. എന്റെ പേര് സ്റ്റാലിൻ എന്നാണ്..!!

ഈ കഥ അന്നത്തെ ഞങ്ങൾ യുവാക്കളെ എത്രത്തോളം ആവേശം കൊള്ളിച്ചിരുന്നു എന്ന് ഇപ്പോൾ പറഞ്ഞറിയിക്കാൻ സാധ്യമല്ല. ഞാൻ തടവറയിൽ കിടക്കുമ്പോഴൊക്കെ സ്റ്റാലിന്റെ ആ കരുത്തിനെക്കുറിച്ചോർക്കും. അതായിരുന്നു എനിക്ക് പിൻബലം. എഴുപത്തിയെട്ടിലെ ഖുമേനിമാരുടെ ഇറാനിയൻ വിപ്ലവം ഞങ്ങളുടെ തലമുറയിൽ ഒരു പ്രകമ്പനവും സൃഷ്ടിച്ചില്ല. ജനാധിപത്യവിപ്ലവം എന്ന് ലോകജനത അതിനെ പാടിപ്പുകഴ്ത്തുമ്പോഴും അത് മതാധിപത്യവിപ്ലവമാണെന്ന് അന്നേ ഞങ്ങൾക്കറിയാമായിരുന്നു. കമ്യൂണിസത്തിനു പകരം നില്ക്കാൻ ഒരിക്കലും ഇസ്ലാമിനാവില്ല എന്നാണ് അന്നും ഇന്നും എന്റെ വിശ്വാസം. പക്ഷേ, അന്ന് ലോകത്തെമ്പാടും വേട്ടയാടപ്പെട്ടിരുന്നവർ കമ്യൂണിസ്റ്റുകൾ ആയിരുന്നെങ്കിൽ ഇന്നതുപക്ഷേ, ഇസ്ലാമാണ്. അതുകൊണ്ടുതന്നെ ഇരയുടെ പ്രതിരോധം ഞാനിന്ന് ഇസ്ലാമിൽ കാണുന്നു. അതുകൊണ്ടുമാത്രം എന്റെ മനസ്സ് അവർക്കൊപ്പമുണ്ട്.

ഈ വിശറി കണ്ടോ...? ഞാൻ ജെയിലിലേക്ക് പോകുമ്പോൾ ഇവിടെ എ.സി. ഉണ്ടായിരുന്നില്ല. അന്ന് എന്റെ കയ്യിലുണ്ടായിരുന്ന വിശറിയാണത്. പതിനെട്ടുവർഷക്കാലം എന്റെ മക്കൾ

എനിക്കുവേണ്ടി കാത്തുസൂക്ഷിച്ചുവച്ച വിശറി. പക്ഷേ, ഇപ്പോ ഈ വീട്ടിൽ എ.സി.യുണ്ട്. വിശറിയുടെ ആവശ്യമില്ല. എന്നാലും എനിക്കിതില്ലാതെ പറ്റില്ല. എന്റെ കൈ അതിനോട് പറ്റിച്ചേർന്നു പോയിരിക്കുന്നു. അതുപോലെയാണ് എനിക്ക് കമ്യൂണിസവും. നിങ്ങളുടെ ഒക്കെ പുതിയ ലോകത്തിന്റെ കണ്ണിൽ അതിത്തിരി പഴഞ്ചനായിപ്പോയി എന്നെനിക്കറിയാം. പക്ഷേ, അതിന്റെയൊരു കാറ്റില്ലാതെ എനിക്ക് ജീവിക്കാൻ വയ്യ.

തൊണ്ണൂറ്റിയൊൻപതിൽ പുറത്തുവരുമ്പോഴാണ് കമ്യൂണിസ്റ്റ് റഷ്യ വീണ കഥ ഞാൻ അറിയുന്നത്. ജയിലിൽ പോകുന്ന കാലത്ത് കമ്യൂണിസ്റ്റ് റഷ്യ വീഴുന്നതിനെക്കുറിച്ച് ആലോചിക്കാൻപോലും എനിക്കാവുമായിരുന്നില്ല. ഏറെക്കാലത്തേക്ക് പലരുപറഞ്ഞിട്ടും ഞാനത് വിശ്വസിച്ചിരുന്നതേയില്ല. പതിനെട്ടു വർഷത്തിനുശേഷം പുറത്തുവന്നപ്പോൾ മാത്രം ഞാനറിഞ്ഞ മറ്റൊരു ദുരന്തവാർത്തയുണ്ട് എന്റെ എത്രയും പ്രിയപ്പെട്ട മൂത്തമകൾ ഫാത്തിമയുടെ മരണം. രണ്ടിൽ ഏതാണ് എന്നെ കൂടുതൽ തകർത്തുകളഞ്ഞത് എന്നു ചോദിച്ചാൽ റഷ്യയുടെ തകർച്ച എന്നാണെന്റെ ഉത്തരം.

അദ്ദേഹം പറഞ്ഞു കഴിഞ്ഞതും എന്റെ കണ്ണിൽനിന്ന് ഒരു തുള്ളി കണ്ണുനീർ അറിയാതെ പൊടിച്ചുപോയി. പെട്ടെന്ന് കുനിഞ്ഞ് ഞാനദ്ദേഹത്തിന്റെ കാലിൽ തൊട്ടു. ആ മടക്കയാത്രയിൽ ഞങ്ങൾ ഇരുവരും വല്ലാതെ മൗനത്തിലായിരുന്നു. യാത്ര ഏറെ പിന്നിട്ടു കഴിഞ്ഞപ്പോൾ അലി പറഞ്ഞു: നീ ഒരിക്കൽ ചോദിച്ചില്ലേ ഇത്രയും മിടുക്കനായ ഗിറ്റാറിസ്റ്റായിട്ടും നീ എന്താണ് ഒരു പരിപാടിയിലും പങ്കെടുക്കാത്തത് എന്ന്. ഒരു ട്രൂപ്പിനൊപ്പവും ചേരാത്തതെന്ന്. സമീറാ, ഗിറ്റാർ എനിക്ക് ആഘോഷമല്ല, ആഹ്ലാദവുമല്ല, എന്റെ സങ്കടങ്ങളാണ് ഞാനതിൽ വായിച്ചു തീർക്കുന്നത്. തിരസ്കരിക്കപ്പെട്ടവന്റെയും ഉപേക്ഷിക്കപ്പെട്ടവന്റെയും പാട്ടാണ് ഞാനതിലൂടെ പാടുന്നത്. മാമു ജയിൽ വിട്ട് പുറത്തുവന്നതിനുശേഷം ഒരിക്കലും ഒരു സംഗീതപരിപാടിക്കും ഞാൻ പോയിട്ടില്ല. ഒരിക്കൽ നിങ്ങൾ ജസ്റ്റിൻ ബാബിറിന്റെ മ്യൂസിക് ഷോയ്ക്ക് നിർബന്ധിച്ച് വിളിച്ചിട്ടും വരാതിരുന്നതിന്റെ കാരണം മറ്റൊന്നുമല്ല. ആഘോഷങ്ങൾ തിമിർക്കുന്ന വേദികൾ കാണുമ്പോഴൊക്കെ എന്റെയുള്ളിലൂടെ ഒരു വിറയൽ കടന്നുപോകും. എത്രയോ വർഷം അദ്ദേഹം അതുപോലെ ഒരു വേദിയുടെ അടിയിലാണ് കഴിച്ചു കൂട്ടിയത്. എന്റെ ബാബയും അതുപോലെ ഏതെങ്കിലും ഒരു വേദിയുടെ അടിയിൽ വീണു കിടപ്പില്ല എന്ന് ആരറിഞ്ഞു. സമീറാ ആ പേടിയിൽ ചവുട്ടിനിന്ന് എനിക്കെങ്ങനെയാണ് ആഘോഷങ്ങളുടെ

## മടങ്ങിവരവ്

മിഷൂമി മടങ്ങിവരുന്നു എന്നൊരു വാർത്ത നഗരത്തിൽ ഉത്സവക്കാറ്റുപോലെ പടന്നുപിടിച്ചു. എക്കാലത്തും മജസ്റ്റി ഭരണകൂടത്തെ വിമർശിക്കുകയും എതിർക്കുകയും ചെയ്തുപോന്ന ആദ്യകാല പ്രതിപക്ഷനേതാക്കളിൽ ഒരാളായിരുന്നു മിഷൂമി. തൊണ്ണൂറ്റിരണ്ടിലെ വലിയ കലാപകാലത്ത് രാജ്യത്തിന്റെ പ്രതിപക്ഷപ്രവർത്തനങ്ങൾക്ക് ചുക്കാൻപിടിച്ചതും മുന്നിൽനിന്ന് നയിച്ചതും മിഷൂമി ആയിരുന്നു. പക്ഷേ, ആ ജനകീയകലാപം അടിച്ചമർത്തപ്പെട്ടതോടെ മജസ്റ്റി ഭരണകൂടം മിഷൂമിയെ നാടുകടത്തി. പിന്നെ നീണ്ട ഇരുപത് വർഷക്കാലം തിരസ്കരിക്കപ്പെട്ട പ്രവാസിയായി മിഷൂമി ലണ്ടനിലാണ് കഴിഞ്ഞത്. അതിനിടയിൽ ഒരിക്കൽപോലും ഈ നഗരത്തിൽ കാലുകുത്താൻ മിഷൂമിയെ മജസ്റ്റി ഭരണകൂടം അനുവദിച്ചിട്ടില്ല. തന്റെ മാമ മരിച്ചപ്പോഴും ആദ്യഭാര്യ മരിച്ചപ്പോഴും പിന്നീട് ഒൻപതു വയസ്സുകാരി ഫറ മരിച്ചപ്പോഴും രാജ്യത്തിലേക്ക് തിരിച്ചുവരാൻ മിഷൂമി ആഗ്രഹം പ്രകടിപ്പിച്ചതാണ്. പക്ഷേ, അതൊക്കെ ആഗ്രഹമായിത്തന്നെ അവശേഷിച്ചു. എന്നാൽ ഇക്കാലമത്രയും വിദേശത്തിരുന്നുകൊണ്ട് ഇവിടത്തെ പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിക്കുകയാണ് മിഷൂമി ചെയ്തത്. എങ്കിലും ഇപ്പോൾ ഇങ്ങനെയൊരു മടങ്ങിവരവ് ആരും പ്രതീക്ഷിച്ചിരുന്നതല്ല. അതേസമയം അത് അസംഭവ്യവും ആയിരുന്നില്ല. ആ വരവിനെ ചെറുക്കാനാവാത്തവിധം മജസ്റ്റി ഭരണകൂടം ദുർബലമായിരിക്കുന്നു എന്നതായിരുന്നു സത്യം. മണൽപ്പുറ്റുകളിൽനിന്നും പറന്നുയരുന്ന കാടപ്പക്ഷികളെപ്പോലെ ജനങ്ങൾ വീടുകൾ വിട്ടിറങ്ങി തെരുവുകളിലേക്ക് വന്നടിയുമ്പോൾ കയ്യും കെട്ടിനോക്കി നില്ക്കാനായിരുന്നു ആ ഭരണകൂടത്തിന്റെ വിധി.

ചരിത്രത്തിന്റെ ആവർത്തനമായിട്ടാണ് ജനങ്ങൾ മിഷൂമിയുടെ വരവിനെ കണ്ടത്. വർഷങ്ങൾക്കുമുമ്പ് ഇതുപോലെ

രാജ്യഭ്രഷ്ടനാക്കപ്പെട്ട് പതിനഞ്ച് വർഷക്കാലം പ്രവാസത്തിൽ കഴിഞ്ഞശേഷമാണല്ലോ അയത്തുള്ള ഖൊമേനി ഇറാനിലേക്ക് മടങ്ങിവരുന്നതും ഷാ ഭരണകൂടത്തെ അട്ടിമറിച്ചു മതവിപ്ലവത്തിനു ചുക്കാൻ പിടിക്കുന്നതും. അതുപോലെ മിഷൂമി തങ്ങളുടെയും രക്ഷകനാവും എന്ന് ജനങ്ങൾ ആത്മാർത്ഥമായി വിശ്വസിച്ചു എന്ന് അവരുടെ പ്രതികരണങ്ങൾ തെളിയിച്ചു.

മിഷൂമി കെയ്റോയിൽ എത്തി എന്നു കേട്ടപ്പോൾ മുതൽ ആ വരവും പ്രതീക്ഷിച്ച് ജനങ്ങൾ വിമാനത്താവളത്തിൽ തമ്പടിക്കാൻ തുടങ്ങി. പിന്നെയും രണ്ടു ദിവസങ്ങൾകൂടി കഴിഞ്ഞാണ് മിഷൂമി നഗരത്തിൽ എത്തിച്ചേരുന്നത്. അതുവരെയും ജനങ്ങൾ ക്ഷമയോടെ കാത്തിരുന്നു. അദ്ദേഹം എത്തിച്ചേർന്നു എന്ന വാർത്ത വന്നപ്പോഴേക്കും നഗരത്തിലെ മുഴുവൻ റോഡുകളും വിമാനത്താവളത്തെ ലക്ഷ്യമാക്കി നീങ്ങി. പത്തുലക്ഷത്തിൽ അധികം ജനങ്ങളാണ് അന്ന് വിമാനത്താവളത്തിൽ തടിച്ചുകൂടിയത്. എന്നാൽ ആ ജനക്കൂട്ടത്തെയും ആകാംക്ഷയോടെ കാത്തിരുന്ന പത്രക്കാരെയും അമ്പരപ്പിച്ചുകൊണ്ട് മിഷൂമി ഒരു വാക്കുപോലും സംസാരിക്കാതെ വിമാനത്താവളം വിട്ടു. ജനങ്ങൾ അദ്ദേഹത്തെ അനുഗമിച്ചു. അദ്ദേഹം നേരേ പോയത് തന്റെ മകളുടെ ശവകുടീരത്തിലേക്കായിരുന്നു. ഒൻപതാംവയസ്സിൽ ഒരുപിടി മണൽക്കൂമ്പാരമായിപ്പോകാൻ വിധിക്കപ്പെട്ട ആ സൗരഭ്യത്തിനു മുന്നിൽ ഒരു കൈക്കുടന്ന നിറയെ പൂക്കളർപ്പിച്ച് പുറത്തിറങ്ങിയ മിഷൂമി ഓരേഒരു വാചകത്തിലൂടെ തന്റെ മൗനം ഭേദിച്ചു.

'ആദ്യം സ്വാതന്ത്ര്യം. പിന്നെ ചർച്ച' എന്നതായിരുന്നു ആ ഒരു വാചകം....

## ഫ്രീഡം

അതുവരെ നടന്ന സമരങ്ങളും പ്രകടനങ്ങളും ഒക്കെ അകലെയായിരുന്നു. അതിന്റെ ആൾബലത്തെക്കുറിച്ച്, അതിന്റെ കരുത്തിനെക്കുറിച്ച്, അതിന്റെ ആരവങ്ങളെക്കുറിച്ച് ഒക്കെ എനിക്ക് കേട്ടറിവുമാത്രമേ ഉണ്ടായിരുന്നുള്ളൂ. എന്നാൽ ഞങ്ങളുടെ വീടിന്റെ തൊട്ടടുത്ത ജങ്ഷനിൽ നിന്നായിരുന്നു ആ വെള്ളിയാഴ്ച ദിവസം വൈകുന്നേരത്തെ പ്രകടനം ആരംഭിച്ചത്. ഉച്ചതിരിഞ്ഞ് മൂന്നുമണി ആയപ്പോഴേക്കും ജനങ്ങൾ തെരുവിലൂടെ പതിയെപ്പതിയെ ഒഴുകാൻ തുടങ്ങി. അവരിൽ പുരുഷന്മാരും സ്ത്രീകളും കുട്ടികളും യുവാക്കളും യുവതികളും എല്ലാം ഉണ്ടായിരുന്നു. ചിലർ രാജ്യത്തിന്റെ ദേശീയപതാകയും ചിലർ സമാധാനത്തിന്റെ വെള്ളക്കൊടിയും പിടിച്ചിട്ടുണ്ടായിരുന്നു. ചിലരാവട്ടെ ദേശീയപതാക പുതച്ചുകൊണ്ടാണ് നടന്നത്. ഈ രാജ്യം മറ്റാരുടേതുമല്ല ഞങ്ങളുടെ സ്വന്തമാണ് എന്നൊരു സന്ദേശമാണ് അവർ അതിലൂടെ നല്കിയത്. വരുന്നവർവരുന്നവർ പ്രകടനം തുടങ്ങുന്നത് കാത്ത് വഴിയരുകിൽ കുത്തിയിരുന്നു. ചിലർ ഞങ്ങളുടെ വീടിനെതിർവശത്തുള്ള പാർക്കിൽ ഇടംപിടിച്ചു. അതിനുശേഷമാണ് സംഘാടകർ വന്നത്. കമ്പുകളിൽ കെട്ടിയുയർത്തിയ മൈക്കുകളുടെ നീണ്ടനിര വഴിയരുകിൽ സ്ഥാനംപിടിച്ചു. ഓരോ നൂറുമീറ്റർ അകലത്തിലും ഓരോ മൈക്കുകൾ ഉണ്ടായിരുന്നു. അതിന്റെ നീളമാകട്ടെ ഏറ്റവും കുറഞ്ഞത് അഞ്ചു കിലോമീറ്ററെങ്കിലും വരുമെന്നുറപ്പ്. നാലുമണി പിന്നിട്ടപ്പോഴേക്കും വെള്ളയുടെയും കറുപ്പിന്റെയും ഒരു സമുദ്രമായി ഹൈവേ മാറിക്കഴിഞ്ഞിരുന്നു. എന്റെ ബാൽക്കണിയിൽനിന്നുനോക്കിയാൽ എനിക്ക് കണ്ണെത്താദൂരത്തോളം ജനം തടിച്ചുകൂടിയിരിക്കുന്നത് കാണാമായിരുന്നു. ഞങ്ങളുടെ വീട്ടിലെ സ്ത്രീകൾ മുഴുവൻ എന്നോടൊപ്പം ബാൽക്കണിയിലുണ്ടായിരുന്നു. തായ ഒഴിച്ചുള്ള

പുരുഷന്മാർ ടെറസ്സിൽ സ്ഥാനമുറപ്പിച്ചു. തായ മാത്രം ഒന്നും അറിയുന്നില്ലെന്ന മട്ടിൽ മുറിയിൽ തന്നെ കഴിച്ചുകൂട്ടി. ഞങ്ങൾക്കു ചുറ്റുമുള്ള വീടുകളുടെ മുകളിലും കാഴ്ചക്കാർ തമ്പടിച്ചിരുന്നു. റോഡിൽ ട്രാഫിക് ഏതാണ്ട് പൂർണ്ണമായും തടസ്സപ്പെട്ടു കഴിഞ്ഞിരുന്നു. ഇടയ്ക്കിടയ്ക്ക് അപൂർവ്വമായി കടന്നു വന്ന ചില വാഹനങ്ങൾ കടത്തിവിടാനായി വോളണ്ടിയേഴ്സ് ഓടിനടന്നു. ഈ ജനങ്ങൾ എല്ലാം എവിടെയാണ് വണ്ടി പാർക്ക് ചെയ്തിരിക്കുന്നതെന്ന് ഞാൻ അദ്ഭുതപ്പെട്ടു. ബാബ എന്നൊരു പോലീസുകാരൻ ഞങ്ങളുടെ ടെറസ്സിൽനിന്ന് കാഴ്ചകൾ കാണുന്നുണ്ടെന്നതൊഴിച്ചാൽ മറ്റൊരു പോലീസുകാരനെയും ആ പരിസരത്തെങ്ങും കാണാനില്ലായിരുന്നു.

ദിവസവും സമരങ്ങളുടെയും പ്രകടനങ്ങളുടെയും നടുവിൽനിന്നുവന്ന ഞങ്ങൾ വിദേശികളെ സംബന്ധിച്ചിടത്തോളം അതൊരു പുതിയ കാഴ്ച അല്ലായിരുന്നു. എന്നാൽ ഈ ദേശത്ത് അങ്ങനെ ഒന്ന് തീർത്തും പുതിയതായിരുന്നു. ഒരു രണ്ടാഴ്ച മുമ്പാണെങ്കിൽ ഇങ്ങനെ ഒരു ജനക്കൂട്ടത്തെ ഈ ഹൈവേയിൽ ഞങ്ങൾക്കു സങ്കല്പിക്കാൻപോലും കഴിയുമായിരുന്നില്ല. ഇതിനുംമാത്രം ജനങ്ങൾ ഈ ദേശത്തുണ്ടോ എന്ന് അദ്ഭുതപ്പെടുംവിധം തെരുവ് ജനസുഭിക്ഷമായിക്കഴിഞ്ഞിരുന്നു.

അലി വന്നിട്ടുണ്ടോ എന്നറിയാനായി ഞാൻ മൊബൈൽ എടുത്ത് വിളിച്ചു. ഞാൻ വന്നിട്ട് ഒരു മണിക്കൂറിൽ അധികമായെന്നും നീ ബാൽക്കണിയിൽ നില്ക്കുന്നത് എനിക്ക് കാണാമെന്നും അവൻ പറഞ്ഞു. പക്ഷേ, ആ ജനക്കൂട്ടത്തിനിടയിൽനിന്ന് എനിക്കവനെ കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. ഈ ജനക്കൂട്ടത്തെ കണ്ട് എനിക്ക് ആഹ്ലാദംകൊണ്ട് ഭ്രാന്തുപിടിക്കുന്നു. ഞാനങ്ങോട്ട് വന്നോട്ടെ. നിന്റെ ബാൽക്കണിയിൽ നിന്ന് ഒരു വീഡിയോ പിടിക്കാൻ. അവൻ ചോദിച്ചു. വേണ്ട. വീട്ടിൽ അടുത്ത പുകിൽ ഉണ്ടാക്കാൻ അതുമതി. ഞാൻ തടഞ്ഞു.

അഞ്ചുമണിക്കുതന്നെ പ്രകടനം തുടങ്ങി. FREEDOM എന്നെഴുതിയ ഒരു ബാനറായിരുന്നു ഏറ്റവും മുന്നിൽ. അതിനു പിന്നിൽ മുഷൂമി അടക്കമുള്ള പ്രമുഖനേതാക്കളും കറുത്ത കുപ്പായമണിഞ്ഞ മത പ്രമുഖരും. അതിനും പിന്നിൽ മൂന്ന് വലിയ ഫോട്ടോകൾ. ഒന്നാമത് മഹാത്മാഗാന്ധി, രണ്ടാമതായി നെൽസൺ മണ്ടേല, മൂന്നാമതായി റെയ്ദ് അൽ തുർക്ക്...! ഗാന്ധിജിയും മണ്ടേലയും ലോകത്തിന് പരിചിതമായ മുഖങ്ങളും പേരുകളുമാണ്. റെയ്ദ് അൽ തുർക്കിനെ ഒരുപക്ഷേ, അറബ് ലോകത്തിനു പുറത്ത് അധികംപേർക്ക് പരിചയമുണ്ടാവാൻ ഇടയില്ല. എനിക്കും

അറിയില്ലായിരുന്നു. ആ ഫോട്ടോ ആരുടേതായിരുന്നു എന്നു പിറ്റേന്ന് അലിയോട് ചോദിച്ചപ്പോൾ അവനാണ് എനിക്കു തുർക്കിനെക്കുറിച്ച് പറഞ്ഞുതരുന്നത്.

സിറിയൻജനത മണ്ടേലയ്ക്കു തുല്യമായ സ്ഥാനം നല്കി ആദരിക്കുന്ന വ്യക്തിത്വമാണ് റെയ്ദ് അൽ തുർക്കിന്റേത്. മണ്ടേല അനുഭവിച്ചതിനു തുല്യമായ കാലം അദ്ദേഹവും ജയിലിൽ ആയിരുന്നു. ഭരണകൂടത്തെ അട്ടിമറിക്കാൻ ശ്രമിച്ചതിനോ ഭീകരപ്രവർത്തനം നടത്തിയതിനോ അല്ല അദ്ദേഹം ജയിലിൽ ആയത്. അഭിപ്രായങ്ങൾ തുറന്നുപറഞ്ഞു. പ്രകടനങ്ങൾ നയിച്ചു. രാഷ്ട്രീയകക്ഷികളിൽ അംഗത്വമെടുത്തു എന്നിങ്ങനെയായിരുന്നു അദ്ദേഹത്തിനെതിരെയുള്ള ആരോപണങ്ങൾ. അറബ് ലോകത്തെ മറ്റനേകരെപ്പോലെ അദ്ദേഹവും നീണ്ട പതിനെട്ടു വർഷക്കാലം ഏകാന്തതടവിൽ കഴിഞ്ഞു. എന്നിട്ടും അദ്ദേഹം തളർന്നില്ല. പതറിയതുമില്ല. ഏകാധിപത്യത്തിനെതിരേ വേണമെങ്കിൽ ഇനി ഒരു പതിനെട്ടു വർഷം കൂടി ജയിലിൽ കിടക്കാൻ തയ്യാറാണ് എന്നാണ് റെയ്ദ് അൽ തുർക്കിന്റെ ഒരു അഭിമുഖത്തിൽ പിന്നീട് ഞാൻ വായിച്ചത്.

ഈ ഫോട്ടോകളിലൂടെ അദ്ഭുതപ്പെടുത്തുന്ന മാറ്റമാണ് സമരക്കാർ പ്രകടിപ്പിച്ചത്. മുൻകാലങ്ങളിൽ പ്രവാചകപരമ്പരയിൽ പെട്ട ഇമാമുമാരുടെയും അയത്തുള്ള ഖൊമേനിയുടെയും നസറുള്ളയുടെയും ചിത്രങ്ങൾ, കറുത്ത കൊടികൾ, പ്രവാചകവചനങ്ങൾ തുടങ്ങിയ മതചിഹ്നങ്ങൾകൊണ്ട് അത് ഷിയാ സമരങ്ങളാണെന്ന് എളുപ്പം തിരിച്ചറിയാമായിരുന്നു. എന്നാൽ ഈ ഫോട്ടോകളും ദേശീയപതാകയ്ക്കൊപ്പം സ്ഥാനം പിടിച്ചിരിക്കുന്ന വെള്ളക്കൊടികളും ഈ സമരം സംഘർഷമല്ല സമാധാനമാണ് കാംക്ഷിക്കുന്നത് എന്നൊരു വ്യക്തമായ സന്ദേശമാണ് ഭരണകൂടത്തിനു നല്കിയത്. പക്ഷേ, അവരുടെ ആവശ്യം ശക്തമായിരുന്നു. അവർ മുഴക്കിയ മുദ്രാവാക്യങ്ങളിൽ, അവർ ആകാശത്തേക്ക് ഉയർത്തിയ മുഷ്ടികളിൽ, അവർ നിരത്തിയ പ്ലക്കാർഡുകളിൽ, അവരുടെ പ്രകമ്പനം കൊള്ളിക്കുന്ന പാട്ടുകളിൽ എല്ലാം ആ ശക്തി പ്രകടമായിരുന്നു.

റോഡിന്റെ ഒരു വശത്തുകൂടി പുരുഷന്മാരും മറുവശത്തുകൂടി സ്ത്രീകളും നീങ്ങിക്കൊണ്ടിരുന്നു. ഒരു കറുത്ത നദിയും ഒരു വെളുത്ത നദിയും ചേർന്നൊഴുകുന്നതുപോലെ. അതിൽ ചുവപ്പും വെള്ളയും കലർന്ന കൊടികളുടെ തിരയിളക്കം. അപൂർവ്വം ആളുകളുടെ കയ്യിൽ അല്പം പ്രകോപനപരമായ പ്ലക്കാർഡുകളും ഉണ്ടായിരുന്നു. ജനങ്ങൾ അടുത്തിടെ ഭരണത്തിൽനിന്ന്

തൂക്കിയെറിഞ്ഞ രണ്ട് ഭരണാധികാരികളുടെ ഫോട്ടോ വച്ചിട്ട് മൂന്നാമതൊരു ഫോട്ടോയുടെ സ്ഥാനത്ത് ചോദ്യ ചിഹ്നം പതിച്ചതിനു പുറമേ മജസ്റ്റിയുടെ ഫോട്ടോതന്നെ പതിച്ചതുമായ പ്ലക്കാർഡുകളും അക്കൂട്ടത്തിൽ ഉണ്ടായിരുന്നു. അക്കൂട്ടത്തിൽ ഒരു ചെറിയ പെൺകുട്ടി ഉയർത്തിപ്പിടിച്ചിരുന്ന പ്ലക്കാർഡ് ഇപ്പോഴും എന്റെ ഓർമ്മയിലുണ്ട്.

Enough Humiliation

Enough Injustice

Enough Discrimination

Enough Majesty... Enough...!!

അതായിരുന്നു ആ സമരത്തിന്റെ പൊതുവികാരം..!!

'ഷിയ ഇല്ല. സുന്നി ഇല്ല, രാജ്യത്തുള്ളത് ജനങ്ങൾ മാത്രം.'

'അധിനിവേശക്കാരൻ പുറത്തുപോകുക, രാജ്യം ജനങ്ങൾക്ക് തിരിച്ചുതരിക.'

'ജനങ്ങളുടെ പരമാധികാരം സംരക്ഷിക്കാൻ ഞങ്ങൾ അവസാന തുള്ളി രക്തംവരെ സമ്മാനിക്കും.'

'നാല്പതുവർഷക്കാലം ഞങ്ങൾ ക്ഷമിച്ചു, ഇനി പക്ഷേ, നാലു ദിവസം പോലും ക്ഷമിക്കില്ല.'

ഇതൊക്കെയായിരുന്നു സമരക്കാരുടെ കൈവശമുണ്ടായിരുന്ന മറ്റ് പ്ലക്കാർഡുകൾ...!!

സമരത്തിന്റെ ഓരോ നിമിഷത്തെയും ഒരോ മുഖത്തെയും ഒപ്പിയെടുക്കാൻ വിദേശപത്രമാധ്യമപ്രവർത്തകർ ഉൾപ്പെടെ ഒരു വലിയ സംഘം റിപ്പോട്ടേഴ്സും ഫോട്ടോഗ്രാഫേഴ്സും വീഡിയോഗ്രാഫേഴ്സും പ്രകടനത്തിനൊപ്പം നീങ്ങുന്നുണ്ടായിരുന്നു.

ഞങ്ങളുടെ പിന്നിലൊരു പുച്ഛസ്വരംകേട്ട് തിരിഞ്ഞു നോക്കിയപ്പോഴാണ് തായ ബാൽക്കണിയിൽ വന്നുനില്ക്കുന്നു എന്ന് ഞങ്ങൾ കാണുന്നത്. ഈ സമരം കാണാൻ താത്പര്യമില്ലാതെ മുറിയിൽ വാതിലടച്ച് ഇരിക്കുന്നു എന്നാണ് ഞങ്ങൾ വിചാരിച്ചിരുന്നത്.

കണ്ടില്ലേ മജസ്റ്റിയെ താഴെയിറക്കാൻ പെണ്ണങ്ങളുടെ ഒരു ഉത്സാഹം. അദ്ദേഹം അവജ്ഞാസ്വരത്തോടെ പറഞ്ഞു. എന്നാൽ ഇവറ്റകൾക്കറിയില്ല മജസ്റ്റിയുടെ ഭരണം സ്ത്രീകൾക്കു നല്കുന്ന സ്വാതന്ത്ര്യത്തിന്മേൽ നിന്നുകൊണ്ടാണ് ഇവർ ഈ സമരത്തിൽ പങ്കെടുക്കുന്നതെന്ന്. ഇവറ്റകൾക്കിപ്പോൾ മാന്യമായി സ്കൂളിൽ പോകാം കോളജിൽ പഠിക്കാം. ജോലിക്കു പോകാം. രാത്രി ആവശ്യമെങ്കിൽ പാർട്ടിക്കു പോകാം. ഇഷ്ടമുള്ള വസ്ത്രം ധരിക്കാം. ആണുങ്ങൾക്കൊപ്പം സമരത്തിനും പോകാം. ഒരു പുരുഷനും

അവരെ തടയില്ല. എന്നെങ്കിലും ഒരിക്കൽ മജസ്റ്റി വീണാൽ അന്നു തീരും ഇവറ്റകളുടെ ഈ സ്വാതന്ത്ര്യം. പിന്നെ വരുന്ന ഭരണകൂടം ആദ്യം കൈവയ്ക്കുന്നത് ഈ സ്ത്രീകളുടെ സ്വാതന്ത്ര്യത്തിന്മേലായിരിക്കും. വീട്ടിലടച്ചിടപ്പെട്ട കാട്ടുപന്നികളാകാനാവും പിന്നെ ഇവറ്റകളുടെ വിധി. ഇവർ സമരംചെയ്ത് അധികാരത്തിൽ ഏറ്റുന്നവർതന്നെ അവരുടെ സ്വാതന്ത്ര്യത്തിന്റെ അന്തകരാവും. ലോകത്തെവിടെയുമുള്ള ഇസ്ലാമിക വിപ്ലവങ്ങളുടെ അന്ത്യം അതുതന്നെയായിരുന്നു. ഇതൊക്കെ ഈ പെണ്ണുങ്ങൾ എന്ന് മനസ്സിലാക്കും. മജസ്റ്റിക്കെതിരേ സമരം ചെയ്യുന്നു.... ഉം നടക്കട്ടെ.

കമ്പിളി അനുവദിക്കുന്നിടത്തോളമല്ലേ കാലു നീട്ടൂ..!! അദ്ദേഹം ദേഷ്യത്തോടെ തിരിച്ചുപോയി.

ഞങ്ങൾ സമരം കാണുന്നതിലേക്ക് തിരിഞ്ഞു.

ഇടയ്ക്കെപ്പോഴോ ആകാശത്ത് പോലീസിന്റെ ഹെലികോപ്റ്റർ പ്രത്യക്ഷപ്പെട്ടു. മുദ്രാവാക്യം വിളിച്ചുകൊടുത്തിരുന്ന ആൾ പെട്ടെന്ന് അതുനിറുത്തി എന്തോ ഒന്ന് മൈക്കിലൂടെ പറഞ്ഞു. അഞ്ചുലക്ഷം കണ്ഠങ്ങളിൽനിന്ന് ഒരുപോലെ ഉയർന്നുവന്ന ഒരു ചിരി നഗരത്തെ ഒരു നിമിഷത്തേക്ക് മുക്കിക്കളഞ്ഞു. പരിഹാസത്തിന്റെ ഉച്ചാവസ്ഥയായിരുന്നു അത്. ആ ചിരി മജസ്റ്റി കേട്ടിരുന്നുവെങ്കിൽ അയാൾ അപ്പോൾ തന്നെ ആത്മഹത്യ ചെയ്യുമായിരുന്നു എന്ന് എനിക്ക് തോന്നി. ഏതൊരു രാജ്യത്തെ ഏതൊരു ഭരണാധികാരിയും സ്വന്തം ജനങ്ങളാൽ പരിഹസിക്കപ്പെടാൻ ഇടയാവരുത്. മരണമാണ് അവർക്കതിലും ഭേദം.

എന്റെ രാജ്യത്ത് ഞാൻ നിരവധി സമരങ്ങൾക്കും പ്രകടനങ്ങൾക്കും സാക്ഷ്യംവഹിച്ചിട്ടുണ്ട്. എന്നാൽ ഇത്ര ചിട്ടയിലും അടുക്കിലും നീങ്ങുന്ന ഒരു പ്രകടനവും ഞാൻ എവിടെയും കണ്ടിട്ടില്ല. എന്റെ കണക്കിൽ ഒരു അഞ്ചുലക്ഷം ജനങ്ങൾ ആ പ്രകടനത്തിൽ പങ്കെടുത്തിട്ടുണ്ട്. എന്നാൽ അതിൽ ഒരാൾപോലും അലസരായിരുന്നില്ല. ഒരാൾപോലും തന്റെ അടുത്തവനോട് വർത്തമാനം പറഞ്ഞല്ല നടന്നത്. ഒരാൾപോലും ആ മുദ്രാവാക്യങ്ങളുടെ ആവേശങ്ങളിൽനിന്ന് ഒഴിഞ്ഞുനില്ക്കുന്നതായി തോന്നിയില്ല. ഇത്രയും ജനങ്ങൾ ഉണ്ടായിരുന്നിട്ടുകൂടി ഒരു തിക്കും തിരക്കും എവിടെയും കാണാനുണ്ടായിരുന്നില്ല. മണിക്കൂറുകൾക്കൊടുവിൽ അവസാനനിരയും കടന്നുപോകുന്നതുവരെയും അതങ്ങനെ തന്നെയായിരുന്നു. എന്നുമാത്രമല്ല. സമരക്കാരുടെ കയ്യിൽനിന്നും റോഡിലേക്ക് വീണ ടിഷ്യു പേപ്പറുകളും വെള്ളക്കുപ്പികളും പെറുക്കി എടുക്കാനായി

വോളണ്ടിയേഴ്സിന്റെ ഒരു നിര ഏറ്റവും പിന്നാലെ കടന്നുവരുകയും ചെയ്തു. തെരുവുകൾ നശിപ്പിക്കുന്ന സമരമായിരുന്നില്ല. തെരുവുകൾ വൃത്തിയാക്കുന്ന സമരമായിരുന്നു അത്.

ഷിയകൾ നേതൃത്വം കൊടുക്കുന്ന ആ സമരങ്ങൾ അങ്ങനെയാവാതെ തരമില്ല. മതശീലങ്ങളിൽനിന്ന് പകർന്നുകിട്ടിയ സ്വഭാവങ്ങൾ അത്രയും അതിൽ പ്രകടമായിരുന്നു. ആക്രോശങ്ങളെക്കാൾ വിലാപങ്ങൾ തിങ്ങി വിങ്ങിയ സമരജാഥയായിരുന്നു അത്. അതിലെ ചിട്ട, അടുക്ക്, കൃത്യത, വൃത്തി-ഒക്കെ ഒരു ക്ലാസ്സിലെ കുട്ടികളെ പരിശീലിപ്പിച്ചെടുത്തതുമാതിരി സൂക്ഷ്മമായിരുന്നു. അത്ര അടുക്കിലും ചിട്ടയിലുമേ അവർക്കൊരു സമരംപോലും നടത്താനാവൂ....

ആ പ്രകടനത്തിന്റെ മുൻനിര ചെന്നുനിന്നത് നഗരത്തിലെ ഏറ്റവും പ്രധാന ഇടങ്ങളിൽ ഒന്നായ മുത്തുകളുടെ ചത്വരത്തിലാണ്. അവിടെ ഒരു മഹാസമ്മേളനം സംഘടിപ്പിച്ചിട്ടുണ്ടായിരുന്നു. പ്രധാന രാഷ്ട്രീയ കക്ഷികളുടെ നേതാക്കളും മതപ്രമുഖരും അന്നവിടെ പ്രസംഗിച്ചു. മജസ്റ്റിയെ താഴെയിറക്കാതെ നമ്മൾ പിന്നോട്ടില്ല എന്നതായിരുന്നു പ്രസംഗങ്ങളുടെ പ്രധാന ആശയം. അതിനിടെ പത്താംക്ലാസ്സിൽ പഠിക്കുന്ന ഒരു പെൺകുട്ടി തന്റെ കവിത അവതരിപ്പിച്ചു. 'ഹിസ് മജസ്റ്റി' എന്നായിരുന്നു അതിന്റെ പേര്.

ഏയ് കിളവാ....
'നീതിയുടെ സംരക്ഷക'നായ സർവ്വ ഗുണവാനേ
(അങ്ങനെയല്ലേ നിങ്ങൾ എപ്പോഴും സ്വയം പ്രഖ്യാപിക്കാറുള്ളത്)
എന്നെ കേൾക്കുക:

ഇതുവരെ നിങ്ങൾ ചെയ്തതിനെ ഓർത്ത്
ഞാൻ നിങ്ങൾക്ക് മാപ്പ് തന്നു എന്നുവന്നാലും
നിങ്ങൾ ഞങ്ങളെ രാജ്യദ്രോഹികൾ എന്നു മുദ്രകുത്തി
കൊലപ്പെടുത്തുന്നതു തുടർന്നാൽ
നിങ്ങളെ എനിക്ക് ഒരു വിഡ്ഢിയായി കാണേണ്ടി വരും

എന്നെ കേൾക്കുക;
ഇവിടെ ഞങ്ങൾ ഈ രാജ്യത്തിലെ സർവ്വവിഭാഗങ്ങളും ചേർന്ന്
ആവശ്യപ്പെടുന്നു.
നിങ്ങൾ മാറിയേ മതിയാവൂ.

‘മജസ്റ്റിയെ’ നിങ്ങൾ സ്വന്തമായി എടുത്തുകൊള്ളൂ...
പക്ഷേ, രാജ്യത്തിന്റെ സർവ്വസ്വവും പിന്നിലുപേക്ഷിച്ചിട്ട്കടന്നു പോകൂ...

എയ് മർദ്ദകാ,
എവിടെനിന്നാണ് നിങ്ങൾ ശക്തി സംഭരിക്കുന്നത്....?
നിങ്ങളുടെ സ്വന്തം ജനങ്ങളെ അടിച്ചമർത്തുന്നതിനുള്ള ശക്തി.....
എല്ലാവരെയും
സ്ത്രീകളെയും
കുട്ടികളെയും
പുരുഷന്മാരെയും...
എന്നിട്ടും നിങ്ങൾ സംവാദത്തിനു ക്ഷണിക്കുന്നു
ഈ കാടത്തത്തിന്റെ മദ്ധ്യത്തിലും.

ഇല്ല... ഇല്ല...
ഒരു വാക്ക് മാത്രം... ഇല്ല...!
ഒരാവശ്യം മാത്രം
ഞങ്ങൾക്ക് ഞങ്ങളുടെ രാജ്യം തിരിച്ചുതരിക
ഈ രാജ്യം അതിലെ ജനങ്ങൾക്ക് വിട്ടുകൊടുക്കുക
ഞങ്ങൾക്ക്, അതിലെ ജനങ്ങൾക്ക്...
ഞങ്ങളുടെ രാജ്യം ഞങ്ങളുടെ സ്വന്തമാണ്-

ഏതാണ്ട് അഞ്ചു മിനിറ്റോളം നീണ്ടുനിന്ന ഒരു ഹർഷാരവത്തോടെയാണ് ജനം ആ കവിത സ്വീകരിച്ചത്. അതേത്തുടർന്ന് വാരാന്ത്യസമരങ്ങളുടെ കാലം കഴിഞ്ഞു എന്നും അയാൾ ഭരണത്തിൽനിന്നും ഒഴിയുന്നതുവരെ തുടർച്ചയായി സമരം നടത്താൻ പോകുന്നു എന്നും നേതാക്കൾ പ്രഖ്യാപിച്ചു.

സമരം അതിന്റെ അടുത്ത ഘട്ടത്തിലേക്ക് കടക്കുകയായിരുന്നു.......

## സമരത്തമ്പുകൾ

പ്രകടനവും സമ്മേളനവും നടത്തി സമരക്കാർ രാത്രിയോടെ പിരിഞ്ഞു പോകും എന്നാണ് സർക്കാരും പോലീസും കരുതിയിരുന്നത്. എന്നാൽ അതിനോടകം പ്രതിഷേധങ്ങൾ ശക്തമായിക്കഴിഞ്ഞിരുന്ന ചില ഇതര നഗരങ്ങളെ അനുകരിച്ചുകൊണ്ട് അവർ മുത്തുകളുടെ ചത്വരത്തിൽ തമ്പടിക്കുകയാണ് ചെയ്തത്. പോലീസിന് അത് മുൻകൂട്ടി കാണാനോ തടയാനോ കഴിഞ്ഞില്ല. അങ്ങനെ പറഞ്ഞുനടന്ന ചെറുപ്പക്കാരുടെ വാക്കുകൾ അത്യാഗ്രഹം എന്നുപറഞ്ഞ് പരിഹസിക്കാനാണ് തായ അടക്കമുള്ളവർ ശ്രമിച്ചത്. അതുപക്ഷേ, പ്രശ്നത്തെ നിസ്സാരവത്കരിച്ചുകണ്ട പോലീസിന്റെ പൊതുപ്രതികരണം ആയിരുന്നിരിക്കണം. എന്നാൽ എല്ലാം മുൻകൂട്ടി പ്ലാൻ ചെയ്യപ്പെട്ടതുപോലെ മണിക്കൂറുകൾക്കുള്ളിലാണ് അവിടെ നൂറുകണക്കിന് തമ്പുകൾ ഉയർന്നത്. ഓരോ തമ്പുകളും എവിടെവേണം എന്നുപോലും കൃത്യമായി പ്ലാൻ ചെയ്യപ്പെട്ടിട്ടുണ്ടായിരുന്നു എന്നുതോന്നി. മീഡിയാപ്രവർത്തകർക്കുവേണ്ടി, മെഡിക്കൽ സംഘത്തിനുവേണ്ടി കലാകാരന്മാർക്കും ചിത്രകാരന്മാർക്കും വേണ്ടി, കോളജ് വിദ്യാർത്ഥികൾക്കുവേണ്ടി, പെൺകുട്ടികൾക്കുവേണ്ടി, വീട്ടമ്മമാർക്കുവേണ്ടി എന്നു തുടങ്ങി ഓരോ ഗ്രാമക്കാർക്കും വേണ്ടി വരെ പ്രത്യേകംപ്രത്യേകം തമ്പുകൾ ഉയർന്നുകഴിഞ്ഞിരുന്നു. അവിടത്തേക്ക് വേണ്ട ജനറേറ്ററുകൾ, വാട്ടർടാങ്കുകൾ, പോർട്ടബിൾ ടോയ് ലെറ്റ്സ്, ബെഞ്ചുകൾ, കസേരകൾ, സോഫകൾ, ടേബിളുകൾ, മൈക്കുകൾ, കൊടിതോരണങ്ങൾ, ഇന്റർനെറ്റ് സൗകര്യം, ടി.വി.കൾ, ഡിഷ് ആന്റിനകൾ, സമരക്കാർക്ക് ആഹാരമൊരുക്കാനുള്ള അടുക്കള പാചകസാമഗ്രികൾ, അരി, വെള്ളം, ജ്യൂസ്, ബ്രെഡ് എന്നുവേണ്ട സർവ്വ സാധനങ്ങളും ഒരു രാത്രികൊണ്ട് അവിടെ എത്തപ്പെട്ടു.

ചത്വരത്തിനോടുചേർന്ന ഫ്ലൈഓവറിൽ സമരക്കാർ പടുകൂറ്റൻ ബാനറുകൾ വലിച്ചുകെട്ടി. മജസ്റ്റി രാജിവച്ചൊഴിയുക, മജസ്റ്റിയെ കുറ്റ വിചാരണ ചെയ്യുക, വിവേചനവും അനീതിയും അവസാനിപ്പിക്കുക എന്നിങ്ങനെ ഒക്കെയായിരുന്നു അതിൽ എഴുതിയിരുന്നത്. എന്നാൽ മറ്റു ചില പോസ്റ്ററുകൾ കൂടുതൽ പ്രകോപനപരമായിരുന്നു. ഹിസ് മജസ്റ്റിയെ തൂക്കുകയറിന്റെ മുന്നിൽ നിറുത്തിയിരിക്കുന്നതിന്റെയും ചാട്ടവാറുകൊണ്ടടിക്കുന്നതിന്റെയും പീരങ്കിയുടെ മുനമ്പിൽ കെട്ടിവച്ചിരിക്കുന്നതിന്റെയും ചിത്രങ്ങൾ അക്കൂട്ടത്തിൽ ഉണ്ടായിരുന്നു.

കുറെദിവസങ്ങൾക്കു മുമ്പുവരെ ഈ രാജ്യത്ത് അങ്ങനെ ഒന്ന് ചിന്തിക്കാൻപോലും ആർക്കും ധൈര്യമുണ്ടായിരുന്നില്ല. പേടി എന്ന കുറ്റിയിലേക്ക് വലിച്ചു കെട്ടപ്പെട്ട് ആ വൃത്തപരിധിക്കുള്ളിൽമാത്രം നടക്കുന്ന ഒരു ജനതയായിരുന്നു അത്. നീണ്ട ബഹുമാന്യവചനങ്ങളുടെ മുന്നുരയില്ലാതെ ഭരണാധികാരികളുടെ പേരുച്ചരിക്കാൻ പേടിയുള്ള, ഫ്ലാറ്റിൽ ഉറക്കെ ഒന്ന് പാട്ടുവയ്ക്കാൻ പേടിയുള്ള, റോഡിൽ അനാവശ്യമായി ഒരു ഹോണടിക്കാൻ പേടിയുള്ള, പുറത്തൊന്ന് തുപ്പാൻ പേടിയുള്ള, ഒരു പേപ്പർകഷണം തെരുവിലേക്ക് എറിയാൻ പേടിയുള്ള ഒരു നേഴ്സറി സ്കൂൾ ജനത. വർഷങ്ങളായി അവരുടെ മനസ്സിൽ തളംകെട്ടി നിന്നിരുന്ന ആ പേടി വളരെക്കുറച്ചു ദിവസങ്ങൾകൊണ്ട് ഒലിച്ചുപോയിരിക്കുന്നു.

മജസ്റ്റിക്കെതിരേ നാലക്ഷരത്തിൽ ഒരു ചുവരെഴുത്ത് കണ്ടാൽപോലും ഓടിനടന്ന് മായിച്ചുകളയുമായിരുന്ന പോലീസിന് മുത്തുകളുടെ ചത്വരത്തിൽ ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. രണ്ടും കല്പിച്ച് വന്നുകൂടിയിരിക്കുന്ന ജനങ്ങളുടെ ഇടയിലേക്ക് ചെന്നുകയറുന്നത് പന്തിയല്ലെന്ന് അവർക്കും തോന്നിയിരിക്കണം. പോലീസ് ആ ഭാഗത്തേക്ക് തിരിഞ്ഞു നോക്കിയതേയില്ല. അതുവഴി പോകുന്ന വണ്ടികൾ നിയന്ത്രിച്ചതും വഴിതിരിച്ചു വിട്ടതും ഒക്കെ സമരക്കാർതന്നെയായിരുന്നു. എന്തൊരു വീരശൂരരായ പോലീസുകാർ. നാലു ജനങ്ങളെ കണ്ടപ്പോഴേക്കും എല്ലാം ഓടി മാളത്തിൽ കയറി എന്ന് ഞാനതിന്റെ പേരിൽ ബാബയെ കളിയാക്കുകയും ചെയ്തു.

പിറ്റേദിവസം മുതൽ ഗ്രാമങ്ങളിൽനിന്ന് ജനങ്ങൾ സമരചത്വരത്തിലേക്ക് ഒഴുകി വന്നുകൊണ്ടിരുന്നു. ഓരോ ഗ്രാമത്തിലെയും ജനങ്ങൾ തീർത്ഥാടന സംഘങ്ങൾപോലെ പ്രത്യേകംപ്രത്യേകം സംഘങ്ങളായാണ് കടന്നുപോയത്. യൂണിവേഴ്സിറ്റിയുടെയും കോളജിന്റെയും ബാനറിനു പിന്നിൽ അണിനിരന്ന കുട്ടികൾ, മെഡിക്കൽ കോളജിന്റെ ബാനറിൽ

ഡോക്ടറുമാരും നേഴ്സുമാരും പാരാമെഡിക്കൽ സ്റ്റാഫുകളും, തൊഴിലാളികൾ അവരുടെ സംഘടനകളുടെ ബാനറിൽ, അങ്ങനെ അങ്ങനെ അനേകം സംഘങ്ങൾ മജസ്റ്റിക്കെതിരേ മുദ്രാവാക്യങ്ങൾ മുഴക്കിയും മുത്തുകളുടെ ചത്വരത്തിലെ സമരക്കാർക്ക് അഭിവാദനങ്ങൾ അർപ്പിച്ചും ഞങ്ങളുടെ മുന്നിലെ ഹൈവേയിലൂടെ കടന്നു പൊയ്ക്കൊണ്ടിരുന്നു.

എനിക്ക് സത്യത്തിൽ അവരോടു തോന്നിയത് അസൂയയാണ്. അത്രയ്ക്കും ഉത്സാഹഭരിതരായ ജനങ്ങളായിരുന്നു അവരൊക്കെയും. വഴിയിൽവച്ച് പരസ്പരം കണ്ടുമുട്ടുന്നവർ സ്നേഹത്തോടെ അഭിവാദനം ചെയ്യുകയും അന്തിമവിജയത്തിനായി ആശംസകൾ നേരുകയും ചെയ്തു. ജോലി സ്ഥലത്ത് കണ്ടുമുട്ടുന്ന ഓരോരുത്തരും വൈകിട്ട് നഗരചത്വരത്തിൽ കണ്ടുമുട്ടുന്നതിനെക്കുറിച്ച് മാത്രം സംസാരിച്ചു. ഏറെനാളുകളായി ശൂന്യതയിൽ കെട്ടിക്കിടന്ന ഒരു ജനത ഉത്സാഹത്തിലേക്ക് ഞെട്ടിയുണർന്നതുപോലെ ആയിരുന്നു അത്. വളരെ എളുപ്പത്തിൽ എന്തോ ഒന്ന് നേടിയെടുക്കാൻ പോകുന്നതിന്റെ ആത്മവിശ്വാസമായിരുന്നു ആ മുഖങ്ങളിൽ ഉണ്ടായിരുന്നത്.

ആ ദിവസങ്ങളിൽ ഒന്നിൽ ഞാൻ ബാൽക്കണിയിൽ നിലക്കുമ്പോൾ ഒരു മദ്ധ്യവയസ്കൻ അയാളുടെ മകനെയും തോളത്ത് വഹിച്ച് മുത്തുകളുടെ ചത്വരത്തിലേക്ക് നടക്കുന്നത് ഞാൻ കണ്ടു. അവന്റെ കയ്യിൽ ഒരു ദേശീയപതാകയുണ്ട്. മറ്റുള്ളവർ സംഘം സംഘമായി വരുമ്പോൾ അയാൾ ഏകനായിരുന്നു. എന്നാലും അയാൾ ഭരണത്തിനെതിരെയും അധികാരത്തിനെതിരെയും മുദ്രാവാക്യം വിളിച്ചുകൊണ്ടാണ് നടന്നുപോകുന്നത്. അതിനിടെ ഒരു നിമിഷത്തേക്ക് അയാളുടെ നോട്ടം ബാൽക്കണിയിൽ നില്ക്കുന്ന എന്റെ നേരേ വന്നുപതിച്ചു. ഞാൻ തെന്നിമാറാൻ ശ്രമിച്ചെങ്കിലും അയാൾ എന്നെ കണ്ടുകഴിഞ്ഞിരുന്നു. ഞാനൊരു വിദേശിയാണെന്ന് അയാൾക്ക് മനസ്സിലായിരിക്കണം. രോഷത്തോടെ അയാൾ ഞങ്ങളുടെ ബാൽക്കണിയിലേക്ക് വിരൽ ചൂണ്ടി 'നീയൊന്നും അധികകാലം ഇവിടെ നില്ക്കാൻ പോകുന്നില്ല. നിന്നെയൊക്കെ ഈ രാജ്യത്തുനിന്നും കെട്ടുകെട്ടിക്കാനാണ് എന്റെ ഈ നട്. എന്റെ ഈ ജന്മത്ത് അത് കഴിഞ്ഞില്ലെങ്കിൽ എന്റെ തോളിലിരിക്കുന്ന പുത്രനത് ചെയ്യും.' അയാൾ എന്നോടും സമൂഹത്തിനോടുമൊത്തമായും വിളിച്ചു പറഞ്ഞുകൊണ്ടിരുന്നു. 'എന്തിനാണെന്നറിയാമോ ഇവനെ ഞാൻ നടത്താതെ തോളിൽ എടുത്തിരിക്കുന്നത്... എന്നെക്കാൾ ഉയരത്തിലിരുന്ന് അവൻ ഈ ലോകത്തെ നോക്കിക്കാണാൻ. ഇവിടെ നടക്കുന്ന അനീതിയും അധർമ്മവും അസത്യവും

മനസ്സിലാക്കാൻ. നാണംകെട്ട വിദേശികളേ, ഭരണത്തിന്റെ എച്ചിൽ തിന്നാൻ വന്നുകിടക്കുന്ന നായ്ക്കളേ, നിങ്ങളെ തുരത്താതെ ഈ രാജ്യം ഒരിക്കലും രക്ഷപ്പെടില്ല...'

അതൊരു വികാരമായിരുന്നു. സമരംചെയ്യുന്ന ഭൂരിപക്ഷത്തിന്റെയും വികാരം. ഈ രാജ്യത്ത് തങ്ങൾക്ക് നീതി നിഷേധിക്കപ്പെടുന്നത്, അസമത്വം സൃഷ്ടിക്കുന്നത്. തൊഴിൽനഷ്ടങ്ങൾ ഉണ്ടാക്കുന്നത്, എല്ലാത്തിനും കാരണം വിദേശികളാണെന്ന്. അവരിവിടെ ഇല്ലായിരുന്നുവെങ്കിൽ തങ്ങളുടെ ഭരണാധികാരികൾക്ക് ഇത്ര ധാർഷ്ട്യം വരില്ലായിരുന്നു എന്ന്. അലിപോലും ഇടയ്ക്കിടെ അത് പറയുമായിരുന്നു. ഇപ്പോൾ ഞങ്ങളില്ലാതെയും ഈ രാജ്യത്തിന്റെ കാര്യങ്ങൾ നടത്തിക്കൊണ്ടുപോകാൻ ഭരണാധികാരികൾക്കാവുന്നുണ്ട്. തങ്ങളുടെ പല സമരങ്ങളും പൊളിഞ്ഞുപോകുന്നതിന്റെ കാരണവും മറ്റൊന്നല്ല. അതുകൊണ്ട് വിദേശികളെ ആദ്യം ഇവിടെനിന്ന് കെട്ടുകെട്ടിക്കണം. അതോടൊപ്പം ഭരണവും വീണുകൊള്ളും. അലിയുടെയും അവന്റെ കൂട്ടരുടെയും ആ വാദത്തിനു മലയാളം മാഫിയ നടത്തുന്ന മറുവാദം ഞങ്ങൾ നിങ്ങളുടെ ജോലി അപഹരിക്കുന്നില്ല. നിങ്ങൾക്ക് നല്കുന്നതിനെക്കാൾ വളരെ തുച്ഛമായ ശമ്പളത്തിനാണ് ഞങ്ങൾ ജോലി ചെയ്യുന്നത് എന്നതാണ്.

നിങ്ങളിങ്ങനെ തുച്ഛമായ ശമ്പളത്തിനു ജോലിചെയ്യാൻ തയ്യാറായി വരുന്നതുകൊണ്ടാണ് ഞങ്ങൾക്കിവിടെ ജോലിയില്ലാതെ പോകുന്നതെന്ന് അലി തിരിച്ചു വാദിക്കും. എന്തായാലും മാനേജുമെന്റുകൾക്ക് ജോലി ചെയ്യാൻ ആളുവേണം. നിങ്ങളില്ലായിരുന്നെങ്കിൽ ചോദിക്കുന്ന ശമ്പളം തന്ന് ഞങ്ങളിലൊരാളെ ഇവിടെ ജോലിക്ക് വയ്ക്കുമായിരുന്നു.

എന്നാൽപ്പിന്നെ ഞങ്ങൾ ചെയ്യുന്ന ശമ്പളത്തിനു നിങ്ങൾ ജോലി ചെയ്താൽ മതി. അതെന്തുകൊണ്ട് ചെയ്യുന്നില്ല...? നിങ്ങളുടെ ജീവിതച്ചെലവ് ആർക്ക് സഹിക്കാൻ പറ്റും...?എന്ന് മലയാളം മാഫിയ തിരിച്ചു ചോദിക്കും.

അത് നിങ്ങളുടെയും ഞങ്ങളുടെയും ജീവിതരീതിയും ജീവിത നിലവാരവും തമ്മിലുള്ള വ്യത്യാസം അറിയാത്തതുകൊണ്ടാണ്. അത് സംസ്കാരവുമായും സാമൂഹികാവസ്ഥയുമായും ഒക്കെ ബന്ധപ്പെട്ടുകിടക്കുന്ന ഒന്നാണ്. ഇത്രയും എണ്ണനിക്ഷേപം ഉണ്ടായിരിക്കുകയും അതിൽനിന്ന് വൻലാഭം ഉണ്ടാക്കുകയും ചെയ്യുന്ന ഒരു രാജ്യത്തുള്ള ഞങ്ങൾ കോടിക്കണക്കിനു ജനങ്ങൾ പട്ടിണിയിൽ കിടക്കുന്ന ഇന്ത്യയിലെ ജീവിതനിലവാരം

വച്ചുപുലർത്തണമെന്നു പറഞ്ഞാൽ അത് മണ്ടത്തരമാണ്. ഒരു ദരിദ്രരാജ്യത്തിൽ ദരിദ്രൻ ജീവിക്കുന്നതിലും ബുദ്ധിമുട്ടാണ് ഒരു സമ്പന്നരാജ്യത്ത് ഒരു സാധാരണക്കാരന് ജീവിക്കാൻ.

ഒരിക്കലും ഒരു ഉത്തരത്തിലെത്താത്ത തർക്കങ്ങളായിരുന്നു അവയൊക്കെയും.

ഇതോടൊപ്പം ചേർത്തുവച്ച് മറ്റൊരു സംഭവംകൂടി എനിക്ക് പറയാനുണ്ട് ജാവേദ്. ഒരു ദിവസം ഞാൻ സിപ്പിയാന്റിയോടൊപ്പം അവരുടെ കാറിൽ പുറത്തുപോയി. ഒരു സിഗ്നലിൽ ഞങ്ങൾ പച്ച കാത്തുകിടന്നപ്പോൾ തൊട്ടടുത്ത ട്രാക്കിൽ ഒരു ബസ് വന്നുനിന്നു. വെറുതേ ഞാനതിലേക്കൊന്നു നോക്കി. അപ്പോൾ അതിലിരിക്കുന്ന ഒരു സ്ത്രീ എന്നെ രൂക്ഷമായി നോക്കുന്നതാണ് ഞാൻ കാണുന്നത്. സത്യം പറയാമല്ലോ, ആ നോട്ടത്തിന്റെ ആഴം ഉൾക്കൊള്ളാനാവാതെ വേഗം ഞാൻ മുഖം തിരിച്ചുകളഞ്ഞു. അലിയുടെ വാക്കുകളിൽ, അഹമ്മദിന്റെ വാക്കുകളിൽ, യൂനിസിന്റെ വാക്കുകളിൽ, ഞാൻ ബാൽക്കണിയിൽ നില്ക്കുമ്പോൾ എന്നെ ചീത്ത പറഞ്ഞ സമരക്കാരന്റെ വാക്കുകളിൽ, നിറഞ്ഞുനിന്ന വിദേശിയോടുള്ള വിദ്വേഷം അവരുടെ കണ്ണുകളിൽനിന്ന് പുറപ്പെട്ടുവരുന്നതുപോലെ എനിക്ക് തോന്നി. വെറും വിദ്വേഷം മാത്രമായിരുന്നില്ല അത്. അസൂയയും കുശുമ്പും സ്വയം സഹതാപവും നിസ്സഹായാവസ്ഥയും ഒക്കെ അതിൽ അടിഞ്ഞുചേർന്നിട്ടുണ്ടായിരുന്നു. എന്റെ ദേശത്തുവന്ന് വലിയ പണക്കാരിയായി നീ വലിയ കാറിൽ സഞ്ചരിക്കുന്നു. ഞാനിപ്പോഴും ഈ സർവ്വീസ് ബസ്സിൽ ചൂടും സഹിച്ച് യാത്ര ചെയ്യേണ്ടി വരുന്നതിന്റെ കാരണക്കാരി നീ മാത്രമാണ് എന്നായിരുന്നു ആ നോട്ടത്തിന്റെ സാരാംശം എന്നെനിക്ക് തോന്നിപ്പോകുന്നു. സിഗ്നൽ പച്ചവീണ് ട്രാഫിക് അനങ്ങുന്നതുവരെയും പിന്നെ ഞാൻ ആ ബസ്സിലേക്ക് നോക്കിയതേയില്ല. ആ നോട്ടം നേരിടാൻ എനിക്കാവുമായിരുന്നില്ല. അതിൽ സത്യമായും ഒരു ജനതയോടുള്ള സഹതാപം കലർന്നിട്ടുണ്ടായിരുന്നു എന്നെനിക്കിപ്പോൾ തോന്നുന്നു. നിങ്ങളുടെ വിധിക്ക് ഞാൻകൂടി കാരണക്കാരിയാവുന്നല്ലോ എന്നൊരു കുറ്റബോധംപോലും എനിക്കുന്നേരമുണ്ടായി. സത്യം പറയാമല്ലോ ജാവേദ്, പിന്നെ ഒരവസരം വന്നാൽപോലും ഞാൻ സി.ബി.ആന്റിയോടൊപ്പമോ മറ്റാർക്കെങ്കിലുമൊപ്പമോ കാറിൽ സഞ്ചരിക്കേണ്ട അവസരങ്ങൾ പരമാവധി ഒഴിവാക്കിയിരുന്നു. എന്നുമാത്രമല്ല, പിന്നീടുള്ള ഓരോ ദിവസങ്ങളിലും ആഹാരത്തിനു മുന്നിലിരിക്കുമ്പോൾ ഞാൻ ഓർക്കും - ഈ ആഹാരം എന്റെ സ്വന്തമല്ല. ഇതു ഈ ദേശത്തിലെ സാധാരണക്കാരനിൽനിന്നും

കവർന്നെടുത്ത ആഹാരത്തിന്റെ പങ്കാണ്. ഇതിൽ അനീതിയുടെ ഉപ്പ് കലർന്നിട്ടുണ്ട്. കരുണാമയനായ ദൈവമേ ഈ തട്ടിയെടുക്കലിന് നീ എന്നോടു പൊറുക്കേണമേ...!!

## മരണവില്പന

സമരത്തിന്റെ തുടക്കത്തിൽ നരകത്തിനോടെന്നതുപോലെയുള്ള പേടിയും വെറുപ്പും ആയിരുന്നു മുത്തുകളുടെ ചത്വരത്തിനോട് ഞങ്ങൾ വിദേശികൾക്ക് ഉണ്ടായിരുന്നത്. അറിയാതെങ്ങാനും ആ വഴി പോയിപ്പോയാൽ നമ്മളും പോലീസിന്റെ നോട്ടപ്പുള്ളികൾ ആയേക്കും എന്നൊരു പേടി. അവിടെ നിറയെ സി.ഐ.ഡി.കൾ ആണെന്നും സമരക്കാൻ തമ്പുകെട്ടുന്നതിനു മുമ്പേ അവരുടെ ഇടയിൽ കയറി സി.ഐ.ഡി.കൾ തമ്പുകെട്ടി എന്നും അവിടത്തെ ഓരോ നീക്കവും അവർ സസൂക്ഷ്മം നിരീക്ഷിക്കുകയാണെന്നും അമീർ ചാച്ച ഒരു ദിവസം രഹസ്യം പറഞ്ഞതോടെ ആ പേടി ഇരട്ടിക്കുകയും ചെയ്തു. ഷിയാകളോട് ബന്ധപ്പെട്ട എന്തിനോടും ഈ പേടി നഗരത്തിന്റെ ശീലമാണ്. അടുത്തകാലം വരെ അവരുടെ നെഞ്ചത്തടി കാണാൻപോലും ആരും പോകില്ലായിരുന്നു എന്ന് ബാബ പറഞ്ഞു കേട്ടിട്ടുണ്ട്. അങ്ങനെ കാണാൻപോകുന്നവരുടെ ചിത്രം പോലീസ് ഷൂട്ട് ചെയ്തുകൊണ്ടു പോകുമെന്നും അവരെ നോട്ടപ്പുള്ളികളായി മാറ്റുമെന്നും നഗരത്തിന്റെ ഒരു പേടിയായിരുന്നു. ഈ സമരവും ഷിയാകളുടെ സമരമായാണ് പൊതുവേ കണക്കാക്കപ്പെട്ടത്. അതുകൊണ്ടുതന്നെ മുത്തുകളുടെ ചത്വരം ഭീകരന്മാരുടെ ഒളിത്താവളം പോലെ ഞങ്ങളെ പേടിപ്പിച്ചു. അവിചാരിതമായി അവിടെപ്പോയിട്ടുവന്ന് വാർത്തകൾ തന്ന വിജു പ്രസാദിനെപ്പോലെയുള്ളവരെ പുലിമടയിൽ പോയിട്ടുവന്ന ശിക്കാരിയെപ്പോലെ ഞങ്ങൾ ആദരവോടെയാണ് നോക്കിക്കണ്ടത്.

എന്നാൽ അലിയും ഹസനും മുനീർഗാസിയും ഒക്കെ ഞങ്ങളെ എന്നും അവിടേക്ക് ക്ഷണിക്കുമായിരുന്നു. ഒരു വിദേശികൾക്കും എതിരേയല്ല ഞങ്ങളുടെ സമരം. ഞങ്ങളുടെ ഭരണകൂടത്തിനെതിരേ മാത്രമാണ്. ഞങ്ങളെ പിന്തുണയ്ക്കുന്ന ആർക്കും അവിടെ വരാം. ഞങ്ങൾ അവരെ സ്വാഗതം ചെയ്യുന്നു.

ദിവസങ്ങൾ പോകപ്പോകെ ആ പേടി പതിയെ

അഴിഞ്ഞില്ലാതെയായി. നഗരം അരാജകത്വത്തിലേക്ക് നീങ്ങുമ്പോൾ ആര്, ആരെ പേടിക്കാൻ..? ഞങ്ങളുടെ മാമുമാരിൽ രണ്ടുപേർ അതുവഴി കടന്നുപോവുകയും അവർക്ക് സന്തോഷസൂചകമായി സമരക്കാർ ജ്യൂസ് സമ്മാനിക്കുകയും ചെയ്തു എന്ന് കേട്ടതോടെ എനിക്കും ആ സ്ഥലം ഒന്നു കാണണമെന്ന ആഗ്രഹം കലശലായി. അങ്ങനെ ഒരു ആശയം ഞാൻ കാറ്റ്ൽക്ലാസ്സിൽ വച്ചു. ഭാഗ്യത്തിന് അത് അംഗീകരിക്കപ്പെട്ടു. അങ്ങനെ ഒരു ദിവസം ഷോ കഴിഞ്ഞ് മടങ്ങുമ്പോൾ ഞങ്ങൾ മുത്തുകളുടെ ചത്വരംവഴിയാണ് വന്നത്. സമരക്കാരുടെ തമ്പുകളും കൊടിതോരണങ്ങളും ബാനറുകളും ഞങ്ങൾ കണ്ടു. എന്നാൽ ഉച്ചതിരിഞ്ഞ സമയം ആയതുകൊണ്ടാവാം അവിടെ അധികം ആളുകൾ ഒന്നും ഉണ്ടായിരുന്നില്ല. ചിലർ ഫുഡ് കൗണ്ടറിനു മുന്നിൽ തിക്കുംതിരക്കും ഉണ്ടാക്കുന്നു. പിന്നെ കുറച്ചു പേർ കൂടിയിരുന്ന് കാവ കുടിക്കുകയും വർത്തമാനം പറയുകയും ചെയ്യുന്നു. അത്രതന്നെ. മിക്ക തമ്പുകളും ഒഴിഞ്ഞു കിടക്കുകയായിരുന്നു. ഞങ്ങൾ പ്രതീക്ഷിച്ചതുപോലെ ഒന്നും അവിടെ ഉണ്ടായിരുന്നില്ല. മൃഗശാലയിൽ ചെന്നിട്ട് സിംഹത്തെ കാണാതെ മടങ്ങുന്നതിന്റെ ദുഃഖമാണ് ഞങ്ങൾക്ക് തോന്നിയത്. ഏറെനേരം ട്രാഫിക് ബ്ലോക്കിൽ കിടന്ന് ബുദ്ധി മുട്ടിയത് മിച്ചം.

എന്നാൽ ഞാനത് ചെന്നു രഹസ്യം പറഞ്ഞപ്പോൾ ആയിഷാന്റിക്ക് ഭയങ്കര ആവേശം. അവർക്ക് ഈ സമരചത്വരം ഒന്ന് കണ്ടേയാവണം. സമീറാ ഒരു സമരപ്പന്തൽ എങ്ങനെയിരിക്കും എന്ന് ടി.വി.യിൽ അല്ലാതെ ജീവിതത്തിൽ ഇതുവരെ നേരിട്ട് കണ്ടിട്ടില്ലെടാ.. എനിക്കിവിടം ഒന്ന് കാണണം. അവർ കുട്ടികളെപ്പോലെ കെഞ്ചി.

എന്നാൽ ലോകത്തിലെ ഏറ്റവും വെറുക്കപ്പെട്ട ഇടമായി മുത്തുകളുടെ ചത്വരത്തെ തായഘർ പ്രഖ്യാപിച്ചു കഴിഞ്ഞിരുന്നു. അത് ലംഘിച്ച് കഴിഞ്ഞ ദിവസം സമരം കാണാൻപോയ രണ്ട് മാമുമാരെ സിപ്പി ആന്റി ആകാശം മുട്ടെ തെറിവിളിച്ച് കൊന്നു. നമ്മൾ പോലീസ് കുടുംബമാണ്. ഹിസ് മജസ്റ്റിയുടെ ചാവൽ തിന്നു ജീവിക്കുന്നവർ. ആ കൂറ് നമുക്കെപ്പോഴും ഉണ്ടായിരിക്കണം. ഇവിടെനിന്ന് ഒരുത്തനും ആ പന്നിക്കൂട് കാണാൻ പോയേക്കരുത് എന്ന് നടുത്തളത്തിൽ നിന്നുകൊണ്ട് സിപ്പിആന്റി ഓർഡർ ഇടുകയും ചെയ്തു.

എന്നാൽ ആ ഓർഡർ ലംഘിച്ച് ആയിഷാന്റിയുടെ ആഗ്രഹം നിവർത്തിച്ചു കൊടുക്കാൻ ഞാൻ തീരുമാനിച്ചു. ഒരു ദിവസം വൈകിട്ട് ഞാൻ ആന്റിയെയും വിളിച്ച് പുറത്തിറങ്ങി. സൂക്കിലേക്ക് പോകുന്നു എന്നാണ് തായഘറിൽ പറഞ്ഞത്. ഈ പ്രശ്നമുള്ള

സമയത്തുതന്നെവേണം കറങ്ങാൻ പോകാൻ എന്ന് സിപ്പിആന്റി ശാസിച്ചത് ഞങ്ങൾ അത്ര ഗൗനിച്ചില്ല. കൂടെ വന്നോട്ടെ എന്ന ഫർഹാനയുടെ ആഗ്രഹത്തെ ഞങ്ങൾ നിരുത്സാഹപ്പെടുത്തി. പതിവില്ലാതെ ഞങ്ങൾ പർദ്ദ ഇട്ടാണ് ഇറങ്ങിയത്. സമരക്കാരുടെ ഇടയിൽ ഞങ്ങളെ തിരിച്ചറിയാതിരിക്കാനായിരുന്നു അത്. ഭാഗ്യം. പർദ്ദയ്ക്ക് ചിലപ്പോൾ അങ്ങനെയും ഒരു ഗുണമുണ്ടല്ലോ.

റോഡിലിറങ്ങി ഞങ്ങൾ പതിയെ ഒരു വലിയ സമരസംഘത്തിനൊപ്പം അലിഞ്ഞുചേർന്നു. അവർക്കൊപ്പം കുറച്ചുനടന്നപ്പോൾ ഒരു രസം. ഞങ്ങളും അവരോടൊപ്പം ചേർന്ന് മുദ്രാവാക്യം വിളിച്ചു. അതിന്റെ കൗതുകത്തിൽ പർദ്ദക്കണ്ണിലൂടെ പരസ്പരംനോക്കി ആഹ്ലാദിച്ചു. പരസ്പരം കൈപിടിച്ച് ചിരിച്ചു. അവിടെ ചെന്നപ്പോൾ ഞാൻ അന്ന് ഉച്ചയ്ക്ക് കണ്ടതുപോലെ ഒന്നും ആയിരുന്നില്ല. ഒരു കാർണിവൽപ്രദേശത്ത് എത്തിയ പ്രതീതി. എല്ലാ ടെന്റുകളും നിറഞ്ഞുകവിഞ്ഞിരിക്കുന്നു. തീറ്റിയും കുടിയും ടി.വി. കാണിലും പകിടകളിയും മുദ്രാവാക്യംവിളിയും ചിത്ര രചനയും ഗാനാലാപനവും തെരുവുനാടകവും എല്ലാം നടക്കുന്നു. കുറച്ചുമാറി ഒരു ചെറിയ സ്റ്റേജിൽ ഒരു മുല്ല പ്രസംഗിക്കുന്നു. വിദേശചാനലുകളുടെ ക്യാമറകൾ മുന്നിൽ ഉണ്ടായിരുന്നതുകൊണ്ടാവാം ഇംഗ്ലീഷിൽ ആയിരുന്നു മുല്ലയുടെ പ്രസംഗം. ഇത്തിരിനേരം ഞങ്ങൾ അത് കേട്ടു നിന്നു. വളരെ തീവ്രവും വികാരപരവുമായ ഒരു പ്രസംഗമായിരുന്നു അത്.

വെള്ളക്കൊടിയേന്തിയ സമാധാനസമരങ്ങൾ പ്രിയരേ ആർക്കു വേണം...? ഈ മജസ്റ്റിയുടെ ഭരണത്തിന് അന്ത്യം കുറിക്കാൻ നമ്മൾ മരണസമരങ്ങൾ നടത്തണം. ഇന്നത്തെ ലോകത്തിന് ഏറ്റവും അഭികാമ്യമായ സമരം അതല്ലാതെ മറ്റൊന്നുമല്ല. എന്റെ സ്നേഹിതരേ, ചെറുപ്പക്കാരേ... ഇത് അള്ളാഹുവിന്റെ പോരാട്ടമാണ്. ഈ പോരാട്ടത്തിൽ മരണം വരിക്കുന്നവരുടെ ഇതുവരെയുള്ള എല്ലാ പാപങ്ങളും ഇതിനാൽ ക്ഷമിക്കപ്പെടും. നിശ്ചയം. നിങ്ങൾക്ക് സ്വർഗ്ഗത്തിൽ സ്ഥാനം ഉറപ്പാണ്. നിശ്ചയം. എന്റെ സ്നേഹിതരേ, സ്വർഗ്ഗകവാടത്തിങ്കൽ നമ്മുടെ പ്രിയപ്പെട്ട ഇമാം ഹുസൈൻ നിങ്ങളെ കൈപിടിച്ചാനയിക്കും. നിശ്ചയം. അവിടെ നിങ്ങൾക്കായി ഒരുങ്ങിയിരിക്കുന്നത് കന്യകമാരായ എഴുപത്തിരണ്ട് ഹൂറികളാണ്. നിശ്ചയം. അവരോടൊപ്പം നിങ്ങൾക്കു അന്ത്യകാലംവരെ രമിച്ച് ജീവിക്കാം. നിശ്ചയം. മറ്റെന്താണ് നിങ്ങൾക്ക് വേണ്ടത്-? തയ്യാറാവൂ... മരണത്തിനു തയ്യാറാവൂ. മരണം. മരണം. മരണം. എന്ന് അയാൾ ആവർത്തിച്ചു പറഞ്ഞുകൊണ്ടേയിരുന്നു. അത് കേട്ടു നിന്നപ്പോൾ ഞങ്ങൾക്ക്

പേടിയായി തുടങ്ങി. അള്ളാഹുവിന് ഇങ്ങനെ ഒരു സമരമുണ്ടോ..? പ്രവാചകൻ ഇങ്ങനെ വല്ലതും വാഗ്ദാനം ചെയ്തിട്ടുണ്ടോ..? പിന്നെന്താണ് ഇയാൾ ഇങ്ങനെയൊക്കെ പറയുന്നത്..?

ഞങ്ങൾ രണ്ടുപേരെ അപായപ്പെടുത്തിക്കൊണ്ട് അവർ ഇപ്പോൾ തന്നെ സമരം തുടങ്ങിയേക്കും എന്നെനിക്ക് തോന്നിപ്പോയി. ഞാൻ ആയിഷാന്റിയെയും വിളിച്ചുകൊണ്ട് പതിയെ പിന്നിലേക്ക് മാറി. പിന്നെ ആരും ശ്രദ്ധിക്കുന്നില്ല എന്ന് ഉറപ്പുവരുത്തിക്കൊണ്ട് വേഗം അവിടെ നിന്നും കടന്നുകളഞ്ഞു. തിരിച്ചുവരവ് ഒരു നടത്തമായിരുന്നില്ല. ആധിപുരണ്ട ഒരോട്ടമായിരുന്നു. വീട്ടിലെത്തിയിട്ടാണ് ഞങ്ങൾക്ക് ശ്വാസം നേരേ വീണത്. മരണം. മരണം. മരണം എന്ന വാക്കുകൾ അപ്പോഴും എന്റെ കാതിൽ മുഴങ്ങിക്കൊണ്ടേയിരുന്നു.

## മോക്കിങ് പാർലമെൻ്റ്

ഇന്നു ഞങ്ങളുടെ ഇലക്ഷനാണ്. ഒരു ദിവസം രാവിലെ ഓഫീസിൽ ചെന്നു കയറിയതും വലിയ ആവേശത്തോടെ ലൈല പ്രഖ്യാപിച്ചു.

എന്ത് ഇലക്ഷൻ ? ഞങ്ങൾ ജിജ്ഞാസയിലേക്ക് കണ്ണുമിഴിച്ചു.

മജസ്റ്റിയും അവൻ്റെ സംഘവും എവിടെയെങ്കിലും പോയി തുലയട്ടെ. ഞങ്ങളിന്ന് സ്വന്തമായി ഞങ്ങളുടെ പ്രധാനമന്ത്രിയെയും മറ്റു മന്ത്രിമാരെയും തിരഞ്ഞെടുക്കാൻ പോകുന്നു. വൈകിട്ട് നാലുമണി മുതലാണ് ഇലക്ഷൻ. രാത്രി എട്ടുവരെ. ഇന്നുതന്നെ ഫലവും പ്രഖ്യാപിക്കും.

കുട്ടികളുടെ പാർലമെൻ്റ് എന്നു പറയുന്നതുപോലെ അതൊരു തമാശകളിയായാണ് എനിക്കു തോന്നിയത്. സ്വന്തമായി ഭരണവും ഭരണസംവിധാനവും പോലീസും പട്ടാളവും ഒക്കെ നിലനില്ക്കുന്ന ഒരു രാജ്യത്ത് ജനങ്ങൾ തെരുവിൽ ഒത്തുകൂടി ഒരു ഇലക്ഷൻ നടത്തിയിട്ട് എന്തുകാര്യം. ഒരു വലിയ പരിഹാസ്യതയല്ലേ അത്..? പന്തില്ലാത്ത ഫുട്ബോൾകളിപോലെ രാജ്യമില്ലാത്ത ഒരു പ്രധാനമന്ത്രിയും കുറെ വകുപ്പുമന്ത്രിമാരും!

എന്നാൽ അതിൽ പങ്കെടുക്കുന്നവരെ സംബന്ധിച്ച് അതൊരു തമാശയേ അല്ലെന്ന് എനിക്ക് പിന്നീട് ബോധ്യപ്പെട്ടു. പ്രധാനമന്ത്രി സ്ഥാനത്തേക്ക് മഷൂമി അടക്കം മൂന്നു സ്ഥാനാർത്ഥികൾ ഉണ്ടായിരുന്നു. അതിലൊരാൾ അലിയുടെ വില്ലേജിൽ നിന്നായിരുന്നു. അയാൾക്കുവേണ്ടി അലി രാവിലെ മുതൽ സ്റ്റുഡിയോ മുഴുവൻ നടന്ന് വോട്ടുപിടിക്കുന്നുണ്ടായിരുന്നു. പക്ഷേ, മഷൂമിയുടെ പ്രശസ്തിക്കു മുന്നിൽ മറ്റെല്ലാം നിഷ്പ്രഭമാണെന്നും അദ്ദേഹം വലിയ ഭൂരിപക്ഷത്തിൽ വിജയിക്കുമെന്നും ഹസൻ വാതുകെട്ടി. അവനാകട്ടെ മിഷൂമിക്കുവേണ്ടി വോട്ടുപിടിക്കാനും തുടങ്ങി. അതിൻ്റെ പേരിൽ അലിയും ഹസനും തമ്മിൽ കാൻ്റിനിൽ ഒരു ചെറിയ വാക്കു തർക്കംപോലും ഉണ്ടായി.

വൈകുന്നേരം ജനങ്ങൾ മുത്തുകളുടെ ചത്വരത്തിലേക്ക്

ഒഴുകുന്നത് കണ്ടപ്പോഴാണ് ആ തിരഞ്ഞെടുപ്പിന്റെ ഗൗരവം ഞാൻ മനസ്സിലാക്കുന്നത്. എല്ലാ ഗ്രാമങ്ങളിൽനിന്നുമുള്ള ജനങ്ങൾ ആ തിരഞ്ഞെടുപ്പിൽ പങ്കെടുത്തു. ഓരോ ഗ്രാമങ്ങൾക്കുവേണ്ടിയും പ്രത്യേകം പ്രത്യേകം ബൂത്തുകൾ തയ്യാർ ചെയ്തിട്ടുണ്ടായിരുന്നു. ഓരോ ബൂത്തിലും വോട്ടെടുപ്പിൽ പങ്കെടുത്തവരുടെ ഹാജർ രേഖപ്പെടുത്തി. പങ്കെടുക്കാതെ മാറിനിന്നവർ 'നോട്ടു' ചെയ്യപ്പെട്ടു.

നേരത്തേതന്നെ ഓരോ ഗ്രാമങ്ങളും കേന്ദ്രീകരിച്ച് നിത്യവും ഹാജരെടുപ്പ് നടക്കുന്നുണ്ടായിരുന്നു. മുത്തുകളുടെ ചതുരത്തിൽ വരുന്നതിൽ അമാന്തത കാണിക്കുന്നവരെ അവരുടെ വീടുകളിൽ പോയിക്കണ്ട് വിവരം അന്വേഷിക്കാനും ഉപദേശിക്കാനും ക്ഷണിക്കാനും വേണ്ടിവന്നാൽ ഭീഷണിപ്പെടുത്താനും ഓരോ ഗ്രാമത്തിലും പ്രത്യേകം പ്രത്യേകം സംഘങ്ങൾതന്നെ രൂപീകരിക്കപ്പെട്ടിരുന്നു. അതുകൊണ്ടുതന്നെ ആർക്കും സമരത്തിൽനിന്ന് വിട്ടുനില്ക്കാൻ ആവില്ലായിരുന്നു. ഇനി അഥവാ ആരെങ്കിലും നിർബന്ധപൂർവ്വം വിട്ടുനില്ക്കുന്നുവെങ്കിൽ അവരെ ഗ്രാമങ്ങളിലും മാത്തങ്ങളിലും ഒറ്റപ്പെടുത്താനും വിലക്കാനുമായിരുന്നു തീരുമാനം.

വോട്ടുദിനം ആകട്ടെ ഹാജർ നിർബന്ധമായിരുന്നു. ജനങ്ങളുടെ ഈ ജനാധിപത്യപ്രകിയയിൽ എല്ലാവരും പങ്കെടുക്കണം എന്നതായിരുന്നു സമരക്കാരുടെ തീരുമാനം. എങ്ങനെയാണ് ഒരു രാജ്യത്ത് ജനാധിപത്യപരമായ രീതിയിൽ തിരഞ്ഞെടുപ്പ് നടത്തുന്നതെന്നും ഭരണാധികാരികളെ തിരഞ്ഞെടുക്കുന്നതെന്നും ഒരിക്കൽപോലും തിരഞ്ഞെടുപ്പ് കണ്ടിട്ടില്ലാത്ത മജസ്റ്റിക്ക് കാണിച്ചുകൊടുക്കുക എന്നൊരു ലക്ഷ്യംകൂടി അതിനുണ്ട് എന്ന് അലി പറഞ്ഞു.

അതിൽ മത്സരിക്കുന്നവർ ആരും സാധാരണക്കാർ ആയിരുന്നില്ല. പ്രധാനമന്ത്രി സ്ഥാനത്തേക്ക് മഷൂമിതന്നെ ഉണ്ടായിരുന്നത് അതിന്റെ പ്രസക്തി വർദ്ധിപ്പിച്ചു. രാജ്യത്തെ പ്രമുഖ വ്യവസായികളും രാഷ്ട്രീയ പ്രവർത്തകരും അഭിഭാഷകരും പത്രപ്രവർത്തകരും മനുഷ്യാവകാശ പ്രവർത്തകരും ഒക്കെയായിരുന്നു അന്നത്തെ സ്ഥാനാർത്ഥികൾ.

പ്രതീക്ഷിച്ചതുപോലെതന്നെ പ്രധാനമന്ത്രിയായി മിഷൂമി വലിയ ഭൂരിപക്ഷത്തിൽ തിരഞ്ഞെടുക്കപ്പെട്ടു. വലിയ ഹർഷാരവത്തോടെയാണ് പാതിരാ പിന്നിടുംവരെയും ഫലമറിയാൻ മുത്തുകളുടെ ചത്വരത്തിൽ കാത്തുനിന്ന ജനങ്ങൾ ആ ഫലത്തെ സ്വീകരിച്ചതെന്ന് പിന്നീട് അറിഞ്ഞു. രാജ്യത്തിലെ പ്രമുഖ വ്യവസായിയും സമരങ്ങളുടെ പ്രധാന പ്രായോജകനുമായ അബ്ദുള്ള

ഹാല ഉപപ്രധാനമന്ത്രിയായും പ്രമുഖ അഭിഭാഷകൻ ഖാലിദ് ഖുദൈർ ആഭ്യന്തരമന്ത്രിയായും തിരഞ്ഞെടുക്കപ്പെട്ടു. മറ്റുള്ളവരുടെ പേരുവിവരങ്ങൾ ഞാനിപ്പോൾ ഓർക്കുന്നില്ല.

മജസ്റ്റിയുഗം അവസാനിച്ചു. രാജ്യത്ത് ജനങ്ങളുടെ സ്വന്തം പ്രധാനമന്ത്രി എന്ന തലക്കെട്ടോടെയാണ് സമരാനുകൂലപത്രങ്ങൾ പിറ്റേന്ന് പുറത്തിറങ്ങിയത്. പക്ഷേ, അപ്പോഴും ഞങ്ങളുടെ റേഡിയോ സ്റ്റേഷനുകൾ മാത്രം അതൊന്നും അറിഞ്ഞില്ലെന്ന മട്ടിൽ മജസ്റ്റിയെക്കുറിച്ചുള്ള വീരഗാഥകൾമാത്രം പാടിക്കൊണ്ടിരുന്നു.!!

## കോണ്ടം സമരക്കാർ

ദിവസങ്ങൾ പിന്നിട്ടപ്പോൾ സമരക്കാർക്കെതിരേ പല പരിഹാസ വർത്തമാനങ്ങളും ഞങ്ങളുടെ കാറ്റ്ൽക്ലാസ്സ് സംസാരത്തിനിടയിൽ കേട്ടു. രാവിലെ ജോലിക്കു പോയിട്ടു വൈകിട്ടു സമരത്തിനുപോകുന്ന അലിയെപ്പോലെയുള്ളവരെ പാർട്ട്ടൈം സമരക്കാർ എന്നും രാവിലെ ജോലിക്കുപോയി ഒപ്പിട്ടിട്ട് ബ്രേക്ഫാസ്റ്റ് നേരമാവുമ്പോഴേക്കും സമരപ്പന്തലിൽ എത്തുന്നവരെ സാൻവിച് സമരക്കാർ എന്നും ഉച്ചയോടെ എത്തിച്ചേരുന്നവരെ ബിരിയാണി സമരക്കാർ എന്നും വല്ലപ്പോഴും പോകുന്നവരെ വിസിറ്റിങ് സമരക്കാർ എന്നും അവർ വിളിച്ചാക്ഷേപിച്ചു. അതൊന്നും മലയാളം മാഫിയയുടെ സ്വന്തം സൃഷ്ടി ആയിരുന്നില്ല. നഗരത്തിൽ പ്രചരിക്കുന്ന വാർത്തകൾ അവർ ആവർത്തിക്കുന്നു എന്നേ ഉണ്ടായിരുന്നുള്ളൂ.

അതൊക്കെ തമാശനിറഞ്ഞ ആക്ഷേപങ്ങൾ ആയിരുന്നെങ്കിൽ വളരെ ഗൗരവംനിറഞ്ഞ ഒരു ആരോപണം പിന്നീട് കേട്ടു. ഒരു ദിവസം കാറ്റ്ൽക്ലാസ്സിൽ പോകുമ്പോൾ യൂനിസാണ് അത് ആദ്യം പറഞ്ഞത്. കോണ്ടം സമരക്കാർ എന്നൊരു പുതിയ സംഘംകൂടി അവിടെ ഉണ്ടായിരിക്കുന്നത്രേ..! സമരത്തിന്റെ പേരിൽ മുത്തുകളുടെ ചത്വരത്തിൽ നടക്കുന്നത് പല അവിഹിതമായ കാര്യങ്ങളും ആണത്രേ. സമരത്തിന് എന്നു പറഞ്ഞിട്ട് വീട്ടിൽ നിന്നിറങ്ങന്ന പെൺകുട്ടികൾ കാമുകന്മാരുടെ കാറിൽ ചുറ്റിയടിക്കുകയാണ്. അവിടെ ഇപ്പോൾ കോണ്ടത്തിൽ ചവുട്ടിയിട്ട് നടക്കാൻ ആവുന്നില്ല. അവിടത്തെ ടെന്റുകൾ വലിയ വ്യഭിചാരകേന്ദ്രങ്ങളായി മാറി എന്നൊക്കെ കേട്ടു. എന്നുമാത്രമല്ല, പരസ്യമായി വലിച്ചെറിയപ്പെട്ട കോണ്ടത്തിന്റെ ചിത്രം വലിയ പ്രാമുഖ്യത്തോടെ പ്രസിദ്ധീകരിച്ച ഒരു സർക്കാർ അനുകൂലപത്രം തുറന്നുകാണിച്ചുകൊണ്ടാണ് യൂനിസ് താൻ പറയുന്നത് സത്യമാണെന്നു തെളിയിച്ചത്. ബി.ബി.സി.യും സി. എൻ.എ.ന്നും അടക്കമുള്ള വിദേശ ചാനലുകളിൽ എല്ലാം അത്

വലിയ വാർത്തയായി വന്നു. എന്നാൽ അതിനെ സമരസമിതിനേതാക്കൾ വളരെ ലാഘവത്തോടെയാണ് നോക്കിക്കണ്ടത്.

പിറ്റേന്നത്തെ പത്രസമ്മേളനത്തിൽ ഏതോ ചെറുപ്പക്കാർ ഇതിനെപ്പറ്റി അന്വേഷിച്ചപ്പോൾ അവർ പ്രതികരിച്ചത് ഇങ്ങനെയായിരുന്നു: "നോക്കൂ സ്നേഹിതാ, ആഘോഷങ്ങളുടെ സമരമാണിത്. ലോകത്തിൽ ഇതുവരെ ഒരു സമരത്തിലും കണ്ടിട്ടില്ലാത്തതരം ആഘോഷം ഇതിൽ അടങ്ങിച്ചേർന്നിട്ടുണ്ട്. മൂന്നോനാലോ ചെറുക്കാർ ഈ സമരപ്പന്തലിൽ വച്ച് വിവാഹിതരായിരിക്കുന്നു. ചിലരുടെ വിവാഹനിശ്ചയം കഴിഞ്ഞിരിക്കുന്നു. ചിലരുടെ വിവാഹവാർഷികം ആഘോഷിക്കുന്നത് ഇവിടെവച്ചാണ്. ചിലർ കുട്ടികളുടെ ജന്മദിനാഘോഷം ഈ സമരപ്പന്തലിൽ വച്ച് നടത്താൻ ആഗ്രഹിക്കുന്നു. ഞങ്ങൾ അതിനൊന്നും എതിരല്ല. അടക്കിവയ്പിന്റെയും ചിട്ടയുടെയും ശാസനയുടെയും രൂപത്തിൽ മാത്രമല്ല സമരങ്ങൾ നടത്താനാവുക. അത് പഴഞ്ചൻ കാഴ്ചപ്പാടാണ്. അല്ലാതെയും സമരങ്ങൾ നടത്താം. വിജയിപ്പിക്കാം. മനസ്സുകളുടെ ഉൾച്ചേരലുകളിൽ നിന്നാണ് ഈ സമരം ഉണ്ടായിവന്നിട്ടുള്ളത്. മനുഷ്യനുമായി ബന്ധപ്പെട്ട എന്തും ഇവിടെ സാധ്യമാണ്. ഇതിന് പൂർവ്വമാതൃകകളില്ല. അതുകൊണ്ടുതന്നെ സമരപ്പന്തലിൽനിന്ന് ഒരു കോണ്ടം കണ്ടുപിടിച്ചു എന്ന് കേട്ടാലുടൻ ഞെട്ടിത്തെറിക്കുകയോ നാണംകൊണ്ട് ചൂളുകയോ പശ്ചാത്താപവിവശരാവുകയോ ചെയ്യുന്നവരല്ല ഞങ്ങൾ. ഭീരുക്കളായ ഭരണാധികാരികളുടെ വാലാട്ടികളോ സമരത്തിൽ സ്ത്രീകളുടെ പങ്കാളിത്തം കണ്ട് പകച്ചുപോയ ചില തീവ്രമതവാദികളോ കൊണ്ടിട്ടിട്ടു പോയതാണ് ആ കോണ്ടംസ് എന്ന് ഞങ്ങൾക്കറിയാതെയല്ല. പക്ഷേ, അത് ഞങ്ങളുടെ കുട്ടികൾ ഉപയോഗിച്ച് കളഞ്ഞതാണെന്നു പറയുന്നതിൽ ഞങ്ങൾക്ക് പേടിയില്ല. രണ്ടു സ്നേഹിതർക്ക് അവരുടെ ശരീരംകൊണ്ട് ആഘോഷിച്ചുവേണം സമരത്തിൽ പങ്കെടുക്കാൻ എന്നു തോന്നിയാൽ ഞങ്ങളതിനെ എതിർക്കുകയില്ല. ഇത് ബ്രഹ്മചാരികളുടെ സമരമൊന്നുമല്ല. ശരീരത്തിന്റെ ആസക്തികളെ അറിയുകയും ആസ്വദിക്കുകയും ചെയ്യുന്ന സാധാരണക്കാരുടെ സമരമാണ്. അതുകൊണ്ടാണ് ഇതിനെ ബഹുജനങ്ങളുടെ സമരം എന്ന് ഞങ്ങൾ വിശേഷിപ്പിക്കുന്നത്. ഏകശിലാരൂപമല്ല ഇതിനുള്ളത്. പല കൈവഴികളിൽനിന്ന് പല രൂപത്തിൽ വന്നുചേരുന്ന സമരശാഖകളുടെ ഒരു കൂട്ടായ്മയാണിത്. ഇതാ എന്റെ

അടുത്തിരിക്കുന്ന ഇവർ ആരെന്ന് എനിക്കറിയില്ല. ഒരു കാരണത്തിന്റെ പേരിൽ പല വഴിയിൽനിന്നും വന്ന് ഒരിടത്ത് കൂടിയവരാണ് ഞങ്ങൾ. ഞങ്ങൾക്കൊരു കേന്ദ്രീകൃത നേതൃത്വമില്ല. എന്നാലും ഈ ചത്വരത്തിലുള്ളവർ ഒരു യന്ത്രത്തിന്റെ അനേകം ചക്രങ്ങൾപോലെ ഒരേപോലെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഇതിന്റെ രൂപവും സ്വഭാവവും മനസ്സിലാക്കാൻ നിങ്ങൾ ഇന്നലെവരെയുള്ള എല്ലാ ധാരണകളിൽനിന്നും സ്വയം മോചിതരാവേണ്ടതുണ്ട്. പൂച്ച കറുത്തതായാലും വെളുത്തതായാലും അത് എലിയെ പിടിക്കുന്നുണ്ടോ എന്നു മാത്രം നാം അന്വേഷിച്ചാൽ മതി എന്നു പറഞ്ഞത് ഞങ്ങളുടെ ആരുടെയും നേതാവല്ലല്ലോ. അത് നിങ്ങളുടെ ഒരു പഴയ നേതാവായിരുന്നില്ലേ. ഈ പൂച്ചയുടെ നിറം മാത്രമല്ല രൂപവും ഞങ്ങൾ നോക്കുന്നില്ല. എന്തായാലും അത് എലിയെപ്പിടിച്ചിരിക്കും എന്നുറപ്പ്...!

## ദേശീയപക്ഷി

പകൽനേരങ്ങൾ മുഴുവൻ നഗരം ശാന്തമായിരിക്കും. എല്ലാവരും പതിവുപോലെ ജോലിക്ക് പോകും. വഴിയിൽ വണ്ടികൾ സുഗമമായി ഓടും. ഓഫീസുകൾ സാധാരണപോലെ പ്രവർത്തിക്കും. രാജ്യത്ത് എന്തെങ്കിലും പ്രശ്നങ്ങൾ നടക്കുന്നതായ ഒരു സൂചനയും എവിടെയും കാണാനുണ്ടാവില്ല. പക്ഷേ, ഉച്ചതിരിയുമ്പോഴേക്കും അന്തരീക്ഷമാകെ പെട്ടെന്ന് മാറും. അന്തരീക്ഷത്തിൽ പൊടുന്നനേ നിറയുന്ന രണ്ടുതരം ശബ്ദങ്ങൾകൊണ്ടാണ് നഗരത്തിന്റെ മാറ്റം ഞങ്ങൾ മനസ്സിലാക്കുന്നത്. ഒന്നാമതായി ഒന്നിനുപുറകേ ഒന്നായി ചീറിപ്പായുന്ന ആംബുലൻസിന്റെ സൈറണ്. രണ്ടാമതായി ആകാശത്ത് നിരീക്ഷണപ്പറക്കൽ നടത്തുന്ന ഹെലികോപ്റ്ററിന്റെ ശബ്ദം. ഇതുരണ്ടും കേട്ടുതുടങ്ങിയാൽ കരുതിക്കൊള്ളണം എവിടെയോ പ്രശ്നങ്ങൾ തുടങ്ങിയിട്ടുണ്ടെന്ന്. അപ്പോൾ അറിയാതെ ഒരു ഭീതി മനസ്സിൽ വന്നുനിറയും. വഴിയിൽ വല്ല അനർത്ഥവും സംഭവിക്കുമോ എന്ന ഭീതി. റോഡ് ബ്ലോക്ക് ചെയ്താൽ എങ്ങനെ പോയിപ്പിഴയ്ക്കും എന്ന ഭീതി. വീട്ടിലുള്ളവരും ജോലിക്കു പോയിട്ടുള്ളവരും ആക്രമിക്കപ്പെടുമോ എന്ന ഭീതി. അതുകൊണ്ട് ഉച്ചകഴിഞ്ഞാൽ പിന്നെ എല്ലാവരും ഉഴപ്പാണ്. ഹസൻ എന്തെങ്കിലും കാരണമുണ്ടാക്കി പുറത്തുപോകും. ബാക്കിയുള്ളവർ ലൈവ് ഷോകൾ ഒഴിവാക്കി വട്ടംകൂടിയിരുന്ന് വർത്തമാനം പറയും. അത് മിക്കവാറും കഴിഞ്ഞ ദിവസം നടന്ന ഒരു സമരത്തെക്കുറിച്ചോ ഏതെങ്കിലും തെരുവിൽ ഏതെങ്കിലും വിദേശി ആക്രമിക്കപ്പെട്ടതിനെക്കുറിച്ചോ ആയിരിക്കും. പറയുന്നതത്രയും സത്യമാണോ അതിശയോക്തിയാണോ എന്ന് ആർക്കറിയാം. എല്ലാവർക്കുമുണ്ട് എന്തെങ്കിലുമൊക്കെ കഥകൾ പറയാൻ.

ആകാശത്ത് ഹെലികോപ്ടറിന്റെ പറക്കൽ ഒരു സ്ഥിരം കാഴ്ചയും കേൾവിയുമായപ്പോൾ സ്വതവേ തമാശക്കാരായ മലയാളം മാഫിയ അതിനൊരു പേരുകൊടുത്തു : ദേശീയപക്ഷി...!!

വളരെവേഗം അത് ഓഫീസിലെ ഒരു പ്രിയപ്പെട്ട വിശേഷണമായി മാറി. ഏറ്റവും പിടിച്ചത് അലിക്കും ഹസനുമാണ്. അതിൽപിന്നെ എവിടെയെങ്കിലും ഹെലികോപ്റ്ററിന്റെ ശബ്ദം കേട്ടാലുടൻ അലി പ്രഖ്യാപിക്കും: ങാ.. ദേശീയപക്ഷി സഞ്ചാരത്തിനിറങ്ങിയിട്ടുണ്ട്. എല്ലാവർക്കും പണി നിറുത്തി വീട്ടിൽ പോകാം..!! അതുകേൾക്കുമ്പോൾ സ്റ്റുഡിയോയിൽ കൂട്ടച്ചിരി ഉയരും.

ഓഫീസിലെ മാത്രമല്ല, നഗരത്തിലെ മുഴുവൻ ആളുകളുടെയും പ്രിയപ്പെട്ട പേരായി അതുമാറാൻ അധികം താമസമുണ്ടായില്ല. ദേശീയപക്ഷി എന്ന് ആരോടുപറഞ്ഞാലും അത് എന്തിനെയാണ് ഉദ്ദേശിക്കുന്നത് എന്ന തരത്തിൽ നഗരത്തിൽ അതൊരു മികച്ച രൂപകമായി മാറിക്കഴിഞ്ഞിരുന്നു.

എന്തിന് സർക്കാരിന്റെ ഭക്തരും പോലീസിനെക്കുറിച്ച് എന്തെങ്കിലും പറഞ്ഞാൽ കടിച്ചുതിന്നാൻ വരുന്നവരുമായ തായയും ബാബയും പോലും ആ പേരുകേട്ട് ഊറിച്ചിരിക്കുകയാണുണ്ടായത്.

കുറച്ചുദിവസങ്ങൾ കഴിഞ്ഞപ്പോൾ മൂന്നാമതൊരു ശബ്ദംകൂടി അന്തരീക്ഷത്തിൽ വ്യാപിച്ചുതുടങ്ങി. ഒരു പ്രത്യേക താളത്തിൽ മുഴക്കുന്ന വണ്ടികളുടെ ഹോണടിയായിരുന്നു അത്.

പി.പി. പ്പിപ്പിപ്പി...

പി.പി. പ്പിപ്പിപ്പി...

പി.പി. പ്പിപ്പിപ്പി...

എന്നതായിരുന്നു അതിന്റെ താളം. ഒരേതാളത്തിൽ ഹോൺ മുഴക്കി നൂറുകണക്കിനു വണ്ടികൾ ഹൈവേയിലൂടെ കടന്നുപോകും. തികച്ചും അത്യാവശ്യഘട്ടങ്ങളിലല്ലാതെ ഒരിക്കപ്പോലും വണ്ടിയുടെ ഹോൺ മുഴക്കില്ല എന്നൊരു കീഴ്‌വഴക്കമുള്ള ദേശത്താണിതെന്നോർക്കണം. വെറുതേ ഒരു അരാജകത്വസുഖത്തിനു ഹോൺ മുഴക്കി പോകുന്നതെന്നാണ് ഞാൻ ആദ്യമൊക്കെ വിചാരിച്ചിരുന്നത്. പിന്നെ ഒരു ദിവസം ഫ്ലാറ്റിലിരിക്കുമ്പോൾ ഈ നാശം പിടിച്ച ശബ്ദം കാരണം ഇപ്പോ ഈ മുറിയിൽ ഇരിക്കാൻ വയ്യെന്നായല്ലോ എന്ന് പറഞ്ഞപ്പോൾ ബാബയാണ് ചോദിച്ചത് അവന്മാർ അതുകൊണ്ടർത്ഥമാക്കുന്നതെന്താണെന്നറിയാമോ എന്ന്. സത്യത്തിൽ അലിയോ ഹസനോ യൂനിസോ ഒന്നും എന്നോടത് പറഞ്ഞിരുന്നില്ല.

ഡൗൺ ഡൗൺ മജസ്റ്റി ... എന്നാണ് അവന്മാർ ഇതുകൊണ്ട് അർത്ഥമാക്കുന്നത്. ബാബ പറഞ്ഞു.

അപ്പോഴാണ് ആ താളത്തിന് അങ്ങനെയൊരു അർത്ഥം ഉണ്ടാക്കിയെടുക്കാം എന്ന് എനിക്ക് മനസ്സിലാവുന്നത്.

പി.പി. പ്പിപ്പിപ്പി...
ഡൗൺ ഡൗൺ മജസ്റ്റി ...!
പി.പി. പ്പിപ്പിപ്പി...
ഡൗൺ ഡൗൺ മജസ്റ്റി ...! !

ആരാണാവോ ഇതിന്റെയൊക്കെ പിന്നിലെ ബുദ്ധിയെന്നോർത്ത് എനിക്ക് അദ്ഭുതവും അതിശയവും തോന്നി. ഞാനത് ബാബയോട് ചോദിക്കുകയും ചെയ്തു. നീ വിചാരിക്കുന്നതുപോലെ ഇത് നിന്റെ അലിയുടെയും ഹസന്റെയും പിള്ളാരുകളിയൊന്നുമല്ല. ഇതിന്റെ പിന്നിൽ നീ ഉദ്ദേശിക്കാത്ത വൻശക്തികൾ പ്രവർത്തിക്കുന്നുണ്ട്. അവരുടെ ബുദ്ധിയാണ് ഈ സമരങ്ങളിൽ കാണുന്നത്. ബാബ പറഞ്ഞു. ബാബയുടെ പോലീസ് മനസ്സ് അതേ പറയൂ എന്ന് ഞാൻ മനസ്സിൽ വിചാരിച്ചു.

എന്തായാലും ആംബുലൻസിന്റെ സൈറൺ, ഹെലികോപ്റ്ററിന്റെ ചിറകടി, വണ്ടിയുടെ ഹോൺ ഇതു മൂന്നും കൂടി ചേർന്ന് അന്തരീക്ഷത്തിൽ ഒരരക്ഷിതാവസ്ഥയുടെ അന്തരീക്ഷമാണ് സൃഷ്ടിച്ചത്. അതെ, അതെന്റെയൊരു തോന്നൽ മാത്രമായിരുന്നില്ല. രാജ്യം പൂർണ്ണമായും അരക്ഷിതാവസ്ഥയിലേക്കും അവ്യവസ്ഥയിലേക്കും നീങ്ങുന്നതിന്റെ തുടക്കമായിരുന്നു അത്...!

## നിലയവിദ്വാന്മാർ വീണവായിക്കുമ്പോൾ

ഒരു ദിവസം ഞാൻ ലൈവിൽ ഇരിക്കുമ്പോൾ ഞങ്ങളുടെ മാനേജിങ് ഡയറക്ടർ രാജീവൻസാർ പെട്ടെന്ന് സ്റ്റുഡിയോയിലേക്ക് കയറിവന്നു. അദ്ദേഹത്തോടൊപ്പം നഗരത്തിലെ ഒരു പ്രമുഖ പത്രപ്രവർത്തകനും ഉണ്ടായിരുന്നു. അദ്ദേഹം ബ്രോഡ്വേ കമ്യൂണിക്കേഷൻസിലെ ഒരു ഹിഡൻപാർട്ട്ണർ ആണ് എന്ന് കേട്ടിട്ടുണ്ട്. രാജീവൻസാർ അങ്ങനെയൊന്നും സ്റ്റുഡിയോയിൽ വരുകയോ പരിപാടികളിൽ ഇടപെടുകയോ ചെയ്യാറില്ല. വളരെ അപൂർവ്വമായി വല്ല അതിവിശിഷ്ടാതിഥികളും സ്റ്റുഡിയോയിലേക്ക് വരുകയാണെങ്കിൽ അവരെ അനുഗമിക്കുകയോ ചിലപ്പോൾ ഇന്റർവ്യൂ ചെയ്യുകയോ ചെയ്യാറുണ്ട് എന്നുമാത്രം. അതുപക്ഷേ, ഞങ്ങൾ നേരത്തേ അറിയാറുണ്ട്. പക്ഷേ, അന്ന് ഒരു മുന്നറിയിപ്പുമില്ലാതെ അദ്ദേഹം സ്റ്റുഡിയോയിലേക്ക് വന്നപ്പോൾ ഞാൻ ഇത്തിരി അമ്പരന്നുപോയി. ലൈവ് പെട്ടെന്ന് അവസാനിപ്പിക്കാൻ ബോർഡിലിരുന്ന കപിൽ ഇന്റർകോമിലൂടെ പറഞ്ഞു. ഞാൻ പരിപാടി പെട്ടെന്ന് കൺക്ലൂഡ് ചെയ്തിട്ട് സ്വിച്ച്റൂമിലേക്ക് ചെന്നു.

സാറിന് അത്യാവശ്യമായി പൊതുജനങ്ങളോട് ഒരു പ്രസ്താവന നടത്താനുണ്ട്. അതിനാണ് വന്നിരിക്കുന്നത്. ഈ പാട്ട് കഴിയുമ്പോൾ അടിയന്തര അറിയിപ്പ് എന്ന പേരിൽ അനൗൺസ് ചെയ്തോളൂ. അവർക്കൊപ്പം ഉണ്ടായിരുന്ന ഇംതിയാസ് സാർ പറഞ്ഞു.

ഞാനത് അനൗൺസ് ചെയ്തു കഴിഞ്ഞപ്പോൾ അദ്ദേഹം മുന്നമേ എഴുതി തയ്യാറാക്കിക്കൊണ്ടുവന്ന ഒരു പ്രസ്താവന ലൈവിൽ വായിച്ചു.

പ്രിയ സഹോദരീസഹോദരന്മാരെ, ഞാൻ രാജീവൻ. നിങ്ങൾ ഏറെക്കാലമായി നെഞ്ചോട് ചേർത്തുപിടിച്ചിരിക്കുന്ന റേഡിയോ ഓറഞ്ച്, ട്യൂൺസ് മലയാളം എന്നീ റേഡിയോ നിലയങ്ങളുടെ മാനേജിങ് ഡയറക്ടർ. അത്യാവശ്യമായി ചില കാര്യങ്ങൾ എനിക്ക്

നിങ്ങളോട് പങ്കുവയ്ക്കാനുണ്ട് എന്നതുകൊണ്ടാണ് ഞാനിപ്പോൾ ഈ മൈക്രോഫോണിന്റെ മുന്നിലേക്ക് വന്നത്. സദയം ശ്രവിക്കുമല്ലോ.

നമുക്ക് ഏവർക്കും അറിയാവുന്നതുപോലെ നമ്മുടെ ഈ വളർത്തു ദേശം അത്യപൂർവ്വമായ ആപദ്ഘട്ടത്തിലൂടെയാണ് ഇപ്പോൾ കടന്നു പൊയ്ക്കൊണ്ടിരിക്കുന്നത്. നമ്മുടെ ഒക്കെ രക്ഷാധികാരിയും സംരക്ഷകനും നമ്മൾ എല്ലാം സ്വന്തം നെഞ്ചോടുപിടിച്ച് ആരാധിക്കുന്നവനുമായ ഹിസ് മജസ്റ്റിയുടെ ഭരണത്തിനെതിരേ രാജ്യത്തിലെ ചില ഛിദ്രശക്തികൾ മരുഭൂമിയിലെ പാമ്പുകളെപ്പോലെ തലനീട്ടി പുറത്ത് വന്നിരിക്കുന്നു. ഈ ദേശത്തിന്റെ സൗഹാർദ്ദവും സ്നേഹവും തകർക്കുക, രാജ്യത്തിന്റെ സമ്പത്തുമേഖലയിൽ ആഘാതം ഏല്പിക്കുക. ലോകരാജ്യങ്ങളുടെ മുന്നിൽ ഈ രാജ്യത്തെ താഴ്ത്തിക്കെട്ടുക എന്നിവയാണ് ഈ സമരക്കാരുടെ ലക്ഷ്യങ്ങൾ. അവർക്കു പിന്നിൽ ഗൂഢശക്തികളുണ്ട് എന്നത് സുവ്യക്തമാണ്.

ഈ കഠിനകാലത്ത് നമ്മെ ഇത്രനാളും ഒരു പോറൽപോലും ഏല്ക്കാതെ പോറ്റിപ്പുലർത്തിയ നമ്മുടെ പൊന്നുതമ്പുരാൻ ഹിസ് മജസ്റ്റിക്കൊപ്പം നാം ഉണ്ട് എന്ന് തെളിയിക്കുക നമ്മുടെ ഓരോരുത്തരുടെയും കടമയാണ്. അതു ചെയ്തില്ല എങ്കിൽ നമ്മൾ ഉണ്ടചോറിനു നന്ദിയില്ലാത്തവർ ആയിത്തീരും.

ഈ നിർണ്ണായകഘട്ടത്തിൽ അദ്ദേഹത്തോടുള്ള നമ്മുടെ ഈ അചഞ്ചലമായ കൂറ് തെളിയിക്കാൻ നമുക്കൊരു അവസരം കൈവന്നിരിക്കുന്നു. ഈ വരുന്ന വെള്ളിയാഴ്ച മധ്യാഹ്നത്തിനുശേഷം ഗ്രാന്റ് മോസ്കിനു സമീപം ഹിസ് മജസ്റ്റിയോടുള്ള കൂറുതെളിയിക്കുന്നതിനും അദ്ദേഹത്തിനുള്ള പിന്തുണ പ്രഖ്യാപിക്കുന്നതിനുമായി ഒരു മഹാറാലി സംഘടിപ്പിച്ചിരിക്കുന്നു. ഈ രാജ്യത്തോടും ഇവിടത്തെ ഭരണകുടുംബത്തോടും കൂറുള്ള എല്ലാ വിദേശികളും ഈ റാലിയിൽ പങ്കെടുക്കണം എന്ന് ഞാനിവിടെ വിനീതമായി അഭ്യർത്ഥിക്കുകയാണ്. അതിൽ ആരും അമാന്തത വിചാരിക്കരുത്. സ്വന്തം കുടുംബത്തിൽ ഒരു പ്രശ്നമുണ്ടാകുമ്പോൾ എങ്ങനെ നാം വികാരവായ്പോടെ പ്രതികരിക്കുമോ അതേ വികാരത്തോടെ നാം ഈ റാലിയിൽ പങ്കെടുക്കണം. ഈ ദേശത്തിനോടും ഹിസ് മജസ്റ്റിയോടും നമുക്കുള്ള സ്നേഹവും കടപ്പാടും നാം പ്രകടിപ്പിക്കണം. അന്യദേശത്തിന്റെ വിഷയമായി നാം ഇതിനെ കാണരുത്. ഇത് നമ്മുടെ നിലനില്പിന്റെ കൂടി പ്രശ്നമാണെന്ന് ഓർക്കുക. വരുന്ന വെള്ളിയാഴ്ച ഈ ദേശത്തിന്റെ പിന്നിൽ നമുക്ക് ഒന്നിച്ച് അണിനിരക്കാം. ഒരുമയുടെ സന്ദേശം

നമുക്ക് പകർന്നുനല്കാം. രാജ്യം വളരെവേഗം പഴയ നിലയിലേക്ക് തിരിച്ചുവരട്ടെ എന്ന് ആശംസിച്ചുകൊണ്ട് നിങ്ങളുടെ സ്വന്തം രാജീവൻ.

തുടർന്ന് പ്രമുഖ പത്രപ്രവർത്തകനും ശ്രോതാക്കളോട് സംസാരിച്ചു. സമാനമായ കാര്യങ്ങളാണ് അദ്ദേഹവും പറഞ്ഞത്. നമ്മൾ ഇവിടെ വിദേശികളാണ്. നമുക്കിവിടത്തെ രാഷ്ട്രീയത്തിൽ ഇടപെടാനോ അഭിപ്രായം പ്രകടിപ്പിക്കാനോ താത്പര്യമില്ല. പക്ഷേ, ഈ രാജ്യത്തോടും മജസ്റ്റിയോടും നമുക്കുള്ള കൂറ് തെളിയിക്കേണ്ട അവസരമാണിത്. അതിൽനിന്ന് ആരും പിൻവലിഞ്ഞ് നില്ക്കരുത്...!

ഈ റാലിയെ സംബന്ധിച്ച് എത്രയും പെട്ടെന്ന് വികാരപരമായ ഒരു പ്രമോ തയ്യാറാക്കാനും തുടർച്ചയായി അത് എയർ ചെയ്യാനും ഇംതിയാസ് സാറിനെയും വിജുപ്രസാദിനെയും പറഞ്ഞേല്പിച്ചിട്ടാണ് അവർ പോയത്. ഇംതിയാസ് സാറും ഞാനും ചേർന്നാണ് ഹിന്ദി പ്രമോ ചെയ്തത്. ‘ഈ വെള്ളിയാഴ്ച നാം നമ്മുടെ ഹൃദയം ഈ ദേശത്തിനു സമ്മാനിക്കുന്നു’ എന്ന അർത്ഥത്തിൽ ഒരു പ്രമോ ആയിരുന്നു അത്. ഷഹബാസ് അതിനുയോജിച്ച ഒരു പാട്ട് എഴുതി ഉണ്ടാക്കി. മലയാളം മാഫിയയും സമാനമായ ഒരു പ്രമോ ഉണ്ടാക്കി. പിന്നീടുള്ള ദിവസങ്ങളിൽ എല്ലാം ഓരോ പത്തുമിനിറ്റും ഇടവിട്ടിടവിട്ട് ആ പ്രമോ ആകാശത്തിലൂടെ ഒഴുകി നടന്നു.

## ആസനം നക്കികളുടെ തെരുവുജാഥ

വെള്ളിയാഴ്ചത്തെ ആ സായാഹ്നറാലിയിൽ പങ്കെടുക്കണമെന്ന് എനിക്ക് ആഗ്രഹമേ ഉണ്ടായിരുന്നില്ല. പ്രശ്നം രൂക്ഷമായാൽ നമ്മൾ ആർക്കൊപ്പം നില്ക്കും എന്ന് ഞങ്ങൾ കാറ്റിൽക്ലാസ്സ് സവാരിക്കിടെ ചർച്ച ചെയ്തിരുന്നു. ജയിക്കാൻ ഇരുപക്ഷത്തിനും സാധ്യതകൾ ഉണ്ട്. ആരു ജയിച്ചാലും നമുക്ക് കോട്ടമൊന്നും വരരുത്. നമ്മൾ ഒരു ന്യൂട്രൽ നിലപാട് എടുക്കുന്നതാവും നല്ലതെന്ന് ഞങ്ങൾ പരസ്പരം പറഞ്ഞുവച്ചിട്ടുണ്ടായിരുന്നു. അതുകൊണ്ടുതന്നെ വയ്യെന്ന് ഞാൻ മടി പറഞ്ഞതാണ്. പക്ഷേ, എല്ലാവരും പോയേ മതിയാവൂ എന്നത് തായയുടെ നിർബന്ധമായിരുന്നു. എല്ലാത്തിനും ബലം പിടിച്ചിരിക്കുന്ന സിപ്പിആന്റിയെപ്പോലും അദ്ദേഹം അതിൽനിന്ന് ഒഴിവാക്കിയില്ല. പിന്നെ എന്റെ കാര്യം പറയാനുണ്ടോ. അവസാനം വൈമനസ്സ്യത്തോടെയെങ്കിലും എനിക്കും അതിൽ പങ്കെടുക്കേണ്ടി വന്നു.

കഴിഞ്ഞ ദിവസങ്ങളിൽ ഞങ്ങളുടെ ഫ്ലാറ്റിനുമുന്നിലുള്ള ഹൈവേയിൽ സമരക്കാർ നടത്തിയ റാലിയെ കവച്ചുവയ്ക്കുന്ന പ്രകടനമാണ് അന്ന് ഗ്രാന്റ് മോസ്കിനു മുന്നിൽ നടന്നത്. ലക്ഷക്കണക്കിനു ആളുകളാണ് അതിൽ പങ്കെടുത്തത്. വിദേശികളുടെ പങ്കാളിത്തംകൊണ്ട് ശ്രദ്ധേയമായിരുന്നു ആ പ്രകടനം. ഇന്ത്യാക്കാർ, ബംഗ്ലാദേശികൾ, പാകിസ്ഥാനികൾ എന്നിവരായിരുന്നു കൂടുതലും ഉണ്ടായിരുന്നത്. ലേബർ ക്യാമ്പുകളിൽനിന്നും ആട്ടിത്തെളിച്ചുകൊണ്ടുവന്ന തൊഴിലാളികളും പാവങ്ങളും ആയിരുന്നു അതിൽ മിക്കതും. പിന്നെ ഞങ്ങളെപ്പോലെ അത്യാവശ്യമായും കൂറു തെളിയിക്കേണ്ട കുറെപ്പേരും. രാജീവൻസാർ ഒക്കെപ്രകടനത്തിന്റെ മുൻനിരയിൽതന്നെ ഉണ്ടായിരുന്നു. പ്രകടനത്തിൽ പങ്കെടുക്കുന്ന ഓരോരുത്തർക്കും പത്തു ദിനാർ വീതം പാരിതോഷികം കിട്ടും എന്നൊരു വാർത്ത നഗരത്തിൽ പടർന്നിരുന്നു. അത് മോഹിച്ച് വന്നവരായിരുന്നു ഏറെപ്പേരും.

സമരക്കാരെ അനുകരിച്ച് രാജ്യത്തിന്റെ പതാകയും സമാധാനത്തിന്റെ പതാകയും ആയിരുന്നു പ്രകടനത്തിൽ നിറഞ്ഞുനിന്നത്. പിന്നെ ഹിസ് മജസ്റ്റിയെ പ്രകീർത്തിക്കുന്ന ബാനറുകളും പ്ലക്കാർഡുകളും. വിദേശകാര്യമന്ത്രിയാണ് പ്രകടനം ഉദ്ഘാടനം ചെയ്തത്. അതൊരു സർക്കാർ സ്പോൺസേർഡ് പ്രകടമായിരുന്നു എന്നറിയാൻ വേറൊരു തെളിവും വേണ്ടായിരുന്നു. ഞങ്ങളുടെ മജസ്റ്റിക്ക് രാജ്യത്തിലെ ജനങ്ങളുടെ പിന്തുണ എത്രത്തോളമുണ്ടെന്ന് നോക്കിക്കണ്ടോളാൻ അദ്ദേഹം വിദേശപത്രക്കാരോട് ആഹ്വാനം ചെയ്തു.

പ്രകടനം ഒരു പോയിന്റ് കടക്കാൻ ഏതാണ്ട് മൂന്നു മണിക്കൂർ സമയം എടുത്തു. പിന്നീട് നടന്ന സമാപനസമ്മേളനത്തിനു ഞങ്ങൾ നിന്നില്ല. സ്ത്രീകൾ എല്ലാംകൂടി സിപ്പി ആന്റിയുടെ കാറിൽ കയറിപ്പോന്നു. എന്നാൽ തായയും ബാബയും മറ്റ് ചാച്ചമാരും അതുംകൂടി കഴിഞ്ഞിട്ടാണ് പോന്നത്. രാജ്യത്ത് മജസ്റ്റിയുടെ ഭരണം തുടരുക എന്നത് സത്യത്തിൽ അദ്ദേഹത്തെക്കാൾ ആവശ്യം ഞങ്ങളുടെ ചാച്ചാമാർക്കായിരുന്നു. അവരുടെ ജീവിതം ആ ഭരണത്തിൽ തൂങ്ങിക്കിടക്കുന്നു എന്ന് ആരെക്കാളും നന്നായി അവർക്കറിയാമായിരുന്നു.

പിറ്റേന്ന് സ്റ്റുഡിയോയിൽ ചെന്നപ്പോഴാണ് ആ റാലിയുണ്ടാക്കിയ വികാരം ഞങ്ങൾ തിരിച്ചറിയുന്നത്. അറബിസ്റ്റാഫുകൾ ഒന്നും ഞങ്ങളോട് മിണ്ടുന്നതേയില്ല. ഞങ്ങൾ പ്രകടനത്തിനു പോയത് അവർക്ക് തീരെ ഇഷ്ടമായില്ല എന്ന് മനസ്സിലായി. ഞങ്ങളുടെ ആഭ്യന്തര കാര്യത്തിൽ വരുത്തരായ നിങ്ങൾക്കെന്തു കാര്യം? കാലം പൊറുക്കാത്ത തെറ്റാണ് നിങ്ങൾ ഞങ്ങളോട് ചെയ്തത്. അതായിരുന്നു അവരുടെ പൊതുനിലപാട്.

നഗരത്തിൽ എമ്പാടും വിദേശികൾക്കെതിരേ സമാനമായ പ്രതികരണങ്ങൾ ഉണ്ടായിരുന്നിരിക്കണം. റാലിക്കുവേണ്ടിയുള്ള ഞങ്ങളുടെ പ്രമോയും രാജീവൻസാറിന്റെ ആഹ്വാനവും വിദേശികൾക്കിടയിൽ തന്നെ വലിയ എതിർപ്പിനു കാരണമായി എന്ന് അന്ന് ഞങ്ങൾക്ക് ലഭിച്ച മെയിലുകളും സന്ദേശങ്ങളും വിളിച്ചുപറഞ്ഞു. നിങ്ങൾ അനാവശ്യമായി ഇതിൽ ഇടപെട്ട സ്വദേശികളായ അനേകം സുഹൃത്തുക്കളെ ഒറ്റദിവസം കൊണ്ട് ഞങ്ങളുടെ ശത്രുക്കളാക്കി എന്ന് അവർ ദേഷ്യപ്പെട്ടു.

അലിയെ കണ്ടപ്പോൾ അവനും എന്നോട് മുഖം വീർപ്പിച്ചു. 'ആസനം നക്കികളുടെ തെരുവുജാഥയ്ക്ക് നീയും പോയി അല്ലേ..? എന്ന് അവൻ ചോദിച്ചു. അത്രയും പുച്ഛത്തോടെ അവൻ അതിനു മുമ്പ് ഒരിക്കലും എന്നോട് സംസാരിച്ചിട്ടില്ല.

എനിക്ക് മറുപടി ഒന്നും ഇല്ലായിരുന്നു.

ഈ ദേശത്തുനിന്ന് അയാൾക്ക് ആരുടെയും പിന്തുണ കിട്ടില്ല എന്നറിഞ്ഞപ്പോഴായിരിക്കും വിദേശികളെ തെരുവിൽ ഇറക്കി ആളുകാണിക്കാൻ നോക്കുന്നത്. വിഡ്ഢി. അതുകൊണ്ട് അയാൾക്ക് ജയിക്കാം എന്നായിരിക്കും. പക്ഷേ, നിങ്ങൾ ഒരു ജനതയുടെ വേദനയെയാണ് സ്വാർത്ഥതാത്പര്യത്തിനുവേണ്ടി ഒറ്റിക്കൊടുത്തത്. സമീറാ എല്ലാം അറിയാവുന്ന നീകൂടി അതിൽ പങ്കെടുത്തു എന്നറിയുമ്പോൾ മനുഷ്യനിലുള്ള സർവ്വവിശ്വാസവും എനിക്ക് നഷ്ടപ്പെട്ടു പോകുന്നു...!!

അലീ പ്ലീസ്... ഞാൻ കരഞ്ഞുപോയി... എന്റെ നിസ്സഹായാവസ്ഥ നിനക്ക് മനസ്സിലാവില്ല. നിങ്ങളുടെ സ്ത്രീകൾ നിങ്ങളുടെ കുടുംബങ്ങളിൽ അനുഭവിക്കുന്നത്ര സ്വാതന്ത്ര്യംപോലും ഞങ്ങൾ അനുഭവിക്കുന്നില്ല എന്ന് നീ അറിയുക. എനിക്ക് പരിമിതികൾ ഉണ്ട്.

അതുപക്ഷേ, അവന് മനസ്സിലായില്ലെന്നു തോന്നുന്നു. എന്നെ കേൾക്കാൻ നില്ക്കാതെ അവൻ എഴുന്നേറ്റു പോയി.

അന്നുരാത്രി അവൻ ഫേസ്ബുക്കിൽ ഇങ്ങനെ ഒരു സ്റ്റാറ്റസ് ഇട്ടു:

History will judge you, This street will not forgive you...!!

## തകർച്ച

ഈ സമരകാലങ്ങൾക്കിടയിലും ഞങ്ങൾ സ്ട്രിങ് വാക്കേഴ്സിൽ സ്ഥിരമായി ഒത്തുകൂടുകയും ഞങ്ങളുടെ സന്ധ്യകളെ സംഗീതഭരിത മാക്കുകയും ചെയ്യുമായിരുന്നു. ഒന്നോരണ്ടോ ആഴ്ച മാത്രമാണ് അതിനു മുടക്കം വന്നത്. പക്ഷേ, അന്നേദിവസം പരസ്പരമുള്ള മത്സരത്തിനിടെ അലി 'ഹാക്ക് ഓഫ് ലെബനോൻ' ഗിറ്റാറിൽ വായിക്കാൻ ശ്രമിച്ചതാണ് തർക്കത്തിനു കാരണമായത്. അലി ഏതാണ്ട് രണ്ടുവരി വായിച്ചപ്പോഴേക്കും സെൽമാൻ ചാടി എഴുന്നേറ്റ് 'സ് റ്റോപ്പ് ദാറ്റ് സ്റ്റുപ്പിഡ് സോങ്,' എന്നലറിക്കൂവി. സ്ട്രിങ് വാക്കേഴ്സിൽ അങ്ങനെ ഒരു കൈകടത്തൽ ഒരിക്കലും ഉണ്ടായിട്ടുള്ളതല്ല. അവരവർക്കിഷ്ടമുള്ള പാട്ട് വായിക്കാൻ എല്ലാവർക്കും അവകാശവും അനുവാദവും അവിടെ ഉണ്ടായിരുന്നു. അതുകൊണ്ടാവും അലി ഇത്തിരിനേരത്തേക്ക് പകച്ചിരുന്നു പോയത്. എന്നാലവൻ പെട്ടെന്ന് ഞെട്ടിയുണർന്നു. ഈ പാട്ടിന് എന്താണ് പ്രശ്നം..? എനിക്കിഷ്ടമുള്ള പാട്ട് വായിക്കാൻ എനിക്കവകാശമുണ്ട് എന്ന് അവനും കയർത്തു.

ലുക്ക് അലി, ഈ രാജ്യത്ത് പലതും നടക്കുന്നുണ്ട്. പക്ഷേ, നമ്മളൊരിക്കലും ഈ സംഗീതത്തിൽ അതിനെ കലർത്താൻ ശ്രമിച്ചിട്ടില്ല... പക്ഷേ, ഇപ്പോ ഈ പാട്ട് ഇവിടെ വായിച്ചതിലൂടെ നീയതിനാണ് ശ്രമിച്ചത്. എനിക്കതൊരിക്കലും ഉൾക്കൊള്ളാൻ കഴിയില്ല. സെൽമാൻ പറഞ്ഞു.

ഈ പാട്ടും ഇവിടെ നടക്കുന്ന സമരവുമായി ഒരു ബന്ധവുമില്ല.

ഇത് ഞങ്ങളുടെ ലെബനോനിലെ പരുന്തിനെക്കുറിച്ചുള്ള പാട്ടാണ്.

അലി ഞങ്ങളെ കളിയാക്കാൻ ശ്രമിക്കരുത്. ലെബനോനിലെ പരുന്ത് ആരെന്നും അയാളുടെ സംഘം ഏതെന്നും അവർ എന്തു ചെയ്യുന്നു എന്നുമൊക്കെ ഇവിടെ ഓരോ കുഞ്ഞിനും അറിയാം. അതിനെക്കുറിച്ച് വിശദീകരിക്കേണ്ട...

എന്താ വിശദീകരിച്ചാൽ... ? അലി ചോദിച്ചു. പണംകൊണ്ട്

കൈകഴുകുന്ന അറബ് രാജ്യങ്ങളിൽ ഒന്നെങ്കിലും യിസ്രായേലി അധിനിവേശത്തിനെതിരെ വെറുതേ അധികവ്യായാമം ചെയ്യുന്നതിനപ്പുറത്ത് എന്തെങ്കിലും ചെയ്തിട്ടുണ്ടോ...? അറബ് ജനതയുടെ അഭിമാനബോധം കാത്തുസൂക്ഷിക്കാൻ ഈയൊരു സംഘം മാത്രമേ ഉണ്ടായിട്ടുള്ളൂ എന്ന് നമ്മൾ ഒരിക്കലും മറക്കരുത്. ഹിസ്ബുള്ളയും നസറുള്ളയും ഈ പാട്ട് അർഹിക്കുന്നുണ്ട്..!

ഹിസ്ബുള്ളകളെക്കുറിച്ച് പറയല്ലേ അലി. അവരുടെ കാര്യമൊക്കെ എല്ലാവർക്കും അറിയാം. ലെബനോനിലേക്ക് ആദ്യമായി യിസ്രായേലി പട്ടാളം മാർച്ചുചെയ്തു വന്നപ്പോൾ പരമ്പരാഗതമായ രീതിയിൽ ചോറും റോസ് വാട്ടറും കൊടുത്ത് സ്വീകരിച്ചവരാണവർ. ഈ യിസ്രായേലി വിരോധമൊക്കെ തുടങ്ങുന്നത് പിന്നാണ്. അധികാരം കിട്ടാതിരുന്നപ്പോൾ മാത്രം.

പ്ലീസ് നമുക്കീ സംസാരം ഇവിടെ നിറുത്താം. ഇഫ്റാൻ അതിൽ ഇടപെട്ടുകൊണ്ട് പറഞ്ഞു. ഇത്തരം കാര്യങ്ങളിൽ തർക്കിച്ച് നമുക്കെവിടെയും എത്താൻ കഴിയില്ല. അവരവർക്കിഷ്ടമുള്ളത് വിശ്വസിക്കാം, അതുപക്ഷേ, നമ്മുടെ സ്ട്രിങ് വാക്കേഴ്സുമായി കലർത്താതിരുന്നാൽ മതി.

ശരി. ഞാൻ നിറുത്തിയേക്കാം. സെൽമാൻ പിൻവാങ്ങി. പക്ഷേ, അലി ആ പാട്ട് തുടർന്ന് വായിക്കാൻ പറ്റില്ല.

ആ പാട്ട് ആരുടെ എന്തു മാനമാണ് നഷ്ടപ്പെടുത്തുന്നതെന്ന് എനിക്കറിയില്ല. ഇന്ന് ഞാൻ വായിക്കുകയാണെങ്കിൽ അതേ വായിക്കൂ... അലി ആർക്കും മുഖം കൊടുക്കാതെ ആ വാശിയിൽതന്നെ ഉറച്ചുനിന്നു. തീവ്രവാദികളുടെ പാട്ട് കേട്ടിരിക്കേണ്ട ഗതികേടൊന്നും എനിക്കില്ല. ഞാനത് ആർക്കും അനുവദിച്ചു കൊടുക്കുകയും ഇല്ല. സെൽമാൻ ദേഷ്യത്തോടെ നാസറിന്റെ കയ്യുംപിടിച്ച് അവിടെനിന്നും ഇറങ്ങിപ്പോയി. ഒന്നും മിണ്ടാതെ ഫറയും അവരെ അനുഗമിച്ചു.

ഇത്തിരി കഴിഞ്ഞപ്പോൾ അലിയും തന്റെ ഗിറ്റാറുമെടുത്ത് നടന്നു പോയി. ഞാനും ഇഫ്റാനും റോജറും സോഫിയയും ബാക്കിയായി. ഞങ്ങൾക്കിടയിൽ ഒരു നിശ്ശബ്ദത പടർന്നു. ആർക്കും ഒന്നും പറയാനില്ലായിരുന്നു. രാജ്യത്ത് എല്ലാ സൗഹൃദങ്ങളും, എല്ലാ ബന്ധങ്ങളും, എല്ലാ ഊഷ്മളതകളും തകർന്നുകൊണ്ടിരിക്കുമ്പോൾ ഈ കൂടിയിരിപ്പു മാത്രം ആർക്കും പൊട്ടിക്കാനാവാത്ത ഒരു സ്ട്രിങ്പോലെ ഉറച്ചുനില്ക്കുമെന്നും അതിൽനിന്ന് സംഗീതം പൊഴിച്ചുകൊണ്ടിരിക്കുമെന്നും ഞങ്ങൾ വിശ്വസിച്ചിരുന്നു. ലോകത്തിന്റെ ആ ചെറുപതിപ്പും തകർന്നിരിക്കുന്നു.

## കോളറ

മനപ്പൂർവ്വമാണോ യാദൃശ്ചികമാണോ എന്നറിയാത്ത ഒരു ചെറിയ സംഭവത്തിൽനിന്നാണ് നഗരത്തിലെ സമരങ്ങൾ വംശീയപ്രശ്നങ്ങളായി മാറുന്നത്. മുത്തുകളുടെ ചത്വരത്തിലൂടെ വണ്ടിയോടിച്ചുപോയ ഒരു പെൺകുട്ടി കാറിന്റെ പിൻഗ്ലാസ്സിൽ ഹിസ് മജസ്റ്റിയുടെ ചിത്രം പതിച്ചിട്ടുണ്ടായിരുന്നു. സമരം തുടങ്ങിയതിൽപിന്നെ മജസ്റ്റി ഭക്തർ സ്വന്തം വണ്ടികളിൽ ഫോട്ടോ പതിപ്പിച്ച് കൂറ് വ്യക്തമാക്കൽ ഒരു പതിവാക്കിയിരുന്നു. ഈ പെൺകുട്ടിയുടെ വാഹനം സമരക്കാർ അതിന്റെ പേരിൽ മുത്തുകളുടെ ചത്വരത്തിൽ തടഞ്ഞിടുകയും മജസ്റ്റിയുടെ ചിത്രം വലിച്ചു കീറിക്കളഞ്ഞിട്ട് മുന്നോട്ടു പോയാൽ മതി എന്ന് ആവശ്യപ്പെടുകയും ചെയ്തു. എന്നാൽ അവൾ അതിനു വിസമ്മതിച്ചു. എന്നുമാത്രമല്ല സമരക്കാരെ മോശമായ വാക്കുകൾകൊണ്ട് അധിക്ഷേപിക്കുകയും ചെയ്തു. അതിന്റെ പേരിൽ ആ പെൺകുട്ടിയും സമരക്കാരായ ചെറുപ്പക്കാരും തമ്മിൽ വലിയ വാക്കുതർക്കമുണ്ടായി. അതിനിടയിൽ അവൾ വണ്ടി മുന്നോട്ടെടുക്കുകയും കാറിന്റെ ചക്രം സമരക്കാരിൽ ചിലരുടെ കാലിൽ കയറുകയും ചെയ്തു. അത് സമരക്കാരെ കൂടുതൽ രോഷാകുലരാക്കി. അവർ ആ വണ്ടി ആക്രമിക്കാൻ തുനിഞ്ഞു. എന്നാൽ അവൾ ധൈര്യസമേതം അവർക്കിടയിലൂടെ വണ്ടി ഓടിച്ച് വല്ലവിധത്തിലും അവിടെനിന്ന് പുറത്തുകടന്നു. അവളെ കാറിൽ പിന്തുടർന്നുചെന്ന ഒരു കൂട്ടം ചെറുപ്പക്കാർക്ക് അവളെ പിടികൂടാൻ ആയില്ലെങ്കിലും അവർ അവളുടെ വീട് കണ്ടുവച്ചു. അന്നു രാത്രിയിൽ അവർ അവളുടെ വീട് ആക്രമിക്കാൻ ഒരുമ്പെട്ടു. സത്യത്തിൽ അതൊരു സുന്നി ഭൂരിപക്ഷപ്രദേശമായിരുന്നു. അങ്ങനെയൊരു ആക്രമണം മുൻകൂട്ടി പ്രതീക്ഷിച്ചിരുന്ന പെൺകുട്ടിയുടെ ഗ്രാമവാസികൾ സംഘം ചേർന്ന് അവളുടെ വീടിന് കാവൽ ഏർപ്പെടുത്തിയിരുന്നു. അവർ ആക്രമിക്കാൻ വന്ന

ചെറുപ്പക്കാരെ വളഞ്ഞിട്ട് മർദ്ദിച്ചു. അവർക്ക് രക്ഷപ്പെട്ടുപോകാൻ ഒരു വഴിയും കിട്ടിയില്ല. പുലർച്ചെ എപ്പഴോ ആണ് മൃതപ്രായരായ ആ ചെറുപ്പക്കാരെ ആംബുലൻസിൽ ആശുപത്രിയിൽ എത്തിക്കുന്നത്.

ഇതൊരു വലിയ വാർത്തയായി നഗരത്തിൽ പടർന്നുപിടിച്ചു. സുന്നി വില്ലേജ് ആക്രമിക്കാൻ ഷിയാകൾ എത്തി എന്നൊരു വാർത്ത സുന്നികളുടെ ഇടയിലും ഷിയാചെറുപ്പക്കാരെ സുന്നികൾ ആക്രമിച്ച് പരുക്കേല്പിച്ചു എന്ന് ഷിയാകളുടെ ഇടയിലും വാർത്ത പടർന്നു. അതൊരു വൈകാരികപ്രശ്നമായിമാറാൻ അധികംസമയം വേണ്ടി വന്നില്ല. കോളറ പടരുന്നതുപോലെ പ്രശ്നങ്ങൾ ഗ്രാമങ്ങളിൽനിന്ന് ഗ്രാമങ്ങളിലേക്ക് പടർന്നുപിടിക്കാൻ തുടങ്ങി. ആർക്കും അത് നിയന്ത്രിക്കാൻ കഴിഞ്ഞില്ല. ഷിയാഭൂരിപക്ഷപ്രദേശങ്ങളിൽ സുന്നികളും സുന്നി ഭൂരിപക്ഷപ്രദേശങ്ങളിൽ ഷിയാകളും പരക്കേ ആക്രമിക്കപ്പെട്ടു. അരികുമാറിനിന്ന് സ്വന്തം തടി രക്ഷിക്കുക എന്നതല്ലാതെ പോലീസിന് ഒന്നും ചെയ്യാൻ കഴിയുന്നുണ്ടായിരുന്നില്ല.

മൂളിയെത്തുന്ന ഒരു കൊതുകിനെപ്പോലെ ഭീതിയും നഗരത്തിൽ പടരാൻ തുടങ്ങി. ആര്, എപ്പോൾ, എവിടെവച്ച് ആക്രമിക്കപ്പെടും. എന്നറിയാനാവാത്ത അവസ്ഥ. സ്ഥിതി കൂടുതൽ വഷളായപ്പോൾ ഓരോ ഗ്രാമങ്ങളുടെയും ഗല്ലികളുടെയും കവാടങ്ങളിൽ ജനങ്ങൾ സ്വന്തമായി ബാരിക്കേഡുകളും ചെക്കുപോസ്റ്റുകളും നിർമ്മിക്കാൻ തുടങ്ങി. എന്നുമാത്രമല്ല അവിടെ രാത്രി മുഴുവൻ ജനങ്ങൾതന്നെ ഷിഫ്റ്റ് വച്ച് കാവലു നില്ക്കാനും തുടങ്ങി. അവർ അതിലെ കടന്നുവരുന്ന ഓരോ അപരിചിതരുടെയും തിരിച്ചറിയൽ കാർഡുകൾ പരിശോധിക്കുകയും സംശയം തോന്നിയവരെ ഒക്കെ തടഞ്ഞുവച്ച് മർദ്ദിക്കുകയും ചെയ്തു.

ഒരു രാത്രി ഞങ്ങൾ ആഹാരം കഴിച്ചുകൊണ്ടിരിക്കുമ്പോൾ ഖാലിദ് മാമു പുറത്തുനിന്നും ഓടിക്കയറി വന്നു. അകത്തു കടന്നതും മാമു വാതിൽ വലിച്ചടച്ചു. മാമു വല്ലാതെ വിറയ്ക്കുകയും കിതയ്ക്കുകയും ചെയ്യുന്നുണ്ടായിരുന്നു. ഞങ്ങൾ പേടിച്ചുപോയി. ആഹാരം പാതിവഴിയിൽ ഉപേക്ഷിച്ച് ഞങ്ങൾ എഴുന്നേറ്റു. ചോദിച്ചപ്പോഴാണ് അറിയുന്നത്. തായഘറിനു പുറത്തു രണ്ടുവീടപ്പുറം ഒരു സംഘം ചെറുപ്പക്കാർ തെരുവിലൂടെ കടന്നുപോകുന്നവരെ പരക്കേ ആക്രമിക്കുകയും കടകൾ അടപ്പിക്കുകയും വീടുകൾ തല്ലിത്തുറക്കാൻ ശ്രമിക്കുകയും ചെയ്യുന്നുവത്രേ. ശ്രദ്ധിച്ചു നോക്കിയപ്പോൾ മാമുവിന്റെ തലയിൽനിന്നു ചോര ഒലിക്കുന്നുണ്ടായിരുന്നു. ആദ്യമൊന്നും എന്താണുസംഭവിച്ചതെന്നു പറയാൻ മാമു കൂട്ടാക്കിയില്ല. പിന്നെ തായ ചോദിക്കുമ്പോഴാണ് അറിയുന്നത്. തെരുവിലുണ്ടായിരുന്ന ചെറുപ്പക്കാർ മർദ്ദിച്ചതാണ്.

മജസ്റ്റിക്കനുകൂലമായ വെള്ളിയാഴ്ചപ്രകടനത്തിനുശേഷം സമരക്കാർക്ക് വിദേശികളോടുള്ള വിദ്വേഷം വല്ലാതെ വർദ്ധിച്ചിട്ടുണ്ടായിരുന്നു. അതിന്റെ പ്രത്യക്ഷപ്രകടനമായിരുന്നു ആ മർദ്ദനം.

ആ രാത്രിതന്നെ ആ തെരുവിലുണ്ടായിരുന്ന പാകിസ്ഥാനികൾ എല്ലാം തായഘറിൽ ഒത്തുകൂടി. ഭീതിയുടെ മണം എല്ലാവരെയും ബാധിച്ചിട്ടുണ്ടായിരുന്നു. എന്തെങ്കിലും ചെയ്യാതെ നമുക്ക് ഈ തെരുവിൽ ഇനി സമാധാനത്തോടെ ജീവിക്കാനാവില്ലെന്ന ഒരു പൊതുനിലപാടാണ് അവിടെനിന്നും പുറപ്പെട്ടുവന്നത്. മറ്റു പല തെരുവുകളിലും എന്നപോലെ ഇവിടെയും ചെക്ക് പോസ്റ്റ് സ്ഥാപിക്കണമെന്ന ഒരു അഭിപ്രായംകൂടി ഉയർന്നുവന്നു. എന്നാൽ ഇത്തിരികൂടി ക്ഷമിക്കൂ. ഞങ്ങൾ പോലീസുകാർക്ക് ഇത് നിയന്ത്രിക്കാനാവുമോ എന്നൊന്നു നോക്കട്ടെ എന്നൊരു വിശദീകരണത്തോടെ തായ തത്കാലത്തേക്ക് അത് നീട്ടിവച്ചു. പക്ഷേ, അധികം ദിവസങ്ങൾക്കകം തായയ്ക്ക് തന്റെ തീരുമാനം തിരുത്തേണ്ടി വന്നു. അതിനു മറ്റൊരു കാരണംകൂടിയുണ്ടായിരുന്നു...!

## അവസാന മുന്നറിയിപ്പ്

ഒരു ദിവസം വൈകുന്നേരത്ത് ട്യൂഷനു പോകാനായി ഇറങ്ങിയ ഫർഹാന, ബാജി എന്നു വിളിച്ചുകൂവിക്കൊണ്ട് എന്റെ അടുത്തേക്ക് ഓടിക്കിതച്ചു വന്നു. അപ്പോൾ താഴത്തെ അടുക്കളയിൽനിന്ന് ഞാനും സുമയ്യ ചാച്ചിയുംകൂടെ ചായ ഇടുകയായിരുന്നു. അവൾ ശരിക്കും പേടിച്ചതുപോലെയുണ്ടായിരുന്നു. എന്തുപറ്റി...? എന്നു ചോദിച്ചുകൊണ്ട് ഞാൻ പുറത്തേക്ക് ഓടിയിറങ്ങിച്ചെന്നു. ആരോ അവളെ ആക്രമിക്കാൻ വന്നു എന്നാണ് ഞാൻ വിചാരിച്ചത്. അവളുടെ കൈയിൽ ഒരു പേപ്പർ കഷണമുണ്ടായിരുന്നു. അവൾ അത് എനിക്കു നേരേ നീട്ടി. വാതിൽ തുറന്നപ്പോൾ അവിടെ ഒട്ടിച്ചു വച്ചിരുന്നതാണ്. വായിച്ചു നോക്ക്...

സംശയത്താൽ ചുളുങ്ങിയ കണ്ണുകളോടെ ഞാനത് വാങ്ങി വായിച്ചു നോക്കി:

ഹിസ് മജസ്റ്റി ഭരണകൂടം വാടകയ്ക്ക് കൊണ്ടുവന്നിരിക്കുന്ന കൂലിപ്പട്ടാളക്കാർക്ക് 'ഫെബ്രുവരി 14 യുവജനസംഘം' നല്കുന്ന അവസാന മുന്നറിയിപ്പ്.

ഞങ്ങളുടെ പോരാളികൾ നിങ്ങളുടെ സ്വന്തം ഭാഷയിൽ (ഹിന്ദി, ഉറുദു, അറബിക്, മലയാളം ) നിരവധി തവണ ആവർത്തിച്ച് നല്കിയ മുന്നറിയിപ്പുകൾ വകവയ്ക്കുകയോ വാഗ്ദാനം സ്വീകരിക്കുകയോ ചെയ്യുന്നതിനു പകരം, രാജ്യത്തെ നിരപരാധികളുടെ രക്തം കൈയിൽ പുരളുംവിധം കരുണയില്ലാത്ത പ്രവൃത്തികൾ നാണംകെട്ട് തുടരുകയാണ് നിങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നത്. ഞങ്ങളുടെ രാജ്യത്ത് കാലുകുത്താൻ അർഹതയില്ലാത്ത മനുഷ്യത്വരഹിതരായ ഒരുകൂട്ടം അടിമകൾ മാത്രമാണ് നിങ്ങളെന്നാണ് ഈ പ്രവൃത്തിയിലൂടെ നിങ്ങൾ തെളിയിച്ചുകൊണ്ടിരിക്കുന്നത്.

സമാധാനപരമായി പ്രതിഷേധം നടത്തുന്നവരെയും സ്ത്രീകളെയും കുട്ടികളെയും ആക്രമിക്കുന്നതിൽ നിങ്ങൾ വിമുഖരായിരിക്കും എന്ന പ്രതീക്ഷയിൽ സ്വയം രക്ഷയ്ക്കുവേണ്ടി

ശക്തി പ്രയോഗിക്കാനുള്ള ഞങ്ങളുടെ അവകാശം ഞങ്ങൾ ഇതുവരെ കാത്തുവയ്ക്കുകയായിരുന്നു. എന്നാൽ സാമാന്യബുദ്ധിയോ മനുഷ്യയുക്തിയോ നിങ്ങൾക്കുമേൽ സാധ്യമാകും എന്നു തോന്നുന്നില്ല. .

ഞങ്ങൾക്കിടയിലെ പാവങ്ങളെയും സാധാരണക്കാരെയും ഉപദ്രവിക്കുന്നതും കൊല്ലുന്നതും ഒരുപക്ഷേ, ഞങ്ങൾ ക്ഷമിച്ചു എന്നു വരാം. പക്ഷേ, നിങ്ങൾക്കിടയിലെ സാധാരണക്കാരെ കൊല്ലാൻ ഞങ്ങളെ നിർബന്ധിതരാക്കുന്ന സാഹചര്യം ഞങ്ങൾ ഒരിക്കലും മറക്കുകയില്ല...!!

അതുകൊണ്ട്, സ്വയംരക്ഷയെക്കരുതി ഈ അവസാന മുന്നറിയിപ്പ് സ്വീകരിക്കാൻ ഞങ്ങൾ നിങ്ങളെ ഉപദേശിക്കുന്നു. നിങ്ങൾ നിങ്ങളുടെ ജീവനെ വിലമതിക്കുന്നു എങ്കിൽ നിങ്ങളുടെ സാധനങ്ങൾ കെട്ടിപ്പറുക്കി എവിടെനിന്നാണോ നിങ്ങൾ വന്നത് അവിടേക്ക് പൊയ്ക്കൊള്ളുക. നിയമാനുസൃതമല്ലാത്ത മജസ്റ്റി ഭരണകൂടത്തിന്റെ നിലനില്പിനായി കുറ്റകൃത്യങ്ങൾ ചെയ്യാനുള്ള നിർദ്ദേശങ്ങൾ സ്വീകരിക്കാതിരിക്കുക. ഈ ക്രമരഹിതഭരണത്തിനു ഒരു അറുതിവരുത്താൻ ഞങ്ങളുടെ ജനങ്ങൾ തീരുമാനിച്ചുകഴിഞ്ഞു. അയാൾക്ക് ഭരണത്തിൽ കടിച്ചു തുങ്ങാനുള്ള സഹായം ഇനിയും ചെയ്തുകൊടുക്കുകയാണെങ്കിൽ നിങ്ങളാവും ആദ്യം ബലികഴിക്കപ്പെടാൻ പോകുന്നത് എന്നതിൽ ഞങ്ങൾക്ക് സംശയം ഒന്നുമില്ല.

അതേസമയം, മജസ്റ്റി ഭരണകൂടം തങ്ങളുടെ ജനങ്ങളെ വാടകയ്ക്കെടുത്ത് കൂലിപ്പട്ടാളമായി ഉപയോഗിക്കുന്നതിനെ അപലപിച്ചുകൊണ്ട് അതാതു രാജ്യങ്ങളും എംബസികളും ശരിയായ നിലപാടുകൾ സ്വീകരിക്കണമെന്നും ഇനിയും വൈകുന്നതിനുമുമ്പേ അവരെ തിരികെ വിളിക്കണമെന്നും ഞങ്ങൾ ആവശ്യപ്പെടുകയാണ്. ഈ അവസാന മുന്നറിയിപ്പിനുശേഷം ആ കൂലിപ്പട്ടാളക്കാർക്കോ അവരുടെ കുടുംബങ്ങൾക്കോ എന്തു സംഭവിച്ചാലും അതിനുള്ള ഉത്തരവാദിത്വം ഞങ്ങൾ ഏറ്റെടുക്കുന്നതല്ല

നമ്മുടെ പ്രിയ ജനങ്ങളേ, ഈ മുന്നറിയിപ്പ് ചെവിക്കൊണ്ട് കൂലിപ്പട്ടാളക്കാർ സ്വന്തം രാജ്യത്തേക്ക് മടങ്ങുന്നില്ല എങ്കിൽ മടികൂടാതെ സ്വയം രക്ഷയ്ക്കുവേണ്ടിയുള്ള നിങ്ങളുടെ അവകാശം വിനിയോഗിച്ച് തിരിച്ചടിക്കാവുന്നതാകുന്നു. ആത്മാഭിമാനത്തിനും സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള നിങ്ങളുടെ കരുത്തിനും ധൈര്യത്തിനും ഈ ലോകം മുഴുവൻ സാക്ഷിയാണ്. അന്തിമവിജയം നിങ്ങളുടേതായിരിക്കും.

അതു വായിച്ചുകഴിഞ്ഞപ്പോൾ ആരാണത് അവിടെപ്പതിച്ചതെന്ന് ഞാനവളോട് കയർത്തു. തെറ്റു ചെയ്തതുപോലെ അവൾ നിസ്സഹായത പ്രകടിപ്പിച്ചു. പാവം അവൾക്കെങ്ങനെ അറിയാം. സത്യത്തിൽ ഫർഹാനയെക്കാളധികം ഞാൻ പേടിച്ചുപോയിരുന്നു. അതങ്ങനെയാണ് ഞാൻ പ്രകടിപ്പിച്ചതെന്നു മാത്രം. അപ്പോഴേക്കും സിപ്പിആന്റിയും വീട്ടിലെ മറ്റു സ്ത്രീകളും അടുക്കളയിൽ വന്നുകൂടിയിരുന്നു. നോട്ടീസ് കണ്ടപ്പോൾ എല്ലാവരും ഒരുപോലെ പേടിച്ചു. ഇത് തങ്ങളുടെ പുരുഷന്മാരെ ഉദ്ദേശിച്ചു തന്നെ എഴുതപ്പെട്ട ഒന്നാണെന്ന് എല്ലാവർക്കും തോന്നി.

അന്നിനി പിന്നെ ട്യൂഷനുപോകേണ്ടെന്നു പറഞ്ഞ് ഞങ്ങൾ ഫർഹാനയെ അകത്തേക്ക് തിരികെ അയച്ചു. തായ വന്നപ്പോൾ ഞങ്ങൾ പെണ്ണുങ്ങൾ ആ നോട്ടീസുമായി അദ്ദേഹത്തിന്റെ പിന്നാലെ കൂടി. അത് വായിച്ചുനോക്കിയിട്ട് 'ഓ. ഇതേതാണ്ട് തെരുവുപിള്ളാരുടെ തമാശ.' എന്നു പറഞ്ഞ് അവഗണിക്കാനാണ് അദ്ദേഹം ആദ്യം ശ്രമിച്ചത്.

എന്നാൽ അതങ്ങനെ അവഗണിച്ചുകളയാൻ പറ്റില്ലെന്നും ഈ കുടുംബത്തിലെ മൂന്നാല് പുരുഷന്മാർ പോലീസിലുണ്ടെന്നും അവരുടെ ജീവനു വിലയുണ്ടെന്നും സിപ്പിആന്റി കർശനമായി പറഞ്ഞതോടെ തായ അതിനെപ്പറ്റി ചിന്തിക്കാൻ തയ്യാറായി. അതിനായി അന്നു രാത്രി ഊണുമേശയ്ക്കു ചുറ്റും എല്ലാവരും വന്നുകൂടി. തത്കാലം പുരുഷന്മാർ മാത്രം ഇവിടെ തുടർന്നുകൊണ്ട് സ്ത്രീകളും കുട്ടികളും നാട്ടിലേക്ക് മടങ്ങുക. സ്ഥിതിഗതികൾ മെച്ചപ്പെട്ടാൽ തിരിച്ചുവരാം, അല്ലെങ്കിൽ പുരുഷന്മാർകൂടി പതിയെ നാട്ടിലേക്ക് മടങ്ങാം എന്നൊരു തീരുമാനത്തിലേക്ക് ഏതാണ്ട് ഞങ്ങൾ എത്തിപ്പെട്ടതാണ്. എന്നാൽ ആ തീരുമാനത്തിനെതിരേ ഫർഹാന പൊട്ടിത്തെറിച്ചു. അങ്ങനെ ഒരു പ്രതികരണം ഞങ്ങളാരും അവളിൽനിന്നു പ്രതീക്ഷിച്ചതേയില്ല. ഏതെങ്കിലും ഒരു കാര്യത്തിൽ അവൾ അഭിപ്രായം പറഞ്ഞുകേട്ടിട്ടുമില്ല. എന്നാൽ സ്വന്തം നിലനില്പിന്റെ പ്രശ്നം വന്നപ്പോൾ ആ കൊച്ചുപെണ്ണിനുപോലും അഭിപ്രായമുണ്ടായി.

ഞാനെന്തിന് പാകിസ്ഥാനിലേക്ക് തിരിച്ചുപോകണം. അവൾ ചോദിച്ചു. ഞാൻ ജനിച്ചുവളർന്ന നഗരമാണിത്. എനിക്കിവിടെ തുടർന്നു ജീവിക്കാനും അവകാശമുണ്ട്. ആരെങ്കിലും പേടിപ്പിച്ചെന്നുകരുതി ഞാൻ എവിടെയും പോകില്ല. സമരക്കാർക്ക് മാത്രമല്ല എനിക്കുകൂടി ഉടമസ്ഥതപ്പെട്ടതാണ് ഈ മണ്ണ്.

ഞങ്ങളുടെ തീരുമാനത്തിൽനിന്നു മാറിച്ചിന്തിക്കുവാൻ അവളുടെ

വാക്കുകൾ പ്രേരിപ്പിച്ചു. അവൾ പറയുന്നതാണ് ശരി. എത്രയോ കാലമായി ജീവിച്ച ഒരു നഗരം. ആരെങ്കിലും ഭീഷണിപ്പെടുത്തി എന്നു കരുതി ഇവിടെനിന്ന് എല്ലാം ഉപേക്ഷിച്ച് ഒരു ദിവസം അഭയാർത്ഥികളെ പ്പോലെ പുറപ്പെട്ടു പോകുക എന്നാൽ...? അതും സ്വന്തം പുരുഷന്മാരെ ഈ കലാപത്തിന്റെ നടുവിൽ ഒറ്റയ്ക്ക് വിട്ടിട്ട്... എങ്ങോട്ടുപോയാലും സമാധാനം കിട്ടുമോ...? അല്ലെങ്കിൽതന്നെ എത്തിച്ചേരുന്നിടം സുരക്ഷിതമാണെന്ന് എന്താണുറപ്പ്... കറാച്ചിയിൽ, ലാഹോറിൽ, ഫൈസലബാദിൽ, ഹൈദ്രബാദിൽ, പെഷവാറിൽ... എവിടെയാണ് കലാപങ്ങളും കലഹങ്ങളും ഇല്ലാത്തത്...? ലോകത്തിലെ ഏതു തെരുവിലൂടെ നടന്നാലാണ് സുരക്ഷിതമായി വീട്ടിലെത്താം എന്നുറപ്പുള്ളത്..? ഏതൊരു നഗരത്തിലെയും ജീവിതം ഇന്ന് വെറും ഭാഗ്യപരീക്ഷണം മാത്രമാണെന്നിരിക്കേ എരിതീയിൽനിന്ന് വറചട്ടിയിലേക്കുള്ള ചാട്ടമല്ലാതെ മറ്റെന്താണത്...?

## സ്വതന്ത്ര രാജ്യങ്ങൾ

നഗരത്തിൽ എന്താണു നടക്കുന്നത് എന്നതിനെ സംബന്ധിച്ച് ആർക്കും വ്യക്തമായ ഒരു വിവരവും ഇല്ലായിരുന്നു. ഓരോരുത്തരും ഓരോ ദിവസവും പുതിയപുതിയ വാർത്തകളുമായാണ് വന്നത്. അതിൽ കിംവദന്തി എത്ര, സത്യമെത്ര എന്ന് ആർക്കും അറിയില്ലായിരുന്നു. ഓരോരുത്തരും അവരവർക്കിഷ്ടമുള്ള വാർത്തകൾ വിശ്വസിച്ചു. മറ്റുള്ളത് കള്ളമെന്നു പറഞ്ഞ് തള്ളിക്കളഞ്ഞു. അതിനിടയിലാണ് പ്രക്ഷോഭകരായ യുവാക്കൾ 'ഫെബ്രു, 14. രോഷത്തിന്റെ ദിവസം' എന്നൊരു ഫേസ്ബുക്ക് പേജ് തുറക്കുന്നത്. സർക്കാർമാധ്യമങ്ങളിലൂടെ നിങ്ങൾ ഒരുപക്ഷം മാത്രമല്ലേ കേൾക്കുന്നുള്ളൂ. ഇതാ ഞങ്ങൾക്ക് പറയാനുള്ളത്. അവരതിൽ പട്ടാളക്കാർ വണ്ടി തല്ലിപ്പൊട്ടിക്കുന്നതിന്റെയും യുവാക്കളെ തെരുവിലൂടെ വലിച്ചിഴയ്ക്കുന്നതിന്റെയും സ്ത്രീകളെ മർദ്ദിക്കുന്നതിന്റെയും ഒക്കെ വീഡിയോകൾ അപ്പ് ലോഡ് ചെയ്തുകൊണ്ടിരുന്നു.

അപ്പോൾ അതിനെ ചെറുക്കാനായി സർക്കാർ ചുമതലയിൽ 'വി ലവ് ദ സിറ്റി' എന്ന പേരിൽ മറ്റൊരു പേജ് തുടങ്ങി. അതിലാവട്ടെ പ്രക്ഷോഭകരായ യുവാക്കൾ തെരുവുകളിൽ നടത്തുന്ന അക്രമങ്ങളും പോലീസുകാരെയും സാധാരണക്കാരെയും ആക്രമിച്ചതിന്റെയും പൊതുവാഹനങ്ങൾ അഗ്നിക്കിരയാക്കിയതിന്റെയും ഒക്കെ ചിത്രങ്ങൾ പോസ്റ്റു ചെയ്തുകൊണ്ടിരുന്നു. അതോടെ സമരക്കാരും സർക്കാരും തമ്മിലുള്ള യഥാർത്ഥയുദ്ധം ഫേസ്ബുക്കിലായി.

നഗരത്തിന്റെ വിവിധകോണുകളിൽ നടക്കുന്ന സംഭവങ്ങളുടെ യഥാർത്ഥ ചിത്രങ്ങൾ അതിലൂടെയാണ് ഞങ്ങൾക്ക് ലഭ്യമായത്. ഇതുവരെ കെട്ടുകഥകളായി വിചാരിച്ചിരുന്ന പലതും സത്യമാണെന്ന് ബോധ്യമായി. അത് ഭീതിയുടെ ആക്കംകൂട്ടാനേ ഉപകരിച്ചുള്ളൂ.

ഞങ്ങളുടെ ഗല്ലിയിൽ ചെക്ക് പോസ്റ്റ് സ്ഥാപിക്കുന്നതിനെ ആദ്യം

എതിർത്തിരുന്ന തായ പതിയെ അതിനോട് അനുകൂലമായി. പോലീസിനെക്കൊണ്ട് ഒന്നും സാധ്യമാവുന്നില്ലെന്ന് അദ്ദേഹത്തിനുതന്നെ സമ്മതിക്കേണ്ടി വന്നു. ചെറുപ്പക്കാർ ചേർന്ന് ഞങ്ങളുടെ ഗല്ലിയിലും ഒരു ചെക്ക് പോസ്റ്റ് തുറന്നു. രാത്രിയും പകലും ഊഴം വച്ച് അവരവിടെ കാവലിരുന്നു. അതുവഴി പോകുന്നവരെയും വരുന്നവരെയും കർശനമായ പരിശോധനയ്ക്ക് വിധേയമാക്കി. ദിവസങ്ങൾക്കുള്ളിൽ ഞങ്ങളുടെ ഗല്ലി അവരൊരു 'സ്വതന്ത്ര പാകിസ്ഥാൻ' രാജ്യമാക്കി മാറ്റി. അതൊരു ഒറ്റപ്പെട്ട സംഭവം ആയിരുന്നില്ല. നഗരത്തിലെമ്പാടുമുള്ള ഷിയാകളും സുന്നികളും പാകിസ്ഥാനികളും ബംഗ്ലാദേശികളും സിറിയക്കാരും സുഡാനികളും ഒക്കെ അവരവരുടെ സ്വന്തം ഇടങ്ങളെ സുരക്ഷിതമാക്കിക്കൊണ്ട് അത്തരം നിരവധി സ്വതന്ത്ര സാമ്രാജ്യങ്ങൾക്ക് രൂപം കൊടുത്തു കഴിഞ്ഞിരുന്നു. ആരും അത് തടയാനില്ലായിരുന്നു. എന്നാൽ പാവം ഇന്ത്യാക്കാർമാത്രം അവരുടെ സ്വതഃസിദ്ധമായ സ്വാർത്ഥതമൂലം ഏകാന്തതുരുത്തുകളായി വർത്തിച്ചു. അവർക്ക് സംഘംചേരാനോ സ്വന്തം ഗല്ലികളെ സുരക്ഷിതമാക്കാനോ കഴിഞ്ഞില്ല. അതിന്റെ പേരിൽ മലയാളം മാഫിയ കാറ്റിൽക്ലാസ് സഞ്ചാരത്തിനിടയിൽ സ്വയം പഴി പറഞ്ഞുകൊണ്ടിരുന്നു. ജീവിതത്തിൽ ആദ്യമായി വിജുപ്രസാദ് ഇന്ത്യക്കാർക്കെതിരേയും അവരുടെ സംഘബോധമില്ലായ്മക്കെതിരെയും സംസാരിക്കുന്നത് ഞാൻ കേട്ടു.

നഗരത്തിൽ വളർന്നുപിടിച്ച ഭീതി ഏറ്റവും അധികം ബാധിച്ചത് ഞങ്ങളുടെ അലീഷ ഉൾപ്പെടെയുള്ള കുട്ടികളെയാണ്. തുടക്കത്തിൽ ഞങ്ങളത് മനസ്സിലാക്കുകയോ തിരിച്ചറിയുകയോ ഗൗരവമായി എടുക്കുകയോ ചെയ്തിരുന്നില്ല. പതിയെപ്പതിയെയാണ് അതെങ്ങനെ അവളെ ബാധിച്ചു തുടങ്ങിയിരിക്കുന്നു എന്നതിന്റെ സൂചന ഞങ്ങൾക്ക് ലഭിച്ചത്.

ആദ്യം സ്കൂളിൽ പോകുന്നില്ല എന്ന വാശിപിടിത്തത്തിലാണ് അത് തുടങ്ങിയത്. കാരണം തിരക്കിയപ്പോഴാണ് അവൾ പറയുന്നത് സ്കൂളിൽ എന്നെ പിടിക്കാൻ പോലീസ് വരും. അവരെന്നെ ആംബുലൻസിൽ ഇട്ടോണ്ട്പോകും... എന്നൊക്കെ. എത്രപറഞ്ഞു മനസ്സിലാക്കിക്കൊടുത്തിട്ടും അവൾ സമ്മതിക്കുന്നതേ ഉണ്ടായിരുന്നില്ല. പിന്നെന്തിനാണ് ഈ വണ്ടികൾ ഇങ്ങനെ ഹോൺ മുഴക്കി വഴിയിലൂടെ പോകുന്നത് എന്നായി അവൾ.

അത് നിന്നെ പിടിക്കാനല്ല, വഴിയിൽ വഴക്കുണ്ടാക്കുന്നവരെ പിടിക്കാനാണ് എന്ന് ഞാനവളെ സമാധാനിപ്പിച്ചു. ഞാനും മാമയോട് വഴക്കുണ്ടാക്കുമല്ലോ. അപ്പോ അതെന്നെയും പിടിക്കുമായിരിക്കും. എന്ന് അവൾ കരഞ്ഞ്. വല്ലവിധത്തിലും അവളെ അതൊക്കെ

പറഞ്ഞ് സമാധാനിപ്പിച്ചപ്പോൾ അവിടെ ഗല്ലിയിൽ ചാച്ചാമാർ ഉണ്ടാക്കിയിരിക്കുന്ന ഗേറ്റിൽ എന്നെ തടഞ്ഞുനിറുത്തി തല്ലും എന്നായി അവൾ. നിന്നെ തല്ലാനല്ല അവർ നില്ക്കുന്നത് എന്ന് എത്ര പറഞ്ഞുകൊടുത്തിട്ടും അവൾ കേട്ടതേയില്ല. അവളുടെ മനസ്സിൽ ഭീതി നിഴൽ വീഴ്ത്തിക്കഴിഞ്ഞിരുന്നു.!

അലിയുടെ ഒരു ട്വിറ്റർ മെസ്സേജ് : ഇന്നത്തെ വാർത്തകളാണ് നാളത്തെ ചരിത്രം. അതുകൊണ്ട് വാർത്തകൾ ഉണ്ടാവട്ടെ. അങ്ങനെ നമുക്കൊരു ചരിത്രവും..!!

## ആതുരശുശ്രൂഷ

ഒരു ദിവസം ഞാനും സിപ്പിആന്റിയുംകൂടി അത്യാവശ്യം ചില സാധനങ്ങളും വാങ്ങി നഗരത്തിലെ മാർക്കറ്റ് ഭാഗത്തുകൂടി വണ്ടിയോടിച്ചു പോവുകയായിരുന്നു. രാത്രി അധികമൊന്നും ആയിട്ടില്ല. ഏറിയാൽ എട്ട്. അല്ലെങ്കിൽ എട്ടര. അത്രയേ ആയിട്ടുള്ളൂ. പെട്ടെന്ന് വശത്തുള്ള ഒരു ഗല്ലിയിൽനിന്നും ഒരാൾ ഓടിവന്ന് ഞങ്ങളുടെ വണ്ടിയുടെ മുന്നിലേക്കു വീണു. തന്റെ സർവ്വശക്തിയുമെടുത്ത് സിപ്പി ആന്റി ബ്രേക്കിൽ ചവുട്ടി. ആരുടെയോ ഭാഗ്യം. ടയറുരഞ്ഞ് വണ്ടി അയാളുടെ തൊട്ടടുത്ത് ചെന്നുനിന്നു. ഇത്തിരി സ്പീഡ് കൂടുതലായിരുന്നെങ്കിൽ അത് അയാളുടെ മുകളിലൂടെ കയറിയിറങ്ങുമായിരുന്നു എന്നുറപ്പ്. സിപ്പി ആന്റി അയാളുടെ അമ്മയ്ക്ക് ചേർത്ത് മുട്ടനൊരു തെറി വിളിച്ചുകൊണ്ട് വണ്ടിയിൽനിന്നിറങ്ങി. പിന്നാലെ ഞാനും അയാൾ വല്ലവിധത്തിലും ചാടിപ്പിടഞ്ഞെണീറ്റു. നോക്കിയപ്പോൾ അയാളുടെ മുഖവും ദേഹവുമാകെ ചോരയിൽ കുതിർന്നിരിക്കുന്നു. വീഴ്ചയിൽ പറ്റിയതാണോ മറ്റെന്തെങ്കിലുമാണോ എന്നറിയാതെ ഞങ്ങൾ ഒരു നിമിഷത്തേക്ക് പകച്ചുപോയി.

രക്ഷിക്കണേ എന്നാർത്തു വിളിച്ചുകൊണ്ട് അയാൾ ഞങ്ങളുടെ വണ്ടിയിലേക്ക് ചാടിക്കയറി. എന്തുപറ്റി എന്നു ചോദിച്ചുകൊണ്ട് ഞങ്ങൾ അയാളുടെ അടുത്തേക്ക് ചെന്നു. അയാളാവട്ടെ പേടിച്ചരണ്ടതുപോലെ കാറിന്റെ പിൻസീറ്റിൽ പതുങ്ങിയിരുന്നിട്ട് എത്രയും വേഗം ഇവിടെ നിന്ന് വിട്ടുപോകു ദീദി, അവന്മാർ ദാ ആ ഗല്ലിയിൽതന്നെയുണ്ട്. അവരുടെ കയ്യിൽ വാളും വടിയും കത്തിയും എല്ലാം ഉണ്ട്. ഇവിടെ നിന്നാൽ അവർ നിങ്ങളെയും ആക്രമിക്കും എന്ന് പറഞ്ഞു കരഞ്ഞു. ഞങ്ങളും പേടിച്ചുപോയി. ഒന്നും ആലോചിക്കാതെ ഞങ്ങൾ വണ്ടിയിൽ ചാടിക്കയറി. വന്നതിനേക്കാൾ വേഗത്തിൽ വണ്ടി വിട്ടടിച്ചു പോയി.

വഴിയിൽവച്ചാണ് അയാൾ സംഭവം പറയുന്നത്. മാർക്കറ്റിൽ

സാധനം വാങ്ങാനിറങ്ങിയതാണയാൾ. വഴിയിൽ ഒരുകൂട്ടം ചെറുക്കാർ അയാളെ തടഞ്ഞുവയ്ക്കുകയും വല്ലാതെ മർദ്ദിക്കുകയും വാളുകൊണ്ട് വെട്ടുകയും ചെയ്തിരിക്കുന്നു. അപ്പോഴാണ് അയാളുടെ തോളിലെ മുറിവ് ഞാൻ കാണുന്നത്. ഭാഗ്യത്തിനാണ് അയാളുടെ കൈ വേർപെട്ടുപോകാതിരുന്നത് എന്നു തോന്നി. അത്രയ്ക്കും മാരകമായ ഒരു മുറിവായിരുന്നു അത്. അതല്ലാതെ പുറത്തും കാലിലും ഒക്കെ മുറിവുണ്ടെന്നും പോകുന്ന വഴി ഏതെങ്കിലും ആശുപ്രതിയുടെ മുന്നിൽ ഇറക്കിയാൽ മതിയെന്നും അയാൾ ഞങ്ങളോടു പറഞ്ഞു.

എന്നാൽ അങ്ങനെ ഒരാളെ വഴിയിലുപേക്ഷിച്ചു പോകാൻ ഞങ്ങൾക്കു മനസ്സുവന്നില്ല. ഞങ്ങൾ അയാളെയുംകൊണ്ട് മെഡിക്കൽ കോളജിലെ എമർജൻസി വിഭാഗത്തിലേക്ക് ചെന്നു.

അവിടെ ചെന്നപ്പോഴാണ് അയാളുടെ മുറിവ് ഒന്നുമല്ല എന്ന് ഞങ്ങൾക്കു മനസ്സിലാവുന്നത്. അതിനേക്കാൾ മാരകമായ മുറിവുപറ്റിയ നിരവധി ആളുകളെയുംകൊണ്ട് ആംബ്ലൻസുകൾ അങ്ങോട്ട് വന്നുകൊണ്ടേയിരിക്കുകയായിരുന്നു. എന്നാൽ ഞങ്ങളെ ഏറ്റവും അതിശയിപ്പിച്ച സംഗതി അവർ ആരെയും പ്രത്യേകമായ ഒരു ശുശ്രുഷയ്ക്കും വിധേയമാക്കുന്നില്ല എന്നതായിരുന്നു. വരുന്നവർ വരുന്നവർ അവിടവടെ ചോര വാർന്നിരിക്കുന്നുണ്ട് എന്നു മാത്രം. ഞാൻ സിപ്പി ആന്റിയെ അയാളുടെ കൂടെ നിറുത്തിയിട്ട് അകത്തേക്ക് കയറിച്ചെന്നു. നേഴ്സസ്സ്റ്റേഷനിൽ കണ്ട ഒരു നേഴ്സിനോട് എന്റെ കൂടെ വന്ന ഒരാൾക്ക് മാരകമായി മുറിവേറ്റിട്ടുണ്ടെന്നും അയാൾക്കെന്തെങ്കിലും ചികിത്സ ലഭ്യമാക്കണമെന്നും പറഞ്ഞു. അവർ എന്നെ പുച്ഛത്തോടെ ഒന്നുനോക്കി. ഞാനെന്തോ അപരാധംചെയ്ത മട്ടായിരുന്നു അവർക്ക്. പുണ്യംചെയ്യാൻ പോയിട്ട് പറ്റിയ മുറിവൊന്നുമല്ലല്ലോ. ഞങ്ങളുടെ ആൾക്കാരെ കൊല്ലാൻ പോയിട്ട് കിട്ടിയതല്ലേ..? അവിടെ കിടക്കട്ടെ. ചത്താൽ നമുക്ക് കുഴിച്ചിടാം...! അവർ എന്നോട് കയർത്തുപറഞ്ഞു.

ഒരു നിമിഷത്തേക്ക് എന്റെ നാക്കിറങ്ങിപ്പോയി. ഞാനവരെ പകച്ചു നോക്കി. നോക്കിപ്പേടിപ്പിക്കുകയൊന്നും വേണ്ട. നിന്നെയൊന്നും ചികിത്സിക്കാനല്ല ഇപ്പോൾ ഈ ആശുപത്രിയുള്ളത്. ഞങ്ങളുടെ ആൾക്കാരെ ചികിത്സിക്കാനാണ്. അവർ വെട്ടിത്തിരിഞ്ഞ് അകത്തേക്കു പോയി.

എന്തുചെയ്യണമെന്ന് എനിക്കറിയില്ലായിരുന്നു. കുറച്ചുനേരംകൂടി അവിടെ നിന്നിട്ട് ഞാൻ തിരിച്ചു നടന്നു. വഴിയിൽ ഞാനൊരു ഡോക്ടറെ കണ്ടു. അയാൾ വല്ലാത്ത തിരക്കിലായിരുന്നു. എന്നിട്ടും

ഞാനയാളെ തടഞ്ഞുനിറുത്തി. എന്റെ ഐഡന്റിറ്റികാർഡ് എടുത്തു കാണിച്ചിട്ട് ഞാനൊരു റേഡിയോറിപ്പോർട്ടർ ആണെന്നു സൂചിപ്പിച്ചു. എന്നിട്ട് വന്നകാര്യം പറഞ്ഞു. എന്നാലെങ്കിലും അയാൾക്ക് നല്ലബുദ്ധി തോന്നട്ടെ എന്നാണ് ഞാൻ കരുതിയത്. വാ എന്റെയൊപ്പം വാ. നിന്റെയൊക്കെ രാജ്യത്തുനിന്നു വന്ന ചാവാലിപ്പോലീസുകാർ വെടിവച്ചും മർദ്ദിച്ചും കൊണ്ടിട്ടിരിക്കുന്ന എന്റെ ജനങ്ങളെ ഞാൻ നിനക്ക് കാണിച്ചുതരാം. ഞാൻ അവരെ ചികിത്സിക്കണോ ആ നായിന്റെ മോന് ജയ് വിളിക്കാൻ പോകുന്ന നിന്നെയൊക്കെ ചികിത്സിക്കണോ..? അയാൾ രോഷത്തോടെ ചോദിച്ചു.

നിന്നെയൊക്കെ നോക്കാൻപോലും എനിക്ക് മനസ്സില്ല. നീ കൊണ്ടുവന്ന പന്നിയോട് നിനക്കത്ര സ്നേഹമാണെങ്കിൽ നീ അവനേംകൊണ്ട് അയാളുടെ ആശുപത്രിയിലേക്ക് ചെല്ല്. ഇവിടെനിന്ന് അവനൊരുതുള്ളി മരുന്ന് കിട്ടുമെന്നു വിചാരിക്കേണ്ട. അയാൾ രോഷംകൊണ്ട് തുള്ളുകയായിരുന്നു...

ഞാൻ ഒന്നും മിണ്ടാതെ തിരിഞ്ഞുനടന്നു. ഒരു രാജ്യത്തിന്റെ മെഡിക്കൽ കോളജ്. അവിടെ ചികിത്സതേടി എത്തുന്നവരെ 'ഞങ്ങളുടെ ആളുകൾ', 'നിങ്ങളുടെ ആളുകൾ' എന്നിങ്ങനെ വേർതിരിച്ചു കാണുന്ന ഡോക്ടറുമാരും നേഴ്സുമാരും. ഈ രാജ്യത്തിന്റെ അവസ്ഥ മനസ്സിലാക്കാൻ മറ്റൊന്നും വേണ്ടിയിരുന്നില്ല.

ആരുടെയോ ഭാഗ്യത്തിനു ഞാനവിടെ ഒരു ഇന്ത്യാക്കാരി നേഴ്സിനെ കണ്ടുമുട്ടി. അവരോടു കാര്യം പറഞ്ഞപ്പോൾ ഡോക്ടേഴ്സിന്റെ പ്രിസ്ക്രിപ്ഷൻ ഇല്ലാതെ ഞങ്ങൾക്കൊന്നും ചെയ്യാൻ അനുവാദമില്ലെന്ന് പറഞ്ഞു. പിന്നെ പേടിയോടെ നാലുപാടും നോക്കിയിട്ട് എന്നാലും കൊണ്ടുവാ... ഞാനെന്തെങ്കിലും മരുന്നുവച്ചു കെട്ടിവിടാൻ നോക്കാം എന്നു പറഞ്ഞു.

ഞാൻ അവരുടെ അടുത്തേക്കോടി. ഞങ്ങൾ അയാളെയും പിടിച്ചുകൊണ്ട് ഫസ്റ്റ് എയ്ഡ് റൂമിലേക്ക് ചെന്നു. അയാളുടെ ഉടുപ്പ് ഊരിയപ്പോഴാണ് ആ മുറിവിന്റെ ഭീകരത ഞങ്ങൾ കാണുന്നത്...! തത്കാലത്തേക്ക് വച്ചുകെട്ടിത്തരാമെന്നും എന്നാൽ വേറേ എവിടെയെങ്കിലും കൊണ്ടുപോയി സ്റ്റിച്ചുചെയ്യേണ്ടി വരുമെന്നും നേഴ്സ് പറഞ്ഞു. അതിനിടെ ഞാൻ നേരത്തേ കണ്ടു നേഴ്സ് വന്ന് ആരോടു ചോദിച്ചിട്ടാണ് നീ ഇവനെ ചികിത്സിക്കുന്നതെന്ന് ചോദിച്ചു. തത്കാലം എനിക്കതിനാരുടെയും അനുവാദം വേണ്ടെന്നും ഞാൻ പഠിച്ച മെഡിക്കൽ എത്തിക്സ് എന്നെ അതിനനുവദിക്കുന്നുണ്ടെന്നും ഇന്ത്യാക്കാരി തിരിച്ചടിച്ചു. നിന്നെ

കാണിച്ചു തരാം എന്നു പറഞ്ഞുകൊണ്ട് അവർ പിന്നെയും അകത്തേക്കു പോയി.

ഇവറ്റകളുടെ അഹങ്കാരമാണ് ഇപ്പോൾ ഇവിടെ നടക്കുന്നത്. ആരു ചോദിക്കാൻ. എല്ലാം അവരുടെ ആളുകളല്ലേ. ജോലി പോകുന്നെങ്കിൽ പോകട്ടെ. ഇങ്ങനെ പാവങ്ങളെ ഉപേക്ഷിച്ചുകളയാനാവില്ല എന്ന് പറഞ്ഞുകൊണ്ട് അവർ അയാളുടെ മുറിവ് വച്ചുകെട്ടുകതന്നെ ചെയ്തു. അപ്പോഴേക്കും അയാളുടെ ബന്ധുക്കളാവും രണ്ടുമൂന്നുപേർ അവിടേക്കു വന്നു. അവർ അയാളോട് കാര്യങ്ങൾ ഒക്കെ ചോദിച്ചറിയുകയും യഥാസമയത്ത് അയാളെ രക്ഷിച്ചതിന്റെ പേരിൽ ഞങ്ങൾക്ക് നന്ദി പറയുകയും ചെയ്തു.

എത്രയും വേഗം ഇദ്ദേഹത്തെ മറ്റൊരു ആശുപ്രതിയിൽ എത്തിക്കണം എന്ന് പറഞ്ഞേല്പിച്ചിട്ടാണ് ഞങ്ങൾ അവിടെനിന്നും ഇറങ്ങിയത്. പുറത്ത്ചെന്നപ്പോൾ അവിടെ വലിയ ആളും ബഹളവും. അതെന്താണെന്നറിയാൻ ഞങ്ങൾ അങ്ങോട്ട് ചെന്നു. മുറിവേറ്റ് ചോരയൊലിപ്പിക്കുന്ന പാവം കുറെ ബംഗാളികളെ ഒരു ആംബുലൻസിന്റെ പിന്നിൽ കുത്തിനിറച്ചിട്ടിരിക്കുന്നു.! അവരുടെ കൈകൾ കെട്ടപ്പെട്ടിട്ടുണ്ടായിരുന്നു. മർദ്ദനമേറ്റ് അപ്പോഴേ അവശരായ അവരെ ആംബുലൻസിൽനിന്നും വലിച്ചിറക്കുമ്പോഴും 'ഞങ്ങളുടെ ആളുകളെ ആക്രമിക്കാൻചെന്ന നായിന്റെ മക്കളാണിവർ' എന്നാക്രോശിച്ചുകൊണ്ട് കൂടിനില്ക്കുന്ന ആശുപത്രി ജീവനക്കാർ പിന്നെയും മർദ്ദിക്കുന്നുണ്ട്.

അക്രമികളോ കലാപകാരികളോ ആകട്ടെ, എന്നാൽ അവരപ്പോൾ വൈദ്യസഹായം ആവശ്യമുള്ളവരായിരുന്നു. അങ്ങനെയുള്ളവരെയാണ് ആംബുലൻസിൽ കയറ്റിക്കൊണ്ടുവന്ന് ആശുപത്രി മുറ്റത്തിട്ട് മർദ്ദിക്കുന്നത്. ആ പരിസരത്തെങ്ങും ഒരു പോലീസിനെപ്പോലും കാണാനില്ലായിരുന്നു. ആർക്കും ഒരു നിയമവും ബാധകമാകാത്ത രാജ്യം എന്നാണ് അപ്പോൾ എനിക്ക് തോന്നിയത്. ആർക്കും എന്തും ചെയ്യാം. ആരും ചോദിക്കാനില്ല. പോലീസിന്റെ കയ്യിൽനിന്നും നഗരത്തിന്റെ നിയന്ത്രണം എന്നേ നഷ്ടപ്പെട്ടുകഴിഞ്ഞിരുന്നു. അരാജകത്വമായിരുന്നു രാജ്യത്തിന്റെ സ്വഭാവം...!!

## മതപാഠശാല

പ്രശ്നങ്ങൾ തുടങ്ങിയതോടെ തായഘറിലെ വെള്ളിയാഴ്ച സന്ദർശകരുടെ എണ്ണത്തിൽ ഗണ്യമായ കുറവുണ്ടായി. വന്നിട്ട് കാര്യമില്ലെന്നും ജോലി വാങ്ങിക്കൊടുക്കാനോ റെക്കമെന്റേഷൻ നടത്താനോ കഴിയാത്തവിധം തായ തിരക്കിലാണെന്ന് അവർക്ക് മനസ്സിലായിക്കാണണം. പതിവുകാരിൽ ബാലുച്ചി ബാർബറും കരിംചാച്ചായും മാത്രമാണ് അപ്പോൾ സ്ഥിരമായി വരാറുണ്ടായിരുന്നത്. ചമാർചാച്ചായെ തെരുവിലും കാണാനില്ലായിരുന്നു. പുറത്തെ അക്രമണങ്ങൾ പേടിച്ച് വരാതിരിക്കുന്നതാവും എന്ന് ഞങ്ങൾ വിചാരിച്ചു. എനിക്കാണെങ്കിൽ അത്യാവശ്യമായി ഒരു ചെരുപ്പ് തയ്ക്കാനും ഉണ്ടായിരുന്നു. പിന്നൊരു ദിവസം ഞാനും ആയിഷാന്റിയുംകൂടി അലീഷയെയുംകൊണ്ട് ആശുപത്രിയിൽ പോയപ്പോൾ ചമാർചാച്ചയെ ഞങ്ങൾ ആ വരാന്തയിൽ കണ്ടുമുട്ടി. മുഖത്താകെ ബാന്റേഡുകളും വച്ചുകെട്ടലുകളും. ഒരു കൈ പ്ലാസ്റ്ററിട്ടിരിക്കുന്നു. ഞങ്ങളെ കണ്ട് ചാച്ച ഞങ്ങളുടെ അടുത്തേക്ക് ഓടി വരുകയായിരുന്നു. എന്തുപറ്റി എന്ന് ആന്റി ആശ്ചര്യപ്പെട്ടു. ഒരു ദിവസം തെരുവിലിരുന്ന് ചെരുപ്പ് തയ്ക്കുമ്പോൾ കുറെ യുവാക്കൾ ചേർന്ന് ആക്രമിച്ചതാണ്. തായയോട് അന്വേഷണം പറയണേ എന്നു പറഞ്ഞിട്ട് അയാൾ ഫാർമസിയിലേക്ക് പോയി.

എന്തിനാണ് ഒരു പാവം ചെരുപ്പുകുത്തി തെരുവിൽ ആക്രമിക്കപ്പെട്ടതെന്ന് എത്ര ആലോചിച്ചിട്ടും എനിക്ക് മനസ്സിലായില്ല. അയാളിൽ നിന്ന് അവർക്കെന്തു കിട്ടാനാണ്...? അയാൾ ഈ രാജ്യത്തുള്ളതുകൊണ്ട് ഇവർക്ക് എന്തു നഷ്ടപ്പെടാനാണ്..? അയാൾ അവരുടെ ജോലി അപഹരിക്കുന്നോ..? സമ്പത്ത് അപഹരിക്കുന്നോ..? പിന്നെന്താണ്...? ഇതൊക്കെയാണല്ലോ വിദേശികൾക്കെതിരേയുള്ള സമരക്കാരുടെ ആരോപണങ്ങൾ.... എനിക്ക് വിദ്വേഷം വല്ലാതെ പതഞ്ഞുപൊങ്ങി. അലിയോട് അതേപ്പറ്റി

സംസാരിക്കണം എന്നുതന്നെ ഞാൻ നിശ്ചയിച്ചുറപ്പിച്ചു.

ഞങ്ങൾ പുറത്തേക്കിറങ്ങുമ്പോൾ ഡോക്ടേഴ്സും നേഴ്സുമാരും പാരമെഡിക്കൽസും അടങ്ങിയ ഒരു വലിയ സംഘം ആശുപത്രി സ്റ്റാഫ് മുത്തുകളുടെ ചത്വരത്തിലേക്ക് പുറപ്പെടാനായി തയ്യാറെടുക്കുകയായിരുന്നു. ഞങ്ങൾ ഒരു വശത്തേക്ക് മാറി അതിത്തിരിനേരം നോക്കി നിന്നു. മാധ്യമപ്രവർത്തകരുടെ ഒരു വലിയ നിര ആ സമരം ഒപ്പിയെടുക്കാനായി അവിടെ തയ്യാറായി നില്ക്കുന്നുണ്ടായിരുന്നു. അവർ സമരക്കാരിൽ പലരുടെയും ഇന്റർവ്യൂ എടുക്കുന്നുണ്ടായിരുന്നു. പലരും മുഖം മറച്ചാണ് ക്യാമറയ്ക്കു മുന്നിലേക്കു വന്നത്.

അതിനിടയിൽ ഒരു നേഴ്സ് അവിടെ ഒരു സീൻ ഉണ്ടാക്കി. ഇന്റർവ്യൂ ചെയ്തുകൊണ്ടിരുന്ന ടി.വി.ക്കാരനെ കാണിക്കാനായി അവർ ഹോസ്പിറ്റലിന്റെ ഭിത്തിയിൽ പതിച്ചിരുന്ന ഹിസ് മജസ്റ്റിയുടെ ഫോട്ടോ വലിച്ച് താഴെയിടുകയും അതിൽ കയറിനിന്ന് ഡാൻസ് ചെയ്യുകയും മജസിറ്റിക്കെതിരേ കടുത്ത ഭാഷയിൽ അസഭ്യഭാഷണം നടത്തുകയും ചെയ്തു. ജനങ്ങൾ മുഴുവൻ അവൾക്കുചുറ്റും വന്നു കൂടി. ചാനലുകാരുടെ ക്യാമറകൾ അവളെ പൊതിഞ്ഞു. സമരാനുകൂലികൾ അവളെ കയ്യടിച്ച് പ്രോത്സാഹിപ്പിച്ചു. ആരും അവളെ പിന്തിരിപ്പിച്ചതേയില്ല.

എന്തോ ഇവിടെ നിന്നിട്ട് പേടിയാവുന്നു സമീറ. നമ്മൾ ഈ ക്യാമറയിൽ പെടുന്നത് അപകടമാണ്. ആയിഷാന്റി പതിയെ എന്റെ കൈപിടിച്ചുവലിച്ച് പിന്നിലേക്ക് മാറി. ഞങ്ങൾ വേറൊരു വാതിലിലൂടെ പുറത്തേക്കു പോരുമ്പോഴും ആ നേഴ്സ് ക്യാമറയ്ക്കു മുന്നിലെ അവരുടെ പ്രകടനം തുടരുകയായിരുന്നു...!

ഒരു വശത്ത് തായഘറിൽ സന്ദർശകരുടെ എണ്ണം കുറഞ്ഞപ്പോൾ സ്ഥിരതാമസത്തിനായി എത്തുന്നവരുടെ എണ്ണം ഓരോ ദിവസവും കൂടിക്കൊണ്ടിരുന്നു. വരുന്നവരൊക്കെ തായയുടെ ഏതെങ്കിലുമൊക്കെ മുൻ പരിചയക്കാരോ ബന്ധുക്കളോ ആണ്. അവർ താമസിക്കുന്ന ഇടങ്ങളിൽ പ്രശ്നം രൂക്ഷമാണെന്നും ഏതു നിമിഷവും ആക്രമിക്കപ്പെട്ടേക്കാം എന്നുമുള്ള ഘട്ടത്തിൽ വച്ച് അവർ വീടുകൾ വിട്ട് ഓടിപ്പോന്നവരാണ്. അവരെ ഉപേക്ഷിക്കാൻ തായയ്ക്കായില്ല. ഓരോ ബാച്ചിലർ മുറികളിലും അനുദിനം കട്ടിലുകളുടെ എണ്ണം കൂടി വന്നുകൊണ്ടിരുന്നു.

അതിന്റെ പേരിൽ തായയും സിപ്പി ആന്റിയും തമ്മിൽ വലിയ വാക്കു തർക്കമുണ്ടായി. വേണ്ടാതെ വഴിയിൽ കിടക്കുന്നവരെ ഒക്കെ വീട്ടിൽ കയറ്റി പാർപ്പിച്ചാൽ ഇതെവിടെച്ചെന്നു നിലക്കാനാണ് എന്നാണ് സിപ്പി ആന്റിയുടെ ചോദ്യം. എല്ലാക്കാലത്തേക്കും

കുടികിടക്കാൻ വന്നവരല്ല അവർ. അഭയംതേടി വന്നവരാണ്. അവരെ ഉപേക്ഷിക്കാൻ പാടില്ല എന്ന് തായ. എങ്കിൽ രാജ്യത്തുള്ള മുഴുവൻ പാകിസ്ഥാനികളെയും വീട്ടിൽ കൊണ്ടു പാർപ്പിക്ക് എന്ന് ആന്റി. വേണമെങ്കിൽ ഞാൻ അതും ചെയ്യും എന്ന് തായ... ഏറെ തർക്കങ്ങൾക്കൊടുവിൽ ഒരു പക്ഷേ, ആദ്യമായി തായയുടെ വാക്കുകൾ സിപ്പി ആന്റിക്ക് അംഗീകരിക്കേണ്ടിവന്നു.

രാജ്യത്തെ ഉൾഗ്രാമത്തിലുള്ള ഒരു കാർ വർക്ഷോപ്പിൽ പണിക്കാരനായ മുസ്തഫ ചാച്ച കഴിഞ്ഞ ദിവസം ഞങ്ങളുടെ വീട്ടിൽ വന്നിരുന്ന് കരയാൻ തുടങ്ങി. അദ്ദേഹത്തിനിപ്പോൾ ഷിയാ വിശ്വാസം പഠിക്കണം. ഒന്നുകിൽ തായ അതു പറഞ്ഞുകൊടുക്കണം അല്ലെങ്കിൽ അതറിയാവുന്ന ആരെയെങ്കിലും പരിചയപ്പെടുത്തിക്കൊടുക്കണം. അതാണ് കരച്ചിലിന്റെ പിന്നിലത്തെ ആവശ്യം. തായയും സിപ്പി ആന്റിയും സർവ്വവിജ്ഞാനകോശങ്ങളാണെന്നാണ് നഗരത്തിൽ നല്ലൊരു ശതമാനം പാകിസ്ഥാനികളുടെയും വിശ്വാസം.

തായ അവിടെ ഇല്ലാതിരുന്ന സമയമായതുകൊണ്ട് സിപ്പി ആന്റി എന്നെയാണ് ആ കേസ് അറ്റന്റ് ചെയ്യാൻ ഏല്പിച്ചത്. ഞാൻ മുസ്തഫ ചാച്ചയോട് കാര്യങ്ങൾ ചോദിച്ചുമനസ്സിലാക്കി. അടുത്തൊരു ദിവസം അദ്ദേഹത്തിന്റെ ഒരു സുഹൃത്ത് യാദൃച്ഛികവശാൽ ഒരു ഷിയാവില്ലേജിൽ ചെന്നു പെട്ടു. അവിടത്തെ ചെറുപ്പക്കാർ അയാളെ തടഞ്ഞ് വച്ചപ്പോൾ രക്ഷപ്പെടാനായി അയാൾ താനൊരു ഷിയ വിശ്വാസിയാണെന്ന് തട്ടിവിട്ടു. അവർ അയാളെ ചോദ്യംചെയ്തു. ഷിയായിലെ 12 ഇമാമുമാരുടെ പേരുകൾ പറയുക...? അവരുടെ ജനനസ്ഥലങ്ങൾ ഏതൊക്കെ...? അവരുടെ അപരനാമങ്ങൾ ഏതൊക്കെ...? അവരുടെ സ്ഥാനപ്പേരുകൾ എന്തെല്ലാം...? അവരുടെ കബറിടങ്ങൾ എവിടെയൊക്കെ സ്ഥിതി ചെയ്യുന്നു...? അവർ എവിടെയൊക്കയാണ് പ്രാർത്ഥിച്ചിരുന്നത്...? യോഗ നിദ്രയിലായ പന്ത്രണ്ടാം ഇമാമിന്റെ പേരെന്ത്...? എന്നിങ്ങനെ അവർ അയാളെ ക്രോസ് വിസ്താരം നടത്തി. ഒരു യഥാർത്ഥ ഷിയാവിശ്വാസിക്കു മാത്രം പറയാൻ കഴിയുന്ന ഈ ചോദ്യങ്ങൾക്കു ഒന്നിന്റെപോലും മറുപടി അയാൾക്കറിയില്ലായിരുന്നു എന്നു മാത്രമല്ല, ആദ്യത്തെ ചോദ്യത്തിന് ഉത്തരം പറഞ്ഞതോടെതന്നെ അയാൾക്ക് അടിവീണു എന്നാണ് മുസ്തഫ ചാച്ച പറഞ്ഞത്. ഇമാമുമാരുടെ പേരുകൾ പറയാൻ പറഞ്ഞപ്പോൾ സുന്നികളുടെ ഇടയിൽ പ്രസിദ്ധങ്ങളായ അവരുടെ 'ഇരട്ടപ്പേരുകൾ' ആണത്രേ അയാൾ പറഞ്ഞത്...! തല്ലിച്ചതച്ച് കാൽമുട്ട് തല്ലിയൊടിച്ച ശേഷമാണ് അവർ അയാളെ രാത്രി ഹൈവേയുടെ സൈഡിൽ തള്ളിയത്. രാത്രി

പട്രോളിങ്ങിനു വന്ന പോലീസുവണ്ടി ഭാഗ്യത്തിനു കണ്ടതുകൊണ്ട് രക്ഷപ്പെട്ടു. മുസ്തഫ ചാച്ച ജോലി ചെയ്യുന്ന വില്ലേജ് ഒരു ഷിയാമേഖലയാണ്. ഏതുസമയത്തും, അത് ജോലി ചെയ്തുകൊണ്ടിരിക്കുമ്പോഴാവാം, പണികഴിഞ്ഞ് മുറിയിലേക്ക് പോകുമ്പോഴാവാം, കടയിലേക്കോ ഹോട്ടലിലേക്കോ ഇറങ്ങുമ്പോഴാവാം, ഇനി മുറിയിൽ ഇരിക്കുമ്പോഴും ആവാം, ഷിയാകളുടെ പിടിയിലാവാൻ സാധ്യതയുണ്ട്. അപ്പോൾ തത്കാലത്തേക്ക് രക്ഷപ്പെടാനെങ്കിലും ഇത്തിരി ഷിയാവിജ്ഞാനം കയ്യിൽ വേണമെന്ന് ചാച്ച വിചാരിച്ചതിൽ എനിക്കദ്ഭുതം ഒന്നും തോന്നിയില്ല. പക്ഷേ, എനിക്ക് ഇക്കാര്യത്തിൽ തീരെ പരിജ്ഞാനമില്ലാത്തതിനാൽ ഞാൻ ചാച്ചയെ ഖാലിദ് മാമുവിനു കൈമാറി. അദ്ദേഹത്തിന് അറിയാവുന്നവിധത്തിൽ ക്ലാസ്സെടുത്താണ് ഞങ്ങളന്ന് ചാച്ചയെ മടക്കി അയച്ചത്. ദൈവമേ, എന്റെ അറിവുകൾ ശരിയായിരിക്കണേ, ഇല്ലെങ്കിൽ അടികൊള്ളുന്നത് ഞങ്ങൾക്കല്ല, പാവം ചാച്ചയ്ക്കായിരിക്കും...?

## വിശ്വാസികൾ

യൂണിവേഴ്സിറ്റിയിൽ കുട്ടികൾ തമ്മിൽ അടിനടന്നതിന്റെ പിറ്റേ ദിവസമായിരുന്നു അത്. ഞാൻ സ്റ്റുഡിയോയിൽ ഒരു കോഫിയും കുടിച്ചിരിക്കുമ്പോൾ പുറത്ത് എന്തോ ഒരു വലിയ ബഹളം. പതിഞ്ഞ ശബ്ദത്തിൽ തുടങ്ങിയ തർക്കം പെട്ടെന്നാണ് ഉച്ചത്തിലാവുന്നത്. ആധിയോടെ ഓടിയിറങ്ങിച്ചെല്ലുമ്പോൾ നിലത്തു വീണുകിടക്കുന്ന യൂനിസ്സിനെ ചവിട്ടുകയും തുപ്പുകയും ചെയ്യുന്ന ലൈലയെയാണ് ഞാൻ കാണുന്നത്. എന്താണ് കാര്യമെന്നു പെട്ടെന്നു മനസ്സിലായില്ല. ഞാനും മീര മസ്കാനും ചേർന്ന് അവളെ വല്ലവിധത്തിലും പിടിച്ചു മാറ്റി. എന്നിട്ടും അവൾ പുലിയെപ്പോലെ ചീറുകയായിരുന്നു. പക്ഷേ, അവിടെയുണ്ടായിരുന്ന അലിയും നാസറും ചേർന്ന് ആ പാവത്തിനെ പിന്നെയും മർദ്ദിച്ചു. കാരണം പിന്നീടാണറിയുന്നത്.

ഓഫീസിലെ ഏതോ ഒരു ചെറിയ സംസാരത്തിനിടയിൽ അലിയും യൂനിസും തമ്മിലാണ് തർക്കം തുടങ്ങുന്നത്. അവർ തമ്മിൽ എന്തോ അസുഖകരമായി സംസാരിക്കുന്നതിനിടയിൽ 'നീയൊക്കെ സമരം എന്നു പറഞ്ഞ് ദിവസവും റോഡിലല്ലേ, നിന്റെയൊക്കെ വീട്ടിൽ ഇപ്പോ ജാരന്മാരുടെ കൊയ്ത്തുകാലമാണ്....' എന്ന് യൂനിസ് പറഞ്ഞതാണ് തുടക്കം. ആ സംസാരം ഒരു കാരണമായി എന്നേയുള്ളൂ. അതിനോടകം തന്നെ അവരുടെ മനസ്സുകൾ വല്ലാതെ ഭിന്നിച്ചു കഴിഞ്ഞിരുന്നു. ആരെങ്കിലും ചെന്ന് തടയുന്നതിനു മുൻപ് രണ്ടുപേരും റിസപ്ഷനു മുന്നിൽ കിടന്ന് അടിയായി. ഏറ്റവും സങ്കടകരമായ അവസ്ഥ, നാസർ കൂടി അതിലിടപെടുകയും അലിയും നാസറും ചേർന്ന് പാവം യൂനിസ്സിനെ പൊതിരേ തല്ലുകയുംചെയ്തു എന്നതാണ്. അതുവരെ യൂനിസ്സിന്റെ ഏറ്റവും അടുത്ത സുഹൃത്തായിരുന്നവനാണ് നാസർ. അക്കൂട്ടത്തിലേക്കാണ് ലൈലകൂടെ ചെന്നുചേരുന്നത്. ജോൺ മക്രീനാസ് ഓടിയിറങ്ങി വന്ന് സ്റ്റോപ്പ്, സ്റ്റോപ്പ് എന്നലറിയെങ്കിലും 'ഷീല ഗാർമെന്റെസ്" അവർക്കു ചുറ്റും പൂച്ചയെപ്പോലെ ഓടി നടന്ന് പ്ലീസ് പ്ലീസ് എന്ന്

കെഞ്ചിയെങ്കിലും വിജുപ്രസാദും ഷഹബാസും മിനേഷും ചേർന്ന് പിടിച്ചുമാറ്റാൻ ശ്രമിച്ചെങ്കിലും അവർ തങ്ങളുടെ ഉള്ളിൽ കുറെ ദിവസങ്ങളായി കെട്ടിക്കിടന്ന വൈര്യം തീരുന്നതുവരെ തമ്മിലടിച്ചു. കുട്ടികളെപ്പോലെ കെട്ടിപ്പിടിച്ചും മാന്തിയും അലറിയും കടിച്ചും തുപ്പിയും തമ്മിലടിച്ചു.

ഒടുവിൽ സെക്യൂരിറ്റി എത്തി വല്ലവിധത്തിലുമാണ് മൂവരെയും പിടിച്ചുമാറ്റുന്നത്. അലിയുടെ ഷർട്ട് മുഴുവൻ കീറിപ്പോയിരുന്നു. യൂനിസ്സിന്റെ മുഖത്ത് ആഴത്തിൽ കടിച്ചതിന്റെ പാടുണ്ടായിരുന്നു. ഹസന്റെ കണ്ണുകൾ അടികൊണ്ട് വീർത്തിരുന്നു. സ്റ്റുഡിയോ കോംപ്ലക്സ് വിട്ട് പുറത്തുപോകാൻ മൂന്നുപേരോടും സെക്യൂരിറ്റി ആവശ്യപ്പെട്ടു. ഭാഗ്യത്തിന് ലൈല അതിലുണ്ടായിരുന്നു എന്ന് സെക്യൂരിറ്റി അറിഞ്ഞില്ല.

പുറത്തേക്ക് പോകുമ്പോഴും വാക്കുകൾകൊണ്ടുള്ള യുദ്ധം അവർ തുടർന്നു. അവർ അന്യോന്യം വെല്ലുവിളിച്ചു. അലി, പ്രവാചകപരമ്പരയിലെ സർവ്വ ഖലീഫമാരെയും തെറിപറഞ്ഞു. യൂനിസ് തിരിച്ച് ഷിയപക്ഷക്കാരായ ഇമാമുമാരെ ഒന്നാകെ ചീത്തവിളിച്ചു. പരസ്പരം അസഭ്യം പറഞ്ഞുകൊണ്ടും കൊന്നുകളയുമെന്ന് ഭീഷണിപ്പെടുത്തിക്കൊണ്ടുമാണ് അവർ അന്ന് പുറത്തേക്കു പോയത്.

ആ സംഭവത്തിനുശേഷം പിന്നെ ഒരിക്കലും അലിയും യൂനിസ്സും അവിടേക്ക് മടങ്ങി വന്നതേയില്ല.

## ഷീലാ ഗാർമെന്റ്സ്

പിറ്റേന്ന് ഞാൻ ഓഫീസിൽ ചെന്നപ്പോൾ ഞങ്ങളുടെ 'ഷീലാ ഗാർമെന്റ്സ്' പുരയ്ക്ക് തീപിടിച്ചതുപോലെ അവിടെ ഓടിനടക്കുന്നു. കാര്യം തിരക്കിയപ്പോൾ പ്രത്യേകിച്ച് ഒന്നും പറയുന്നില്ല. അത്യാവശ്യമായി ഒന്ന് പുറത്തു പോകണം. പെട്ടെന്നുതന്നെ തിരിച്ചു വന്നുകൊള്ളാം ഷീലാ ഗാർമെന്റ്സ് പറഞ്ഞു. അതിന് സമാധാനമായി പോയിട്ടു വന്നാൽ പോരേ, ഇങ്ങനെ ഓഫീസിൽ കിടന്നോടണോ? ഞാൻ ചോദിച്ചു.

അതിന് അനുവാദം ചോദിക്കാൻ ഇംതിയാസ് വരണ്ടേ..? അയാളാണെങ്കിൽ പതിവുസമയം കഴിഞ്ഞിട്ടും വന്നിട്ടില്ല.

അതിനു സാർ വരാൻ നില്ക്കണോ, അങ്ങ് പോയാൽ പോരേ. ഏറിയാൽ ഒരു ഹാഫ്ഡേ ലീവ് എടുക്കണം. അപ്പോൾ അതു നഷ്ടപ്പെടുത്താൻ വയ്യ. ഓഫീസ് സമയത്തിനുള്ളിൽതന്നെ കാര്യം സാധിച്ചു വരണം.

പിശുക്കൻ. ഇന്ത്യൻ പക്കി ജ്യൂസ് എന്ന് ഞാൻ മനസ്സിൽ പരിഹസിച്ചു. പിന്നെ ഇംതിയാസ്സാർ വരുമ്പോൾ ഞാൻ പറഞ്ഞുകൊള്ളാമെന്നും ഹാഫ്ഡേ നഷ്ടപ്പെടാതെ നോക്കിക്കൊള്ളാമെന്നും പറഞ്ഞപ്പോഴാണ് സമാധാനത്തോടെ ഷീലാ ഗാർമെന്റ്സ് ഓഫീസിൽനിന്നിറങ്ങിയോടിയത്. അപ്പോഴും പുറത്തുപോകാനുള്ള അത്യാവശ്യകാര്യം എന്നിൽനിന്ന് മറച്ചു പിടിച്ചിരുന്നു. ഞാനാവട്ടെ ചോദിക്കാനും പോയില്ല.

ഞാൻ പറഞ്ഞില്ലല്ലോ, ഞങ്ങളുടെ ഓഫീസിൽ സീനിയർ ക്ലാർക്കായി ജോലി ചെയ്യുന്ന ഫിലിപ്പ് മാത്യു എന്നൊരു പാവം പിടിച്ചു മനുഷ്യന് മലയാളം മാഫിയ കൊടുത്തിരിക്കുന്ന ഇരട്ടപ്പേരാണ് 'ഷീലാ ഗാർമെന്റ്സ്...!' ഓഫീസിലെ ഏറ്റവും പ്രശസ്തമായ ഇരട്ടപ്പേരാണത്. ആര് എന്തു പണി കൊടുത്താലും ആ പാവം അതെല്ലാം ഏറ്റെടുക്കും. ഒരു രണ്ടു ദിവസത്തിനകം പൂർത്തിയാക്കി തന്നേക്കാമെന്ന് വാഗ്ദാനം കൊടുക്കുകയും ചെയ്യും. പക്ഷേ,

പിന്നീടെപ്പോഴെങ്കിലും നമ്മളതന്വേഷിച്ച് ചെല്ലുമ്പോഴാവും അദ്ദേഹം അതേപ്പറ്റി ഓർക്കുന്നതുതന്നെ. അപ്പോൾ തന്നെ വീണ്ടും അദ്ദേഹം നമ്മുടെ പണി എടുത്ത് മുന്നിലിടും. പിന്നെയും മറക്കുകയും ചെയ്യും.

ഫിലിപ്പ്സാറിന് അങ്ങനെ ഒരു പേര് കൊടുത്തതിന്റെ പിന്നിലെ ഔചിത്യം തുടക്കത്തിലൊന്നും എനിക്കും പിടികിട്ടിയിരുന്നില്ല. വളരെ ദിവസങ്ങൾക്കുശേഷം ആ പേരിന്റെ ഉപജ്ഞാതാവായ വിജുപ്രസാദ് തന്നെയാണ് എന്നോടതിന്റെ പിന്നിലെ കഥ പറയുന്നത്.

അവന്റെ നാട്ടിലെ പ്രശസ്തമായ ഒരു തയ്യൽക്കടയുടെ പേരായിരുന്നത്രേ ഷീലാ ഗാർമെന്റ്സ്. അവിടെ ഇതേപോലെ ഒരു തയ്യൽക്കാരൻ ഉണ്ടായിരുന്നു. ഏത് തുണി കൊടുത്താലും രണ്ടു ദിവസത്തിനകം തയ്ച്ചുകൊടുക്കാമെന്ന് ഏല്ക്കും. ഫിലിപ്പ്സാറിനെപ്പോലെ നമ്മുടെ കണ്മുന്നിൽ വച്ചുതന്നെ പണി തുടങ്ങുകയും ചെയ്യും. നമ്മൾ കടയിൽ നിന്നിറങ്ങുന്ന തൊട്ടടുത്ത നിമിഷം ആ തുണി ചുരുട്ടിക്കൂട്ടി മേശക്കടിയിലേക്കൊരേറാണ്. വളരെ അത്യാവശ്യപ്പെട്ട് നമ്മൾ തുണി വാങ്ങാൻ ചെല്ലുമ്പോഴാണ് ‘അയ്യോ മോനെ... ഇത്തിരി അർജന്റ് പണി വന്ന്. ഞാനതങ്ങ് വിട്ടു... ഇപ്പോ തന്നേക്കാം... ’ എന്നു പറഞ്ഞുകൊണ്ട് നമ്മുടെ തുണി പിന്നെയും മേശപ്പുറത്തേക്ക് വലിച്ചിടുന്നത്. അപ്പോൾ നമ്മുടെ കണ്മുന്നിൽ വച്ചുതന്നെ ബാർബറുമാരെപ്പോലെ കത്രിക എടുത്ത് രണ്ട് കടകടശബ്ദം കേൾപ്പിക്കും. വട്ടത്തിലുള്ള കളർ ചോക്കെടുത്ത് തുണിയിൽ നെടുകയും കുറുകയും രണ്ട് വരവരയ്ക്കും. പണിയുടെ ധൃതിപ്പെടൽ കണ്ടാൽതോന്നും അടുത്ത പത്ത് മിനുറ്റിനകം തുണി തയ്ച്ച് നമ്മുടെ കയ്യിൽ തരുമെന്ന്.

ശരി. എങ്കിൽ മോൻ ടൗണിൽ ഒന്ന് കറങ്ങിയിട്ട് വാ... അപ്പോഴേക്ക് തയ്ച്ച് തേച്ച് കുട്ടപ്പനാക്കി ഞാൻ വച്ചേക്കാം. അയാൾ കട്ടായം ഏല്ക്കും. നമ്മൾ കടയിൽനിന്നിറങ്ങുന്ന തൊട്ടടുത്ത നിമിഷം പഴയതുപോലെ തുണി ചുരുട്ടി മേശക്കടിയിലേക്കെറിഞ്ഞിട്ട് അടുത്ത പണിയിലേക്ക് കടക്കും....!

ഇതിന്റെ വാർപ്പ് മാതൃകയാണ് ഫിലിപ്പ്മാത്യുസാർ. നമ്മളെ കാണുമ്പോഴേക്കും തിരക്കുകളെക്കുറിച്ച് വിലാപം തുടങ്ങും. മറന്നുപോയ പണിയെച്ചൊല്ലി നൂറുവട്ടം ക്ഷമപറയും. നമ്മളേല്പിച്ച പണിയുടെ ഫയലുകൾ എല്ലാം എടുത്ത് മേശപ്പുറത്ത് വയ്ക്കും. ആവശ്യമായ ഫോൾഡറുകൾ കമ്പ്യൂട്ടറിന്റെ ഫയൽ തപ്പി തുറന്നിടും. പ്രോഗ്രാം തുറന്ന് ഡേറ്റാ എന്ററ് ചെയ്തു തുടങ്ങും. ഓ ഭാഗ്യം. ഇന്ന് നമ്മുടെ കാര്യം നടന്നതുതന്നെ എന്ന ആശ്വാസത്തോടെ നമ്മൾ സ്വന്തം ടേബിളിലേക്ക് മടങ്ങുന്ന തൊട്ടടുത്ത നിമിഷം ഫിലിപ്പ്മാത്യു

അസൽ ഷീലാ ഗാർമെന്റ്സാവും—!

ഓഫീസിലെ മുഴുവൻ ആൾക്കാരെയും—ഞങ്ങളുടെ ജോൺ മസ്കീനാസിനെ ഉൾപ്പെടെ—വിജുപ്രസാദ് ഈ കഥ പറഞ്ഞു കേൾപ്പിച്ചിട്ടുണ്ട്. ഫിലിപ്പ്മാത്യുസാറിന്റെ കാര്യത്തിൽ അത് നൂറുശതമാനം ഒക്കുന്നതാണെന്ന് എല്ലാവരും ഒരുപോലെ സമ്മതിക്കുകയും ചെയ്യുന്നു. അതുകൊണ്ടുതന്നെ ഷീലാഗാർമെന്റ്സിലെ പ്രശസ്തമായ മറ്റൊരു പേര് ഞങ്ങളുടെ ഓഫീസിൽ വേറേയില്ല. തുടക്കക്കാർ ആദ്യം കേൾക്കുകയും സ്വായത്ത്വമാക്കുകയും ചെയ്യുന്ന ഒരു പേരുകൂടിയാണത്.

ഇംതിയാസ് സാർ അന്ന് ഉച്ചനേരമായിട്ടും വന്നിരുന്നില്ല. പക്ഷേ, ഷീലാ ഗാർമെന്റ്സ് ഒരു രണ്ടുമണിക്കൂറിനകം തിരിച്ചുവരുകയും ചെയ്തു. എന്തോ വലിയ കാര്യം സാധിച്ച ഭാവം ആ മുഖത്തുണ്ടായിരുന്നു. കാലത്ത് സാറിനെ നോക്കിനില്ക്കാതെ നേരേ പോകാൻ ഉപദേശിച്ചതിന് എന്നോടൊത്തിരി നന്ദി പറഞ്ഞു.

എന്തായിരുന്നു ഇത്ര അത്യാവശ്യം...? ഞാൻ എന്റെ ആകാംക്ഷ അടക്കാനാവാതെ ചോദിച്ചു.

ഇന്നലെ വൈകിട്ട് നഗരത്തിൽ ഒരു ന്യൂസ് പടർന്നു. ഷീല ഗാർമെന്റ്സ് എന്റെ അരികിലേക്ക് ഒരു കസേര വലിച്ചിട്ട് ഒരു രഹസ്യം പറയുന്നതു പോലെ പറഞ്ഞു. ഇവിടത്തെ മുഴുവൻ ബാങ്കുകളും മണി എക്സ്ചേഞ്ചുകളും അടച്ചുപൂടാൻ പോകുന്നുവെന്നും ഇനി കുറച്ചുനാളത്തേക്ക് ആർക്കും പണം അയയ്ക്കാൻ കഴിയില്ലെന്നും...! എന്നുമാത്രമല്ല, രാജ്യത്തിലെ പണത്തിന്റെ മൂല്യം ഭയങ്കരമായി ഇടിയാനും സാധ്യതയുണ്ടത്രേ. കാലത്ത് ഞാൻ ചെല്ലുന്നതുവരെ അതൊന്നും പൂട്ടിക്കളയല്ലേ എന്നായിരുന്നു എന്റെ പ്രാർത്ഥന. ഭാഗ്യം. ഇതുവരെ പൂട്ടിയിട്ടില്ല. എന്തൊരു തിരക്കാണെന്നോ അവിടെ. എല്ലാവരും കയ്യിലുള്ള മുഴുവൻ പണം നാട്ടിലേക്ക് കടത്തുകയാണ്. ഇനി വേണമെന്നു പറഞ്ഞാൽ ഒരു വായുഗുളിക വാങ്ങാനുള്ള പണംപോലും എന്റെ കൈവശമില്ല. എന്നാലും സമാധാനമായി. ഇനി അവന്മാര് ബാങ്കുകൾ പൂട്ടുകയോ പൊളിക്കുകയോ എന്തു വേണമെങ്കിലും ചെയ്തോട്ടെ...

പിന്നെ ഓഫീസിൽ എല്ലാവരോടും ഷീല ഗാർമെന്റ്സ് തനിക്ക് കിട്ടിയ വാർത്തയും ഭാഗ്യവും പങ്കുവച്ചു. ഷീലയെക്കാൾ ഭീരുക്കളായ മലയാളം മാഫിയ കേട്ടപാടേ വാർത്ത അറിയിക്കാൻ വൈകിയതിന് ഷീലയെ തെറിവിളിക്കുകയും സ്വയം അവധിയിൽ പ്രവേശിച്ച് മണി എക്സ്ചേഞ്ചുകളിലേക്ക് ഓടുകയും ചെയ്തു. അവരെ കുറ്റം പറഞ്ഞിട്ട് കാര്യമില്ലായിരുന്നു. യുദ്ധത്തിനുശേഷം കുവൈറ്റിന്റെ പണത്തിനും ഇറാക്കിന്റെ പണത്തിനും ഒരു ദിവസംകൊണ്ട്

സംഭവിച്ച മൂല്യത്തകർച്ച അവരുടെ ഓർമ്മയിൽ ഉണ്ടായിരുന്നിരിക്കണം. മൂല്യത്തിൽ ഒന്നാമതായിനിന്ന നാണയങ്ങളല്ലേ ഒരു ദിവസംകൊണ്ട് പേപ്പറുവിലയില്ലാത്ത എടുക്കാച്ചരക്കുകളായി മാറിയത്.

അപ്പോഴേക്കും നഗരത്തിൽ അതൊരു ചൂടുവാർത്തയായി പടർന്നു കഴിഞ്ഞിരുന്നു. ബാങ്കുകളുടെ മുന്നിലും മണി എക്സ്ചേഞ്ചുകളുടെ മുന്നിലും എ.ടി. എം. മിഷ്യനുകളുടെ മുന്നിലും മനുഷ്യരുടെ ഒടുങ്ങാത്ത നിര പ്രത്യക്ഷപ്പെട്ടു തുടങ്ങി. നാട്ടിലേക്ക് പണം അയയ്ക്കാൻ വഴിയില്ലാത്ത നേപ്പാളികളും ബംഗാളികളും മറ്റും ഗോൾഡ് എക്സ്ചേഞ്ചുകളുടെ മുന്നിലേക്ക് ഓടുകയും കൈവശമുള്ള മുഴുവൻ പണവും സ്വർണ്ണ ബിസ്കറ്റുകളാക്കി മാറ്റുകയും ചെയ്തു. രാജ്യം അസ്ഥിരമാകുന്നു എന്ന ഭീതി എങ്ങും പ്രകടമായിരുന്നു. ഷീലാ ഗാർമെന്റ്സിന്റെ ഭീതി സത്യമായിരുന്നു. പിറ്റേന്നുമുതൽ ബാങ്കുകൾ തത്കാലത്തേക്ക് പ്രവർത്തനം നിറുത്തിവച്ചു. വിദേശത്തേക്ക് പണം കടത്താനുള്ള സൗകര്യം മരവിപ്പിച്ചു. എ.ടി.എം. മിഷ്യനുകളിൽനിന്ന് പിൻവലിക്കാവുന്ന പണത്തിന്റെ അളവ് മൂന്നിലൊന്നായി കുറയ്ക്കുകയും പിന്നീടത് പൂർണ്ണമായും അവസാനിപ്പിക്കുകയും ചെയ്തു. ഷീല ഗാർമെന്റ്സിനെ അവിശ്വസിച്ച വിജുപ്രസാദ് പാമ്പിനെപ്പോലെ ഓഫീസ്ടേബിളിൽ തലയടിച്ചു കരഞ്ഞു.

## ഫ്രിഡം ഓഫ് ന്യൂസ്

ആ ദിവസങ്ങളിലത്രയും ഞങ്ങൾക്കു ചുറ്റും വാർത്തകൾ കിടന്ന് തിളയ്ക്കുകയായിരുന്നു. ബി.ബി.സി. ഉൾപ്പെടെയുള്ള വിദേശമാധ്യമങ്ങൾ എല്ലാം ആ വാർത്തകൾ ചൂടാറാതെ പ്രക്ഷേപണം ചെയ്തുകൊണ്ടിരുന്നപ്പോൾ ഞങ്ങൾ മാത്രം ഇവിടെ ഒന്നും സംഭവിക്കുന്നില്ലെന്ന മട്ടിൽ പാട്ടുത്സവം നടത്തിക്കൊണ്ടിരിക്കുകയായിരുന്നു. തീച്ചൂളയ്ക്കു മുകളിൽ നില്ക്കുന്നവനെ ഇക്കിളിയിട്ട് രസിപ്പിക്കാൻ ശ്രമിക്കുന്നതുപോലെയായിരുന്നു അത്. സുമയ്യ അവധിക്ക് നാട്ടിൽ പോയിരുന്നതുകൊണ്ട് ആ ദിവസങ്ങളിൽ എനിക്ക് ന്യൂസിന്റെ അധികച്ചുമതല കൂടിയുണ്ടായിരുന്നു. ഇല്ലെങ്കിൽ ഒരുപക്ഷേ, ഞാനും ഇതൊന്നും അറിയുകയും ശ്രദ്ധിക്കുകയും ചെയ്യുമായിരുന്നില്ല.

നഗരത്തിന്റെ ഓരോ കോണിൽനിന്നും വന്നുചേരുന്ന വാർത്തകൾ ഹസൻ ഞങ്ങൾക്ക് പരിഭാഷപ്പെടുത്തി തന്നുകൊണ്ടിരുന്നു. അതുമായി ഞങ്ങൾ, ഞാനും ഇംതിയാസ്സാറും രാജീവൻസാറിന്റെ മുറിയിലേക്കോടി. അതിൽ ഏതെങ്കിലും ചിലത് ബ്രേക്ക് ന്യൂസിലോ സ്പോട്ട് ന്യൂസിലോ കൊടുക്കാം എന്ന ആഗ്രഹത്തോടെ. എന്നാൽ അതെല്ലാം അദ്ദേഹം നിർദ്ദാക്ഷിണ്യം വെട്ടിക്കളഞ്ഞു. ഈ നഗരത്തെ സംബന്ധിച്ച ഒരു വാർത്തയും ഇപ്പോൾ കൊടുക്കേണ്ടതില്ല... അദ്ദേഹം പറഞ്ഞു. എന്നുമാത്രമല്ല, ഏതു വാർത്ത എയർ ചെയ്യുന്നതിനു മുമ്പും അദ്ദേഹത്തെ കാണിച്ചിരിക്കണമെന്ന് കർശനമായ നിർദ്ദേശവും തന്നു. അവ പരിശോധിക്കുന്നതിനുവേണ്ടിമാത്രം അദ്ദേഹം പതിവില്ലാതെ ദിവസം മുഴുവൻ സ്റ്റുഡിയോയിൽ കുത്തിയിരുന്നു.

നഗരം ഭീതിയിലും ഭയത്തിലും കഴിയുമ്പോൾ ഞങ്ങളുടെ ചാനലുകൾ പതിവുപോലെ പാട്ടുകളും നറുക്കെടുപ്പുകളും കുസൃതിച്ചോദ്യങ്ങളുമൊക്കെയായി ആഘോഷം നടത്തുകയായിരുന്നു. എന്നു മാത്രമല്ല അന്ന് ഫാസ്റ്റ് നമ്പറുകൾ

മാത്രം മതിയെന്ന നിർദ്ദേശവും ഉണ്ടായിരുന്നു. കുറെക്കഴിഞ്ഞപ്പോൾ എനിക്കുതന്നെ വല്ലാത്ത ദേഷ്യവും സങ്കടവും വന്നു. ഇനി ഇയാൾ സമ്മതിച്ചാലും ഇല്ലെങ്കിലും അടുത്ത് ബുള്ളറ്റിനിൽ എന്തെങ്കിലും ചില വാർത്തകളെങ്കിലും കൊടുക്കുമെന്ന് ഞാൻ ഉറപ്പിച്ചു. അതിനുവേണ്ടിത്തന്നെയാണ് ഞാൻ ബുള്ളറ്റിൻ തയ്യാറാക്കിയതും. അതുമായി ഞാൻ ചെയർമാന്റെ മുന്നിലേക്ക് ചെന്നു. അതുവായിച്ചിട്ട് അദ്ദേഹം എന്നെ അദ്ഭുതത്തോടെ മിഴിച്ചുനോക്കി. ഇതെന്താണ് എഴുതിവച്ചിരിക്കുന്നത് എന്നായിരുന്നു അദ്ദേഹത്തിന്റെ ഭാവം.

സാർ, നഗരത്തിൽ ഇത്രയും പ്രശ്നങ്ങൾ നടക്കുമ്പോൾ നാം മാത്രം ഒട്ടകപ്പക്ഷികളെപ്പോലെ തലപൂഴ്ത്തിയിരുന്നിട്ട് എന്തു കാര്യം...? നമുക്ക് വരുന്ന എസ്.എം.എസ്സുകൾ മുഴുവൻ തെറിയഭിഷേകമാണ്. സാറത് കാണുന്നില്ലേ? ഇനിയും ഇങ്ങനെ കള്ളത്തിലേക്ക് കണ്ണടച്ചിരിക്കാൻ എന്റെ ആത്മാഭിമാനം എന്നെ അനുവദിക്കുന്നില്ല സാർ. ഇതിൽനിന്ന് ഒരു വരിയെങ്കിലും താങ്കൾ വെട്ടിയാൽ ഇനി ഈ വാർത്ത വായിക്കാൻ സമീറ ഇവിടെയുണ്ടാവില്ല. നിശ്ചയം...

അദ്ദേഹം ഇത്തിരിനേരം എന്നെ നോക്കിയിരുന്നു. ഒരുപക്ഷേ, എന്നിൽ നിന്ന് അങ്ങനെയൊരു പ്രതികരണം അദ്ദേഹം പ്രതീക്ഷിച്ചിരുന്നിരിക്കില്ല.

നീ പറയുന്നത് ശരിയാണ് സമീറ. നമ്മുടെ ഓരോ ബുള്ളറ്റിനിലും നഗരത്തിൽ നടക്കുന്ന കലാപങ്ങളെക്കുറിച്ചുള്ള വിശദാംശങ്ങൾ ഉൾക്കൊള്ളിക്കണം എന്നുതന്നെയാണ് എന്റെയും ആഗ്രഹം. നമ്മുടെ ശ്രോതാക്കൾക്ക് ഉപദേശനിർദ്ദേശങ്ങളും മുന്നറിയിപ്പുകളും കൊടുക്കണമെന്നും. അത് നമ്മുടെ ഉത്തരവാദിത്വവും കടമയുമാണ്. പക്ഷേ, നിനക്കറിയാമോ.... ഒരു വാർത്തയും കൊടുത്തു പോകരുതെന്ന് മുകളിൽനിന്നുള്ള കർശന നിർദ്ദേശമാണ്. അത് പാലിക്കാൻ നമ്മൾ നിർബന്ധിക്കപ്പെട്ടിരിക്കുന്നു. നീ വന്നിട്ട് എത്ര കാലമായി.... ഈ കാലത്തിനിടയിൽ എപ്പോഴെങ്കിലും നീ കണ്ടിട്ടുണ്ടോ ഞാൻ വാർത്തകളിൽ ഇടപെടുന്നത്...? ഇത് എന്റെ മാത്രമല്ല നമ്മുടെ ഓരോരുത്തരുടെയും നിലനില്പിന്റെ പ്രശ്നമാണ്. എവിടെയെങ്കിലും നമുക്ക് ആർക്കെങ്കിലും ഒന്ന് പിഴച്ചുപോയാൽ നാളെ മുതൽ ഈ സ്റ്റേഷൻ നിലവിൽ ഉണ്ടായിരിക്കില്ല. എത്ര കഷ്ടപ്പെട്ട് എത്ര മോഹിച്ചാണെന്നോ ഇങ്ങനെയൊരു സ്റ്റേഷൻ ഞാൻ കെട്ടിപ്പൊക്കിക്കൊണ്ട് വന്നത്. എന്റെ ഈ നഗരത്തിലെ പതിനഞ്ച് വർഷത്തെ അദ്ധ്വാനമാണ് ഞാനിതിൽ മുടക്കിയിട്ടിരിക്കുന്നത്. അതൊരു ദിവസത്തെ അശ്രദ്ധകൊണ്ട്

ഇല്ലാതാക്കാൻ എന്റെ സ്വാർത്ഥത- അതെ സ്വാർത്ഥത. അതിനെ നീ അങ്ങനെതന്നെ വിളിച്ചോളൂ -. അതനുവദിക്കുന്നില്ല. അതുകൊണ്ടാണ് രാപകലില്ലാതെ ഞാനിവിടെ കുത്തിയിരിക്കുന്നത്. അപ്പോഴും ഞാൻ നിരന്തരം സർക്കാർ സ്ഥാപനങ്ങളുമായും ഉന്നത കേന്ദ്രങ്ങളുമായും ബന്ധപ്പെട്ടുകൊണ്ടിരിക്കുകയാണ്. ഞങ്ങളുടെ ജനങ്ങൾ ഭീതിയിലാണ്, അവർക്ക് ആശങ്കകൾ ഉണ്ട്. അവർക്ക് ചില വാർത്തകളെങ്കിലും കൊടുക്കാൻ ബാധ്യസ്ഥരാണ്. എന്നെല്ലാം ഞാൻ അവരോട് പറഞ്ഞുനോക്കി. പക്ഷേ, കാത്തിരിക്കാനാണ് മുകളിൽ നിന്നുള്ള നിർദ്ദേശം. ഇനിയും നിനക്ക് എന്നെ മനസ്സിലാവൂന്നില്ലെങ്കിൽ നീ ഈ വാർത്ത കൊണ്ടുപോയിവായിച്ചുകൊള്ളൂ.

ഒരു വരിപോലും വെട്ടാതെ അദ്ദേഹം ആ ന്യൂസ് എനിക്ക് മടക്കിതന്നു.

ഞാൻ ടേബിളിൽ ചെന്ന് കുറെനേരം തല കുമ്പിട്ടിരുന്നു. ഒരു നിമിഷം എനിക്ക് എന്റെ ജീവിതത്തെയോർത്ത് പുച്ഛംതോന്നി. ഞാൻ എന്റെ മുഖത്തേക്ക് മനസ്സുകൊണ്ട് ഒന്ന് കാർക്കിച്ചു തുപ്പിയിട്ട് ആ വാർത്ത കീറിക്കളഞ്ഞു. പിന്നെ മറ്റൊന്നു തയ്യാറാക്കാനായി എഡിറ്റോറിയൽ ടേബിളിലേക്ക് പോയി...

അന്ന് രാത്രി ട്വിറ്ററിൽ ഞാൻ ഇങ്ങനെ എഴുതി: Without freedom of news, you have only a chance of rumours...!!

## വിഭജനം

ഈ സമരകാലത്ത് നഗരത്തിലെ പ്രശ്നങ്ങൾ ഇത്തിരിയെങ്കിലും ഗൗരവമായി എടുക്കുകയും സത്യസന്ധമായി വാർത്തകൾ പ്രക്ഷേപണം ചെയ്യുകയും ചെയ്ത ഞങ്ങളുടെ കൂട്ടത്തിലെ ഏകനിലയം ഹിറ്റ് അറേബ്യ മാത്രമായിരുന്നു. അവർ എല്ലാ വിലക്കുകളെയും ലംഘിച്ച് നിരന്തരം ലൈവ് പ്രോഗ്രാമുകൾ സംഘടിപ്പിക്കുകയും പ്രശ്നബാധിതരുമായി നേരിട്ട് സംവദിക്കുകയും അവരുടെ പ്രശ്നങ്ങൾ പറയാൻ അവസരംകൊടുക്കുകയും അക്രമസംഭവങ്ങൾ റിപ്പോർട്ട് ചെയ്യുകയും ചെയ്തുകൊണ്ടിരുന്നു. സമരത്തെ അനുകൂലിക്കുന്നവരുടെയും പ്രതികൂലിക്കുന്നവരുടെയും പ്രതികരണങ്ങൾ അവർ മുഖപക്ഷമില്ലാതെ ഉൾപ്പെടുത്തി. രാജ്യത്തിന്റെ നാനാഭാഗത്തുനിന്നും സാധാരണക്കാരായ സ്ത്രീകൾ വിളിച്ച് റേഡിയോയിലൂടെ കരയുകയും തങ്ങളുടെ പ്രിയപ്പെട്ടവർക്കേറ്റ പരിക്കുകളെക്കുറിച്ചും മുറിവുകളെക്കുറിച്ചും തങ്ങൾ നഗരത്തിൽ അനുഭവിക്കേണ്ടിവന്ന തിക്തതകളെക്കുറിച്ചും പറഞ്ഞുകൊണ്ടേയിരുന്നു. മുൻകാലങ്ങളിൽ നടന്ന കലാപങ്ങളിൽ ബാബമാരെയും ഭർത്താക്കന്മാരെയും സഹോദരന്മാരെയും നഷ്ടപ്പെട്ടിട്ടുള്ള സ്ത്രീകൾ ഭീതിയോടെ സ്വന്തം മക്കൾക്കുവേണ്ടി കരഞ്ഞു. എത്രയും വേഗം സമരമുഖത്തുനിന്നും തിരിച്ചുവരാൻ അവർ തങ്ങളുടെ മക്കളോട് ആവശ്യപ്പെട്ടു. ഇനിയും ഒരു അടിച്ചമർത്തലിൽ പ്രിയ മക്കളെക്കൂടി നഷ്ടപ്പെടുന്നത് അവർക്ക് ആലോചിക്കാനാവില്ലായിരുന്നു.

ആ കാലത്ത് ഏറെനേരവും ലൈവിൽ ഉണ്ടായിരുന്നത് ഞങ്ങളുടെ സ്ട്രിങ്വാക്കേഴ്സിലെ സെൽമാനാണ്. ഒരുദിവസം ഇത്തിരിനേരം ഞാനത് കേൾക്കാൻ ഇടയായി. അവന് ആളുകളെ എങ്ങനെ സമാശ്വസിപ്പിക്കണമെന്നറിയാം. എങ്ങനെ ഊർജ്ജംപകരണമെന്നും ജാഗ്രതാ നിർദ്ദേശം കൊടുക്കണമെന്നും അറിയാം. അവൻ ആ അമ്മമാരുടെ സങ്കടത്തിനൊപ്പം ചേരുകയും

ആർക്കും ഒന്നും സംഭവിക്കില്ലെന്ന് സമാശ്വസിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു.

ഇങ്ങനെയുള്ള സെൽമാനാണ് അന്ന് അലിയുമായി വഴക്കുണ്ടാക്കി സ്ട്രിങ്വാക്കേഴ്സിൽനിന്ന് ഇറങ്ങിപ്പോയത്. തുടക്കത്തിൽ ഞാനോർക്കുന്നു. സെൽമാനെപ്പോലെ പലരും ഈ സമരങ്ങൾക്ക് മനസ്സുകൊണ്ട് അനുകൂലമായിരുന്നു. പലപ്പോഴും അത് അവൻ അലിയുമായി പങ്കുവയ്ക്കുന്നതും ഞാൻ കേട്ടിട്ടുണ്ട്. 'ഇത്രകാലമായില്ലേ. ഇനി മജസ്റ്റി മാറി നിലക്കട്ടെ' എന്നൊരു നിലപാടായിരുന്നു അവന്. ലോകം മുഴുവൻ ജനാധിപത്യത്തിലേക്ക് നടന്നുകഴിഞ്ഞു. നല്ലതായാലും മോശമായാലും ഞങ്ങളും അതിന്റെ സുഖമൊന്ന് അനുഭവിച്ചുനോക്കട്ടെ എന്ന് ആഗ്രഹിച്ചിരുന്നവരുമാണ് അവർ.

ആ സമരങ്ങളിലെവിടെയും ഒരാൾപോലും മതചിഹ്നങ്ങൾ ഉപയോഗിച്ചിരുന്നില്ല. മതപുരോഹിതന്മാരുടെയോ ഇമാമുമാരുടെയോ ഫോട്ടോകൾ വയ്ക്കുകയോ അവരുടെ പേരിൽ മുദ്രാവാക്യം വിളിക്കുകയോ ചെയ്തിരുന്നില്ല. ദേശീയപതാകയും സമാധാനപതാകയും മാത്രമായിരുന്നു അതിന്റെ ചിഹ്നങ്ങൾ.

വല്ലപ്പോഴും പേൾ സ്ക്വയറിൽ പ്രസംഗിക്കാനെത്തുന്ന മൗലവിമാരുടെ സാന്നിദ്ധ്യംമാത്രമായിരുന്നു അതിനൊരപവാദം. പക്ഷേ, അക്കൂട്ടത്തിൽ രാഷ്ട്രീയക്കാരും സന്നദ്ധപ്രവർത്തകരും കമ്യൂണിസ്റ്റുകളും ആക്ടിവിസ്റ്റുകളും ജനാധിപത്യവാദികളും തീവ്രനിലപാടുകാരും ഒക്കെയുണ്ടായിരുന്നു. എല്ലാവർക്കും അവിടെ പ്രസംഗിക്കാൻ അവസരം കൊടുത്തിരുന്നു. എന്നുമാത്രമല്ല എല്ലാ സംഘടനകളെയും പ്രതിനിധീകരിച്ച് അവിടെ ടെന്റുകൾ ഉണ്ടായിരുന്നു. പ്രകടമായ നേതൃത്വമില്ലാതിരുന്ന ഒരു സംഘസമരമായിരുന്നു അത്.

എന്നാൽ ഭരണത്തിനെതിരായ സമരം വളരെവേഗമാണ് വർഗ്ഗത്തിനെതിരായ സമരമായി മാറിയത്. അല്ലെങ്കിൽ അങ്ങനെയാണത് വ്യാഖ്യാനിക്കപ്പെടുകയും തിരിച്ചുവിടുകയും ചെയ്തത്. മജസ്റ്റിയുടെ അനീതിഭരണത്തിനെതിരേ ജനങ്ങൾ നടത്തുന്ന സമരം എന്നതിൽനിന്നും സുന്നികൾക്കെതിരേ ഷിയാകൾ നടത്തുന്ന സമരമായി അത് മാറി. നിലനില്പിനുവേണ്ടി സുന്നികൾ ജീവന്മരണപോരാട്ടത്തിനു തയ്യാറാവുക... ഭൂരിപക്ഷഭരണം വന്നാൽ ന്യൂനപക്ഷമായ തങ്ങൾ പീഡിപ്പിക്കപ്പെട്ടേക്കാം. ആ ഭീരുത്വത്തിൽനിന്നുകൂടിയാണ് സമരത്തെ ഒറ്റിക്കൊടുക്കാനും തോല്പിക്കാനും വേണ്ടിവന്നാൽ വഴിയിൽ തടയാനും സുന്നികൾ തയ്യാറായത്. സെൽമാൻ അവരിൽ ഒരാളായി മാറാൻ അധികം

ദിവസങ്ങൾ എടുത്തില്ല...!!

## മുതലാളിയും മാനേജ്മെൻ്റും

കാര്യങ്ങൾ തങ്ങളുടെ പിടിയിൽ നില്ക്കുന്നില്ല എന്നും ചിലപ്പോൾ സംശയിച്ചതെന്തെങ്കിലും സംഭവിച്ചുപോകുമോ എന്നുമുള്ള ഒരു ഭയം തായയെ പിടികൂടിയതായി എനിക്ക് മനസ്സിലായി. അതുവരെ സമരക്കാരോട് അദ്ദേഹത്തിനുണ്ടായിരുന്നത് പുച്ഛമായിരുന്നു. വെറുതേ സമയവും ജീവിതവും നഷ്ടപ്പെടുത്തി കളയാനായി തെരുവിലിറങ്ങിയിരിക്കുന്നവർ. പ്രയോജനമില്ലാത്ത കാര്യത്തിനുവേണ്ടി സമരം നടത്തുന്നവർ. പക്ഷേ, ആ അവജ്ഞ ഇപ്പോൾ അവസാനിച്ചിരിക്കുന്നു. ദിവസം കഴിയുന്തോറും അവർ തെരുവിൽ കരുത്തരാവുന്നതും പോലീസിന്റെ പിടി അയയുന്നതും അദ്ദേഹം അനുഭവിച്ചിരിക്കണം.

വളരെ രോഷാകുലനായാണ് തായയെ എപ്പോഴും കാണപ്പെട്ടത്.... അത് മജസ്റ്റിയും സംഘവും സമരക്കാർക്കെതിരേ ശക്തമായ നടപടി എടുക്കാൻ പോലീസിന് അധികാരം കൊടുക്കാത്തതിന്റെ പേരിലായിരുന്നു. എന്റെ രാജ്യത്തിലെ ജനങ്ങൾ, അവർ എന്റെ മക്കളാണ്. അവർക്ക് തെരുവിൽ സമാധാനപരമായ സമരം ചെയ്യാൻ അവകാശമുണ്ട് എന്നൊരു നിലപാടായിരുന്നുവത്രേ മജസ്റ്റിക്കുണ്ടായിരുന്നത്. പക്ഷേ, അത് പുറത്തു കാണുന്നതുപോലെ സമാധാനപരമായ സമരം അല്ലെന്നും അതിനു പിന്നിൽ ശക്തമായ അടിയൊഴുക്കുണ്ടെന്നും ഇനിയും അത് നീണ്ടുനിന്നാൽ അത് മജസ്റ്റിയുടെ പതനത്തിലേ കലാശിക്കൂ എന്നും അദ്ദേഹത്തിനു പറഞ്ഞുകൊടുക്കാൻ ആരുമില്ലെന്ന് തായ രോഷപ്പെട്ടുകൊണ്ടേയിരുന്നു.

ഇരുപത്തിനാലു മണിക്കൂർ മതി. വെറും ഇരുപത്തിനാല് മണിക്കൂർ. തെരുവിന്റെ അധികാരം ഞങ്ങൾക്ക് സമ്പൂർണ്ണമായി വിട്ടു തരൂ. അവരെ എങ്ങനെ ശരിയാക്കണമെന്ന് ഞങ്ങൾ കാണിച്ചുകൊടുക്കാം. അതിന് സ്കോട്ട്ലൻ്റ്യാർഡിൽനിന്ന് പെൻഷൻപറ്റിവന്ന വള്ളിക്കിളവന്മാരല്ലേ ഇപ്പോ മജസ്റ്റിയുടെ

ഉപദേശകർ. അവർക്കെന്തറിയാം ഈ രാജ്യത്തെക്കുറിച്ച്...?!! തായ ആരോടെന്നില്ലാതെ പറഞ്ഞുകൊണ്ടിരുന്നു.

ഒരു ദിവസം അദ്ദേഹം ഓഫീസിൽനിന്ന് പാസ്പോർട്ട് എല്ലാം കളക്ട് ചെയ്തുകൊണ്ടുവന്നു. സത്യത്തിൽ ആ സമയത്ത് പോലീസിലുള്ള ആർക്കും അവധി അനുവദിക്കുകയോ പാസ്പോർട്ട് കൈമാറുകയോ ചെയ്യുന്നുണ്ടായിരുന്നില്ല. എന്നാൽ തായ തന്റെ സ്വാധീനം ഉപയോഗിച്ച് അത് കൈക്കലാക്കിക്കൊണ്ടുവന്നതാണ്. പോലീസിലല്ലാതെ പുറത്തു ജോലിചെയ്യുന്ന ചാച്ചാമാർ എത്രയും വേഗം തങ്ങളുടെ പാസ്പോർട്ട് കയ്യിൽ വാങ്ങണമെന്നും ഏതെങ്കിലും അടിയന്തര സാഹചര്യമുണ്ടായാൽ രാജ്യംവിടാൻ തയ്യാറാവണമെന്നും തായ എല്ലാവരെയും വിളിച്ചുകൂട്ടി ഉപദേശിച്ചു.

തെരുവിൽ പാകിസ്ഥാനികൾ നിർദ്ദയമായി ആക്രമിക്കപ്പെടുമ്പോൾ അതുമാത്രമായിരുന്നു ഞങ്ങളുടെ മുന്നിലുള്ള വഴി. ഭരണം അട്ടിമറിക്കപ്പെട്ടാൽ കൂടുതൽ ആക്രമിക്കപ്പെടാൻ പോകുന്നത് ഞങ്ങളാണെന്ന് ഞങ്ങൾക്കുറപ്പായിരുന്നു. പ്രത്യേകിച്ച് പോലീസിലുള്ളവർ. തായ അവിടത്തെ മുതിർന്ന ഉദ്യോഗസ്ഥനാണെന്ന് നഗരത്തിൽ എല്ലാവർക്കും അറിയാമായിരുന്നു. സമരക്കാരുടെ ഒരു ഉന്നമാണ് തായാഘർ. കൂലിപ്പട്ടാളത്തിന്റെ കോട്ട...! നഗരത്തിലെ ഖദീം അൽ ജൂബോറിമാർ ആവേശത്തോടെ ഓടിക്കയറാൻ കാത്തുവച്ചിരിക്കുന്ന വെറുപ്പിന്റെ കൊട്ടാരങ്ങളിലൊന്ന്!!

അന്നുരാത്രിതന്നെ ഞങ്ങൾ യാത്രയ്ക്കുള്ള ഒരുക്കങ്ങൾ തുടങ്ങി. കട്ടിലിനടിയിലും അലമാരയ്ക്കു മുകളിലും സൂക്ഷിച്ചിരുന്ന പെട്ടികൾ വലിച്ചെടുത്ത് പൊടിതുടച്ച് സാധനങ്ങൾ നിറയ്ക്കാൻ തുടങ്ങി. കഴിഞ്ഞ കാലത്തെ വിമാനയാത്രകളുടെ അടയാളങ്ങളായി നിരവധി സെക്യൂരിറ്റി ചെക്കപ്പ് സ്റ്റിക്കറുകളും ബാഗേജ് ടാഗുകളും ഇളക്കാതെയും പാതികീറിയ മട്ടിലും അപ്പോഴും അവയിൽ പതിഞ്ഞിരിപ്പുണ്ടായിരുന്നു. അവയൊക്കെ പക്ഷേ, സന്തോഷങ്ങളുടെ, അവധിയാത്രകളുടെ ഓർമ്മച്ചിത്രങ്ങളായിരുന്നു. ഇതുപക്ഷേ, പോകേണ്ടിവന്നാൽ അതൊരു പുറപ്പെട്ടുപോകൽ ആയിരിക്കും. ഒരു കുടിയിറക്കൽ. അതുകൊണ്ടുതന്നെ ഏറ്റവും അത്യാവശ്യമുള്ള വസ്തുക്കൾക്ക് മാത്രമായിരുന്നു ആ പെട്ടിക്കുള്ളിൽ സ്ഥനമുണ്ടായിരുന്നത്. അതിന്റെ തിരഞ്ഞെടുപ്പ് എനിക്കൊരു പ്രശ്നമേ ആയിരുന്നില്ല. ബാബ വാങ്ങിത്തന്ന ഗിറ്റാറും ഒരു ലാപ്ടോപ്പും ഇത്തിരി തുണിത്തരങ്ങളും മാത്രമായിരുന്നു എന്റെ ഇക്കാലത്തെ സമ്പാദ്യം. എന്നാൽ പത്തും ഇരുപതും വർഷം ഒരേ ഇടത്തിൽ ജീവിച്ച് അതിനിടയിൽ കൊതിച്ചിരുന്ന് വാങ്ങിച്ചു

സ്വരൂക്കൂട്ടി വച്ചതിൽനിന്നും ഒരു വിമാനയാത്രയ്ക്കുവേണ്ടുന്നത്ര സാധനങ്ങൾ മാത്രം മാറ്റിവയ്ക്കാൻ പറഞ്ഞാൽ അതിത്തിരി ദുഷ്കരമായിരുന്നു. പ്രത്യേകിച്ച് സിപ്പി ആന്റിക്കും ആയിഷാന്റിക്കും. അങ്ങനെയൊരു യാത്രയുടെ സാധ്യതതന്നെ അവരെ കരയിച്ചുകളഞ്ഞു. ജീവിതാന്ത്യം വരെ ഈ ദേശത്തു കഴിയാം എന്നായിരുന്നു സിപ്പിയാന്റി വിശ്വസിച്ചിരുന്നതന്ന് എന്നു തോന്നുന്നു. ഫർഹാനയെപ്പോലെ, നമ്മളെന്തിനു പോകണം...? ആരെപ്പേടിച്ച്...? എങ്ങോട്ട്...? ഇത് നമ്മുടെകൂടി രാജ്യമാണ്. ഇവിടെ ജീവിക്കാൻ നമുക്കവകാശമുണ്ട്. നിന്റെയൊക്കെ തായ ഇത്ര വലിയ പേടിച്ചുതൂറിയാണെന്ന് എനിക്കറിയില്ലാരുന്നു. എന്നിങ്ങനെ അവർ ആരോടെന്നില്ലാതെ പറഞ്ഞുകൊണ്ടേയിരുന്നു.

മൂന്നു വിമാനത്തിൽ കൊണ്ടുപോകാനുള്ളത്ര പുസ്തകങ്ങൾ ആയിഷാന്റിക്കുണ്ടായിരുന്നു. അതിൽ മൂന്നോനാലോ പുസ്തകങ്ങൾ തിരഞ്ഞെടുത്തിട്ട് ബാക്കി ഉപേക്ഷിച്ചുകളയാൻ ഭൂപ്പോ രോഷപ്പെട്ടതാണ് അവരെ സങ്കടപ്പെടുത്തിയത്. അതവരുടെ ഹൃദയം മുറിച്ചുമാറ്റുന്നതിന് തുല്യമായിരുന്നു. എങ്കിലും അവരും തന്റെ പായ്ക്കറ്റ് മുപ്പതു കിലോയിലേക്ക് പരിമിതപ്പെടുത്തി വച്ചു.

തായഘറിൽ മാത്രമല്ല. മറ്റു വീടുകളിലും ഇതുതന്നെയായിരുന്നു അവസ്ഥ. മാമുമാരും അവരുടെ കുടുംബങ്ങളെ യാത്രയ്ക്കായി ഒരുക്കി നിറുത്തി. നാട്ടിൽനിന്നാണെങ്കിൽ മാ ദിവസവും വിളിയോടു വിളി ആയിരുന്നു. എത്രയും പെട്ടെന്ന് ഞാനും ബാബയും തിരിച്ചു ചെല്ലണമെന്നായിരുന്നു ആവശ്യം. പക്ഷേ, അങ്ങനെയൊന്നും വിട്ടെറിഞ്ഞിട്ട് ചെല്ലാവുന്ന അവസ്ഥയിലല്ല ഞങ്ങളെന്നു പറഞ്ഞിട്ട് മായ്ക്ക് മനസ്സിലായതേയില്ല. ബാബയ്ക്കാണെങ്കിൽ അപ്പോൾ ദിവസത്തിൽ ഇരുപത്തിനാലു മണിക്കൂറും ജോലിചെയ്യേണ്ട സ്ഥിതി ആയിരുന്നു. ജോലി വേണ്ട എന്നു പറഞ്ഞിട്ടുപോരാൻ എന്താണ് പ്രശ്നം എന്നാണ് മാ ചോദിക്കുന്നത്. അതുചോദിക്കാനുള്ള ലോകപരിചയമേ അവർക്കുള്ളൂ എന്നു കരുതി ഞങ്ങൾ ക്ഷമിച്ചു.

എല്ലാവരും എല്ലാ ഒരുക്കങ്ങളും നടത്തിയെങ്കിലും ഖാലിദ് മാമു മാത്രം ഒരു ഒരുക്കത്തിനും മുതിർന്നില്ല. മരിച്ചാലും ജീവിച്ചാലും ഇവിടെത്തന്നെ എന്നൊരു തീരുമാനത്തിലായിരുന്നു മാമു.

ഈ രാജ്യത്ത് അനന്തകാലം ജീവിക്കാനുള്ള കൊതികൊണ്ടൊന്നും ആയിരുന്നില്ല. അദ്ദേഹവും അദ്ദേഹത്തിന്റെ ബോസും തമ്മിലുള്ള ആത്മബന്ധത്തിന്റെ ഫലമായിരുന്നു അത്!

ഒരു ചെറിയ എ.സി. വർക്ഷോപ്പിലാണ് ഖാലിദ് മാമു പണി ചെയ്യുന്നത്. ചെറിയ ജോലി. ശമ്പളംപോലും കിട്ടുന്നതിന് നേരവും കാലവും ഇല്ല. കിട്ടിയാൽ കിട്ടിയെന്നു പറയാം. എന്തിനിങ്ങനെ

മൂട്ടക്കമ്പിനിയിൽ കിടന്ന് മെടയ്ക്കുന്നു, ഇത്രയൊക്കെ എക്സ്പീരിയൻസ് ആയില്ലേ വല്ല പ്രഫഷണൽ കമ്പിനികളിലും നോക്കരുതോ എന്ന് ഞാനിടയ്ക്കിടെ ചോദിക്കുമായിരുന്നു. അപ്പോഴൊക്കെ മാമു തന്റെ ബോസിനെ കണ്ടു മുട്ടിയ കഥ പറയും. മാമു ഒരു ദിവസം രാത്രി നഗരത്തിലെ ഒരു ഗല്ലിയിലൂടെ നടന്നുവരികയാണ്. അപ്പോൾ അവിടെയുള്ള ഒരു ഹോട്ടലിന്റെ മുന്നിൽ ക്രമാതീതമായി മദ്യപിച്ച ഒരാൾ നില്ക്കുന്നു. അയാൾ തന്റെ കാറിന്റെ അടുത്തെത്തി വാതിലിന്റെ താക്കോൽ പഴുത് കണ്ടെത്താനുള്ള ശ്രമത്തിലാണ്. പക്ഷേ, അത് സാധിക്കുന്നില്ല. മാമുവിനെ കണ്ട് അയാൾ പിടിച്ചുനിറുത്തി. ഈ താക്കോലിട്ട് വാതിൽ ഒന്ന് തുറന്നു തന്നിട്ടു പോകാൻ ആവശ്യപ്പെട്ടു. മാമു സന്തോഷപൂർവ്വം അത് ചെയ്തുകൊടുത്തു. നിനക്ക് ഡ്രൈവിങ് അറിയാമോ എന്നായി അയാൾ. അറിയാം പക്ഷേ, ലൈസൻസ് ഇല്ലെന്ന് മാമു. സാരമില്ല. നീ ഈ വണ്ടി ഈ പാർക്കിങ് ലോട്ടിൽനിന്ന് ഒന്നു പുറത്തിറക്കി തന്നിട്ടു പൊയ്ക്കോ എന്നായി അയാൾ. മാമു അതും ചെയ്തുകൊടുത്തു. എനിക്ക് തീരെ ഓടിക്കാൻ വയ്യ. ഈ സ്ഥിതിയിൽ ഞാൻ വണ്ടിയോടിച്ചാൽ വീട്ടിൽ ചെല്ലുമെന്നതിന് ഒരു ഉറപ്പുമില്ലെന്നും തന്നെ വീടുവരെ കൊണ്ടാക്കണമെന്നും അയാൾ മാമുവിനോടു പറഞ്ഞു. ലൈസൻസ് ഇല്ലാത്ത കാര്യം മാമു പിന്നെയും ഓർമ്മിപ്പിച്ചു. സാരമില്ല. എന്തെങ്കിലും സംഭവിച്ചാൽ ഞാനുണ്ട് നിന്റെ കൂടെ എന്നായി അയാൾ. ആ ധൈര്യത്തിൽ മാമു അയാളെ വീട്ടിലേക്ക് കൊണ്ടുപോയി. പോകുന്ന വഴിയിൽ അയാൾ മാമുവിനോട് ജോലിക്കാര്യം തിരക്കി. ജോലിയില്ലെന്നും അന്വേഷിച്ചുകൊണ്ടിരിക്കുന്നുവെന്നും മാമു പറഞ്ഞു. പിറ്റേന്നുമുതൽ തനിക്കൊപ്പം വന്നുകൊള്ളാൻ അയാൾ പറഞ്ഞു. അന്നുമുതൽ ഇന്നോളം മാമു അയാളുടെ വിശ്വസ്തനായ സേവകനും ഡ്രൈവറും കാര്യക്കാരനും കണക്കപ്പിള്ളയും ഒക്കെയാണ്.

ഈ പൊക്കിപ്പറച്ചിലിൽ ഒരു കാര്യമില്ലെന്നും ഇവിടെ നില്ക്കുന്ന കാലത്ത് നാല് കാശുണ്ടാക്കണമെങ്കിൽ വേറേ വല്ലയിടത്തും പണി വല്ലതും നോക്കാൻ തായ ഉൾപ്പെടെ പലരും മാമുവിനോട് പറഞ്ഞിട്ടുണ്ട്. പക്ഷേ, അപ്പോഴൊക്കെ അയാളെ വിട്ടുപോരുന്നതിലുള്ള വിഷമം മാമു പറയും. അതൊരു കാപട്യമാണെന്നാണ് ഞാനിതുവരെ ധരിച്ചിരുന്നത്. സത്യത്തിൽ ഈ കലാപകാലത്താണ് അയാൾക്ക് മാമുവിനോടുള്ള സ്നേഹം ഞാൻ തിരിച്ചറിയുന്നത്. പ്രശ്നങ്ങൾക്ക് നടുവിലായിരുന്നപ്പോൾ എല്ലാ ദിവസവും അയാൾ ഞങ്ങളെ വിളിക്കുമായിരുന്നു. ആരും

സഹായിക്കാനില്ലാതിരുന്ന ഒരു ദിവസം ഈ കലാപങ്ങളെ മുഴുവൻ അവഗണിച്ചുകൊണ്ട് ഞങ്ങൾക്കു വേണ്ട അരിയും ഗോതമ്പുപൊടിയും പഞ്ചസാരയും തേയിലയും പാൽപ്പൊടിയും വെള്ളവുംവരെ ഇവിടെ കൊണ്ടുത്തന്നിട്ട് പോയി. അത്യാവശ്യം ചെലവിനുള്ള പണവും മാമുവിന്റെ കയ്യിൽ വച്ചുകൊടുത്തു.

ഇങ്ങനെയൊരാളെ എങ്ങനെ വിട്ടുപോരാനാണ് നിങ്ങൾ പറയുന്നതെന്ന് മാമു അന്ന് ചോദിച്ചപ്പോൾ ആർക്കും ഉത്തരമില്ലായിരുന്നു. അവിടെയാണ് ജാവേദ്, ഞാൻ പഴയ മുതലാളിമാരുടെ മനസ്സ് തിരിച്ചറിയുന്നത്. അതെ. അവർക്ക് ശരിക്കും മൊതലാളിമാർതന്നെയായിരുന്നു. കച്ചവടക്കാർ. പക്ഷേ, അവർ മജ്ജയും മാംസവുമുള്ള മനുഷ്യരായിരുന്നു. അവരിൽ പലർക്കും മനസ്സാക്ഷി എന്നൊന്ന് ബാക്കിയുണ്ടായിരുന്നു. അതേസമയം ആ ദിവസങ്ങളിലത്രയും എന്തു പ്രശ്നമുണ്ടെങ്കിലും എല്ലാവരും ജോലിക്ക് വന്നോളണമെന്നായിരുന്നു ഞങ്ങളുടെ മാനേജ്മെന്റിന്റെ നോട്ടീസ്. അതിലൊരു വിട്ടുവീഴ്ചയ്ക്കും ആരും തയ്യാറായില്ല. കാരണം അവിടെ നിയമത്തിനു പുറത്തുപോയി ഒരു തീരുമാനമെടുക്കാൻ ആർക്കും ധൈര്യമുണ്ടായിരുന്നില്ല എന്നതുതന്നെ. വെറും നിയമാവലികൾ പിന്തുടരുന്ന കോപ്പറേറ്റ് മാനേജ്മെന്റുകളും പഴയ ഒരു സാധാരണക്കാരൻ മുതലാളിയും തമ്മിലുള്ള വ്യത്യാസമതാണ്. അയാൾക്ക് മനസ്സുണ്ട്. ഹൃദയമുണ്ട്. സാഹചര്യങ്ങളെ തിരിച്ചറിയാനുള്ള വിവേചനബുദ്ധിയുണ്ട്. പക്ഷേ, ഞങ്ങളുടെ കോപ്പറേറ്റ് മാനേജുമെന്റിന് അതില്ലായിരുന്നു.

# കലാപങ്ങൾ

അന്നുച്ചയ്ക്ക് ഞാൻ ലൈവിൽ ഇരിക്കുമ്പോൾ ഫാത്തിമമാഡം ആധിപിടിച്ചതുപോലെ പുറത്തിനിന്നും സ്വിച്ച്റൂമിലേക്ക് ഓടിക്കയറിവന്നു. പാട്ട് എയർ ചെയ്തുകൊണ്ടിരിക്കുന്ന സമയമായതിനാൽ ഷഹബാസിനെ അവിടെ ഇരുത്തിയിട്ട് ഞാൻ അങ്ങോട്ട് ഇറങ്ങിച്ചെന്നു.

നമ്മുടെ സ്റ്റേഷന്റെ മെയിൻ ഗേറ്റിനു പുറത്ത് കുറെ ആളുകൾ കൂടി നില്ക്കുന്നു. അവർ വഴിയെ പോകുന്നവരെ തടഞ്ഞു നിറുത്തുകയും ചിലരെ മർദ്ദിക്കുകയും ചെയ്യുന്നു. എല്ലാവരും എത്രയും പെട്ടെന്ന് സ്റ്റുഡിയോ വിടാൻ നോക്ക്.... ഓരോരുത്തരുടെയും ഐ.ഡി. നോക്കി ഏതു വിഭാഗമാണെന്ന് ഉറപ്പുവരുത്തിയിട്ടാണ് അടി. പോകുമ്പോൾ സൂക്ഷിക്കണം.

അത് പറഞ്ഞിട്ട് അവർ വേഗം പുറത്തേക്കു പോയി.

പതിവിനു വിരുദ്ധമായി രാജീവൻസാറും ഇംതിയാസ്സാറും ഉൾപ്പെടെ ഓഫീസർ ലവലിലുള്ള സ്റ്റാഫ് മുഴുവൻ പുറത്തായിരുന്നു. ഞങ്ങൾ കുറച്ച് ജൂനിയേഴ്സ് മാത്രം ബാക്കിയുണ്ട്. ഹിന്ദിയിൽ ഞാനും ഷെഹബാസും ആയിരുന്നു. മലയാളത്തിൽ വിജുപ്രസാദും ഷാരോണും. പിന്നെ സ്വിച്ച്ബോർഡിലെ കപിലുമുണ്ട്. ഓഫീസിൽ ശശികലയും. എന്തുവേണമെന്ന് ഞങ്ങൾക്കറിയില്ലായിരുന്നു. എല്ലാവരും അവനവന്റെ സുരക്ഷിതത്വം നോക്കി വീടുപിടിച്ചു. ഞങ്ങൾ മാത്രം അനാഥരെപ്പോലെ. എനിക്ക് വല്ലാത്ത രോഷംതോന്നി. എത്രയും വേഗം എനിക്ക് വീട്ടിലെത്തിയാൽ മതിയെന്നായി.

മലയാളം മാഫിയ അപ്പോൾതന്നെ രാജീവൻ സാറിനെ വിളിച്ചു. ഇന്നിനി ലൈവ് ഒന്നും വേണ്ടെന്നും സോങ് പ്ലേയിലിട്ടിട്ട് നിങ്ങളും പൊയ്ക്കോളാൻ പറഞ്ഞു. പിന്നെ അവർ ഞങ്ങളുടെ പുതിയ ഡ്രൈവറെ വിളിച്ചു. അയാൾ പുറത്തെവിടെയോ ആയിരുന്നു. വഴി മുഴുവൻ ബ്ലോക്കാണെന്നും ഉടനെയെങ്ങും വന്നുപറ്റാൻ

കഴിയില്ലെന്നും അയാൾ പറഞ്ഞു.

എന്നിലെ ആധി കുതിർന്നുവീർക്കാൻ തുടങ്ങി. ഇവർ പുരുഷന്മാർ. അവർ എങ്ങനെയെങ്കിലും വീടു പിടിക്കും. പക്ഷേ, ഞാനെങ്ങനെ പോകും. വഴിയിൽ ആരെങ്കിലും എന്റെ ഐ.ഡി. പരിശോധിച്ചാൽ ഞാനൊരു പാകിസ്ഥാനി ആണെന്നു തിരിച്ചറിഞ്ഞാൽ, എന്നെയും അവർ മർദ്ദിക്കുമായിരിക്കും. ഇന്നു പോകേണ്ടെന്നു കാലത്ത് സിപ്പി ആന്റിയും ആയിഷാന്റിയും നിർബന്ധിച്ചു പറഞ്ഞതാണ്. അതു കേൾക്കാതെ ഇറങ്ങിപ്പുറപ്പെട്ടത് കുഴപ്പമായെന്ന് എനിക്കു തോന്നി. ഞാൻ ബാബയെ വിളിച്ചു. അദ്ദേഹത്തിന്റെ ഫോൺ ഓഫായിരുന്നു. കഴിഞ്ഞ കുറച്ചു ദിവസങ്ങളായി ബാബ വീട്ടിൽ വരുന്നതേ ഉണ്ടായിരുന്നില്ല. ഇരുപത്തിനാലു മണിക്കൂറും അദ്ദേഹം ജോലിയിൽ തന്നെയായിരുന്നു. അദ്ദേഹം മാത്രമല്ല, രാജ്യത്തെ പോലീസുകാർ മുഴുവൻ.

വീട്ടിലേക്ക് വിളിച്ചപ്പോൾ ഖാലിദ് ചാച്ച വരാമെന്നു പറഞ്ഞു. പക്ഷേ, ഞാൻ സമ്മതിച്ചില്ല. അവർ പ്രധാനമായും ഇപ്പോൾ ഉന്നം വയ്ക്കുന്നത് പാകിസ്ഥാനികളെയാണ്. തനിയെ ഈ ബഹളത്തിനിടയിലേക്ക് വന്നാൽ അവർ ചാച്ചയെ വെറുതേ വിടില്ലെന്നുറപ്പ്. ഞാൻ എങ്ങനെയെങ്കിലും എത്തിക്കോളാമെന്ന് അവരെ സമാധാനിപ്പിച്ചു.

എന്റെ ആധി വിജുവിനു മനസ്സിലായെന്നു തോന്നുന്നു. അവൻ എന്റെ അരികിലേക്ക് വന്നു.

നീ പേടിക്കുകയൊന്നും വേണ്ട. നിന്നെ ആരും ഒന്നും ചെയ്യില്ല. നിന്നെ വീട്ടിൽ കൊണ്ടാക്കിയിട്ടേ ഇന്ന് ഞങ്ങൾ പോകൂ. എപ്പോഴും എന്നോട് വഴക്കുകൂടാൻമാത്രം താത്പര്യം കാണിച്ചിരുന്ന വിജുവിന്റെ വാക്കുകൾ എന്നിൽ അദ്ഭുതമാണുളവാക്കിയത്.

ഞങ്ങൾ എല്ലാവരുംകൂടി അപ്പോൾതന്നെ പുറത്തിറങ്ങി. സ്റ്റേഷന്റെ മെയിൻ ഗേറ്റ് പൂട്ടിയിരിക്കുകയായിരുന്നു. അപ്പോഴും അവിടെ ചിലർ കൂടി നില്ക്കുന്നത് അഴികൾക്കിടയിലൂടെ കാണാമായിരുന്നു. പുറകുവശത്തെ ഗേറ്റിലൂടെ പോകാൻ വാച്ച്മാൻ നിർദ്ദേശിച്ചു. ഞങ്ങൾ വഴിയിലെത്തി കുറച്ചുനേരം ടാക്സിക്കായി കാത്തുനിന്നു. വാഹനങ്ങൾ തെരുവിൽ പൊതുവേ കുറവായിരുന്നു. വന്ന ഒന്നോരണ്ടോ ടാക്സികൾ നിറുത്താതെ ഓടിച്ചുപോവുകയും ചെയ്തു. വിജു അപ്പോൾതന്നെ തന്റെ പരിചയത്തിലുള്ള ഒരു പ്രൈവറ്റ് ടാക്സിക്കാരനെ വിളിച്ചു. മൂന്നിരട്ടി ചാർജ്ജാണയാൾ ചോദിച്ചത്. അപ്പോൾ ഞങ്ങളുടെ മുന്നിൽ മറ്റു മാർഗ്ഗങ്ങൾ ഒന്നുമില്ലായിരുന്നു. കൊടുക്കാമെന്ന് സമ്മതിച്ചു. ഒരു

പതിനഞ്ചുമിനിറ്റുകൂടി കാത്തുനിന്നപ്പോഴേക്കും അയാൾ വന്നു. ഞാനും ശശികലയും മലയാളം മാഫിയയും ഉൾപ്പെടെ ഞങ്ങൾ ആറു പേർ അതിൽ വല്ലവിധത്തിലും ഞെങ്ങിഞെരുങ്ങിയാണിരുന്നത്.

വണ്ടി ഇത്തിരി നീങ്ങിക്കഴിഞ്ഞപ്പോഴാണ് സംഭവത്തിന്റെ ഗൗരവം ഞങ്ങൾക്ക് മനസ്സിലാവുന്നത്. വഴിയിലാകെ കല്ലുകളും വടികളും ടയറുകളും ചിതറിക്കിടക്കുന്നു. അഞ്ചു മിനിറ്റ് യാത്രയിൽ പതിനഞ്ചോളം കാറുകൾ തല്ലിത്തകർത്തിട്ടിരിക്കുന്നു.

രാവിലെ യൂണിവേഴ്സിറ്റിയിൽ പിന്നെയും കുട്ടികൾ തമ്മിൽ വലിയ സംഘർഷമുണ്ടായെന്നും നൂറുകണക്കിനു കുട്ടികൾ പരിക്കേറ്റ് ആശുപത്രിയിലാണെന്നും അനേകം വണ്ടികൾ തല്ലിത്തകർത്തിരിക്കുന്നു എന്നും ആവഴി പോയ താൻ വല്ല വിധത്തിലുമാണ് അതിനിടയിൽനിന്നും രക്ഷപ്പെട്ടുപോന്നതെന്നും ആ ഡ്രൈവർ ഞങ്ങളോട് പറഞ്ഞു.

അടുത്ത റൗണ്ട് എബൗട്ട് തിരിഞ്ഞപ്പോൾ കയ്യിൽ തോക്കുകളും വടികളുമായി അമ്പതോളം ആളുകൾ റോഡിൽ നില്ക്കുന്നു.

അവർ ഞങ്ങളുടെ വാഹനവും തടഞ്ഞുനിറുത്തി. ഗ്ലാസ്സ് താഴ്ത്താൻ ആവശ്യപ്പെട്ടു. പെട്ടെന്ന് ഞാൻ എന്റെ അടുത്തിരുന്ന വിജുവിന്റെ പിന്നിലേക്ക് തല പൂഴ്ത്തി. ജീവിതത്തിൽ ആദ്യമായി പാകിസ്ഥാനി എന്ന എന്റെ ഐഡന്റിറ്റി ഓർത്ത് ഞാൻ പേടിച്ചു. അവരിലൊരുവൻ ഡ്രൈവറുടെയും മുന്നിലിരുന്ന കപിലിന്റെയും ഐ.ഡി.കാർഡ് പരിശോധിച്ചു. ഞാൻ ശരിക്കും വിറയ്ക്കുന്നുണ്ടായിരുന്നു. ഏതു നിമിഷവും ഞാൻ പിടിക്കപ്പെടുമെന്ന് എനിക്കറിയാമായിരുന്നു.....

ഭാഗ്യം...! പിന്നിലേക്ക് ഒന്ന് എത്തിനോക്കിയിട്ട് പൊയ്ക്കോളാൻ അവൻ ആംഗ്യം കാണിച്ചു. അവൻ സൈഡിലിരുന്ന ശശികലയെ മാത്രമേ കണ്ടുള്ളൂ എന്ന് തോന്നുന്നു.

സിഗ്നൽ കിട്ടി വണ്ടിയെടുത്തപ്പോൾ എതിർഭാഗത്തുനിന്ന് റെഡ് സിഗ്നൽ കട്ട് ചെയ്തുകൊണ്ട് ഒരു കാർ ചീറിപ്പാഞ്ഞു പോയി. ആരോ ജീവനുംകൊണ്ട് രക്ഷപ്പെട്ട് പോവുകയാണ്. ഇത്തിരി ശ്രദ്ധിച്ചില്ലായിരുന്നെങ്കിൽ അത് ഞങ്ങളുടെ കാറിനെ ഇടിച്ചു തെറിപ്പിക്കുമായിരുന്നു...

വഴിയിൽ പിന്നെയും നിരവധി ആൾക്കൂട്ടങ്ങളെ കടന്നാണ് ഞങ്ങളുടെ വണ്ടി അവസാനം തായഘറിൽ ചെന്നെത്തിയത്.

എല്ലാദിവസവും ആദ്യം വീട്ടിൽ ചെല്ലണമെന്നും എന്നെ ഒടുവിൽ ഇറക്കിയാൽ മതിയെന്നും വഴക്കടിക്കുന്ന മലയാളം മാഫിയ അന്നേ ദിവസം ഈ ബഹളത്തിനിടയിൽ എനിക്കുവേണ്ടി ഇവിടംവരെ വന്നിരിക്കുന്നു. വേണമെങ്കിൽ വഴിയിൽ ഇറങ്ങാമായിരുന്ന ശശികല

പോലും പിന്നെ ഇറങ്ങിക്കോളാം എന്നു പറഞ്ഞ് എനിക്ക് കൂട്ട് വരികയായിരുന്നു.

ജീവിതം ഒരു പ്രതിസന്ധിയിൽ എത്തിയാൽപിന്നെ ഞാനും നിങ്ങളുമില്ല. നമുക്കിടയിൽ ദേശത്തിന്റെ അതിർത്തികളില്ല. അതുവരെയുണ്ടായിരുന്ന ഭിന്നതകളും വിദ്വേഷങ്ങളുമില്ല. നമ്മൾ മാത്രമേയുള്ളൂ. ആ കരുതലിനു മുന്നിൽ സന്തോഷംകൊണ്ട് എനിക്ക് കരച്ചിൽ വന്നു...!

## GOOGLE BUZZ

തായഘർ എന്നെ കാത്തിരിക്കുകയായിരുന്നു. ചെന്നു കയറിയതും സിപ്പി ആന്റി എന്നെ പൊതിരേ ചീത്ത പറഞ്ഞു. രാവിലെ അവരുടെ വാക്കുകൾ ധിക്കരിച്ച് പുറപ്പെട്ടതിനായിരുന്നു അത്. എന്റെ ജീവനെ ഓർത്തുള്ള ആധിയാണല്ലോ അതെന്നോർത്തപ്പോൾ തിരിച്ചൊന്നും പറയാൻ എനിക്ക് തോന്നിയില്ല. പക്ഷേ, എനിക്ക് എന്തെന്നില്ലാത്ത സങ്കടംവന്നു. അത്രയും നേരം പിടിച്ചുവച്ച ടെൻഷൻ എല്ലാം കരച്ചിലായാണ് പുറത്തുവന്നത്. ആയിഷാന്റിയും ഫർഹാനയും ചേർന്ന് എന്നെ സമാധാനിപ്പിച്ചു. അവർ എനിക്ക് കോഫിയിട്ടു തന്നു. ചാവൽ വിളമ്പിത്തന്നു. പതിയെ ഞാൻ ആശ്വാസത്തിലേക്ക് കെട്ടടങ്ങി.

പിന്നെ മുറിയിൽ ചെന്നപ്പോൾ നഗരത്തിലെ വാർത്തകൾ അറിയാനായി ഞാൻ ടി.വി. വച്ചു നോക്കി. ദേശീയ ചാനലിലെ അപ്പോഴത്തെ പ്രോഗ്രാം എന്നെ അമ്പരപ്പിച്ചുകളഞ്ഞു. ഹിസ് മജസ്റ്റി അയൽദേശത്തെ ഒരു ഭരണാധിപനുമൊത്ത് വാളേന്തി നൃത്തം ചെയ്യുന്ന ഒരു ആഘോഷ പരിപാടിയായിരുന്നു അത് സംപ്രേഷണം ചെയ്തുകൊണ്ടിരുന്നത്... ഒരു നഗരം കലാപത്തിലേക്കും സംഘർഷത്തിലേക്കും നിങ്ങമ്പോൾ അതിന്റെ ഭരണാധിപൻ നൃത്തംചെയ്തുരസിക്കുന്നു...!! ഒരു ദേശത്തിലെ ജനതയെ, അവന്റെ ആത്മസംഘർഷങ്ങളെ അവന്റെ ആധികളെ അയാൾ കൊഞ്ഞനംകുത്തിക്കാണിക്കുന്നതായിട്ടാണ് എനിക്കു തോന്നിയത്. റിമോട്ടെടുത്ത് നിലത്തെറിഞ്ഞിട്ട് ഞാൻ കമ്പ്യൂട്ടറിന്റെ മുന്നിലേക്ക് ചെന്നു. ഗൂഗിൾ 'ബസ്സി' ൽ വിജുപ്രസാദിന്റെ ഒരു സ്റ്റാറ്റസിനെ പിന്തുടർന്ന് കമന്റുകൾ ഒഴുകുന്നു. നഗരത്തെക്കുറിച്ചുതന്നെയാണ് സംസാരം... ഞാൻ അതിൽ പങ്കെടുക്കാതെ ആകാംക്ഷാപൂർവ്വം വായിച്ചിരുന്നു. ചിലതൊക്കെ അവരുടെ ഭാഷയിൽ ആയതിനാൽ എനിക്ക് മനസ്സിലായില്ലെങ്കിലും അതിലെ വികാരം എനിക്ക് അനുഭവപ്പെട്ടു.

Viju Prasad- സമരക്കാർ പൂർണ്ണമായും തെരുവുകൾ കയ്യേറിയിരിക്കുന്നു. ശരിക്കും പേടിക്കാൻ വകയുണ്ട്. ഗൂഗിൾ റിയൽ ടൈം നോക്കിയിരിക്കുന്നു. ഒരുപക്ഷേ, പവർകട്ടിനുള്ള സാധ്യതയുണ്ട്..... വേണ്ടതു ചെയ്യുക.

Minesh Menon - ടി.വി. നോക്കൂ. നിങ്ങളുടെ ഒക്കെ ആരാധ്യനായ മജസ്റ്റി അതാ അവിടെ നൃത്തം ചെയ്തു രസിക്കുന്നു.

ഷഹബാസ് - ഞാൻ കണ്ടിരുന്നു. നഗരം കത്തുമ്പോൾ വീണ വായിക്കുന്ന മജസ്റ്റിമാർ എല്ലാക്കാലത്തുമുണ്ട്. നമുക്ക് നമ്മുടെ സുരക്ഷയെക്കുറിച്ച് ചിന്തിക്കാം.

Viju Prasad - ഞാനിപ്പോൾ നമ്മുടെ സ്റ്റുഡിയോയിൽനിന്ന് മടങ്ങി വന്നതേയുള്ളൂ. വഴിയിലാകെ സമരക്കാർ. കയ്യിൽ തോക്കും വടിയും ഒക്കെയുണ്ട്. പരിശോധിച്ചാണ് വിടുന്നത്... സാഹസികമായ വിധത്തിലാണ് ഞങ്ങൾ രക്ഷപ്പെട്ടത്.... പോലീസ് എവിടെ...?

ഷാരോൺ- തെരുവുകളിൽ അക്രമം നടക്കുന്നു എന്നാണ് കേൾക്കുന്നത്. നോക്കിനിന്ന ആളുകളുടെ നേരേ അവർ കല്ലെറിഞ്ഞു. എന്റെ ബ്രദര് തന്ന വാർത്തയാണ്. ചില മരണങ്ങൾ നടന്നു എന്നൊക്കെ വാർത്തകൾ പ്രചരിക്കുന്നു. കർഫ്യൂ സാധ്യതയും ഉണ്ടത്രേ...

അനാമിക - naattilekku poyalo ennu aalochikkunnu. but no ticket. Kittiyaal njangal pokum. Whr is police...?! whr is national bird?!!

Dilbasuran - ഒരു പാകിസ്ഥാനിക്കുകൂടി വെട്ടുകൊണ്ടിരിക്കുന്നു എന്നൊരു ന്യൂസ്...! നാളെ പണിമുടക്കുണ്ട് എന്നും ട്വിറ്റർ മെസ്സേജ്.

Viju Prasad - ട്വിറ്റർ മുഴുവൻ ഫെയിക് മെസ്സേജുകൾ ആണ്. പക്ഷം പിടിച്ചുള്ള വാർത്തകളും ആഹ്വാനങ്ങളും ആണ് അതിൽ നിറയെ. അതുകൊണ്ട് ഒരു റിലയബിൾ സോർസ് ആയി അതിനെ കാണാൻ പറ്റില്ല.

ഷാരോൺ - എന്തിനാ പച്ചകളേം ബംഗാളികളേം ആക്രമിക്കുന്നത് എന്ന് അറിയാമോ...?

Minesh Menon - അവർ സുന്നികൾ ആയതുകൊണ്ട്. കഴിഞ്ഞ ദിവസത്തെ പ്രകടനത്തിൽ പച്ചകളും ബംഗാളികളും പങ്കെടുത്തതിലുള്ള ദേഷ്യവുമുണ്ട്.

അനാമിക - Pls all sit at home only. Don't go outside, any news pls update. Im here only.

കുഞ്ഞൻ Praveen- ബംഗാളികൾക്കും പാകിസ്ഥാനിക്കും മാത്രം അടികിട്ടാൻ കാരണം അതുമാത്രം അല്ല. മലയാളീസ്, എന്തേലും പ്രോബ് ഉണ്ടെന്നു കേട്ടാൽ പിന്നെ റൂമിനു വെളിയിൽ ഇറങ്ങില്ല.

നമ്മൾ ഒക്കെ സ്വന്തം കാര്യം നോക്കുന്നവർ ആയതുകൊണ്ട് സുരക്ഷിതരായി.

Jayan ജയൻ- Hot news... Hot news... രാജ്യത്ത് ഇന്നോ നാളെയോ അടിയന്തരാവസ്ഥ പ്രഖ്യാപിക്കും...!!

അനാമിക - emergency...? then enthokkeyaa athinte paridhiyil varunnathu? jolikku pokunathu okke enthavum avastha ? if somebody knows, paranju tharuka...

ഷാരോൺ- ഇവിടത്തെ ഭരണഘടന ഒന്ന് നോക്കണം അനാമിക

അശ്വതി പിള്ള- കഴിയുമെങ്കിൽ ഫാമിലിയെ എല്ലാവരും നാട്ടിൽവിടുക.

കുഞ്ഞൻ Praveen- ഉവ്വെ....കുട്ടികളുടെ പഠിത്തം, പരീക്ഷ ഇതൊക്കെ അങ്ങ് പൊക്കോട്ടല്ലെ...!

Rickson Kuriakose - പഠിപ്പിനെക്കാളും പരീക്ഷയെക്കാളും ഒക്കെ വലുതല്ലേ കുഞ്ഞാ, പിള്ളേരുടെ ജീവനും ആരോഗ്യവും? അവിടെ ഇപ്പോഴും സ്കൂളുകൾ മുടക്കംകൂടാതെ പ്രവർത്തിക്കുന്നുണ്ടോ?

Dilbasuran - ഗൾഫ് പട്ടാളം ഉടൻ രാജ്യത്ത് പ്രവേശിക്കും എന്നറിയുന്നു. His majesty invited Penunsula shield force to support government following anti-government demonstrations in capital.

Viju Prasad - പെനിൻസുലാ ഷീൽഡ് ഫോഴ്സ് :( http://en.wikipedia.org/wiki/Peninsula_Shield ) 7000 പട്ടാളക്കാർ വരും എന്നറിയുന്നു. ബ്രിട്ടീഷ് ഫോറിൻ ഓഫീസ് പത്രക്കാർ അടക്കമുള്ള ബ്രിട്ടീഷ് പൗരന്മാരോട് രാജ്യം വിടാൻ നിർദ്ദേശം കൊടുത്തതായി സ്ഥിരീകരിക്കാത്ത വാർത്തകൾ ഉണ്ട്.

Jayan. ജയൻ–എയർപോർട്ട് നഗരത്തിലെ ഹോസ്പിറ്റലിൽ അത്യാഹിത വിഭാഗം അടിയന്തരമായി തുറന്നുവെന്ന് കേൾക്കുന്നു. അങ്ങോട്ടേക്ക് റിക്രൂട്ട്മെന്റും നടക്കുന്നുണ്ട്. ജോലിയില്ലാതെ നില്ക്കുന്ന വല്ല നേഴ്സുമാരും ഉണ്ടെങ്കിൽ ഇതൊരു ചാൻസാണ്. പറയൂ...

Anil vasudev - മെഡിക്കൽ കോളജ് ഗവൺമെന്റ് വിരുദ്ധരുടെ നിയന്ത്രണത്തിലായതിനാൽ വിദേശികളെയും മറ്റു രോഗികളെയും എടുക്കാത്ത പശ്ചാത്തലത്തിലാണ് ആ ഹോസ്പിറ്റൽ പെട്ടെന്ന് തുറന്നതെന്ന് പറയുന്നു.

Ranji- രഞ്ജി അതാ ഒത്തിരി ആബുലൻസുകൾ വരുന്നു ആശുപത്രിയിലേക്ക്.

അനാമിക- evide aanu aambulance?

Anilvasudev.- Shiite groups say arrival offoreign troops in

country is a declaration of war.

Viju Prasad പതിനായിരക്കണക്കിനുപേർ രക്തസാക്ഷികളാവാൻ മരണവസ്ത്രവും ധരിച്ചു തയ്യാറായി നിൽക്കുന്നു.

Ranji- രഞ്ജി - 45 ആംബുലൻസ് ഇപ്പോൾ മെഡിക്കൽ കോളജിലേക്ക് വന്നു.

Minesh Menon - ഒരു സ്വദേശിയുടെ ട്വിറ്റർ മെസ്സേജ്

No matter wht happens, jst remmber that we're all brothers & sisters. We studied, played, ate, laughed &cried together.

Smitha Gopinath - like this 1000 times...!!

Dilbaasuran: മിക്കവാറും ഇന്ന് രാത്രിയോ, നാളെയോ കർഫ്യൂ പ്രഖ്യാപിക്കും. വാഹനങ്ങളിൽ ഫുള്ളായി പെട്രോൾ നിറയ്ക്കുക. ആവശ്യമുള്ള സാധനങ്ങൾ വാങ്ങിസൂക്ഷിക്കുക.(പ്രത്യേകിച്ച് ടിൻ ഫുഡ്ഡുകൾ). മെഴുകുതിരി, കുടിവെള്ളം അതും സൂക്ഷിക്കുക. പറ്റുകയാണെങ്കിൽ കമ്പനികളിൽനിന്നും പാസ്പോർട്ട് വാങ്ങി കയ്യിൽ വയ്ക്കുക. കാരണം പ്രശ്നങ്ങൾ രൂക്ഷമാവുകയാണെങ്കിൽ ഇവിടെയുള്ള ഒരുവിധപ്പെട്ട എല്ലാ സ്പോൺസർമാരും പുറംനാടുകളിലേക്ക് രക്ഷപ്പെടും.

Viju Prasad എല്ലാവരുടെയും ശ്രദ്ധയ്ക്ക്...ഇപ്പോൾ വന്ന മെസ്സേജ്... പ്രക്ഷോഭകാരികൾക്ക് പേൾ സ്ക്വയർ ഒഴിയാൻ മുന്നറിയിപ്പ് നൽകിയിട്ടുണ്ട്.

പിന്മാറിയില്ലെങ്കിൽ സൈനികനടപടിയുണ്ടാവും.

എമർജൻസി പ്രഖ്യാപിച്ചിട്ടുണ്ട്

നഗരത്തിന്റെ എല്ലാ ഭാഗങ്ങളിലും സൈന്യത്തെ വിന്യസിച്ചിട്ടുണ്ട്.

കർഫ്യൂ പ്രഖ്യാപിച്ചിരിക്കുന്നു.

നാളെ പൊതു അവധിയായിരിക്കും.

അശ്വതി പിള്ള- എന്റെ ഹസ് അത്യാവശ്യ സാധനങ്ങൾ വാങ്ങി വന്നതേയുള്ളൂ, ഒരു അഞ്ചാറ് കടകൾ കയറിയിറങ്ങിയിട്ടാണത്രേ സാധനങ്ങൾ കിട്ടിയത്. എല്ലായിടത്തും വലിയ തിരക്കാണ്. ആളുകൾ ട്രോളിയിൽ സാധനങ്ങൾ കുത്തിനിറച്ചാണ് കൊണ്ടുപോകുന്നത്. സ്റ്റോക്കു തീർന്നാൽ പിന്നെ കിട്ടാൻ സാധ്യതയില്ല. എല്ലാവരും വേണ്ടത് എത്രയും വേഗം സ്റ്റോക്ക് ചെയ്യുക... എന്തും സംഭവിക്കാം...

അനാമിക - national bird starts fly again... Which area having problem...?

കുഞ്ഞൻ praveen - എന്റെ വീടിന്റെ മുകളിലൂടെ ഒരു രണ്ടു മിനിറ്റ് കൂടുമ്പോൾ ലൈറ്റിടാതെ ദേശീയപക്ഷി ലൈനായി ഒരു ദിശയിലേക്ക് പോകുന്നു...ഒരു ഭീകര അന്തരീക്ഷംപോലെ ഫീൽ ചെയ്യുന്നു, കെട്ടിടത്തിന്റെ മുകളിൽ ആളുകൾ കാഴ്ചക്കാരായി

നില്ക്കുന്നുണ്ട്. മുടിഞ്ഞ തണുപ്പായതിനാൽ എനിക്ക് അധികനേരം ആകാശക്കാഴ്ചകാണാൻ പറ്റിയില്ല, എന്നാൽ ജനാലക്കാഴ്ചയിലൂടെ ഹെലി പോകുന്നത് കാണാൻ പറ്റുന്നുണ്ട്.

Mulookkaaran - ഒരെണ്ണം വെടിവച്ചിട് കുഞ്ഞാ... അല്ല പിന്നെ...

കുഞ്ഞൻ praveen കല്ലെടുത്തതാണ് പിന്നെ വേണ്ടന്നു വച്ചു മാഷേ...

അശ്വതി പിള്ള- എല്ലാവരും സുരക്ഷിതരായി ഇരിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

Minesh Menon - പേൾ സ്ക്വയറിലെ സ്ഥിതി എന്താണ്? അവിടെ ഇപ്പോളും പ്രക്ഷോഭകർ ഉള്ളതായി അറിയാമോ? അതോ അവർ ഒഴിഞ്ഞുപോയോ...?

രഞ്ജിത് - ആളുകളുടെ ആശങ്ക അകറ്റാൻ എംബസി എന്തെങ്കിലും ചെയ്യുന്നുണ്ടോ?

കുഞ്ഞൻ praveen - പിന്നേ... എല്ലാവരും വീട്ടിൽതന്നെ ഇരുന്നോളാൻ അവർ അറിയിപ്പ് തന്നിട്ടുണ്ട്. അതുപോരെ..? ഒരോഫ്: എംബസീന്ന് ഒരു ഫോം കിട്ടി. നമ്മുടെ ഡേറ്റയൊക്കെ പൂരിപ്പിച്ചുകൊടുക്കണം, എല്ലാം പൂരിപ്പിച്ചു. എന്നാൽ എന്റെ പാസ്പോർട്ട് നമ്പർ ചോദിച്ചിട്ടില്ല. പാസ്പോർട്ട് നമ്പറില്ലാതെ എങ്ങനെ ഇവർ ഇത് കൈകാര്യം ചെയ്യും...?

Jayesh alukka - കുഞ്ഞാ, എന്ത് ഫോം ആണ് നമ്മൾ പൂരിപ്പിച്ചു കൊടുക്കേണ്ടേ? is there is any use? is it available online?

Minesh Menon - എന്തായാലും ഞാൻ ഒന്ന് രജിസ്റ്റർ ചെയ്തിട്ടിട്ടുണ്ട്... പോകാൻ അവർ ചിലപ്പോൾ കപ്പൽ ഏർപ്പാട് ചെയ്യുമായിരിക്കും..!!

കുഞ്ഞൻ Praveen അല്ല മാഷേ, ഒരു സംശയം. അടിയന്തരാവസ്ഥ എന്നു പറയുമ്പോൾ നമ്മുടെ രാജ്യത്തിൽനിന്നും വിഭിന്നമായിരിക്കുമല്ലോ, പ്രഖ്യാപിച്ച് ഇത്രയുംനേരമായി അത് ജനങ്ങളെ അറിയിക്കുകയോ എന്തെല്ലാം ചെയ്യരുത് ചെയ്യണം എന്ന് നിർദ്ദേശിക്കുകയോ ചെയ്തിട്ടില്ല. ഇത്തരം സിറ്റുവേഷനിൽ എന്തുകൊണ്ടാണ് എംബസിയുടെ വെബ് സൈറ്റില് വേണ്ട നിർദ്ദേശങ്ങൾ നൽകാത്തത്...? ഈ സമയത്തല്ലേ എംബസി ഫലപ്രദമായി ഇടപെടേണ്ടത്...എംബസിയിലെ ആരെങ്കിലും ഇതു വായിക്കുന്നുണ്ടെങ്കിൽ ദയവായി ഞങ്ങൾ എന്തൊക്കെ മുൻകരുതലുകളാണ് സ്വീകരിക്കേണ്ടത്എന്ന്പറയൂ... വീട്ടിൽക്കുത്തിയിരിക്കുക എന്നു മാത്രം പറയാനാണോ ഞങ്ങൾക്കൊരു എംബസി...?!!

Ranji - രഞ്ജി വിദേശകാര്യവകുപ്പ് കാര്യങ്ങൾ വളരെ സസൂക്ഷ്മം

നിരീക്ഷിക്കുന്നുണ്ട്, പ്രവാസികൾ ആശങ്കപ്പെടേണ്ടയെന്ന് ഇന്നലെ വിദേശകാര്യസഹമന്ത്രി പറഞ്ഞിരുന്നല്ലോ. അത് ശ്രദ്ധിച്ചില്ലായിരുന്നോ? ഒരു പലായനം ഉണ്ടായാൽ എല്ലാ എംബസികൾക്കുമുണ്ടാവുന്ന പ്രശ്നം ഇന്ത്യൻ എംബസിക്കുമുണ്ടാവും...... ആസ്ട്രേലിയ, ബ്രിട്ടീഷ്, ഫ്രഞ്ച് എംബസികൾ അവരുടെ ആളുകൾക്കി എമർജൻസി. ബാഗേജ് മെസ്സേജ് കൊടുത്തു. (എമർജൻസി ബാഗേജ് എന്നു പറയുമ്പോൾ മതിയായ യാത്രാരേഖകൾ, ആവശ്യമുള്ള വസ്ത്രം, ഫസ്റ്റ്എയ്ഡ്, എന്നിവയെല്ലാം റെഡിയാക്കാൻ പറയുന്നതിനെയാണ് ഉദ്ദേശിക്കുന്നത്. നമുക്കും തയ്യാറാവാം.... നമ്മളിവിടെ കിടന്ന് ചത്താലും നമ്മുടെ എംബസി അങ്ങനെ പറയില്ല. അങ്ങോട്ട് ചെന്നിട്ട് എന്നാ ഉലുത്താനാ എന്നു ചോദിക്കും..!!)

Minesh Menon - എനിക്ക് തോന്നുന്നു ഇപ്പോൾ എമർജൻസി പ്രഖ്യാപിച്ചത് നല്ല നീക്കമാണെന്ന്. (വാർത്തകൾ ശരിയാണെങ്കില്....) അറ്റ്ലീസ്റ്റ് പട്ടാളത്തിന്റെ കയ്യിലെങ്കിലും നിയന്ത്രണം ഉണ്ടാവുമല്ലോ. ചാർജ് ആയി നില്ക്കുന്നവർ ഡിസ്ചാർജ്ജ് ആകുന്നതുവരെ അത് തുടരട്ടെ.

VM - take care. നിങ്ങളുടെ പ്രിയപ്പെട്ടവരെ ഓർത്ത് ഞങ്ങളും ആകുലരാണ്. അനർത്ഥങ്ങളിൽനിന്നും ഒഴിഞ്ഞു നിൽക്കുക. ദൈവ സമാധാനം നിങ്ങളോടുകൂടെ. ശുഭ്രാത്രി...

അശ്വതി പിള്ള- ടേക്ക് കെയർ,... എല്ലാവരും സൗകര്യാനുസൃതം ഇവിടെ വന്നു അപ്ഡേറ്റൂ... അതുതന്നെ ഒരു സമാധാനമല്ലേ

Jayan. ജയൻ- എല്ലാവരും പാസ്പോർട്ട് വാങ്ങി വച്ചിട്ടുണ്ടോ? സ്വയം സുരക്ഷിതരല്ല എന്നു തോന്നുന്നുവെങ്കിൽ നാളെ ആരും ഓഫീസിൽ പോവണ്ട. എല്ലാവരും സുരക്ഷിതർ ആയിരിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു ...ഗുഡ് നൈറ്റ്.

അനാമിക - kidannaal urakkam varilla... urangiyaal kaanunnathu pedi svapnangalum...!! ennaalum ellaavarkkum Subharaathri...!!

Minesh Menon : Good night to all...TC.

## കർഫ്യു

Announcement from the General Command of the National Defence Force:

March 16 (NA) - A curfew is imposed starting tomorrow and until further notice, between 4 pm and 4 am in the ctiy. The residents should coordinate with the checkpoints to facilitate officially their movement. Gatherings, ralies, demonstrations and sit-ins are not allowed anywhere in the Kingdom until the situation is back to normal.

All citizens and residents must cooperate fully with the checkpoints for the sake of their safety. Anyone who violates these measures will face the appropriate legal action.

Peace and God's mercy and blessing be upon you.

Chaaruhaasan - എല്ലാവരുടെയും ശ്രദ്ധയ്ക്ക്. സ്ഥിതിഗതികൾ ഏതു നിമിഷവും മോശപ്പെട്ടേക്കാവുന്ന അവസ്ഥയുണ്ടെങ്കിൽ അതുണ്ടാകുന്നതിനുമുമ്പേ ചെയ്തുവെക്കാവുന്ന ചില മുൻകരുതലുകൾ. ഇവയെല്ലാം ഓരോരോ ഘട്ടങ്ങൾ കഴിഞ്ഞാൽ പിന്നീടു ചെയ്യാൻ പറ്റാത്ത കാര്യങ്ങളുമാണ്. ഇതിൽ പലതും സാഹചര്യങ്ങൾക്കനുസരിച്ച് പ്രസക്തമോ അപ്രസക്തമോ ആവാം. സമാന സാഹചര്യങ്ങളിൽ വിജയകരമായി പരീക്ഷിച്ച ചില ടിപ്പുകൾ എന്നു മാത്രം കണ്ടാൽ മതി.

1. നിന്നെപ്പോലെ നിന്റെ അയൽക്കാരെയും സ്നേഹിക്കുക.
2. ഇന്റർനെറ്റ് കണക്ഷന്റെ സ്ഥിരതയെ പൂർണ്ണമായി വിശ്വസിക്കാതിരിക്കുക.
3. മൊബൈൽ ഫോൺ, ലാൻഡ് ലൈൻ, അയൽപക്കങ്ങൾ തുടങ്ങിയവ അടിസ്ഥാനമാക്കി ചെറിയ നെറ്റ്വർക്കുകൾ ഉണ്ടാക്കുക. സൗകര്യവും സാദ്ധ്യതയുമനുസരിച്ച് 20 മുതൽ 50 വരെ അംഗങ്ങൾ/കുടുംബങ്ങൾ ഉള്ള ഓരോ നെറ്റ്വർക്കുകൾ

ആയിരിക്കണം ഇവ. ജാതി, മതം, രാഷ്ടീയം, പ്രാദേശികവിവേചനങ്ങൾ എന്നിവയെ തൽക്കാലം അവഗണിച്ച് പരസ്പരസഹകരണമാവണം പ്രഥമലക്ഷ്യം. ഓരോ നെറ്റ്വർക്കിലും സന്നദ്ധതയും ഉത്തരവാദിത്വവും കഴിവുമുള്ള ഒന്നോ രണ്ടോ പേരെ വാർഡന്മാരായി (ടീം ലീഡറായി) നിശ്ചയിക്കുക.

4. ഊഹാപോഹങ്ങളും ഗോസിപ്പുകളും സൃഷ്ടിക്കുകയോ പ്രചരിപ്പിക്കുകയോ ചെയ്യാതിരിക്കുക. കേട്ടുകേൾവിയിലൂടെ എത്തിച്ചേരുന്ന വാർത്തകൾ സത്യമാണോ എന്നതു വാർഡന്മാരോ വിശ്വസ്തരായ മറ്റാരെങ്കിലുമോ ഉറപ്പുവരുത്തിയതിനുശേഷം മാത്രം മറ്റുള്ളവർക്കു കൈമാറുക. ആരു പറഞ്ഞാണറിഞ്ഞതെന്നും സൂചിപ്പിക്കാൻ മറക്കാതിരിക്കുക. വിവരങ്ങളിൽ അതിശയോക്തികളും മസാലകളും ചേർക്കാതിരിക്കുക.
5. അമേച്വർ റേഡിയോ ഉള്ളവർ /അറിയാവുന്നവർ ആ സംവിധാനങ്ങൾ സജ്ജമാക്കിവെക്കാൻ നിയമം അനുവദിക്കുന്നത്ര ശ്രമിക്കുക. (അഥവാ ആവശ്യമെങ്കിൽ മാത്രം ഒരു പരിധിവിട്ടും). അങ്ങനെ ചെയ്യാൻ പറ്റുന്നവർ എക്കോലിങ്ക്വഴി നാട്ടിലേക്കു റേഡിയോ ബന്ധം പരീക്ഷിച്ചു തയ്യാറാക്കി വെക്കുക. പെട്ടെന്നു ഘടിപ്പിക്കാവുന്ന നല്ല യാഗീ ആന്റിനകളും കാർ ബാറ്ററികളും കരുതിവെക്കുക.
6. പൊതുസ്ഥലങ്ങളിൽ (ഹോട്ടലുകളിലും കടകളിലും ഓഫീസുകളിലുംമറ്റും) വെച്ചുള്ള ചർച്ചകളും സംവാദങ്ങളും പരമാവധി ഒഴിവാക്കുക.
7. ഇന്റർനെറ്റ് എന്നത് എല്ലാവർക്കും കണ്ടുകൊണ്ടിരിക്കാവുന്ന ഒരു തുറസ്സായ സ്ഥലമാണെന്നും അതിൽ കണക്റ്റു ചെയ്യാൻ പറ്റുന്നത് ഒരു ആഡംബരമാണെന്നും സ്വയം കരുതിക്കൊണ്ടു മാത്രം ഇന്റർനെറ്റിലൂടെ ഇടപെടുക.
8. കാറുകളുള്ള ആളുകൾ അതില്ലാത്ത മൂന്നോ നാലോ ആളുകളെയോ കുടുംബങ്ങളെയോ കൂട്ടാളികളായി മുൻകൂട്ടി പറഞ്ഞു വെക്കുക. സ്വന്തം വാഹനങ്ങൾ പരമാവധി തയ്യാറാക്കി വെക്കുക.
9. ഭക്ഷണം, മരുന്ന് കുട്ടികൾക്കു വേണ്ട സാധനങ്ങൾ തുടങ്ങിയവ പരസ്പരം പങ്കിട്ടുപയോഗിക്കാനുള്ള മനസ്ഥിതി കാത്തുസൂക്ഷിക്കുക.
10. ഓരോ നെറ്റ്വർക്കിലുമുള്ളവർ മറ്റംഗങ്ങളുടെ ടെലഫോൺ നമ്പറുകൾ , വീട്ടഡ്രസ്സ്, (ലോക്കലും നാട്ടിലെയും ), ഇ-മെയിൽ

തുടങ്ങിയവ ശേഖരിച്ച് ഒരു ലിസ്റ്റായി പ്രിന്റ് ചെയ്തെടുത്ത് ഓരോ കോപ്പി എപ്പോഴും കൈവശം വെക്കുക.

11. നാട്ടിലുള്ള ബന്ധുക്കൾ തമ്മിൽ നാട്ടിലും ഫോൺ നെറ്റ്വർക്കുകൾ രൂപപ്പെടുത്തുക. (പൊതുവാർത്തകൾ ഇവിടെനിന്നും ഒരാൾ അയാളുടെ കുടുംബാംഗത്തെ വിളിച്ചുപറഞ്ഞാൽ ആ അംഗം അതാതു നാട്ടിലെ നെറ്റ്വർക്കിൽ റിലേ ചെയ്യത്തക്ക വിധത്തിൽ.)
12. ഡോക്ടർമാർ, നഴ്സുമാർ, ട്രാവൽ ഏജന്റുമാർ തുടങ്ങി സേവനോന്മുഖമായ തൊഴിലിൽ ഏർപ്പെട്ടിരിക്കുന്നവരെ ഓരോ നെറ്റ്വർക്കിലും ഉൾപ്പെടുത്താൻ ശ്രമിക്കുക.
13. എന്തെങ്കിലും അത്യാഹിതമോ അടിയന്തരമായ ഇവാക്യേഷനോ നടക്കുകയാണെങ്കിൽ എല്ലാവരും ഒത്തുകൂടാനുള്ള ഇടമായി (മീറ്റിങ് പോയിന്റ് / കളക്ഷൻ പോയിന്റ്/ ഷെൽട്ടർ) യോജിച്ച സ്ഥാനങ്ങൾ മുൻകൂട്ടി പറഞ്ഞുവെക്കുക.
14. ചെറിയ മൾട്ടിബാന്റ് റേഡിയോ (withAM/FM/SW നല്ല ബാറ്ററിയുൾപ്പെടെ) ഓരോരുത്തരും കൈവശം വെക്കുക. അകലെയുള്ള SW സ്റ്റേഷനുകൾ മുൻകൂട്ടി ട്യൂൺ ചെയ്ത് അടയാളപ്പെടുത്തിവെക്കുക.
15. എല്ലാത്തരം ഉപഭോഗവസ്തുക്കളിലും സ്വയം റേഷൻ ഏർപ്പെടുത്തുക. ഭക്ഷണം ജലം, ഗ്യാസ് തുടങ്ങിയവ അത്യാവശ്യത്തിനു മാത്രമായി ചുരുക്കുക.

Minesh Menon - ചാരുവിന്റെ കിടിലൻ നിർദ്ദേശങ്ങൾ കേട്ടപ്പോൾ ഇത്രകൂടി കൂട്ടിച്ചേർക്കണമെന്നു തോന്നി. ശ്രദ്ധിക്കുക... A dos and don't dos list...!!

1. എല്ലാ ആളുകളും പുറത്തിറങ്ങുമ്പോൾ സ്വന്തം പേഴ്സിൽ ഐഡന്റിറ്റികാർഡ് തീർച്ചയായും കരുതുക.
2. വണ്ടിയിലോ ഡിക്കിയിലോ യാതൊരു തരത്തിലുള്ള ലഗേജുകളും ഉണ്ടാവാതെയിരിക്കാൻ ശ്രദ്ധിക്കുക.
3. പോയിന്റ് ബ്ലാങ്കിൽ തോക്ക് ചൂണ്ടിയായിരിക്കും അവർ നിങ്ങളെ ചോദ്യം ചെയ്യുന്നത്. പാനിക്കാവാതെ സൂക്ഷിക്കുക. ഇംഗ്ലീഷ് അറിയുന്ന ആരും ചെക്ക് ചെയ്യുന്ന പോലീസിൽ ഇല്ല. അറബി അറിയാവുന്നത് വളരെ നല്ലത്.
4. എങ്ങോട്ട് പോവുന്നു എന്നും എവിടെനിന്നും വരുന്നുവെന്നും സ്പെസിഫിക്കായി പറയുക. അവിടെ പോയി, ഇവിടെ പോവുന്നുവെന്ന് ഒരിക്കലും പറയരുത്.

5. ഐഡന്റിറ്റികാർഡ് ഇല്ലാത്ത ഒരാളെയും വണ്ടിയിൽ കയറ്റി കൊണ്ടുപോവാതെയിരിക്കുക.
6. മിലിട്ടറി ആക്ഷൻ ഏത് സ്ഥലത്തും ഏത് സമയത്തും ഉണ്ടാവാൻ സാധ്യതയുള്ളതിനാൽ അവിടങ്ങളിലെ ഇലക്ട്രിസിറ്റി ആദ്യം കട്ട് ചെയ്യും. അതിനാൽ ഫോൺ/ലാപ്ടോപ്പ് എന്നിവ ഫുൾചാർജ്ജിൽ വയ്ക്കുക.
7. നിങ്ങൾക്കു പേടിയില്ലെങ്കിൽ പുറത്തിറങ്ങാം, പക്ഷേ, നിങ്ങൾ എവിടെവച്ചും കൊല്ലപ്പെട്ടേക്കാം.!

Ragesh Kurman - charuvinte valuable commentsinodoppam oru orukkam koode cheythu Vaykkam.

In case of emergency:

Road map till your border with 2-3 different and safer routes marked

Tool kit with all necessary tools

If possible one additional spare tyre

Foot operated air pump

Spare pterol can and Water can

Shovel

Towing rope

Spare battery, wires and bulb

First aid box

Precautionary Measures -

Do not give away your cvs or personal information to anyone even if u receives emails or calls.

Do not open doors for anyone who says they are from electrictiy or telephone.

Be back in your homes and be ware and alert!

Oh I forgot to add this very important point:

Say No to those pimps! Don't ever even switch on those channels! Also ask your families in abroad to turn them off.

I have seen them telling bloody utter lies about the very events taking place right in front of my eyes.

Perhaps, only the following channels are any reliable:

1. BBC World
2. Euronews

## ശരികൾ

അന്നു രാത്രി കിടന്നപ്പോൾ ഞാൻ എന്നോടുതന്നെ ഒരു ചോദ്യം ചോദിച്ചു. ഈ ദിവസം നീ ആർക്കൊപ്പമാണ്..? അലിയുടെ സമരക്കാർക്കൊപ്പമോ ബാബയുടെയും തായയുടെയും പോലീസുകാർക്കൊപ്പമോ..? എനിക്കറിയാം സമരക്കാർ ഞങ്ങൾ വിദേശികളെ ആക്രമിക്കുന്നു. ഞങ്ങൾ ഈ രാജ്യം വിട്ടുപോകാൻ ആക്രോശിക്കുന്നു. നീതിയില്ലാത്തവിധം അവർ നിരപരാധികളെ ഉപദ്രവിക്കുന്നു. അവർക്കെതിരേ സംസാരിക്കുന്നവരുടെ നാവ് മുറിച്ചുകളയുന്നു. ആശുപത്രികളിൽ പക്ഷപാതപരമായ ചികിത്സ നടത്തുന്നു. ബാബയും കൂട്ടരും രാജ്യത്ത് സമാധാനം നിലനിറുത്താനാണ് ശ്രമിക്കുന്നത്. രാജ്യത്തെ മജസ്റ്റിയെയും വെല്ലുവിളിക്കുന്നതുകൊണ്ടാണ് അവർ ചിലരെ പിടിച്ചുകൊണ്ടുപോകുന്നതും ജയിലിലിടുന്നതും മർദ്ദിക്കുന്നതും. നിശ്ശബ്ദരായ നിരപരാധികളെ അവർ ഒന്നും ചെയ്യുന്നില്ല. എന്നുമാത്രമല്ല അവർ കൂലിക്കാരായി ഇവിടെ വന്നു കിടക്കുന്നവരാണ്. മേലധികാരികൾ കൊടുക്കുന്ന ഉത്തരവുകൾ പാലിക്കാൻ മാത്രം വിധിക്കപ്പെട്ട അടിമകൾ. അവരോട് അടിക്കാൻ പറയുമ്പോൾ അവർ അടിക്കുന്നു. വെടിവയ്ക്കാൻ പറയുമ്പോൾ വെടിവയ്ക്കുന്നു. അതിലപ്പുറം എന്താണവർക്ക് ഇവിടെ പ്രസക്തി. വല്യ ഉദ്യോഗസ്ഥനാണെന്ന് ഭാവിക്കുന്ന തായയ്ക്കുപോലും സ്വന്തമായി ഒരു തീരുമാനവും എടുക്കാൻ അവകാശമില്ലാത്തവനാണ്. രണ്ടിൽ ആരാണ് ശരി...? ആരുടെ പക്ഷമാണ് ജയിക്കേണ്ടത്?

ബാബയും സംഘവും ജയിച്ചാൽ അലിയും കൂട്ടരും നിർദ്ദയമായി അടിച്ചൊതുക്കപ്പെടും. ഒരു ജനതയുടെ ഒരു വലിയ സ്വപ്നമായ സ്വാതന്ത്ര്യം എന്ന സ്വപ്നം എന്നെന്നേക്കുമായി അസ്തമിച്ചുപോകും. ഇത്രയും ദിവസങ്ങൾകൊണ്ട് എന്തോരം സ്വപ്നങ്ങളാണ് അവർ ഈ രാജ്യത്തെ പടുത്തുയർത്തിയിരിക്കുന്നത്. ഏതൊക്കെ

മണിമന്ദിരങ്ങൾ തകർക്കണം. ഏതൊക്കെ ആളിനെ തൂക്കിലേറ്റണം. ആരെയൊക്കെ വെടിവച്ച് കൊല്ലണം. ആർക്കൊക്കെ നീതി നടപ്പാക്കണം. ആരെയൊക്കെ ഈ രാജ്യത്തുനിന്ന് നാടുകടത്തണം. ഏതൊക്കെ നിയമങ്ങൾ നടപ്പാക്കണം. ഏതൊക്കെ പാവങ്ങൾക്ക് സഹായം എത്തിക്കണം. ഏതൊക്കെ ഉദ്യോഗങ്ങളിൽ അവരുടെ ആളുകൾക്ക് നിയമനം കൊടുക്കണം... ഏറെക്കാലമായി അനീതി അനുഭവിക്കുന്നവന്റെ സ്വപ്നങ്ങളാണവ....

രണ്ടുതരം ചിന്തകളെയും അളന്നുതൂക്കി നോക്കുമ്പോൾ ഞാൻ നില്ക്കേണ്ടത് മജസ്റ്റിയുടെ ഭരണകൂടത്തിനൊപ്പമാണ്. അതിന്റെ നിലനിലപാണ് എന്റെയും എന്നെപ്പോലെ അനേകം വിദേശികളുടെയും അതിജീവനത്തിന്റെ ആണിക്കല്ല്. അതില്ലാതാവുന്ന ദിവസം ഞങ്ങളിവിടെ നിന്ന് അടിച്ചോടിക്കപ്പെടും. ഞങ്ങൾ, ഞങ്ങളുടെ സ്റ്റുഡിയോ, അവിടത്തെ ഉല്ലാസകരമായ നിമിഷങ്ങൾ, സ്ട്രിങ് വാക്കേഴ്സ് ആ മധുരമായ ഒത്തു കൂടലുകൾ, തായയുടെയും ബാബയുടെയും ജോലി, തായഘരിന്റെ അധികാരവും ആഹ്ലാദങ്ങളും എല്ലാം എനിക്ക് നഷ്ടമാവും. അനേകർ ജോലിയില്ലാത്തവരായിത്തീരും. ഞാനും ആയിഷാന്റിയും ഫർഹാനയും എല്ലാം വിവിധ ഇടങ്ങളിലേക്ക് ചിതറപ്പെടും. എന്തുകൊണ്ടും ഈ സമരം പരാജയപ്പെടുന്നതാണ് എനിക്ക് നല്ലത്.

പക്ഷേ, എല്ലാം ചിന്തിച്ചുറപ്പിച്ചതിനുശേഷവും എന്റെ മനസ്സ് എന്തെന്നറിയില്ല ഈ സമരം വിജയിക്കണേ എന്ന് രഹസ്യമായി ആഗ്രഹിച്ചു. അതെന്താണെന്നറിയില്ല. ചിലപ്പോഴൊക്കെ ഞാനങ്ങനെയാണ്. തോല്ക്കും എന്ന് ഉറപ്പാകുന്നവർക്കൊപ്പം നില്ക്കാനുള്ള ഒരു പ്രവണത എനിക്കുണ്ട്. നമ്മുടെ ബദ്ധവൈരികളായ ഇന്ത്യയുമായുള്ള ക്രിക്കറ്റ് കളിയിൽപോലും നമ്മൾ ജയിക്കണമെന്നാണ് എനിക്കെപ്പോഴും ആഗ്രഹമെങ്കിലും അവർ തോല്ക്കുന്നത് കാണുമ്പോൾ എനിക്ക് സങ്കടമാവും. എല്ലാവർക്കും ഒപ്പം ചേർന്ന് വിജയത്തിനുവേണ്ടി പ്രാർത്ഥിക്കുകയും അതിനായി അട്ടഹസിക്കുകയും ചെയ്യുമ്പോഴും ഞാൻ അവർ ജയിക്കണേ എന്ന് വിചാരിക്കും. ഇതും അങ്ങനെ ഒരു വികാരമായിരുന്നു. ഞങ്ങളുടെ ആഹാരമേശയിലെയും അടുക്കളയിലെയും സംസാരങ്ങളിലും കാറ്റിൽക്ലാസ്സ് സംവാദങ്ങളിലും കാന്റീൻ തർക്കങ്ങളിലും ഒക്കെ ഞാൻ മജസ്റ്റിയുടെയും വിദേശികളുടെയും പക്ഷത്ത് ചേരുകയും അവർക്കൊപ്പം സംസാരിക്കുകയും സമരം പരാജയപ്പെടുമെന്ന് കളിയാക്കുകയും ചെയ്യുമായിരുന്നെങ്കിലും മനസ്സിന്റെ ഉള്ളിന്റെയുള്ളിൽ അത് വിജയിക്കണേ എന്ന് ഞാൻ ആഗ്രഹിച്ചു.

എന്റെ വിജയത്തെക്കാൾ, എന്റെ ആഹ്ലാദങ്ങളെക്കാൾ, എന്റെ നിലനില്പിനെക്കാൾ ഞാൻ അലിയുടെ വിജയവും ആഹ്ലാദവും നിലനില്പും ആഗ്രഹിച്ചു. എല്ലാവരും പുച്ഛത്തോടെ തള്ളിക്കളയുമ്പോഴും അവന്റെ പക്ഷത്തും ഒരു ശരിയുണ്ടെന്ന് എനിക്കെപ്പോഴും തോന്നിക്കൊണ്ടിരുന്നു. അതിന്റെ കാരണം ഇപ്പോഴും എനിക്കറിയില്ല. ആ രാത്രിയും ഞാൻ രഹസ്യമായി അവർക്കുവേണ്ടി പ്രാർത്ഥിച്ചു.

പക്ഷേ, എന്റെ പ്രാർത്ഥനകളെ വിഫലമാക്കിക്കൊണ്ട് പിറ്റേന്നു കാലത്ത് പെനിൻസുല പട്ടാളം അതിർത്തി കടന്ന് രാജ്യത്ത് പ്രവേശിച്ചു....!

## മരണമണി

ഉറക്കത്തിന്റെ നടുക്കയത്തിൽ വച്ചാണ് കടലിരമ്പംപോലെ ഒരു ആർത്തുകരച്ചിൽ ഞാൻ കേൾക്കുന്നത്. എന്റെ മനസ്സിന്റെ പേടിയിൽ നിന്നുള്ള ഉൾക്കരച്ചിലാവും അതെന്നാണ് ഏറെ നേരത്തേക്ക് ഞാൻ വിചാരിച്ചത്. കണ്ണടച്ച് കുറെനേരംകൂടി ഞാനവിടെ കിടന്നു. അപ്പോഴേക്കും ഒരു കരച്ചിൽ ഒരായിരം കരച്ചിലുകളായി പൊട്ടിപ്പടർന്നിരുന്നു... അപ്പോഴാണ് അത് ഒരു പേടിയോ സ്വപ്നമോ അല്ലെന്നും ബാൽക്കണിക്കപ്പുറത്തുള്ള വഴിയിൽനിന്നാണ് ആ നിലവിളികൾ ഉയരുന്നതെന്നും എനിക്കു മനസ്സിലാവുന്നത്...

ഞാൻ മൊബൈൽ എടുത്ത് സമയം നോക്കി. നേരം വെളുക്കാൻ പിന്നെയും മണിക്കൂറുകൾ ബാക്കിയുണ്ടായിരുന്നു. മുറിയിൽ തിവില്ലാത്ത ഒരു ഇരുട്ട് എനിക്കനുഭവപ്പെട്ടു. സാധാരണ മുറിയിലെ ലൈറ്റ് ഓഫ് ചെയ്താലും പുറത്തെ നീളൻ സ്ട്രീറ്റ് ലൈറ്റിൽനിന്നുള്ള പ്രകാശം എപ്പോഴും എന്റെ മുറിയിൽ വീണുകിടപ്പുണ്ടാവും. പക്ഷേ, അതിന്ന് കാണാനില്ല. ഞാനെഴുന്നേറ്റ്ലൈറ്റിടാൻ നോക്കി. പക്ഷേ, അതും കത്തുന്നുണ്ടായിരുന്നില്ല. അപ്പോഴാണ് നഗരത്തിൽ കറണ്ടുപോയിരിക്കാം എന്ന് ഞാൻ ഊഹിക്കുന്നത്. അങ്ങനെയൊന്നും കറണ്ട് പോകുന്ന നഗരമല്ല ഇത്. എന്റെ മൂന്നുവർഷത്തെ ജീവിതത്തിനിടയിൽ ഒരിക്കൽപ്പോലും ഇവിടെ കറണ്ട് പോയതായി എനിക്കറിവില്ല. ഫോണെടുത്ത് ഞാൻ ആയിഷാന്റിയെ വിളിക്കാൻ നോക്കി. അതും കിട്ടുന്നുണ്ടായിരുന്നില്ല. അപ്പോഴാണ് മൊബൈലിൽ സിഗ്നൽ ലൈൻ തീരെയില്ലെന്ന് ഞാൻ ശ്രദ്ധിക്കുന്നത്. എനിക്കു വല്ലാത്ത പേടി തോന്നി. ഞാൻ ഓടിച്ചെന്ന് കട്ടിലിൽ കയറി മൂടിപ്പുതച്ചു കിടന്നു....

എന്തൊക്കെ ശബ്ദമുണ്ടായാലും യാതൊരു കാരണവശാലും ബാൽക്കണിയിലേക്കിറങ്ങിപ്പോകരുതെന്ന് കർശനനിർദ്ദേശം തന്നിട്ടാണ് ബാബ പോയിരിക്കുന്നത്. അന്നത്തേക്ക് മൂന്നുദിവസം

പിന്നിട്ടിരുന്നു ബാബ വീട്ടിൽനിന്നു പോയിട്ട്. രാപകലില്ലാതെ തുടർച്ചയായ ഡ്യൂട്ടിയിൽ എല്ലാ പോലീസുകാരെയും നിശ്ചയിച്ചിരിക്കുന്നു എന്നാണ് തായ പറഞ്ഞത്. ഒരു യുദ്ധമുഖത്തായിരുന്നു അവർ. ഞാൻ ബാബയ്ക്കുവേണ്ടി പ്രാർത്ഥിച്ചു.

ബാബയുടെയും തായയുടെ നിർദ്ദേശം ഓർത്ത് ഇത്തിരി നേരംകൂടി ഞാൻ കട്ടിലിൽതന്നെ പിടിച്ചു കിടന്നു. പക്ഷേ, പുറത്തെ ശബ്ദങ്ങൾ എന്നെ ആ കാഴ്ചയിലേക്ക് മാടി വിളിച്ചുകൊണ്ടിരുന്നു. നിലവിളിക്കു പിന്നാലെ അകലെ വെടിയൊച്ചകളും കേട്ടു തുടങ്ങി. പിന്നെനിക്ക് എന്നെ പിടിച്ചുകെട്ടാനായില്ല. എന്റെ ആകാംക്ഷ അതിന്റെ സർവ്വചരടുകളും പൊട്ടിച്ച് കാഴ്ചകളിലേക്ക് ഇറങ്ങിയോടി. എന്നിട്ടും ബാൽക്കണിയിലേക്ക് ഇറങ്ങിച്ചെന്ന് റോഡിലേക്ക് എത്തിനോക്കാൻ എനിക്ക് പേടി തോന്നി. ഗ്ലാസ്സ് ഡോറിനിപ്പുറത്തെ കർട്ടനിടയിലൂടെ പഴുതുണ്ടാക്കി തല ഇത്തിരി പുറത്തേക്കിട്ടാണ് ഞാൻ തെരുവിലേക്ക് നോക്കിയത്.

പേടിച്ചരണ്ട പ്രാവുകൾ ആകാശത്തിന്റെ ഇരുട്ടിലൂടെ ക്രമം തെറ്റിപ്പറക്കുന്ന കാഴ്ചയാണ് ഞാനാദ്യം കാണുന്നത്. ഇത്തിരി കഴിഞ്ഞപ്പോൾ ഒരു വലിയ ജനക്കൂട്ടം ആർത്തുകരഞ്ഞുകൊണ്ട് റോഡിലൂടെ ഓടിവന്നു. പ്രവചിക്കപ്പെട്ടതുപോലെ സമരചത്വരം ആക്രമിക്കപ്പെട്ടു കഴിഞ്ഞു എന്ന് എനിക്ക് ബോധ്യമായി. ദൂരെ തീയും പുകപടലവും ഉയരുന്നുണ്ടായിരുന്നു. അത് കത്തുന്ന ടെന്റുകളുടേതായിരുന്നു. അർദ്ധവൃത്താകൃതിയിൽ നിശ്ചലമായി നിലക്കുന്ന അഞ്ചു ഹെലികോപ്ടറുകൾ ആ ആക്രമണത്തെ ആകാശത്തു നിന്ന് നിയന്ത്രിച്ചുകൊണ്ടിരിക്കുന്നു. ആളുകളും വണ്ടികളും ആംബുലൻസുകളും തിങ്ങിനിറഞ്ഞ് റോഡ് പുറത്തേക്ക് ഒഴുകിക്കൊണ്ടിരുന്നു. ഇത്രയധികം ജനങ്ങൾ ആ സമരചത്വരത്തിൽ തമ്പടിച്ചിരുന്നു എന്ന് എനിക്കപ്പോഴാണ് ബോധ്യമാവുന്നത്. പിക്കപ്പുകളുടെ പിന്നിൽ അപ്പോൾ കയ്യിൽ കിട്ടിയ സോഫകൾ, ടെന്റുകൾ, കസേരകൾ, പാത്രങ്ങൾ, ടി.വി.കൾ, കൊടികൾ, പായകൾ ഒക്കെ വാരിയിട്ട് കൊണ്ടുപോകുന്നു. അവർക്കിടയിലൂടെ ആംബുലൻസ് ഹോണടിച്ചു നീങ്ങാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു. പക്ഷേ, പ്രാണഭയത്തോടെ ഓടുന്നവരെ മറികടന്നോ വകഞ്ഞുമാറ്റിയോ അവർക്ക് പോകാനേ കഴിയുന്നില്ല. ഏറെനാളുകളായി റോഡുകളുടെ ശബ്ദമായി മാറിക്കഴിഞ്ഞിരുന്ന ആംബുലൻസുകളുടെ നീണ്ട നിലവിളികൾ മാത്രം മുന്നോട്ടോടിപ്പോയി. ചില പിക്കപ്പുകളുടെ പിന്നിൽ വെടിയേറ്റവർ വീണു കിടക്കുന്നുണ്ടായിരുന്നു. അവർക്കും വളരെ വേഗം

പോകണമെന്നുണ്ടായിരുന്നു. പക്ഷേ, മുന്നേ പോകുന്നവർ അവർക്കു മുന്നേ പോകാൻ ആരെയും അനുവദിച്ചില്ല. അത്രയും ഭീതിയോടെയാണ് അവർ ഓടിക്കൊണ്ടിരുന്നത്. സമരക്കാരുടെ ചെറുത്തുനില്പിന്റെ അവസാന ശ്രമവും അസ്തമിച്ചു കഴിഞ്ഞു എന്നും ഇനി അന്തിമമായ വിധി മാത്രമാണ് അവർക്കു മുന്നിലുള്ളതെന്നും ആ ഓട്ടം വിളിച്ചുപറയുന്നുണ്ടായിരുന്നു.

പെട്ടെന്ന് എന്റെ മുറിയുടെ ബെല്ല് മുഴങ്ങി. ഞാൻ ഞെട്ടിപ്പോയി. എന്തുചെയ്യണമെന്നറിയാത്ത ഒരങ്കലാപ്പ് എന്നെ ബാധിച്ചു. ഞാൻ ഓടിച്ചെന്ന് കട്ടിലിൽ കയറിക്കിടന്നു. പക്ഷേ, രണ്ടാമതും ബെല്ല് മുഴങ്ങിയപ്പോൾ ഞാൻ പുതപ്പുപേക്ഷിച്ച് വാതിൽക്കലേക്ക് ചെന്നു. പീപ്പ് ഹോളിലൂടെ നോക്കിയപ്പോൾ ചാച്ചിമാർ രണ്ടും കൂടിയാണെന്ന് കണ്ടു. എനിക്ക് സമാധാനമായി. എനിക്കൊരു കൂട്ടായല്ലോ. അവർ കുറെനേരമായി ശബ്ദങ്ങൾ കേൾക്കുന്നു. ആകാംക്ഷ അടക്കാനാവാതെ വന്നതാണ്. പുരുഷന്മാർ എല്ലാംകൂടി ടെറസ്സിലേക്ക് പോയിട്ടുണ്ട്. തായ കണ്ടാൽ പ്രശ്നമാകില്ലേ എന്ന് ഞാനവരോട് സംശയിച്ചു. തായയും ഇന്നലെ വൈകിട്ട് എമർജസിയായി വിളിപ്പിക്കപ്പെട്ടു എന്നും പിന്നെ ഇതുവരെ മടങ്ങി വന്നിട്ടില്ലെന്നും അവർ പറഞ്ഞു...

അവർകൂടി വന്നപ്പോൾ എനിക്കല്പം ധൈര്യമായി. ബാൽക്കണിയിലേക്കിറങ്ങി നിന്ന് കാണാൻ ഞാൻ തിടുക്കപ്പെട്ടു. പക്ഷേ, അവർ സമ്മതിച്ചില്ല. മൂവരും കൂടി നിലത്തു കുത്തിയിരുന്ന് കർട്ടന്റെ വിടവിലൂടെയാണ് പിന്നെ പുറത്തേക്ക് നോക്കിയത്.

ജനങ്ങളും വണ്ടികളും അപ്പോഴും വഴിയിലൂടെ ഒഴുകിക്കൊണ്ടേയിരുന്നു. ഓടുന്നവരിൽ ചിലരെങ്കിലും അപ്പോഴും മുദ്രാവാക്യങ്ങൾ മുഴക്കുന്നുണ്ടായിരുന്നു. പക്ഷേ, അതിന്റെ ശക്തിയെല്ലാം ക്ഷയിച്ച് തുലോം ദുർബലങ്ങളായ നിലവിളികളായി അവ മാറിക്കഴിഞ്ഞിരുന്നു. ഇടയ്ക്കിടെ അവരുയർത്തുന്ന 'അള്ളാഹു അക്ബർ....' വിളികൾക്ക് മാത്രമാണ് അപ്പോഴും അല്പമെങ്കിലും ശക്തിയുണ്ടായിരുന്നത്.

ജനങ്ങളുടെ ഒഴുക്ക് ഇത്തിരിനേരംകൂടി നീണ്ടു നിന്നു. പിന്നെ വാഹനങ്ങൾ മാത്രമായി. പിന്നെ ഭീകരമായ ഒരു ശൂന്യത തെരുവിൽ അനുഭവപ്പെട്ടു. നാലോ അഞ്ചോ ചെരുപ്പുകൾ, ടിയർ ഗ്യാസിൽനിന്ന് രക്ഷനേടാനായി സൂക്ഷിച്ചിരുന്ന ഒന്നുരണ്ടു പാൽക്കുപ്പികൾ, അഞ്ചാറ് ഉള്ളിക്കഷണങ്ങൾ, എന്നിവ വഴിയിൽ അവിടവിടെ വീണു കിടന്നിരുന്നു. ഓടിപ്പോയവർ പഴയതുപോലെ ഇത്തിരി കഴിയുമ്പോൾ മടങ്ങിവരുമെന്നു തന്നെയാണ് ഞങ്ങൾ വിചാരിച്ചത്. പെട്ടെന്ന് ഒരു വെടി പൊട്ടി. ഒരു വെടിയുണ്ട റോഡിലെ ഡിവൈഡറിൽ തട്ടി ദൂരേക്ക്

തെറിക്കുന്നത് ഞാൻ വ്യക്തമായും കണ്ടു. ഞങ്ങളിരുന്നതിന് വെറും ഇരുപത് വാര അകലയായിരുന്നു അത് വന്നുകൊണ്ടത്. ഞങ്ങൾ പേടിച്ചുപോയി. എന്നിട്ടും ധൈര്യം സംഭരിച്ച് ബാൽക്കണിയിലേക്ക് ഇറങ്ങിച്ചെല്ലാനും ഞങ്ങളുടെ കാഴ്ചയ്ക്കപ്പുറത്ത് എന്താണ് നടക്കുന്നതെന്ന് അറിയാനും ഒരു അടക്കാനാവാത്ത ആകാംക്ഷ പിന്നെയും എനിക്കുണ്ടായി. പക്ഷേ, അപ്പോഴും ചാച്ചിമാർ എന്നെ അനുവദിച്ചില്ല. നിർബന്ധപൂർവ്വം അവരെന്നെ അവിടത്തന്നെ പിടിച്ചിരുത്തി.

പിന്നത്തെ മൂന്നു മിനിറ്റ് നേരത്തേക്ക് കനത്തനിശ്ശബ്ദത മാത്രമായിരുന്നു തെരുവിൽ ഉണ്ടായിരുന്നത്. അതുകഴിഞ്ഞപ്പോൾ കർട്ടന്റെ വിടവിൽ ഒരു പട്ടാളവണ്ടിയുടെ മുഖപ്പ് പ്രത്യക്ഷപ്പെട്ടു. അത് ഇത്തിരികൂടി മുന്നോട്ട് നീങ്ങാനും പൂർണ്ണമായി തെളിയാനും അടുത്ത് രണ്ടു മിനിറ്റിലധികം എടുത്തു. അത്ര പതിയെയായിരുന്നു അത് നീങ്ങിക്കൊണ്ടിരുന്നത്. റോഡിനിരുവശത്തുകൂടിയും നീങ്ങുന്ന രണ്ട് പീരങ്കിവാഹനങ്ങൾ. അതിന്റെ പിന്നാലെ രണ്ട് കവചിതവാഹനങ്ങൾ. അതിന്റെ മുകളിൽ നാല് വീതം പട്ടാളക്കാർ. അതിനും പിന്നാലെ കാൽനടയായി നൂറുകണക്കിന് പട്ടാളക്കാരുടെ നീണ്ട നിര. അവർ ആകാശത്തേക്ക് തോക്കുകളുയർത്തി 'ബോലോ തക്ബീർ... അള്ളാഹു അക്ബർ ... ബോലോ തക്ബീർ ... അള്ളാഹു അക്ബർ...' എന്നുള്ള മുദ്രാവാക്യം ആവേശത്തോടെ മുഴക്കി മുന്നോട്ട് നീങ്ങുന്നു.

വേട്ടക്കാരന്റെയും ഇരയുടെയും മുദ്രാവാക്യം ഒന്നാകുന്നതിലെ പരിഹാസ്യതയും കൗതുകവും ഓർത്ത് ആ അസമയത്തും എന്റെ ചുണ്ടിലൊരു ചിരി വിടർന്നു. ഞങ്ങളുടെ ഫ്ലാറ്റിന്റെ എതിർവശത്തുള്ള കെട്ടിടങ്ങളുടെ മുകളിലും ബാൽക്കണികളിലും ജനാലകളിലും കാഴ്ചകാണാൻ നില്ക്കുന്നവരോട് കർശനമായി കയർത്തുകൊണ്ടും അനുസരിക്കാത്തവർക്കു നേരേ ദാക്ഷിണ്യമില്ലാതെ തോക്കുചൂണ്ടിയുമാണ് അവർ മുന്നോട്ടു നീങ്ങുന്നത്. അതിലൊരു ഇന്ത്യാക്കാരൻ ഒരുടുപ്പുപോലും ധരിക്കാതെ തന്റെ കുടവയറും കാണിച്ച് അയാളുടെ ബാൽക്കണിയിൽ നില്ക്കുന്നുണ്ടായിരുന്നു. വെറുതേ കാഴ്ചകൾ കാണുക മാത്രമല്ല, അയാളതെല്ലാം ക്യാമറയിൽ പകർത്തുകയും ചെയ്യുകയായിരുന്നു. പട്ടാളത്തിന്റെ നിർദ്ദേശങ്ങളെ അയാൾ തെല്ലും പരിഗണിച്ചതേയില്ല. പെട്ടെന്ന് ഒരു വെടികൂടി പൊട്ടി. ഞങ്ങൾ നോക്കി നില്ക്കുമ്പോൾ അയാൾ തന്റെ ബാൽക്കണിയിൽനിന്ന് താഴേക്കു വീഴുന്നതാണ് കാണുന്നത്. ചാച്ചിയുടെ തൊണ്ടയിൽനിന്ന് ഒരു അലറിക്കരച്ചിൽ പൊന്തിവന്നു. ഞാനതിനെ എന്റെ

കൈകൊണ്ട് പൊത്തിപ്പിടിച്ചു. അയാളുടെ ഫ്ലാറ്റിൽനിന്ന് രണ്ടുമൂന്നുപേർ ബാൽക്കണിയിലേക്ക് ഓടിയിറങ്ങി വന്നു. അവരോട് അകത്തു കയറിപ്പോകാൻ പട്ടാളം കയർത്തു പറഞ്ഞു. അനുസരിക്കാതെ അവർക്ക് നിർവ്വാഹമില്ലായിരുന്നു. പിന്നാലെ വന്ന ഒരു വാഹനത്തിൽ വെടിയേറ്റുവീണ മനുഷ്യനെ ഒരു പഴഞ്ചാക്ക് വാരിയിടുന്നതുപോലെ പട്ടാളക്കാർ വാരിയിട്ടുകൊണ്ടുപോയി.

ഒരു രാജ്യം നിർദാക്ഷിണ്യം ചവുട്ടിമെതിക്കപ്പെടാൻ പോകുന്നതിന്റെ ആരംഭമായിരുന്നു അത്. ചെറുത്തുനില്പിന്റെ അവസാനവും. എന്നെ സംബന്ധിച്ച് ഭീകരങ്ങളായ വാർത്തകളാണ് കാത്തിരിക്കുന്നതെന്ന് എനിക്കപ്പോഴും അറിയില്ലായിരുന്നു...!!

## മഞ്ഞുപാടകൾ

അടുത്ത ഒരു മണിക്കൂറിനുള്ളിൽ നഗരം ശാന്തമായി. കരച്ചിലും വെടിയൊച്ചകളും നിലച്ചു. നഷ്ടപ്പെട്ട വൈദ്യുതിബന്ധം പുനഃസ്ഥാപിക്കപ്പെട്ടു. മൊബൈൽ സിഗ്നലുകൾ തിരിച്ചു വന്നു. പക്ഷേ, ഭീതി മാത്രം ഒരു മഞ്ഞുപാടപോലെ തെരുവുകളിൽ തളംകെട്ടി നിന്നു.

ഇത്തിരി കഴിഞ്ഞപ്പോൾ ഞാൻ സ്റ്റുഡിയോയിലേക്ക് ഫോൺ ചെയ്തു നോക്കി. ഷഹബാസാണ് ഫോണെടുത്തത്. ഞങ്ങളുടെ ഓറഞ്ചിൽ അവനും ഇംതിയാസ്സാറും മാത്രമേ എത്തിയിട്ടുള്ളൂ ട്യൂൺസിൽ ഷാരോണും മിനേഷും ശീതളും വന്നിട്ടുണ്ട്. ലൈവ് പ്രശ്നമില്ല. ഞങ്ങൾ മാറിമാറിയിരുന്ന് അഡ്ജസ്റ്റ് ചെയ്തോളാം. പക്ഷേ, ന്യൂസിലാണ് പ്രശ്നം. എല്ലാ ബുള്ളറ്റിനും ഇംതിയാസ് സാർ തനിച്ചു ചെയ്യേണ്ടിവരും. സ്വിച്ച് ബോർഡിലിരിക്കാനും ആളില്ല. അവൻ പറഞ്ഞു.

ഈ ബഹളത്തിനിടയിൽ ഞാൻ വരണോ...? ഞാൻ ചോദിച്ചു.

ഇന്ന് ഒരു ഷോയും മുടക്കാൻ പാടില്ലെന്ന് മുകളിൽനിന്ന് ഓർഡർ ഉണ്ടത്രേ... ഞാൻ ചെന്നാൽ നന്നായിരുന്നു എന്നൊരാഗ്രഹം ഷഹബാസിന്റെ ശബ്ദത്തിൽ നിഴലിച്ചിട്ടുണ്ടായിരുന്നു.

വഴികൾ എങ്ങനെയുണ്ട്...? എനിക്ക് വന്നു പറ്റാൻ കഴിയുമോ.? ഞാൻ ചോദിച്ചു.

വഴിയിലാകെ പട്ടാളമുണ്ട്. അവർ വണ്ടികൾ തടഞ്ഞ് പരിശോധിക്കുന്നുമുണ്ട്. നമ്മുടെ വണ്ടിയിൽ സ്റ്റേഷന്റെ സ്റ്റിക്കർ ഉള്ളതുകൊണ്ട് നമ്മളെ വിടും. ഷഹബാസ് പറഞ്ഞു.

എങ്കിൽ ഒരു അരമണിക്കൂർ കഴിഞ്ഞിട്ട് വണ്ടി വിട്ടേക്കൂ. ഞാനപ്പോഴേക്കും റെഡിയായി നില്ക്കാം. ഞാൻ വേഗം ബാത്ത്റൂമിലേക്കോടി.

റെഡിയായി പുറത്തു ചെന്നപ്പോൾ താഴെ തായഘറിലെ പുരുഷന്മാർ എല്ലാം, സ്ത്രീകളും, വലിയ ആഘോഷത്തിലും

വർത്തമാനത്തിലുമായിരുന്നു. സമരം പരാജയപ്പെടുത്തിയതിലും പോൾ സ്ക്വയർ ഒഴിപ്പിച്ചതിലുമുള്ള ആഘോഷത്തിനപ്പുറത്ത് രാജ്യത്തുനിന്ന് ഓടിപ്പോകേണ്ടി വരില്ല എന്ന അറിവിൽനിന്നുള്ള, ജോലി നഷ്ടപ്പെടില്ല എന്ന ആശ്വാസത്തിൽനിന്നുള്ള അധികാരം പൊയ്പ്പോയിട്ടില്ല എന്ന ഗർവ്വിൽനിന്നുള്ള, ഏറെക്കാലമായി മനസ്സിനെ മുറുക്കിപ്പിടിച്ചിരുന്ന ആധിയുടെ കെട്ടഴിഞ്ഞു വീണതിൽ നിന്നുള്ള ആഹ്ലാദമായിരുന്നു അതത്രയും... അതിനിടയിൽ ഭൂപ്പോയാണെന്നു തോന്നുന്നു, പുറത്തുപോയി ലഡു വാങ്ങിക്കൊണ്ടു വന്ന് വിതരണം തുടങ്ങുകയും ചെയ്തു.

ഞാൻ സ്റ്റുഡിയോയിലേക്ക് പോവുകയാണെന്നു പറഞ്ഞപ്പോൾ സിപ്പിയാന്റി എന്നെ ചാടിക്കടിക്കാൻ വന്നു. ഇന്നൊരു ദിവസം ചെന്നില്ലെന്നു കരുതി ആ പണി അങ്ങ് പോവുകയാണെങ്കിൽ അങ്ങ് പോകട്ടെ. തെരുവിപ്പോൾ പട്ടാളത്തിന്റെ കയ്യിലാണ്. നിന്നെ അങ്ങനെ റിസ്ക് എടുത്തു വിടാൻ ഞങ്ങൾക്കു പറ്റില്ല. അവർ കട്ടായം പറഞ്ഞു.

പക്ഷേ, പോകണം എന്ന നിർബന്ധത്തിൽ ഞാൻ ഉറച്ചു നിന്നു. അത് സത്യത്തിൽ റേഡിയോയിൽ പരിപാടികൾ അവതരിപ്പിക്കാനുള്ള കൊതികൊണ്ട് മാത്രമായിരുന്നില്ല. അവിടെയാണെങ്കിൽ പുറം ലോകമറിയാത്ത ഒരായിരം വാർത്തകൾ കിട്ടും. പലതും പ്രക്ഷേപണം ചെയ്യുന്നില്ലെങ്കിലും ഞങ്ങളുടെ കണ്ണിൽ തടയാതെ അതൊന്നും പോവില്ല. അങ്ങനെ പുറത്തുവരാത്ത വാർത്തകളിലൂടെ പോവുന്നത് ഒരു രസമാണ്. പിന്നെ കാന്റീൻ. ഒരു മണിക്കൂർ ചെന്നിരുന്നാൽ മതി. നമുക്കറിയാത്ത ഒരായിരം കാര്യങ്ങൾ അവർ കൊണ്ടുത്തരും. ഓരോ സംഭവങ്ങളുടെ നിജസ്ഥിതിയും സൂക്ഷ്മവിവരങ്ങളും അറിയാൻ ആ കൂട്ടത്തിലേക്ക് ചെല്ലുകതന്നെ വേണം.

വഴി ശാന്തമാണെന്നാണ് ഷഹബാസ് പറഞ്ഞത്. മുഴുവൻ മിലിറ്ററി ആയതുകൊണ്ട് പേടിക്കാതെ പോകാം. പിന്നെ എന്തെങ്കിലും കുഴപ്പം തോന്നിയാൽ അപ്പോൾത്തന്നെ ഞാൻ തിരിച്ചു പോന്നോളാം... ഞാൻ എന്റെ വാദത്തിനു മാറ്റുകൂട്ടാനായി പറഞ്ഞു.

എന്നോട് ചോദിച്ചിട്ട് ആരും പോകണ്ട. സിപ്പി ആന്റി പറഞ്ഞു. നിനക്ക് ബാബയുണ്ട്. തായയുണ്ട് അവരെ വിളിച്ചുചോദിച്ചിട്ട് പൊയ്ക്കോളു. അവർ കൈകഴുകി. കഴിഞ്ഞ ദിവസത്തെ അനുഭവം ഓർമ്മയുണ്ടല്ലോ. കൊണ്ടുപോകുന്നവരാരും കൊണ്ടുവിടാൻ കാണില്ല...!!

ബാബയെ വിളിച്ചാൽ കിട്ടില്ലെന്ന് എനിക്കറിയാമായിരുന്നു. കഴിഞ്ഞ മൂന്നുദിവസങ്ങളായി ആ ഫോൺ സ്വിച്ചിട് ഓഫ്

ആയിരുന്നു. ഞാൻ തായയെ വിളിച്ചു നോക്കി. അതും കിട്ടുന്നുണ്ടായിരുന്നില്ല. അപ്പോഴേക്കും ഡ്രൈവർ മിസ്ഡ് കോൾ അടിച്ചു കഴിഞ്ഞിരുന്നു.

എന്നാൽ ആഷിയാന്റിയും ഖാലിദ് ചാച്ചയും അൻവർ ചാച്ചയും ഒക്കെ ചേർന്ന് പോകേണ്ടെന്നു നിർബന്ധിച്ചു പറഞ്ഞു. ആരെധിക്കരിച്ചാലും ഖാലിദ് മാമുവിനെയും ആയിഷാന്റിയെയും എനിക്ക് ധിക്കരിക്കാൻ ആവില്ലായിരുന്നു. മനസ്സില്ലാമനസ്സോടെ ഞാൻ വരുന്നില്ലെന്ന് ഡ്രൈവർക്ക് ഫോൺ ചെയ്തു. എങ്കിൽ നേരത്തേ പറയേണ്ടതല്ലെ..... ഞാനിവിടെവരെ ഓടി വരുമായിരുന്നോ എന്ന് അയാൾ ദേഷ്യപ്പെട്ടു.

ഞാൻ അരിശത്തോടെ അതിലേറെ സങ്കടത്തോടെ എന്റെ മുറിയിലേക്ക് തിരിച്ചുപോന്നു. ആയിഷാന്റി പിന്നാലെ വന്ന് രണ്ടുമൂന്നു തവണ തട്ടി വിളിച്ചെങ്കിലും ഞാൻ വാതിൽ തുറക്കാൻ പോയില്ല. തോറ്റവളെപ്പോലെ മുറിക്കുള്ളിൽ അടയിരിക്കേണ്ടി വന്നതിൽ എനിക്ക് സ്വയം ലജ്ജ തോന്നി. ആരെ പേടിച്ചാണ് ഞാനിവിടെ ഇരിക്കുന്നത്..? തോറ്റോടിയ സമരക്കാരെയോ..? അതോ വിജയോന്മത്തതയോടെ തെരുവിൽ അട്ടഹസിക്കുന്ന പട്ടാളത്തെയും പോലീസിനെയുമോ..? പോട്ടെ. ഒരു ദിവസത്തേക്കല്ലേ.... പറ്റിയാൽ ഉച്ചയ്ക്കത്തെ ഷോയ്ക്ക് പോകാം എന്നിങ്ങനെ പറഞ്ഞ് സ്വയം ശാന്തയാവാൻ നോക്കിയിട്ടും സാധിക്കുന്നില്ല. എന്റെ ഉള്ള് കത്തുകയും പുകയുകയും ചെയ്യുന്നുണ്ടായിരുന്നു. ഒരാശ്വാസത്തിനുവേണ്ടി ഞാൻ വെറുതേ ബാൽക്കണിയിലേക്കിറങ്ങി നിന്നു. ആകാശത്ത് 'ദേശീയപക്ഷി' വട്ടമിട്ട് പറക്കുന്നുണ്ട്. ആ വിശേഷണം കണ്ടുപിടിച്ചവനെ ഹ്യൂമർ സെൻസ് ഓർത്ത് ആ നേരത്തും എനിക്ക് ചിരി വന്നു.

ഇത്തിരി കഴിഞ്ഞപ്പോൾ ഒരു ചെറുപ്പക്കാരനെയും താങ്ങിപ്പിടിച്ച് രണ്ടുപേർ നടന്നു വരുന്നത് ഞാൻ കണ്ടു. അവന്റെ കാലിൽ വെടിയേറ്റിട്ടുണ്ടായിരുന്നു. ആരുടെയും കണ്ണിൽ പെടാതിരിക്കാൻ ഗല്ലികൾക്കിടയിലൂടെയും മതിലുകളുടെ അരുകുകൾ പിടിച്ചുമാണ് അവർ നീങ്ങിക്കൊണ്ടിരുന്നത്. എന്നാൽ കഴുകൻകണ്ണുകളോടെ വട്ടമിട്ടെത്തിയ 'ദേശീയ പക്ഷി' അവരെ കണ്ടെത്തുകതന്നെ ചെയ്തു എന്ന് തോന്നുന്നു. നിമിഷങ്ങൾക്കകം എവിടെനിന്നെന്നറിയില്ല പത്തിരുപത് പട്ടാളവാഹനങ്ങൾ ചീറി വന്ന് ഞങ്ങളുടെ ഫ്ലാറ്റിനു താഴെ അലറി നിന്നു. അതിൽ നിന്നും ചാടിയിറങ്ങിയ പട്ടാളക്കാർ ഗല്ലികളിലേക്ക് കുതിച്ചോടി. ആ ചെറുപ്പക്കാർ പാർക്കിന്റെ മതിൽ ചാടിക്കടന്ന് കെട്ടിടക്കാടുകൾക്കിടയിലേക്ക് മറഞ്ഞു. വെടികൊണ്ട ചെറുപ്പക്കാരനെയും എടുത്തുകൊണ്ടാണ് ആ കൂട്ടുകാർ

വല്ലവിധത്തിലും ഓടിയത്.

പട്ടാളക്കാർ എങ്ങോട്ടെന്നില്ലാതെ തുരുതുരാ വെടി പൊട്ടിച്ചുകൊണ്ട് ഓടിപ്പോയ ചെറുപ്പക്കാരുടെ പിന്നാലെ ചെന്നു. പോലീസ് വണ്ടികളാവട്ടെ ഫുട്ട്പാത്തുകൾ ചാടിക്കടന്നും ഇടുങ്ങിയ ഗല്ലികളിൽ ഇടംവലം വെട്ടിച്ചും നിറുത്തിയിട്ടിരുന്ന വണ്ടികളിൽ ഉരസിയും അവരെ പിന്തുടരാൻ നോക്കി. പട്ടാളക്കാർ അവരെ പിടികൂടുമെന്നായപ്പോൾ എവിടെ നിന്നെന്നറിയില്ല നാലഞ്ച് സ്ത്രീകൾ വഴിയിൽ പ്രത്യക്ഷപ്പെട്ടു. അവർ റോഡരുകിൽ വച്ചിരുന്ന ഭാരമുള്ള വേസ്റ്റ് ബോക്സുകൾ ബദ്ധപ്പെട്ട് ഗല്ലികൾക്കു നടുവിലേക്ക് മറിച്ചിട്ടു. അതിൽനിന്നും ചവറുകൂന വഴിയിലേക്ക് ചിതറിവീണു. പോലീസ് വാഹനങ്ങൾക്ക് അവ മറികടന്നു പോകാനാവില്ലായിരുന്നു.

പിന്നാലെ ഓടിയടുത്ത പട്ടാളക്കാരെ അവർ കൈവിരിച്ച് വഴിതടഞ്ഞു. ഒരു പട്ടാളക്കാരൻ അവരെ അടിക്കാനായി ചാടിച്ചെന്നു. അവർ പേടിച്ചില്ല. മറ്റൊരുത്തൻ അവർക്കു നേരേ തോക്കു ചൂണ്ടി എന്നിട്ടും അവർ മാറിയില്ല. അവർ പട്ടാളക്കാരെ ഉച്ചത്തിൽ ഭർത്സിക്കുകയും തിരിച്ചുപോകാൻ ആക്രോശിക്കുകയും ചെയ്തുകൊണ്ടിരുന്നു. അക്കൂട്ടത്തിൽ കൗമാരം കടക്കാത്ത ഒരു പെൺകുട്ടിയും ഉണ്ടായിരുന്നു. അവൾ ചാടിച്ചെന്ന് ഒരു പട്ടാളക്കാരന്റെ കയ്യിൽനിന്നും തോക്ക് പിടിച്ചു വാങ്ങാനൊരു ശ്രമം നടത്തി. അവർ തമ്മിൽ മല്ലിടിത്തമായി. കരുത്തുറ്റ ഒരു പട്ടാളക്കാരന്റെ മുന്നിലെ അവളുടെ പിടിച്ചുനില്പ് അവിശ്വസനീയമായിരുന്നു. ഒരുവേള ആ പെൺകുട്ടി ആ തോക്ക് കൈക്കലാക്കും എന്നുപോലും ഞാൻ വിചാരിച്ചുപോയി. പെട്ടെന്ന് വേറൊരുവൻ ചാടിച്ചെന്ന് ആ പെൺകുട്ടിയെ തോക്കിന്റെ പാത്തികൊണ്ട് മുട്ടിനു താഴെ അടിച്ചു. അവൾ നിന്നനിൽപ്പിൽ രണ്ടുവട്ടം കറങ്ങി നിലത്തുവീണു. അവർ അവളെ വട്ടംകൂടി നിന്ന് ചവുട്ടി. ചെറുക്കാനായി ചെന്ന മറ്റു സ്ത്രീകളെ അവർ തള്ളിയെറിഞ്ഞു. ഇത്തിരി കഴിഞ്ഞപ്പോൾ അവരുടെ മുന്നിൽ മറ്റൊരു പോലീസ് വാഹനം വന്നു നിന്നു. അതിന്റെ പിൻവാതിൽ തുറന്ന് അവർ അവളെ അതിലേക്ക് തൂക്കിയെറിഞ്ഞു. കൂടെക്കയറാൻ ശ്രമിച്ച മറ്റു സ്ത്രീകളെ വകഞ്ഞു മാറ്റിക്കൊണ്ട് അത് മുന്നോട്ട് കുതിച്ചു. ആ വണ്ടി ഗല്ലി കടന്ന് ഹൈവേയിൽ എത്തുന്നതിനു മുമ്പേതന്നെ അവളുടെ മേൽവസ്ത്രം പുറത്തേക്ക് പാറി വീഴുന്നത് ഞാൻ കണ്ടു..!

## ആധിയുടെ നിറം

എത്ര മറക്കാൻ ശ്രമിച്ചിട്ടും മനസ്സിനെ അലോസരപ്പെടുത്തുന്ന ആ ദൃശ്യം എന്റെ കണ്ണിൽനിന്ന് മാഞ്ഞതേയില്ല. ഞാൻ ടി.വി. വച്ചു നോക്കി, പക്ഷേ, അതിലെ ചിത്രങ്ങളൊന്നും എന്റെ കണ്ണിൽ പതിയുന്നതേയില്ല. ഞാൻ റേഡിയോ ഓണാക്കി നോക്കി, എന്നാൽ ആ പാട്ടുകളൊന്നും എന്റെ ഹൃദയത്തെ സ്പർശിക്കുന്നില്ല. ഞാൻ മുറിയിൽ കിടന്ന വാരികകൾ മറിച്ചുനോക്കി അതിലെ ഫാഷൻ വസ്ത്രങ്ങൾ എന്റെ കണ്ണുകളെ ആനന്ദിപ്പിക്കുകയോ ഗോസിപ്പ് വാർത്തകൾ എന്നെ തീരെ രസിപ്പിക്കുകയോ ചെയ്യുന്നില്ല. ആകെയൊരു മരവിപ്പ്. എന്റെ ബാബയും തായയും മറ്റ് ചാച്ചാമാരും മാമുമാരും ഒക്കെ പോലീസുകാരും പട്ടാളക്കാരും ഒക്കെയാണ്. അവരും ഇങ്ങനെയാവുമോ ഒരു പെൺകുട്ടിയോട് ചെയ്യുക. വീട്ടിൽ വന്നാൽ അവർ എത്ര സ്നേഹനിധികളാണ്. ഒരു വാക്കുകൊണ്ടോ ഒരു നോക്കുകൊണ്ടോ അവർ ഞങ്ങളെ വേദനിപ്പിക്കാറില്ല. ഇപ്പോൾ ആ പെൺകുട്ടിയെ വണ്ടിയിലിട്ടുകൊണ്ടുപോയ പട്ടാളക്കാരും സ്വന്തം വീടുകളിൽ അങ്ങനെതന്നെ ആയിരിക്കില്ലേ...? വഴിയിലിറങ്ങുമ്പോൾ പിന്നെ അവരെങ്ങനെയാണ് മൃഗകാമികൾ ആയി മാറുന്നത്...? എല്ലാ പുരുഷന്മാരും വീട്ടിൽ മാലാഖയും വഴിയിൽ മൃഗവുമായി മാറുമോ...?

പട്ടാളത്തിൽ ജോലി ചെയ്ത എന്റെ ദാദയെക്കുറിച്ചും പോലീസിൽ ജോലി ചെയ്യുന്ന ബാബയെക്കുറിച്ചും ചാച്ചമാരെക്കുറിച്ചും ഒക്കെ എനിക്ക് വല്ലാത്ത മതിപ്പും ബഹുമാനവും ആയിരുന്നു. ശത്രുക്കൾക്കെതിരേ ധീരതയോടെ നെഞ്ചുവിരിച്ചുനിന്ന് പോരാടുന്ന യോദ്ധാക്കൾ എന്ന മട്ടിലാണ് ഞാനവരെ ആരാധിച്ചിട്ടുള്ളത്. പക്ഷേ, അവർ വഴിയിൽ നില്ക്കുന്ന നിരായുധരായ സ്ത്രീകളെ വേട്ടയാടുന്നവരാണെന്ന് ഇന്നാണറിയുന്നത്... ബാബ വരട്ടെ. ഇങ്ങനെയൊക്കെയാണോ ബാബയും തെരുവിലെ സ്ത്രീകളോട് ചെയ്യുന്നത് എന്ന് ചോദിക്കും. എങ്കിൽ ആ ശമ്പളം നമുക്കിനി വേണ്ട. നമുക്കിവിടെനിന്ന്

പോയേക്കാം എന്ന് സമ്മതിപ്പിക്കുകയും ചെയ്യും എന്ന് ഞാൻ ഉറപ്പിച്ചു.

അതിനിടയിൽ താഴെ ആരൊക്കെയോ വരുന്നതിന്റെയും പോകുന്നതിന്റെയും ഒച്ചയും ബഹളവും കേൾക്കാനുണ്ടായിരുന്നു. ആഹ്ലാദങ്ങൾ തകർക്കട്ടെ. ഞാൻ ഗൗനിക്കാൻ പോയില്ല. തോല്ക്കപ്പെട്ടവനായി ഓഫീസിലേക്ക് മടങ്ങിവരുന്ന അലിയെക്കുറിച്ചോർത്ത് എനിക്ക് സങ്കടം വന്നു. എന്തൊരാവേശവും ആഹ്ലാദവുമായിരുന്നു അവന് എല്ലാം വളരെവേഗം സാധിക്കാൻ പോകുന്നു എന്നൊരാത്മവിശ്വാസം അവന്റെ വാക്കുകൾക്കുണ്ടായിരുന്നു. വിജയത്തിന്റെ കൊടിയുമേന്തി ഞാൻ തെരുവിലേക്ക് ഇറങ്ങിയോടുമെന്നും അധികാരത്തിന്റെ ഒരു ചെറുപ്രതീകമെങ്കിലും തകർത്തുകൊണ്ട് ഞാനെന്റെ മാമയുടെ ഹൃദയം തണുപ്പിക്കുമെന്നും അവൻ ഈ ദിവസങ്ങളിൽ പറയുമായിരുന്നു. ഈ പരാജയത്തിന്റെ നിമിഷത്തിൽ അവനെന്താവും അവന്റെ അമ്മയ്ക്ക് സമ്മാനമായി കൊടുക്കാൻ കഴിയുക...? ശരിക്കും അവർ ഇപ്രാവശ്യമെങ്കിലും വിജയിക്കണമായിരുന്നു. എല്ലായ്പോഴും ഒരു ടീം മാത്രം വിജയിക്കുന്ന മത്സരങ്ങൾക്ക് എന്ത് രസമാണുണ്ടാവുക...? വിജയിച്ച തായഘരിനൊപ്പമല്ല പരാജയപ്പെട്ടുപോയ അലിക്കൊപ്പം ഇത്തിരിനേരം ഇരിക്കാനാണ് ഞാനപ്പോൾ ആഗ്രഹിച്ചത്.

ഇത്തിരി കഴിഞ്ഞപ്പോൾ ഷഹബാസ് വീണ്ടും വിളിച്ചു. ചെല്ലാത്തതിൽ പരിഭവം പറയാനാണെന്ന് കരുതി ആദ്യത്തെ തവണ ഞാനെടുക്കാൻ പോയില്ല. ഏറെനേരം പക്ഷിചിലച്ച് ആ വിളി നിശ്ശബ്ദതയിൽ ഒടുങ്ങി. ഇത്തിരി കഴിഞ്ഞപ്പോൾ അവൻ സ്വന്തം മൊബൈലിൽനിന്ന് വിളിക്കുന്നു. എന്തോ അത്യാവശ്യമുണ്ടെന്ന് എനിക്ക് മനസ്സിലായി.

വാർത്തകൾ അറിയുന്നുണ്ടല്ലോ അല്ലേ....? അവൻ പതിഞ്ഞ ശബ്ദത്തിൽ ചോദിച്ചു.

ഇല്ല, എന്തെങ്കിലും പ്രത്യേകിച്ച്...? ഞാൻ അതിശയത്തോടെ വിടർന്നു.

അതെന്താ സമീറ. നിങ്ങൾ തായഘരിലുള്ളവരല്ലേ എന്നെക്കാൾ മുന്നേ അറിയേണ്ടത്, സത്യത്തിൽ കൺഫേം ചെയ്യാൻവേണ്ടിയാണ് ഞാൻ വിളിച്ചത്...?

നീ കാര്യമെന്താന്നു വച്ചാൽ പറ. ഞാനൊന്നും അറിഞ്ഞില്ല.

കൺഫേമ്ഡ് അല്ല. ഒരു സാഡ് ന്യൂസ് ഉണ്ട്. പേൾ സ്ക്വയറിൽ നടന്ന വെടിവയ്പ്പിൽ ഏഴുപേർ കൊല്ലപ്പെട്ടിട്ടുണ്ടത്രെ... അതിലൊരാൾ നമ്മുടെ ഹസനാണെന്ന് ഒരു സംശയം...?

ഹസൻ...?!! ഏതു ഹസൻ...?!! എന്റെ ശബ്ദം വിറയ്ക്കുന്നുണ്ടായിരുന്നു.

നമ്മുടെ ഹസൻതന്നെ...!

അയ്യോ... എന്ന് ഞാൻ ഉറക്കെ നിലവിളിച്ചുപോയി...

ഡോണ്ട് ടെൽ എനിബഡി. കൺഫേമ്ഡ് അല്ല. നീ തായഘറിൽ തന്നെ ഒന്ന് ചെക്ക് ചെയ്ത് നോക്ക്. നിന്റെ തായയിൽനിന്ന് കുറെക്കൂടി അക്യൂറേറ്റായ ന്യൂസ് കിട്ടും. വല്ലതും അറിയുകയാണെങ്കിൽ അറിയിക്കണേ. ഷഹബാസിന്റെ ശബ്ദവും വിറയ്ക്കുന്നുണ്ടായിരുന്നു.

അവർ തമ്മിൽ വല്ലാത്ത ഇന്റിമസി ഉണ്ടായിരുന്നു. കാറ്റ്ൽക്ലാസ്സിലെ മലയാളം മാഫിയയുമായുള്ള ഞങ്ങളുടെ ഗുസ്തികൾക്കിടയിൽ ഷഹബാസിനെ സഹായിക്കാൻ എപ്പോഴും ഹസനും കൂടുമായിരുന്നു. 'ഏയ്. അത് നമ്മുടെ ഹസൻ ആയിരിക്കില്ലെടാ' ഷഹബാസിനെ ആശ്വസിപ്പിക്കാനാണ് പറഞ്ഞതെങ്കിലും സത്യത്തിൽ എന്നെത്തന്നെ ആശ്വസിപ്പിക്കാനാണ് ഞാനതിലൂടെ ശ്രമിച്ചത്.

കാറ്റ്ൽക്ലാസിലേതിനേക്കാൾ അറബിക് ട്രാൻസ്ലേറ്റർ എന്ന നിലയിൽ ന്യൂസ്റൂമിൽ വച്ചാണ് ഞങ്ങൾ കൂടുതൽ പരിചയക്കാരാവുന്നത്. ഈ സമരകാലത്തെ പ്രക്ഷേപണം ചെയ്യാനാവാതെ ചവറ്റുകുട്ടയിലേക്കെറിഞ്ഞ എത്രയോ വാർത്തകളെക്കുറിച്ച് ഞങ്ങളൊന്നിച്ച് രോഷവും സങ്കടവും സഹതാപവും പങ്കുവച്ചിരിക്കുന്നു.

സമരങ്ങളിൽ ഒന്നും ആവേശപൂർവ്വം പങ്കെടുത്തവനൊന്നുമല്ല ഹസൻ. എല്ലാവരും പോയപ്പോൾ ചടങ്ങിനുവേണ്ടി ഒന്നോരണ്ടോ ദിവസം അവനും അവിടെ പോയി എന്നു മാത്രം. അലിയുടെ ആവേശമൊക്കെ വച്ചുനോക്കുമ്പാൾ അവൻ തീർത്തും നിർജ്ജീവൻ ആയിരുന്നു. ഇന്നലെ രാത്രി അവനൊരിക്കലും അവിടെ ചെന്നുപെടാൻ ഇടയില്ല. എയ് അത് ഞങ്ങളുടെ ഹസൻ ആയിരിക്കില്ല. ആയിരിക്കില്ല. അതെനിക്കുറപ്പായിരുന്നു.

ഞാനപ്പോൾതന്നെ അലിയെ വിളിച്ചു. എന്നാൽ അവന്റെ മൊബൈൽ ഓഫായിരുന്നു. സ്ട്രിങ് വാക്കേഴ്സിലെ സെൽമാനെ വിളിച്ചുനോക്കി. താൻ ലൈവിലാണെന്നും എന്തെങ്കിലും അത്യാവശ്യമുള്ളവർ സ്റ്റേഷൻ നമ്പറിലേക്ക് വിളിക്കാനും അവന്റെ മൊബൈലിലെ ആൻസർ മിഷ്യൻ പറഞ്ഞു.

ഞാൻ താഴേക്ക് ഇറങ്ങിച്ചെന്നു. അവിടെ പതിവില്ലാതെ അപരിചിതരായ ആളുകളുടെ ഒരു സംഘംതന്നെ വന്നുകൂടിയിട്ടുണ്ടായിരുന്നു. മിലിറ്ററിയുടെ വിജയം ആഘോഷിക്കാൻ

വന്നുകൂടിയിരിക്കുന്നവരാണ് അതെന്ന് ഞാൻ ഊഹിച്ചു. ഇത്രകാലം നിർജ്ജീവമായിക്കിടന്ന തായഘർ ഇനി ഒന്ന് ഉണരും. വിജയികൾക്കൊപ്പം നിലക്കാൻ അല്ലെങ്കിൽ തന്നെ ഇത്തിരി ആവേശം കൂടുതലായിരിക്കുമല്ലോ. പക്ഷേ, തായയെയോ ബാബയെയോ അവിടെയെങ്ങും കാണാനില്ലായിരുന്നു. അവർ ഇനിയും ഡ്യൂട്ടിയിൽനിന്നും മോചിതരായിട്ടുണ്ടാവില്ല എന്ന് ഞാൻ വ്യസനപ്പെട്ടു. എത്രദിവസമായി പോയിട്ട്. രാവും പകലുമില്ലാതെ തെരുവിൽ കിടന്ന് രാജ്യസംരക്ഷണം നടത്തുകയാണ്. അതിനിടെ കഴിക്കുന്നുണ്ടോ കുടിക്കുന്നുണ്ടോ, കുളിക്കുന്നുണ്ടോ, ഉറങ്ങുന്നുണ്ടോ. ആരറിയാൻ... എനിക്കെന്റെ പാവം ബാബയെ കാണണമെന്നു തോന്നി. എത്രയും വേഗം അദ്ദേഹം മടങ്ങി വന്നിരുന്നെങ്കിൽ...

കൂടിനില്ക്കുന്നവരെ അധികം മൈന്റ് ചെയ്യാതെ ഹസന്റെ കാര്യം അന്വേഷിക്കാനായി ഞാൻ ആയിഷാന്റിയുടെ മുറിയിലേക്ക് ചെന്നു. എന്നെക്കണ്ടതും അവരുടെ മുഖത്ത് ഒരു ആധിയുടെ നിറം പടരുന്നത് ഞാൻ കണ്ടു. പക്ഷേ, അപ്പോൾ ഞാനതത്ര ഗൗനിച്ചില്ല.

ആന്റി. നിങ്ങളെല്ലാംകൂടി പേടിപ്പിച്ചതുകൊണ്ട് വെറുതേ ഒരു ദിവസം പോയിക്കിട്ടി. സ്റ്റുഡിയോയിൽ ആയിരുന്നെങ്കിൽ വാർത്തകൾ വല്ലതുമൊക്കെ അറിയാമായിരുന്നു. പേൾ സ്ക്വയറിലെ വെടിവെപ്പിൽ കുറെപ്പേർ മരിച്ചു എന്നു പറയുന്നല്ലോ... ഭൂപ്പോയിൽനിന്നും വല്ലതും അറിഞ്ഞോ...? ഞാൻ ചോദിച്ചു.

നിന്നോടാരു പറഞ്ഞു...? ആന്റി ചോദിച്ചു.

ഷഹബാസ് ഇപ്പോൾ സ്റ്റുഡിയോയിൽനിന്ന് വിളിച്ചിരുന്നു. ഞങ്ങളുടെ കൂടെയുണ്ടായിരുന്ന ഒരു ഹസനില്ലേ അവനും അക്കൂട്ടത്തിൽ ഉണ്ടോ എന്നൊരു സംശയം. ഞാൻ പറഞ്ഞു. അള്ളാ... അവനല്ലാതിരുന്നാൽ മതിയായിരുന്നു. അവനൊരു പാവമായിരുന്നാന്റി.

അവിടെ എന്തൊക്കെയോ നടന്നു എന്നു കേൾക്കുന്നു... ആരാ... എന്താ... എന്നൊന്നും അറിയില്ല. നീ ഇവിടെ നില്ക്കണ്ടാ... നീ പോയി മുകളിൽ മുറിയിലിരിക്ക്. എന്തെങ്കിലും ഉണ്ടെങ്കിൽ ഞാൻ അറിയിക്കാം...

അപരിചിതർ വന്നുകൂടിയിരിക്കുന്നതുകൊണ്ടാവും ആന്റി അങ്ങനെ പറഞ്ഞത് എന്നു കരുതി 'വല്ല പേരുവിവരങ്ങളും അറിയുകയാണെങ്കിൽ പറയണേ...' എന്നു പറഞ്ഞിട്ട് ഞാൻ മുറിയിലേക്ക് തിരിച്ചു കയറിപ്പോരുകയും ചെയ്തു.

മുറിയിൽ വന്ന് ഞാൻ ടി.വി. വച്ചു നോക്കി. രാജ്യത്തിലെ പ്രമുഖരും വിദേശപ്രതിനിധികളും മജസ്റ്റിയെ

ചെന്നുകാണുന്നതിന്റെയും അഭിവാദ്യം അർപ്പിക്കുന്നതിന്റെയും 'ലൈവ്' ദൃശ്യങ്ങളാണ് അപ്പോൾ അതിൽ കാണിച്ചുകൊണ്ടിരുന്നത്. ചിലർ മജസ്റ്റിയെ കെട്ടിപ്പിടിക്കുന്നു. ചിലർ ചുംബിക്കുന്നു. ചിലർ കാല്ക്കീഴിൽ വാൾ സമർപ്പിക്കുന്നു. ഇനി ചിലർ താഴെ വീണുകിടന്ന് തങ്ങളുടെ അടിമത്തം പ്രഖ്യാപിക്കുന്നു. അത്രയും കാലം സമരക്കാരോടൊപ്പം ചേർന്ന് നില്ക്കുകയും അവർക്കുവേണ്ട സഹായങ്ങൾ എത്തിച്ചുകൊടുക്കുകയും അവരുടെ സ്വന്തം ഇലക്ഷനിൽ മത്സരിക്കുകയും ചെയ്ത ചിലരും ഉണ്ടായിരുന്നു അക്കൂട്ടത്തിൽ. സാഹചര്യങ്ങൾക്കനുസരിച്ച് നിറം മാറാനുള്ള മനുഷ്യന്റെ കഴിവിനെ ഓർത്ത് കുറച്ചുനേരം ഞാനത് കണ്ടിരുന്നു. ഒരു വലിയ കോമഡി ഷോ കാണുന്നതുപോലെയാണ് ഞാനത് ആസ്വദിച്ചത്. അതിനിടെ രണ്ടോമൂന്നോ വട്ടം ഷഹബാസ് വിളിച്ചു. എന്തെങ്കിലും അറിഞ്ഞോ എന്നറിയാനായി. പക്ഷേ, പുറത്തേക്കാൾ അടഞ്ഞതായിരുന്നു തായഘറിന്റെ വാതിലുകൾ.

ഇത്തിരി കഴിഞ്ഞപ്പോൾ പതിവില്ലാതെ സിപ്പി ആന്റിയും ആയിഷാന്റിയും മറ്റ് ചാച്ചിമാരും ഫർഹാനയും അടക്കം വീട്ടിലെ പെണ്ണുങ്ങൾ എല്ലാംകൂടി എന്റെ മുറിയിലേക്ക് വന്നു. തീരെ പതിവില്ലാത്ത ഒരു സന്ദർശനമായിരുന്നു അത്. എന്താണ് എല്ലാവരുംകൂടി പതിവില്ലാതെ എന്ന് ഞാനവരോടു ചോദിച്ചു. എന്നാൽ ആരും ഒന്നും പറഞ്ഞില്ല. ആയിഷാന്റി വന്ന് എനിക്കൊപ്പം കട്ടിലിൽ ഇരിക്കുകയും എന്റെ കൈ കവർന്നു പിടിക്കുകയും ചെയ്തു. ഇത്തിരി കഴിഞ്ഞപ്പോൾ അവർ ഏങ്ങലടിച്ച് കരയാൻ തുടങ്ങി. കാരണമെന്തെന്ന് മനസ്സിലായില്ലെങ്കിലും ഞാനും അവർക്കൊപ്പം കരഞ്ഞു...

ബാബ

അക്രമത്തിൽ ബാബയ്ക്ക് ചെറിയ പരിക്കുപറ്റി നമുക്ക് ആശുപത്രിവരെ പോകണം എന്ന് അതിനിടയിൽ എപ്പോഴോ അവരെന്നോടു പറഞ്ഞു. നെഞ്ചിലേക്ക് ഒരു തീത്തുള്ളി ഞെട്ടറ്റുവീണതുപോലെ എനിക്കൊരു പരവേശം തോന്നി. എപ്പോഴാണ് പറ്റിയത്...? എന്താണ് പറ്റിയത്...? വല്ല കുഴപ്പവും ഉണ്ടോ...? എന്നിട്ട് ഞാനിതുവരെ ഒന്നും അറിഞ്ഞില്ലല്ലോ... ആരുമെന്നോടെന്താ ഇതുവരെ പറയാതിരുന്നത്...? എന്നിങ്ങനെ ഞാനവരോട് ആവലാതിപ്പെട്ടു. എന്നാൽ ആരും മറുപടി പറഞ്ഞതേയില്ല.

സ്റ്റുഡിയോയിൽ പോകാനായി കാലത്തു മുതൽ ഒരുങ്ങിയിരിക്കുകയായതുകൊണ്ട് ഞാനപ്പോൾതന്നെ അവരുടെ കൂടെ ഇറങ്ങിച്ചെന്നു. ഖാലിദ് മാമു വണ്ടിയുമായി താഴെ കാത്തുകിടപ്പുണ്ടായിരുന്നു. സിപ്പി ആന്റിയും ആയിഷാന്റിയും എനിക്കൊപ്പം കയറി. മറ്റുള്ളവർ ഭൂപ്പോയുടെ വണ്ടിയിലാണ് കയറിയത്.

എത്രയും വേഗം ബാബയെ കാണാനായി എന്റെ മനസ്സ് തുടിച്ചു. ഇന്ന് വണ്ടികൾ എല്ലാം വളരെ പതിയെയാണ് നീങ്ങുന്നതെന്നും സിഗ്നലുകൾ പതിവിലധികം നേരം ചുവപ്പുതെളിച്ചു കിടക്കുകയാണെന്നും ചെക്കുപോസ്റ്റുകളിലെ പട്ടാളക്കാർ അനാവശ്യമായി വണ്ടി തടഞ്ഞിടുകയാണെന്നും എനിക്കുതോന്നി... വഴിയിലെ ഓരോന്നിനോടും അരിശമോ ദേഷ്യമോ പകയോ എന്തൊക്കെയോ എന്റെ മനസ്സിൽ പകഞ്ഞുപൊന്തി. ബാബയെ കാണണം... ബാബയെ കാണണം... ബാബയെ കാണണം... ബാബയെ കാണാതെ എന്റെ മനസ്സിന്റെ വേവാറുകയില്ല...

ആ വണ്ടികൾ ചെന്നുനിന്നത് ആശുപത്രിയുടെ മുന്നിലായിരുന്നില്ല, അവിടത്തെ മോർച്ചറി യൂണിറ്റിന്റെ മുന്നിലായിരുന്നു..! നിറയെ പോലീസുകാരും ഉദ്യോഗസ്ഥരും പരിചയക്കാരും ബന്ധുക്കളും

അടക്കം തായഘറിനെ അറിയാവുന്ന ഒരു വലിയ ജനക്കൂട്ടം മുഴുവൻ അതിന്റെ മുന്നിൽ തടിച്ചുകൂടിയിട്ടുണ്ടായിരുന്നു.

എന്റെ നട്ടെല്ലിൽനിന്നും പേടിയുടെ ഒരു മഞ്ഞപ്പല്ലി ശിരസിന്റെ പിന്നിലേക്ക് ഓടിക്കയറുന്നത് ഞാൻ ശരിക്കും അനുഭവിച്ചു. അതു വരെയും അവിചാരിതമായിപ്പോലും വിചാരിക്കാത്ത ഒരു കിഴുക്കാം തൂക്കിന്റെ മുന്നിൽ ചെന്നുപെട്ടതുപോലെ ഞാൻ തകർന്നുപോയി. ആ ജനക്കൂട്ടത്തിനിടയിൽനിന്നും തായ ഞങ്ങളുടെ വണ്ടിക്കരുകിലേക്ക് ഇറങ്ങി വന്നു. ഒത്തിരി വൃദ്ധനായതുപോലെ അദ്ദേഹം ക്ഷീണിച്ചിരുന്നു.

വണ്ടിയിൽനിന്നിറങ്ങിയ എന്നെ തായ വന്ന് കെട്ടിപ്പിടിച്ചു. എത്ര കടിച്ചു പിടിച്ചിട്ടും എന്റെ ചുണ്ടിന്റെ വക്കുപൊട്ടി ഇത്തിരി കരച്ചിൽ പുറത്തേക്ക് ചാടി.

കരയരുത്... തായ എന്നെ കൂടുതൽ ചേർത്തണച്ചുകൊണ്ട് പറഞ്ഞു. നീ ഖാൻ കുടുംബത്തിൽ പെട്ട ഒരു പെൺകുട്ടിയാണ്. യുദ്ധമാണ് നമ്മുടെ കുലത്തൊഴിൽ. ആ പോരാട്ടത്തിൽ മരിക്കുന്ന ധീരന്മാർക്ക് വീരോചിതമായ യാത്രയയപ്പാണ് നാം നല്കേണ്ടത്. കരച്ചിൽ അവർക്ക് സഹിക്കുകയില്ല. എന്റെ ഭായി ഒരു ധീരനായിരുന്നു. അവന്റെ മകളും ധീരയായിരിക്കണം...!

തായ എന്നെ ചേർത്തു പിടിച്ചുകൊണ്ട് അകത്തേക്ക് നടന്നു. അവിടെ കൂടിയിരുന്ന ആയിരം കണ്ണുകളും ഞങ്ങളെയാണ് ഉറ്റുനോക്കുന്നതെന്ന് അറിയാമായിരുന്നതുകൊണ്ട് എന്റെ ഉള്ളിൽനിന്നും തിരയിളകി വന്ന കരച്ചിലിനെ ഞാൻ കഴുത്തിൽ വച്ച് ഞെരിച്ചുകളഞ്ഞു. അവർക്കുവേണ്ടി ഞാൻ ഖാൻ കുടുംബത്തിലെ ധീരയായ പെൺകുട്ടി ആയി.

പെട്ടെന്ന് ജനക്കൂട്ടത്തിനിടയിൽ നിന്നും ആരോ 'ബോലോ തക്ബീർ... അള്ളാഹു അക്ബർ... ബോലോ തക്ബീർ... അള്ളാഹു അക്ബർ...' എന്ന് വിളിച്ചുപറഞ്ഞു. അവിടെ കൂടിനിന്നവർ ആവേശത്തോടെ അത് ഏറ്റുവിളിച്ചു.

കരയരുത്...! തായ ഒരിക്കൽകൂടി എന്നെ ഓർമ്മിപ്പിച്ചു.

ആ മുറിയിൽ ബാബയെ വെള്ള പുതപ്പിച്ചു കിടത്തിയിരിക്കുകയായിരുന്നു. അവിടെ കർപ്പൂരത്തിന്റെതെന്നോ സ്പിരിറ്റിന്റെതെന്നോ അറിയാത്ത ഒരു മിശ്രിതഗന്ധം തളംകെട്ടി നില്ക്കുന്നുണ്ടായിരുന്നു. ജീവിതത്തിൽ അതുവരെ സ്വരുക്കൂട്ടിയ സർവ്വ കരുത്തും മനസ്സിലേക്ക് ആവഹിച്ചാണ് ഞാൻ ആ മുഖത്തേക്കു നോക്കിയത്. അതെന്റെ ബാബ തന്നെയാണോ എന്ന് ഒരു നിമിഷത്തേക്ക് ഞാൻ സംശയിച്ചുപോയി. മുഖത്ത് ചെമ്പിച്ച കുറ്റിരോമങ്ങൾ നിറഞ്ഞ ഒരു വൃദ്ധനെയാണ് ഞാനവിടെ കണ്ടത്.

നെറ്റിയിൽ ഒരു വലിയ മുറിവുണ്ട്. മൂക്കും ചെവിയും പഞ്ഞികൊണ്ട് അടച്ചിരിക്കുന്നു. അതിൽ ചോരയുടെ ചെറിയ നനവ് പടർന്നിരിക്കുന്നു.

ഞങ്ങൾ കുട്ടികളായിരുന്ന കാലത്ത് എപ്പോഴും പിടിച്ചു രസിക്കുമായിരുന്ന ഇടതുപുരികത്തിനോടു ചേർന്ന് ചെന്നിയിലുള്ള ആ അരിമ്പാറ ആ മുഖത്തില്ലായിരുന്നെങ്കിൽ അതെന്റെ ബാബയാണെന്ന് ഞാനപ്പോഴും വിശ്വസിക്കുകയേ ഇല്ലായിരുന്നു. ഉറങ്ങുമ്പോഴെന്നതുപോലെ കണ്ണുകൾ പാതി തുറന്നായിരുന്നു ബാബയുടെ അപ്പോഴത്തെയും കിടപ്പ്. കഴിഞ്ഞ ഒരാഴ്ചത്തെ ദുരിതങ്ങളാണ് ആ മുഖത്ത് കുറ്റിരോമങ്ങളായി കരുവാളിച്ചു കിടക്കുന്നതെന്ന് പിന്നീടേ ഞാനോർത്തുള്ളൂ.

ഒരു നിമിഷം ഞാൻ അദ്ദേഹത്തിന്റെ മുന്നിൽ കണ്ണടച്ചു നിന്നു. അദ്ദേഹത്തിന്റെ ഒരായിരം മുഖഭാവങ്ങൾ എന്റെ കൺപോളയ്ക്കുള്ളിലൂടെ ആ ഒരു നിമിഷംകൊണ്ട് കടന്നുപോയി. അദ്ദേഹത്തിന്റെ ചിരി, ദേഷ്യം, സങ്കടം, സഹതാപം, സ്നേഹം എല്ലാം ആ കാഴ്ചയ്ക്കുള്ളിൽ ഉണ്ടായിരുന്നു. അത്രയും തെളിച്ചത്തോടെ ബാബയുടെ മുഖം ഒരിക്കലും എന്റെ കണ്ണിമയ്ക്കുള്ളിൽ പ്രത്യക്ഷപ്പെട്ടിട്ടില്ല.

ഞാൻ കുനിഞ്ഞ് ബാബയ്ക്ക് ഒരുമ്മ കൊടുത്തു.

അങ്ങനെ മരിച്ചവർക്ക് ചുംബനം കൊടുക്കുന്ന പതിവില്ലാത്തതാണ്. തായ അടക്കം എല്ലാവരും ഒന്ന് പകച്ചെന്നു തോന്നുന്നു. ഉയർന്ന പോലീസ് ഉദ്യോഗസ്ഥന്മാരിൽ ആരോ ഒരാൾ മുന്നോട്ട് വന്ന് എന്നെയും തായയെയും അവിടെനിന്നും മാറ്റിക്കൊണ്ടുപോയി. ഇത്തിരിനേരം കൂടി ഞാനവിടെ നിന്നോട്ടെ എന്ന് ഞാൻ യാചിച്ചെങ്കിലും ആരുമത് ഗൗനിച്ചില്ല. ജനക്കൂട്ടത്തിനിടയിലൂടെ അവർ ഞങ്ങളെ പുറത്തേക്ക് നയിക്കുകയും കാറിൽ കൊണ്ടുചെന്നിരുത്തുകയും ചെയ്തു. കുറച്ചു നേരംകൂടി തായ എനിക്കൊപ്പം കാറിനുള്ളിൽതന്നെ ഇരുന്നു. അതുവരെ എന്നെ സമാശ്വസിപ്പിച്ചും ധൈര്യപ്പെടുത്തിയും നിന്ന തായ അന്നേരം അറിയാതെ കരച്ചിലിലേക്ക് പൊട്ടിവീണുപോയി. അദ്ദേഹത്തിന്റെ തോളിലേക്ക് വീണ് ഞാനും വാപൊത്തി കരഞ്ഞു.

കുറെനേരം ഞങ്ങൾ ഇരുവരും ആ വണ്ടിക്കുള്ളിൽ ശൂന്യരായി ഇരുന്നു. ഇത്തിരി കഴിഞ്ഞപ്പോൾ ഞങ്ങളുടെ റേഡിയോ ടീം വണ്ടിക്കരുകിലേക്ക് വന്നു. രാജീവൻസാറും ഫാത്തിമ മാഡവും ഇംതിയാസ് സാറും ഷഹബാസും വിജുപ്രസാദും ശീതളും മീരാ മസ്കാനും ഷാരോണും മിനേഷും ഓഫീസിലെ ഷീലാ ഗാർമെന്റ്സും എല്ലാം അക്കൂട്ടത്തിലുണ്ടായിരുന്നു. അവർ വന്ന് എന്റെ അരുകിൽ

നിന്നതല്ലാതെ ആരും എന്നെ സമാശ്വസിപ്പിച്ച് മുറിവേല്പിച്ചില്ല. അവർക്കു പിന്നാലെ മറ്റ് ബന്ധുക്കളും ചാർച്ചക്കാരും പരിചയക്കാരും വണ്ടിക്കരുകിലേക്ക് വന്നുകൂടാനും ഒരു സഹതാപവസ്തുവിനെ എന്നതുപോലെ എന്നെ കുനിഞ്ഞു നോക്കാനും തുടങ്ങി. ആ നോട്ടം അസഹനീയമായിരുന്നു. അതിനെ ചെറുക്കാനായി ഞാൻ അന്ധതയിലേക്ക് കണ്ണടച്ചിരുന്നു. അവിടെ നിന്നിരുന്ന ചില പട്ടാളക്കാരും പോലീസുകാരും ചേർന്ന് വന്നുകൂടിയവരോടെല്ലാം ഒഴിഞ്ഞുപോകാൻ നിർദ്ദേശിച്ചു. ഇത്തിരിനേരംകൂടി അവിടവിടെ ചുറ്റിപ്പറ്റി നിന്നിട്ട് ഓരോരുത്തരായി ഒഴിഞ്ഞുപോകാൻ തുടങ്ങി. സിപ്പി ആൻ്റിയും ആയിഷാൻ്റിയും ഖാലിദ് മാമുവും മാത്രമേ പിന്നെ അവിടെ ഞങ്ങൾക്കരുകിൽ അവശേഷിച്ചുള്ളൂ. എന്നെയുംകൊണ്ട് വീട്ടിലേക്ക് പൊയ്ക്കോളാൻ നിർദ്ദേശിച്ചിട്ട് തായ വണ്ടിക്കുള്ളിൽ നിന്നും ഇറങ്ങി.

പെട്ടെന്ന് ഞാൻ തായയുടെ കൈ കടന്നുപിടിച്ചുകൊണ്ട് 'ബാബയെ നമുക്ക് നാട്ടിലേക്ക് കൊണ്ടുപോകണം. പിതാക്കന്മാരുടെ മണ്ണിൽ കിടക്കുക എന്നത് അദ്ദേഹത്തിന്റെ എക്കാലത്തെയും സ്വപ്നമായിരുന്നു.' എന്നു പറഞ്ഞു. എന്നാൽ എനിക്ക് കണ്ണുതരാതെ തായ എന്റെ കൈവിടുവിച്ച് പോലീസ് ഉദ്യോഗസ്ഥരുടെ നടുവിലേക്ക് നടന്നുപോയി...

# നിറവേറാനല്ലാത്ത സ്വപ്നങ്ങൾ

ഫൈസലബാദിന്റെ മണ്ണിൽ കബറടങ്ങുക എന്നത് ബാബയുടെ ഒരു സ്വപ്നമായിരുന്നു. അവധിക്ക് വരുമ്പോഴൊക്കെ ബാബ അത് പറയുകയും ചെയ്യുമായിരുന്നു. നിങ്ങളെ എല്ലാം ഒരു കരപറ്റിച്ചിട്ട് വേണം എനിക്ക് ഇവിടെ കുറച്ചുകാലം സ്വസ്ഥമായി ജീവിക്കാൻ. ഇതാണെന്റെ മണ്ണ്. ഇവിടെയാണ് എന്റെ വിശ്രമസ്ഥലം. അതുകൊണ്ടു തന്നെയാവാം മറ്റുള്ളവരെല്ലാം ഈ നഗരത്തിലെ പൗരത്വത്തിനു ശ്രമിക്കുമ്പോഴും ബാബ മാത്രം അതിനുവേണ്ടി ഒരു അപേക്ഷപോലും ഇതുവരെ കൊടുക്കാതിരുന്നത്. എനിക്കിവിടെ ജോലി കിട്ടിയപ്പോൾ അതായിരുന്നു ബാബയുടെ വലിയ സന്തോഷം. തനിക്കിനിയും എത്രയും വേഗം നാട്ടിലേക്ക് മടങ്ങാം...

എന്നാൽ ബാബയുടെ ആ ആഗ്രഹം നിഷ്കരുണം തള്ളപ്പെട്ടു എന്ന് അധികം വൈകാതെതന്നെ എനിക്ക് മനസ്സിലായി. ബാബയുടെ ശരീരം ഈ നഗരത്തിൽതന്നെ സംസ്കരിച്ചിരിക്കുന്നു. ബാബയുടെ സ്വപ്നത്തെ ഞാൻ ബലികൊടുത്തിരിക്കുന്നു എന്നാണ് എനിക്കു തോന്നിയത്. ബേട്ടീ, നീ ഈ നഗരത്തിൽ ഉണ്ടായിരുന്നിട്ടും എന്റെ സ്വപ്നം നടത്തിത്തരാൻ നിനക്കായില്ലല്ലോ എന്ന് മണ്ണിനടിയിൽ കിടന്ന് ബാബ നിലവിളിക്കുന്നതായി എനിക്കനുഭവപ്പെട്ടു.... അതെന്റെ തലച്ചോറിനെ കലക്കിക്കളഞ്ഞു. ജീവനെടുക്കുക എന്നത് അള്ളാഹുവിന്റെ നിശ്ചയം. എന്നാൽ എവിടെ അന്തിയുറങ്ങണമെന്ന് നമുക്ക് നിശ്ചയിക്കാമായിരുന്നു. അത് നടന്നില്ല. അതെന്റെ വീഴ്ചയാണ്. ബാബ എന്നെ അതിന്റെ പേരിൽ ശപിക്കും.... ഞാൻ ചതിക്കപ്പെട്ടതുപോലെ എനിക്ക് തോന്നി. സങ്കടത്തെ മറികടക്കുന്ന ദേഷ്യം എനിക്കുണ്ടായി. ബന്ധുക്കളെയും ചാർച്ചക്കാരെയും സുഹൃത്തുക്കളെയും അതിഥികളെയും വകവയ്ക്കാതെ ഞാൻ തായയുടെ മുറിയിലേക്ക് രോഷത്തോടെ കയറിച്ചെല്ലുകയും അതിന്റെ പേരിൽ അദ്ദേഹവുമായി ആ സന്ധ്യയ്ക്ക് വല്ലാതെ കലഹിക്കുകയും ചെയ്തു.

എന്നാൽ അദ്ദേഹത്തിനു നൂറു ന്യായങ്ങളുണ്ടായിരുന്നു എന്റെ മുന്നിൽ നിരത്താൻ. ബേട്ടി, അദ്ദേഹം അപ്പോഴും തന്റെ ശാന്തത കൈവിടാതെ പറഞ്ഞു, എനിക്കറിയാം അവനങ്ങനെ ഒരു സ്വപ്നം ഉണ്ടായിരുന്നു എന്ന്. അവനു മാത്രമല്ല ഒരുപക്ഷേ, നമുക്കെല്ലാവർക്കുമുണ്ട് അങ്ങനെ ഒരു സ്വപ്നം എന്നാൽ അള്ളാഹുവിന്റെ നിശ്ചയത്തിനു നാം കീഴടങ്ങിക്കൊടുക്കേണ്ടേ..? 'എവിടെ വച്ച് മരിക്കുന്നോ അവിടെ, എത്രയും വേഗം സാധിക്കുന്നോ അത്രയും വേഗം....' എന്നതാണ് ശവസംസ്കാരത്തെക്കുറിച്ചുള്ള നമ്മുടെ വിശ്വാസവും ആചാരവും. നമ്മുടെ സ്വപ്നത്തെക്കാൾ അതാണ് വലുതെന്ന് ഞാൻ വിചാരിച്ചു. എന്നുമാത്രമല്ല കുട്ടി, നിനക്കവൻ ബാബയാണ് എനിക്ക് ഭായിയും. നമുക്കതിന്റെ വികാരമുണ്ട്. പക്ഷേ, ഈ ദേശത്തെ സംബന്ധിച്ചിടത്തോളം അവൻ ഈ രാജ്യത്തിനുവേണ്ടി പോരാടി മരണമടഞ്ഞ ഒരു പോലീസുദ്യോഗസ്ഥനാണ്. അങ്ങനെ ഒരാളുടെ മയ്യത്ത് ഔദ്യോഗിക ബഹുമതികളോടെ ഇവിടെ മറവുചെയ്യണം എന്നൊരു നിർദ്ദേശം സർക്കാരിന്റെ ഭാഗത്തു നിന്നും വന്നപ്പോൾ എനിക്കത് നിരസിക്കാൻ കഴിഞ്ഞില്ല. അവന്റെ ജീവിതത്തിനും മരണത്തിനും കിട്ടിയ വലിയ അംഗീകാരമായി ഞാനതിനെ കാണുന്നു....

ആചാരം എന്തായാലും അവശ്യഘട്ടങ്ങളിൽ ശവസംസ്കാരം ഇത്തിരി വൈകിയാലും ഒരു പ്രശ്നവുമില്ലെന്ന് എനിക്കറിയാം. പ്രവാചകന്റെ ശരീരംപോലും ഒന്നര ദിവസങ്ങൾക്കു ശേഷമാണ് സംസ്കരിക്കപ്പെട്ടത്. അപ്പോ അതൊന്നുമല്ല കാരണം. എനിക്ക് തോന്നിയത് മറ്റൊന്നാണ്. തായയൊക്കെ ഇവിടത്തെ പൗരത്വം കിട്ടിയവരാണ്. അവരിനി ഇവിടെ നിന്ന് മടങ്ങിപ്പോകാനൊന്നും പോകുന്നില്ല. അന്ത്യകാലംവരെ ഇവിടെത്തന്നെ. അപ്പോൾ അവരുടെ സഹോദരനും ഈ മണ്ണിൽതന്നെ കിടക്കട്ടെ എന്നൊരു സ്വാർത്ഥതയായിരുന്നു അതിന്റെ പിന്നിലുണ്ടായിരുന്നത്. ഞാനത് ആ ഭ്രാന്തിനിടയിൽ തായയോടു പറയുകകൂടി ചെയ്തു.

ബേട്ടി പ്ലീസ് വാക്കുകൾകൊണ്ട് നീ എന്നെ കൂടുതൽ മുറിപ്പെടുത്തരുത്... എനിക്കത് താങ്ങാനുള്ള കരുത്തില്ല. നിന്നെക്കാൾ തകർന്നവനാണ് ഞാനിപ്പോൾ...!

ആയിഷാന്റി വന്ന് എന്നെ നിർബന്ധിച്ച് മുറിയിലേക്ക് കൂട്ടിക്കൊണ്ടു പോന്നിരുന്നില്ലായിരുന്നുവെങ്കിൽ ഒരുപക്ഷേ, പിന്നെയും ഞാൻ തായയെ വാക്കുകൾകൊണ്ട് മുറിപ്പെടുത്തുമായിരുന്നു. എല്ലാത്തിനും കാരണക്കാരൻ അദ്ദേഹമാണെന്നൊരു തോന്നൽ എനിക്കുണ്ടായിപ്പോയി. എന്റെ ബാബ ഇവിടെ വരാൻ കാരണക്കാരൻ അദ്ദേഹമാണ്. പോലീസിൽ

ചേരാൻ കാരണം അദ്ദേഹമാണ്. നാത്തൂർ ആയിരുന്ന ബാബ ആംഡ് പോലീസിലേക്ക് മാറാൻ കാരണം അദ്ദേഹമാണ്. സമരമുഖത്തേക്ക് പറഞ്ഞുവിട്ടത് തായയാണ്. എല്ലാത്തിനും കുറ്റക്കാരൻ തായയാണ്.... തായതന്നെയാണ്. തായമാത്രമാണ്...!

അന്നുരാത്രി തായയെപ്പഴിക്കാൻ എനിക്ക് മറ്റൊരു കാരണംകൂടി കിട്ടി. ബാബയുടെ ഓർമ്മകളിൽ വിങ്ങിക്കിടക്കുമ്പോഴാണ് ഞാൻ പെട്ടെന്ന് മായെക്കുറിച്ച്, സമീറിനെക്കുറിച്ച്, സൈമയെക്കുറിച്ച്, ഒക്കെ ഓർക്കുന്നത്. അത്രനേരം ഞാനെങ്ങനെയാണ് അവരെക്കുറിച്ചോർക്കാതെ പോയതെന്ന് എനിക്കുതന്നെ അറിയില്ല. അവരറിഞ്ഞുവോ ഈ ദുരന്തം...? അതോ അവരിൽനിന്ന് ഇതെല്ലാം മറച്ചുവച്ചിരിക്കുകയാണോ...? എനിക്കപ്പോൾതന്നെ അവരുമായി സംസാരിക്കണം എന്നു പറഞ്ഞ് ഞാൻ തായഘറിൽ വീണ്ടും ഒരു വലിയ കോലാഹലമുണ്ടാക്കി. അവരതെല്ലാം അറിഞ്ഞിട്ടുണ്ടെന്നും നീ ഇപ്പോൾ അവരെ വിളിച്ച് വീണ്ടും ഒരു നിലവിളിയുണ്ടാക്കരുതെന്നും തായ എന്നെ മുറിവിട്ടിറങ്ങി വന്ന് ഉപദേശിച്ചു.

എത്ര ഭാഗ്യഹീനരാണവർ. സ്വന്തം ഭർത്താവിന്റെ, സ്വന്തം പിതാവിന്റെ മുഖം അവസാനമായി ഒന്നു കാണാൻകഴിയാതെ പോയവർ. അതിനും കാരണക്കാരൻ മറ്റാരുമല്ല തായയാണ്. ആചാരങ്ങളും വിശ്വാസങ്ങളും പറഞ്ഞ് ബാബയെ കാണുന്നതിന് അവർക്കുള്ള അവസരം നിഷേധിച്ചു.

മായെ ഒരു വിസിറ്റിങ് വിസയിലെങ്കിലും ഇങ്ങോട്ടു കൊണ്ടു വരണമെന്നും ഈ രാജ്യമൊക്കെ കൊണ്ടുനടന്ന് കാണിക്കണമെന്നും ബാബയ്ക്ക് ആഗ്രഹമുണ്ടായിരുന്നു. പക്ഷേ, തന്റെ തുച്ഛമായ ശമ്പളത്തിന് അത് സാധ്യമാവുമായിരുന്നില്ല. നീ വന്നു, ജോലിയും കിട്ടി ഇനിയെങ്കിലും നമുക്ക് നിന്റെ മായെ ഇങ്ങോട്ടൊന്നു കൊണ്ടുവരണം, നീ വിളിച്ചാൽ അവൾ വരും. ഫൈസലബാദല്ല ലോകമെന്ന് അവളെ നമുക്കൊന്ന് കാണിച്ചുകൊടുക്കണം എന്ന് ബാബ ഒരു ദിവസം എന്നോടു പറയുകകൂടി ചെയ്തതാണ്. അതും സാധിച്ചില്ല. ചിലരുടെ സ്വപ്നങ്ങൾ അങ്ങനെയാണ്, അത് വെറുതേ കാണാനുള്ളതുമാത്രമാണ്, അല്ലാതെ അബദ്ധവശാൽപ്പോലും സഫലമാകാനുള്ളതല്ല.

ബാബ എപ്പോഴും ഉദ്ധരിക്കാറുണ്ടായിരുന്ന മഹാവരയിലെ രണ്ടു വരികളാണ് ആ രാത്രി അത്രയും എന്റെ മനസ്സിൽ ആവർത്തിച്ചു തെളിഞ്ഞു വന്നത്.

മോത്ത് ബർ ഹഖ് ഹൈ
ലേകിൻ കഫൻ പർ ശഖ് ഹൈ...!!

മരണം ഉറപ്പാണ് പക്ഷേ, ശവക്കച്ചയെക്കുറിച്ച് ആർക്കും ഒരു നിശ്ചയവുമില്ല...!!

## തകർക്കപ്പെട്ട സ്മാരകങ്ങൾ

ബാൽക്കണിക്ക് പുറത്ത് നഗരം വിജയം ആഘോഷിക്കുകയായിരുന്നു. ഇത്രകാലം വീഥികളെ ശബ്ദമുഖരിതമാക്കിയിരുന്നത് സമരക്കാരുടെ ആക്രോശങ്ങളായിരുന്നെങ്കിൽ അപ്പോഴത് വിജയിച്ചവന്റെ ആഹ്ലാദാരവങ്ങളായിരുന്നു. ഹോൺ മുഴക്കിയും മജസ്റ്റിക്ക് ജയ് വിളിച്ചും കൊടി പറത്തിയും നീങ്ങുന്ന വാഹനങ്ങൾ തെരുവിൽ തിങ്ങിനിറഞ്ഞു. ദൂരെ ആകാശത്ത് വെടിക്കെട്ടുകൾ നക്ഷത്രപ്പൂക്കളെ വിരിയിക്കുന്നതും വർണ്ണത്തിന്റെ കുട വിരിക്കുന്നതും എന്റെ കട്ടിലിൽ കിടന്നുകൊണ്ട് എനിക്ക് കാണാമായിരുന്നു. എന്റെ ദുഃഖത്തെ അത് പരിഹസിക്കുന്നതായാണ് എനിക്ക് തോന്നിയത്. എനിക്ക് എന്നോടുതന്നെ അമർഷം തോന്നി. ഇങ്ങനെ ഒരു ദേശത്തിൽ വന്നുപെട്ടതോർത്ത് എനിക്ക് സഹിക്കാൻ കഴിഞ്ഞില്ല.

ബന്ധുക്കളും സുഹൃത്തുക്കളും ഒക്കെ തായഘർ വിട്ടുപോയിക്കഴിഞ്ഞിരുന്നു. അതൊരു ഏകാന്തതയുടെ തുരുത്തായി നഗരത്തിൽ ഒറ്റപ്പെട്ടു കിടന്നു. എല്ലാവരും അവരവരുടെ മുറിയിലേക്ക് അടിഞ്ഞു കൂടിക്കഴിഞ്ഞു. ആയിഷാന്റി മാത്രം എനിക്കൊപ്പം കൂട്ടുകിടന്നു. ആ ഇരുട്ടിൽ ഞാൻ കണ്ണുതുറന്ന് കിടക്കുകയായിരുന്നു.

ഭൂപ്പോമാ ഉറങ്ങിയോ..? ഇത്തിരി കഴിഞ്ഞപ്പോൾ ഞാൻ ആന്റിയെ തോണ്ടി വിളിച്ചു.

ഇല്ല കുട്ടി. എന്താ കാര്യം..?

എനിക്ക് ആരുമില്ലാത്തതുപോലെ നെഞ്ചിനകത്തൊരു വേദന തോന്നുന്നു. ഞാൻ പറഞ്ഞു.

നിനക്ക് ഞങ്ങളെല്ലാമില്ലേ..?

എനിക്കെന്റെ മായോട് ഒന്ന് സംസാരിക്കണമെന്ന് തോന്നുന്നു....

ഈ രാത്രിയിലോ..?

ഉം....

എന്തിനാ..... കരയാനല്ലാതെ നിങ്ങൾക്കു രണ്ടുപേർക്കും ഒന്നും സംസാരിക്കാനുണ്ടാവില്ല. അവർ പറഞ്ഞു.

ആ കരച്ചിലെങ്കിലും ഒന്ന് കേൾക്കാതെ എനിക്ക് സമാധാനമില്ല.

വേണ്ട കുട്ടി. നമ്മൾ കുറെക്കരഞ്ഞാലും മറ്റുള്ളവരെ കരയിക്കാതിരിക്കുന്നതാണ് നല്ലത്.

എനിക്ക് കരയണം....

അവരെന്നെ ചേർത്തുപിടിച്ചു. ഞാനവരുടെ നെഞ്ചിലേക്ക് ചേർന്നു കിടന്ന് കരഞ്ഞു.

ഓർത്തും കരഞ്ഞും ആ രാത്രിയുടെ അവസാനയാമംവരെയും ഞാൻ ഉറങ്ങാതെ കിടന്നു. ഇടയ്ക്കെപ്പോഴെക്കെയോ ക്ഷീണംകൊണ്ട് കണ്ണടച്ചപ്പോഴൊക്കെ ബാബ എന്റെ മുന്നിൽ വന്ന് നിന്നു. എന്നാലും നീ എന്റെ ആഗ്രഹം സഫലമാക്കിതന്നില്ലല്ലോ എന്ന് ആ മുഖം കരയുന്നതായി എനിക്ക് തോന്നി. അതെന്നെ ഉറക്കത്തിലും ഉണർവ്വിലും പിന്നെ നിരന്തരം വേട്ടയാടിക്കൊണ്ടിരുന്നു.

പിറ്റേന്ന് രാവിലെ റോഡിൽ ഒരു വലിയ ഹുങ്കാരശബ്ദം കേട്ടാണ് ഞാൻ ഞെട്ടിയുണരുന്നത്. റോഡിലൂടെ ഒരു ഭൂമികുലുക്കം കടന്നു പോകുന്നതുപോലെയാണ് എനിക്ക് തോന്നിയത്. ചാടിപ്പിടഞ്ഞ് ബാൽക്കണിയിൽ ചെന്നു നോക്കുമ്പോൾ വലിയ ക്രെയ്നുകൾ, മണ്ണുമാന്തികൾ, ബുൾഡോസറുകൾ, കോരികൾ, ട്രക്കുകൾ, പിക്കപ്പുകൾ എന്നിവയുടെ ഒരു വലിയ നിര പട്ടാളവണ്ടികളുടെ അകമ്പടിയിൽ ഞങ്ങളുടെ ഹൈവേയിലൂടെ കടന്നുപോകുന്നു.

എന്തിനുള്ള പുറപ്പാടാണതെന്ന് എനിക്കപ്പോൾ പിടി കിട്ടിയതേയില്ല. ടി.വി.യിൽ ബ്രേക്ക് ന്യൂസ് കണ്ടോ എന്ന് ചോദിച്ച് പിന്നെ ആയിഷാന്റി എത്തുമ്പോഴാണ് ഞാനതറിയുന്നത് മുത്തകളുടെ ചത്വരം തകർക്കപ്പെട്ടു കൊണ്ടിരിക്കുന്നു. സമരങ്ങളുടെ അവസാന ചിഹ്നവും സ്മാരകവും തകർക്കുക എന്നൊരു ലക്ഷ്യമായിരുന്നു അതിനുണ്ടായിരുന്നത്.

വർഷങ്ങൾക്കു മുമ്പ് രാജ്യത്ത് നടന്ന ഒരു അന്തർദേശീയ രാഷ്ട്രീയ സമ്മേളനത്തിന്റെ ഓർമ്മയ്ക്കായാണ് മുത്തുകളുടെ ചത്വരം നിർമ്മിക്കപ്പെട്ടത്. പിന്നെ അത് രാജ്യത്തിന്റെതന്നെ പ്രതീകവും ചിഹ്നവുമായി മാറി. സ്റ്റാമ്പുകളിൽ, കൊടികളിൽ, ബാനറുകളിൽ ഒക്കെ രാജ്യത്തെ സൂചിപ്പിക്കാനായി അത് ഉപയോഗിക്കപ്പെട്ടു. ഒരുപക്ഷേ, സമരക്കാർ ആ ഇടംതന്നെ തിരഞ്ഞെടുത്തതിന്റെ പിന്നിലും ഇതേ കാരണമായിരിക്കാം ഉണ്ടായിരുന്നത്. മുത്തുകളുടെ ചത്വരം പിടിച്ചെടുത്തു എന്നാൽ

രാജ്യം തന്നെ പിടിച്ചെടുത്തിരിക്കുന്നു എന്നർത്ഥം!

വെറും നാലുമണിക്കൂറുകൊണ്ട് ആ പടുകൂറ്റൻ എടുപ്പ് നിലം പതിച്ചു. ടി.വി.യിൽ അത് പൊളിഞ്ഞുവീഴുന്നതിന്റെ ദൃശ്യങ്ങൾ ഓരോന്നും അതീവപ്രാധാന്യത്തോടെ കാണിച്ചുകൊണ്ടേയിരുന്നു. മണ്ണുമാന്തികളും ക്രെയ്നുകളും വന്ന് അതിന്റെ അവശിഷ്ടങ്ങൾ നീക്കാൻ തുടങ്ങി. അടുത്ത ഒരു മണിക്കൂറിനകം ദശാബ്ദങ്ങൾ പഴക്കമുള്ള മുത്തുകളുടെ ചത്വരം ഒരു തരിശുനിലമായി മാറി.

ഉച്ചയോടെ ഹൈവേയിൽ പോലീസ് നിരന്നു. പ്രധാനപ്പെട്ട എന്തോ ഒന്ന് നടക്കാൻ പോകുന്നതുപോലെ മേലുദ്യോഗസ്ഥരുടെ വാഹനങ്ങൾ തലങ്ങളുംവിലങ്ങും പാഞ്ഞു. ഇനി എന്തിനുള്ള പുറപ്പാടാണെന്ന് എനിക്ക് മനസ്സിലായതേയില്ല. ഇത്തിരി കഴിഞ്ഞപ്പോൾ ഹൈവേയുടെ അങ്ങേ കോണിൽ ഒരു വാഹനവ്യൂഹം പ്രത്യക്ഷപ്പെട്ടു. കവചിതവാഹനങ്ങൾ, ടാങ്കുകൾ, എന്നിവയടങ്ങിയ ഒരു പട്ടാളവ്യൂഹമായിരുന്നു അത്. അതിന്റെ നടുവിലുള്ള ഒരു വാഹനത്തിൽ ഹിസ് മജസ്റ്റി ഒരു നീളൻ കൊടിയും പറത്തി ആവേശപൂർവ്വം തല പുറത്തിട്ട് നില്ക്കുന്നുണ്ടായിരുന്നു. ഒരു പക്ഷേ, ജീവിതത്തിൽ ആദ്യമായിട്ടായിരിക്കും ഹിസ് മജസ്റ്റി ഈ വിധത്തിൽ പ്രത്യക്ഷനാവുന്നത്. ഈ രാജ്യത്തെ ഭൂരിപക്ഷവും അദ്ദേഹത്തെ ടി.വി.യിൽ അല്ലാതെ കണ്ടിട്ടില്ല. അന്നും ജനങ്ങൾ അദ്ദേഹത്തെ അങ്ങനെതന്നെയാണ് കണ്ടത്. വഴി തീർത്തും വിജനമായിരുന്നു. എന്നാൽ റോഡിനിരുവശവും തന്നെ അഭിവാദനം ചെയ്യാൻ കാത്തു നില്ക്കുന്ന ജനസമുദ്രമുണ്ടെന്ന മട്ടിൽ ഇടയ്ക്കിടെ അദ്ദേഹം പുഞ്ചിരിക്കുകയും കൈവീശുകയും ആകാശത്തേക്ക് പറക്കുംചുംബനങ്ങൾ എറിഞ്ഞുകൊടുക്കുകയും ചെയ്യുന്നുണ്ടായിരുന്നു. വിജയത്തിന്റെ ഉന്മത്തത ആ ചേഷ്ടകളിൽ പ്രകടമായിരുന്നു.

ആ വാഹനവ്യൂഹം ചെന്നുനിന്നത് മുത്തുകളുടെ ചത്വരം നിന്നിരുന്ന തരിശുനിലത്തിലാണ്. അവിടെനിന്ന് മജസ്റ്റി കൊടി ഉയർത്തി അന്തിമ വിജയപ്രഖ്യാപനം നടത്തി. ദേശീയ ചാനലിൽ അത് ലൈവ് ആയി കാണിക്കുന്നുണ്ടായിരുന്നു. മുത്തുകളുടെ ചത്വരം ഒരുകാലത്ത് നമ്മുടെ സ്വപ്നങ്ങളുടെ പ്രതീകമായിരുന്നു. നിർഭാഗ്യവശാൽ അതു പിന്നെ ഭിന്നിപ്പിന്റെയും വെറുപ്പിന്റെയും ഗൂഢാലോചനയുടെയും പ്രതീകമായി മാറി. അതിനി നമുക്ക് വേണ്ട. അലോസരമുളവാക്കുന്ന ആ ഓർമ്മകളെ രാജ്യം മായ്ച്ചു കളഞ്ഞിരിക്കുന്നു. ഇന്നുമുതൽ നാം ഒരു പുതിയ ജനതയാണ്.

പിന്നെ രാജ്യത്തിനെതിരേ തലപൊക്കിയ വിധ്വംസകമൂഷികരെ തല്ലിയോടിച്ചതിൽ മജസ്റ്റി പോലീസിനും പട്ടാളത്തിനും നന്ദി പറഞ്ഞു.

വിദേശസൈനികർക്ക് നന്ദി പറഞ്ഞു. രാജ്യത്തെ പിന്തുണച്ച പൗരന്മാർക്ക് നന്ദി പറഞ്ഞു.

പിന്നെ അവിടെനിന്ന് ചില മുതിർന്ന കുടുംബാംഗങ്ങളോടൊപ്പം പരമ്പരാഗതമായ രീതിയിലുള്ള ആനന്ദനൃത്തം നടത്തി. സമരകാലത്തിൽ ഒരു ദിവസം ടി.വി.യിൽ കണ്ട അതേതരം നൃത്തമായിരുന്നു ഇതും.

പിറ്റേന്നു മുതൽ പോലീസ് തങ്ങളുടെ യഥാർത്ഥ നായാട്ട് ആരംഭിച്ചു.

## കുറുകെയുള്ള നടത്തം

അതിന്റെ വാർത്തകൾ ഏറെയൊന്നും അറിയാൻ എനിക്ക് അവസരം കിട്ടിയില്ല. തൊട്ടടുത്തദിവസം തന്നെ ഞാൻ ഫൈസലബാദിനു പോയി. മായെയും സമീറിനെയും സൈമയെയും കാണാതെ എനിക്കൊരു നിമിഷം പോലും അതിജീവിക്കുക വയ്യായിരുന്നു. തായയും അതുതന്നെ പറഞ്ഞു. നീ ചെല്ലാതെ നിന്റെ മായ്ക്ക് ഇനി സമാധാനം കിട്ടില്ല. പോയി അവരോടൊപ്പം കുറച്ചു ദിവസം താമസിക്ക്. ഇനി അവരൊന്ന് നോർമ്മൽ ആയിട്ട് തിരിച്ചു വന്നാൽ മതി. റേഡിയോയിൽനിന്ന് അത്രയും ദിവസം വിട്ടുനില്ക്കാൻ കഴിയുമോ എന്ന് ഞാൻ ആശങ്ക പറഞ്ഞു. അത് ഞാൻ ഇംതിയാസിനോട് പറഞ്ഞുകൊള്ളാം. അതല്ല അതുപോന്നെങ്കിൽ പോകട്ടെ. നമുക്ക് വേറേ എവിടെയെങ്കിലും നോക്കാം. അപ്പോഴേക്കും നിനക്ക് സർട്ടിഫിക്കറ്റും കിട്ടുമല്ലോ. പക്ഷേ, റേഡിയോയിൽനിന്ന് വിടുന്ന കാര്യം എനിക്ക് ചിന്തിക്കാൻ കഴിയില്ലായിരുന്നു. അതുകൊണ്ടുതന്നെ ഞാനപ്പോൾതന്നെ തായയെക്കൊണ്ട് നിർബന്ധിച്ച് ഇംതിയാസ് സാറിനെയും രാജീവൻസാറിനെയും വിളിപ്പിച്ചു. ഒരു പ്രശ്നവുമില്ല പോയിട്ട് വന്നാൽ എപ്പോൾ വേണമെങ്കിലും ജോയിൻ ചെയ്യാം എന്ന് അവർ രണ്ടും സമ്മതിക്കുകയും ചെയ്തു.

അങ്ങനെയൊക്കെ പറഞ്ഞുറപ്പിച്ച് ഒരു മാസം എന്ന് വിചാരിച്ചാണ് ഞാൻ നാട്ടിലേക്കു പോകുന്നത്. എന്നാൽ എന്റെ അവധി വിചാരിച്ചതിനെക്കാൾ നീണ്ടുപോയി. ഇനി ഞാൻ മടങ്ങിവരില്ല എന്നുപോലും ഓഫീസിലും ശ്രോതാക്കൾക്കിടയിലും സംസാരമുണ്ടായി. അതു കൊണ്ടാണ് എന്റെ മടങ്ങിവരവ് അവർക്കൊരാഘോഷമായി മാറിയത്.

എപ്പോഴും ബാബയുടെ കുറ്റം മാത്രം കണ്ടുപിടിക്കുമായിരുന്ന മായ്ക്ക് ആ മരണം പക്ഷേ, താങ്ങാൻ പറ്റാത്തതായിപ്പോയി. അത്രവേഗം ബാബ ഞങ്ങളെ ഒറ്റയ്ക്കാക്കി പൊയ്ക്കളയുമെന്ന് മാ

ഒരു ദുഃസ്വപ്നത്തിൽ പോലും വിചാരിച്ചിട്ടുണ്ടായിരുന്നില്ല. പലപ്പോഴും ബാബ മരിച്ചു എന്ന് വിശ്വസിക്കാൻപോലും മാ തയ്യാറായില്ല. ഇടയ്ക്കെല്ലാം അദ്ദേഹം അവധിക്ക് വരാറായി, അവധിക്ക്, വരാറായി എന്ന് ആധി പിടിച്ചുകൊണ്ടേയിരുന്നു. ചിലപ്പോഴൊക്കെ അതൊരു ചിത്തഭ്രമത്തോളം വളരുന്നത് എനിക്ക് നോക്കിനില്ക്കേണ്ടി വന്നു. ബാബയുടെ മരണവും സംസ്കാരവും അകലെ നടന്നതുകൊണ്ടാണ് മാമയ്ക്കത് ഉൾക്കൊള്ളാൻ കഴിയാതെപോയത് എന്ന് പിന്നെ എനിക്ക് പലപ്പോഴും തോന്നിയിട്ടുണ്ട്. അന്ന് ഞാൻ ആവശ്യപ്പെട്ടതുപോലെ ബാബയുടെ മയ്യത്ത് നാട്ടിൽ കൊണ്ടുപോവുകയും അവിടെ സംസ്കരിക്കുകയും ചെയ്തിരുന്നുവെങ്കിൽ മാ ആ അനുഭവത്തിന്റെ സർവ്വ വേദനയിലൂടെയും കടന്നു പോവുകയും അത് ഉൾക്കൊള്ളുകയും ചെയ്യുമായിരുന്നു. പക്ഷേ, ബാബയുടെ മരണം മായെ സംബന്ധിച്ചിടത്തോളം അകലെ നടന്ന ഒരു കെട്ടുകഥയാണ്. ആ കഥയിൽ മാ വിശ്വസിക്കുന്നതേയില്ല. എത്ര കഠിനമാണെങ്കിലും അനുഭവത്തിന്റെ തീക്ഷ്ണത കുറയ്ക്കാൻ നാം നിശ്ചയമായും അതിനു കുറുകെ നടന്നുപോകേണ്ടതുണ്ട് അല്ലേ ജാവേദ്...?!

## പൊറുക്കപ്പെടാനാവാത്ത തെറ്റ്

ഇന്നലെ സൂക്കിൽ പോയിട്ട് മടങ്ങിവരുമ്പോൾ ഞങ്ങളുടെ റിസപ്ഷനിസ്റ്റായിരുന്ന ലൈലയെ ഞാൻ വഴിയിൽ കണ്ടുമുട്ടി. എപ്പോഴും കളിച്ചും ചിരിച്ചും ഷിയാ മഹത്ത്വം പറഞ്ഞും മാത്രം കാണപ്പെട്ടിരുന്ന ലൈല ആകെ നിറം മങ്ങിപ്പോയതുപോലെ. സമരം നടത്തിയതിന്റെ പേരിൽ മാത്രം രാജ്യത്തിലെ നിരവധി ഓഫീസുകളിൽനിന്ന് പിരിച്ചുവിടപ്പെട്ട പലരിൽ ഒരുവൾ മാത്രമായിരുന്നു ലൈല. ഞങ്ങളുടെ സ്റ്റുഡിയോയിലെ പലരും അക്കൂട്ടത്തിൽ ഉണ്ടായിരുന്നു. ഹസന്റെ സ്ഥാനത്ത് മറ്റൊരറബി ട്രാൻസ്ലേറ്ററായി വന്നിരിക്കുന്നു. അന്ന് ഷഹബാസ് സംശയിച്ചതുപോലെ മുത്തുകളുടെ ചത്വരത്തിലെ പട്ടാള നടപടിക്കിടയിൽ കൊല്ലപ്പെട്ട ഏഴു പേരിൽ ഒരാൾ ഞങ്ങളുടെ ഹസൻ ആയിരുന്നു... എങ്ങനെ അവൻ അവിടെ ചെന്നുപെട്ടു എന്നത് ഇന്നും ആർക്കും അറിയാത്ത ദുരൂഹതയായി അവശേഷിക്കുന്നു.

യൂനിസ് മാറി പുതിയ ഡ്രൈവർ നേരത്തേ വന്നിരുന്നു. ലൈലയും കൂട്ടുകാരി ഖദീജയും റിസപ്ഷനിൽ നിന്നുപോയി അവിടെ രണ്ട് ഫിലിപ്പിനികളെ കൊണ്ടുവന്നിട്ടുണ്ട്. ഒരുദിവസം ഞാൻ അലിയുടെ മെയിന്റനൻസ് ഓഫീസിൽ കയറി നോക്കിയിരുന്നു. അബ്ദുള്ള ജനാഹിയും അലിയും മുനീർ ഗാസിയും മാറിയിരുന്നു. മിലിട്ടറിയിൽ നിന്നുള്ള മൂന്ന് സ്റ്റാഫിനാണ് ഇപ്പോൾ മെയിന്റനൻസിന്റെ ചുമതല അവർക്കൊപ്പം രണ്ട് ഇന്ത്യാക്കാരുമുണ്ട്. ഗേറ്റിലെ സെക്യൂരിറ്റി മുതൽ ഉള്ളിലെ ഓഫീസേഴ്സിൽവരെ എല്ലായിടത്തും ഇപ്പോൾ മിലിട്ടറിയുടെ സാന്നിദ്ധ്യം കാണാം. അഡ്മിനിസ്ട്രേഷനിൽ ജോൺ മസ്കീനാസ് മാത്രമുണ്ട്. അദ്ദേഹവും ഉടനെ പോകുമെന്ന് കേൾക്കുന്നു. ബാക്കിയെല്ലാം പുതിയ സ്റ്റാഫുകളാണ്. ഒരു രാജ്യത്തെയും ഭരണത്തെയും മാറ്റി മറിക്കും എന്ന് വിശ്വസിച്ചിരുന്ന ഒരു സമരം ഞാനുൾപ്പെടെ ചിലരുടെ ജീവിതങ്ങളെ മാത്രമാണ്

മാറ്റിമറിച്ചത്. അതും മോശം വിധത്തിൽ.

എന്നെക്കണ്ടതും ലൈല കരഞ്ഞുപോയി. സത്യത്തിൽ ഒരു പാവമായിരുന്നു അവൾ. എല്ലാവരും ഒരു ഉത്സവംപോലെ സമരത്തിനു പോകുന്നു അവളും പോകുന്നു എന്നു മാത്രമേ ഉണ്ടായിരുന്നുള്ളൂ. അല്ലാതെ ഈ ഭരണത്തെ അട്ടിമറിക്കണമെന്നോ വിധ്വംസകപ്രവർത്തനങ്ങളിൽ ഏർപ്പെടണമെന്നോ ഒന്നും അവൾക്കില്ലായിരുന്നു. അവൾ മാത്രമല്ല സമരങ്ങളിൽ പങ്കെടുത്ത ഭൂരിപക്ഷത്തിന്റെയും അവസ്ഥ അതൊക്കെത്തന്നെയായിരുന്നു. പക്ഷേ, നടപടി വന്നപ്പോൾ എല്ലാവർക്കും ബാധകമായി. സർക്കാരിന്റെ ഓർഡർ ആണെന്നും തങ്ങൾ നിസ്സഹായരാണെന്നും മാനേജ്മെന്റ് കൈമലർത്തി.

അപാരമായ ഷിയ വിശ്വാസിയായിരുന്നു ലൈല. അന്ന് യൂനിസ്സിനെ മർദ്ദിക്കുന്നത് കണ്ടപ്പോഴാണ് അതിന്റെ തീവ്രത ഞങ്ങൾക്ക് ബോധ്യമാകുന്നത്. എന്നാൽ ആ വിശ്വാസതീക്ഷണത അവളുടെ ജോലി നഷ്ടപ്പെടുത്തുന്നതിൽവരെ കൊണ്ടുചെന്നെത്തിക്കും എന്ന് അവൾ വിചാരിച്ചുകാണില്ല. അതവളുടെ സംസാരത്തിൽ പ്രകടമായിരുന്നു.

സത്യം പറയാമല്ലോ സമീറാ. ഞാനൊരു സാധാരണ പെൺകുട്ടിയാണ്. സാധാരണ മോഹങ്ങൾ എല്ലാം ഉള്ള, ലോകത്തിന്റെ മനോഹാരിതകൾ ആസ്വദിക്കാൻ ആഗ്രഹിക്കുന്ന, അതിന്റെ മേന്മകൾ നുകരാൻ മോഹിക്കുന്ന ഒരു പെൺകുട്ടി. ഞാൻ മാത്രമല്ല എന്നോടൊപ്പം സമരത്തിൽ പങ്കെടുത്ത കൂട്ടുകാരികൾ ഒക്കെത്തന്നെയും അങ്ങനെ തന്നെ. മനോഹരമായ ഒരു വീട് എന്റെ കൊല്ലുന്ന ഒരാഗ്രഹമാണ്. ഒരു നല്ല വീടുണ്ടെങ്കിൽ ഒരു രണ്ടാംകെട്ടുകാരന്റെ ഭാര്യയോ വെപ്പാട്ടിയോ ആയിരിക്കാൻപോലും ഞാൻ തയ്യാറാണെന്ന് പലപ്പോഴും ഞാൻ പാതികളിയായും പാതി കാര്യമായുംതന്നെ പറയുമായിരുന്നു. റോഡിലൂടെ വണ്ടിയോടിച്ചു പോകുമ്പോൾ വഴിയരുകിൽ അതിമനോഹരങ്ങളായ വീടുകളുടെ പരസ്യങ്ങൾ പതിച്ച ഫ്ലെക്സ് ബോർഡുകൾ കാണാം. ആ ചിത്രങ്ങളിലെ ഓരോ അരികുകളും മൂലകളും എന്റെ സ്വപ്നത്തിലെ വീടുകൾക്ക് തുല്യമായിരിക്കും. ദൈവമേ ഇത്രയും സ്വപ്നത്തെ ചേർന്നു നില്ക്കുന്ന വീടുകളിൽ താമസിക്കാൻ ഭാഗ്യം ചെയ്തവർ ഈ ഭൂമിയിൽ ആരായിരിക്കും എന്ന് പലപ്പോഴും ഞാൻ അദ്ഭുതപ്പെടാറുണ്ട്. ഒരിക്കൽ എന്തുകൊണ്ട് നമുക്ക് ഇതുപോലെ ഒരു വീട് സ്വന്തമാക്കിക്കൂടാ എന്ന് ഞാൻ ബാബയോടു ചോദിച്ചു. നമുക്കൊന്നും ഒരിക്കലും ചിന്തിക്കാൻ പോലും കഴിയാത്തത്ര വിലയാണതിനെന്നും നമ്മുടെ മൂന്നു

തലമുറയുടെ മുഴുവൻ സമ്പാദ്യവും കൂട്ടിവച്ചാൽ പോലും അങ്ങനെയൊന്നു സ്വന്തമാക്കാൻ നമുക്ക് കഴിയില്ലെന്നും ബാബ സങ്കടത്തോടെ എന്നോടു പറയുമായിരുന്നു. അത്രയ്ക്കൊന്നും വലിയ വീടുകൾ ആയിരുന്നില്ല അവ. സാധാരണങ്ങളായ മനോഹരഭവനങ്ങൾ. അവയിലൊന്ന് സ്വന്തമാക്കുന്ന കാര്യം സ്വപ്നം കാണാൻപോലും പറ്റാത്തത്ര ദരിദ്രരായി ജീവിക്കുന്നതിൽ എനിക്ക് എന്നോടുതന്നെ പുച്ഛം തോന്നിത്തുടങ്ങി. ആ വീടുകളിൽ താമസിക്കാൻ ഭാഗ്യം ചെയ്തവരോട് അസൂയയും. ഞങ്ങൾക്കുകൂടി അവകാശപ്പെട്ട സ്വത്ത് കവർന്നാണ് അവർ അവിടെ താമസിക്കുന്നതെന്നും അല്ലാതൊരിക്കലും അവർക്കതിനു സാധിക്കില്ലെന്നും ഒരു വിചാരം എന്നെ പൊതിഞ്ഞു തുടങ്ങി. അതിൽ നിന്നുണ്ടായ നിരാശയും ദേഷ്യവും പകയുമാണ് എന്നെ സമരമുഖങ്ങളിലേക്ക് നയിച്ചത്. ഒരു നല്ല വീട് എന്ന മോഹം മാത്രമേ അതിന്റെ പിന്നിലുണ്ടായിരുന്നുള്ളൂ.

അത് പറഞ്ഞിട്ട് അവൾ എന്റെ കൈ പിടിച്ച് കരഞ്ഞു. ഞാൻ ഷിയ ആയിപ്പോയതാണ് ഇപ്പോൾ എല്ലാത്തിനും കാരണം. ഒരുകാലത്ത് ഞാൻ അത് അഭിമാനത്തോടെ പറഞ്ഞിരുന്നു. പക്ഷേ, ഇപ്പോൾ എന്റെ ഐഡന്റിറ്റി വെളിപ്പെടുത്താൻ എനിക്ക് ഭയമാണ്. ഈ രാജ്യത്ത് ഷിയ ആയിരിക്കുന്നത് ഒരു കുറ്റമാണ്. പൊറുക്കപ്പെടാനാവാത്ത തെറ്റാണ്. വിശ്വാസത്തിന്റെ പേരിൽ ഒരാൾ തിരസ്കരിക്കപ്പെടുന്നത് എത്ര കഷ്ടമാണ്... എന്റെ കാര്യം പോകട്ടെ... എന്റെ മകളുടെ കാര്യമാണ് വളരെ കഷ്ടം. നിനക്കറിയുമോ എന്നറിയില്ല. ഒരേ രാജ്യത്ത് വസിക്കുന്നവരാണെങ്കിലും ഞങ്ങൾ ഷിയകൾക്കും സുന്നികൾക്കും പ്രകടമായ ചില വ്യത്യാസങ്ങളൊക്കെയുണ്ട്... ഭാഷയിൽ, വേഷത്തിൽ, ആചാരത്തിൽ, ഒക്കെ... എത്ര ഒളിച്ചു പിടിക്കാൻ ശ്രമിച്ചാലും അത് എവിടെയെങ്കിലുമൊക്കെ വെളിപ്പെടും. ഏഴു വയസ്സുള്ള എന്റെ മകൾക്കിപ്പോൾ സ്കൂളിൽ പോകാൻ മടിയാണ്. അവൾ വല്ലാതെ ഒറ്റപ്പെടുന്നു. സുന്നി കുട്ടികൾ ഇപ്പോൾ അവളെ കളിക്കാൻ കൂട്ടുന്നില്ല. ഏറെ ഭീകരമായത് അതൊന്നുമല്ല സമീറാ അവളിപ്പോൾ സുന്നികളുടെ ഭാഷയും ചലനവും ആംഗ്യങ്ങളും അനുകരിച്ച് സ്വന്തം അസ്തിത്വം മറച്ചുപിടിക്കാൻ ശ്രമിക്കുന്നു എന്നതാണ്. ഞങ്ങൾ അനുനിമിഷം ഈ രാജ്യത്ത് ഞങ്ങളല്ലാതായിക്കൊണ്ടിരിക്കുന്നു സമീറ... ഒരു സമരത്തിന് ഇത്ര വലിയ വില കൊടുക്കേണ്ടി വരുമായിരുന്നു എന്ന് എനിക്കൊരിക്കലും അറിയില്ലായിരുന്നു. വിജയം സുനിശ്ചിതമല്ലാത്ത സമരങ്ങൾ അയഞ്ഞ വടികൊണ്ട് പാമ്പിനെ തല്ലുന്നതുപോലെയാണ്. അത് ഒരു

പാമ്പിനെയും കൊല്ലില്ല, അപകടകരമാം വിധം വേദനിപ്പിക്കുക മാത്രമേയുള്ളൂ.

## മാൻ ഓഫ് ദ് മാച്ച്

ഒരു സന്ധ്യയ്ക്ക് ഞാൻ ബാൽക്കണിയിൽ ഇരുന്ന് ബാബ വാങ്ങിത്തന്ന ഗിറ്റാറിനോട് സല്ലപിച്ചുകൊണ്ടിരിക്കുമ്പോൾ എന്നെ കാണാൻ ആരൊക്കെയോ വന്നിരിക്കുന്നു എന്ന് ആയിഷാന്റി വന്നു പറഞ്ഞു. എന്നെക്കാണാനോ..? ഞാൻ സംശയിച്ചു. ഈ സന്ധ്യാസമയത്ത്..? അതും ഈ തായഘറിലേക്ക്...? അങ്ങനെ ഒരതിഥി എനിക്കേതാണ്ട് അസാധ്യമായിരുന്നു. അതുകൊണ്ടുതന്നെ വളരെ സന്ദേഹത്തോടെയാണ് ഞാൻ താഴേക്ക് ഇറങ്ങിച്ചെന്നത്.

ഏറെ ദിവസങ്ങളായി ഞാൻ അങ്ങനെ താഴേക്ക് ഒന്നും ചെല്ലുന്ന പതിവില്ലായിരുന്നു. ജോലി കഴിഞ്ഞുവന്നാൽ നേരേ മുറിയിൽ കയറി കതകടച്ചിരിക്കും. ഏറെ ബോറടിച്ചാൽ ബാൽക്കണിയിൽ ചെന്നുനിന്ന് കാഴ്ചകൾ കാണും അല്ലെങ്കിൽ സൂക്കിലേക്ക് നടക്കാൻ പോകും. തായഘറുമായി ഞാൻ മാനസികമായി വല്ലാതെ അകന്നുകഴിഞ്ഞിരുന്നു.

അതിനു കാരണമുണ്ടായിരുന്നു. പെട്ടെന്നുതന്നെ മടങ്ങി വരാം എന്ന ആശയോടെ നാട്ടിലേക്കു പോയ ഞാൻ തിരിച്ചുവരുന്നതിൽ തായഘറിന് എന്തോ ഒരു അസഹ്യതയുണ്ടെന്ന് പിന്നീട് ഇവിടെനിന്ന് അങ്ങോട്ടുള്ള ഫോൺവിളികളിൽനിന്ന് എനിക്കു മനസ്സിലായി. 'രാത്രി മുഴുവൻ അന്യ ചെറുപ്പക്കാരോടൊപ്പം കറങ്ങി അവൾ ഈ വീടിനുണ്ടാക്കി വച്ച നാണക്കേട് വളരെ വലുതാണ്. അവളുടെ ബാബയില്ലാതെ അവളെ ഇനി നിയിന്ത്രിക്കാൻ പാടാണ്. അതുകൊണ്ട് അവളെ യാതൊരു കാരണവശാലും മടക്കി അയയ്ക്കരുത്' എന്നൊരു കാരണമാണ് അവരതിന് കണ്ടുപിടിച്ചത്. എന്നുമാത്രമല്ല അവിടെ നിങ്ങൾക്ക് കൂട്ട് ആരുമില്ലല്ലോ. ഇനി അവൾ അവിടെ വല്ല ജോലിയും കണ്ടെത്തട്ടെ എന്നൊരു ന്യായംകൂടി അവർ കണ്ടുപിടിച്ചു. അവരുടെ ന്യായം പറച്ചിൽ കേട്ടിട്ടൊന്നുമല്ല, മായുടെ മാനസികാവസ്ഥ കണ്ടപ്പോൾ അതങ്ങനെതന്നെയാവട്ടെ എന്ന് ഞാൻ ഏതാണ്ട് നിശ്ചയിച്ചതുമാണ്. എന്നാൽ ഒരു ദിവസം

ആയിഷാന്റി രഹസ്യത്തിൽ വിളിച്ച് നീ ഒരിക്കലും വരാതിരിക്കരുത്. എന്തു വില കൊടുത്തും നീ കയറിവരണം. ഇല്ലെങ്കിൽ നഷ്ടം നിങ്ങൾക്കായിരിക്കും എന്ന് പറയുന്നതുവരെ എനിക്കതിൽ സംശയം ഒന്നും തോന്നിയിരുന്നതുമില്ല. പക്ഷേ, എന്തു നഷ്ടം എന്നൂഹിക്കാൻ അന്നേരം എനിക്ക് കഴിഞ്ഞതുമില്ല.

ആരോടും പറയാൻ നില്ക്കാതെ ഞാൻ ഒരു ദിവസം ഇങ്ങോട്ട് കയറിപ്പോന്നു. മായുടെ പോലും പാതി സമ്മതമേ അതിനുണ്ടായിരുന്നുള്ളൂ. ഇവിടെ വന്നപ്പോഴാണ് സംഗതികളുടെ യഥാർത്ഥ വശം എനിക്ക് ശരിക്കും ബോധ്യപ്പെടുന്നത്. ബാബയുടെ സേവനത്തെ പ്രകീർത്തിച്ച് സർക്കാർ വലിയൊരു തുക പാരിതോഷികം പ്രഖ്യാപിച്ചിരുന്നു. ഒരു പക്ഷേ, ബാബയുടെ ജീവിതത്തിൽ സ്വപ്നം കാണാൻപോലും കഴിയാതിരുന്ന ഒരു വലിയ തുക. അത് കിട്ടിയാൽ ഞങ്ങളുടെ ജീവിതംതന്നെ മാറിപ്പോകുമായിരുന്നു. എന്നാൽ ആ തുക ബാബയ്ക്ക് മാത്രമായി പ്രഖ്യാപിച്ചതല്ലെന്നും ഖാൻ കുടുംബത്തിലെ മുഴുവൻ പുരുഷന്മാരുടെയും സേവനത്തിനാണ് അത് നല്കുന്നതെന്നും ഒരു ന്യായം തായഘറിൽ ആരുടെയോ തലയിൽ കയറിക്കൂടി. എന്നുമാത്രമല്ല വളരെ വേഗം അതാണ് സത്യമെന്ന് പ്രചരിപ്പിക്കപ്പെടുകയും ചെയ്തു. ഭൂപ്പോയും സിപ്പിയാന്റിയുമായിരുന്നു അതിനുവേണ്ടി ശക്തമായി വാദിച്ചതും അതിന്റെ മുഖ്യപ്രചാരകരായി നിന്നതും. എന്നാൽ ആയിഷാന്റിക്ക് സത്യം അറിയാമായിരുന്നു, അതെന്റെ ബാബയ്ക്ക് മാത്രം അവകാശപ്പെട്ടതാണെന്ന്. അതാണവരെനിക്ക് രഹസ്യത്തിൽ ഫോൺ വിളിച്ചത്. എന്റെ സാന്നിദ്ധ്യം ഇവിടെയില്ലെങ്കിൽ ബാബയുടെ രക്തത്തിന്റെ വില സഹോദരങ്ങൾ പങ്കിട്ടെടുക്കുമെന്നും ഞങ്ങൾക്കതിൽ അർഹമായത് കിട്ടില്ലെന്നും അവർക്ക് ശരിക്കും അറിയാമായിരുന്നു. ഞാൻ എത്തുന്നതിനു മുമ്പ് തായഘറിൽ അതിനെച്ചൊല്ലി വലിയ വാക്കുതർക്കങ്ങൾ ഒക്കെ ഉണ്ടായെന്ന് പിന്നീട് ഞാനറിഞ്ഞു. സിബി ആന്റിയുടെ പണാർത്തി നിറഞ്ഞ വാദങ്ങൾക്കു മുന്നിൽ തായപോലും നാവടച്ചു കളഞ്ഞു. പണത്തിനു മുകളിൽ ഒരു സഹോദരബന്ധവും പറക്കില്ലെന്ന് ഞാനന്ന് വേദനയോടെ തിരിച്ചറിഞ്ഞു.

എന്റെ മടങ്ങിവരവ് തായഘർ തീരെ പ്രതീക്ഷിച്ചതായിരുന്നില്ല. എന്റെ 'സ്വഭാവദൂഷ്യങ്ങളെക്കുറിച്ച്' മായോട് പറഞ്ഞുഫലിപ്പിച്ച് എന്നെ നാട്ടിൽ തന്നെ തളച്ചിടാം എന്നാണ് അവർ കരുതിയിരുന്നത്. ഞാനെത്തി ഏറെ ദിവസങ്ങളിലേക്ക് അങ്ങനെയൊരു പാരിതോഷികത്തെക്കുറിച്ച് ആരുമെന്നോട് സൂചിപ്പിച്ചതുമില്ല.

എന്നാൽ ബാബയുടെ അനന്തരാവകാശി എന്ന നിലയിൽ എനിക്കുമാത്രമേ അത് ഏറ്റുവാങ്ങാൻ കഴിയുമായിരുന്നുള്ളൂ. ഞാനില്ലാ എങ്കിൽ അത് മറ്റാർക്കെങ്കിലും വാങ്ങാം. എന്റെ വരവ് തടയാൻ അതും ഒരു കാരണമായിരുന്നു. അവസാനം എനിക്കത് തായയോട് നേരിട്ട് ചോദിക്കേണ്ടി വന്നു. 'ഞാനത് നിന്നോട് പറയാൻ ഇരിക്കുകയായിരുന്നു, പേപ്പറുവർക്കുകൾ പൂർത്തിയാവുന്നതേയുള്ളൂ... നമുക്കത് പോയി വങ്ങിക്കണം' എങ്ങും തൊടാതെയുള്ള ഒരു മറുപടിയാണ് തായ തന്നത്. എന്നാൽ സിപ്പിയാന്റി തന്റെ ഇംഗിതം അപ്പോൾതന്നെ വെളിപ്പെടുത്തി. 'നീ വാങ്ങിക്കുന്നു എന്നേയുള്ളൂ. അത് പക്ഷേ, ഈ കുടുംബത്തിൽ എല്ലാവർക്കുമായി തരുന്ന ഒരു സമ്മാനമാണ്. നീ അതങ്ങനെതന്നെ കാണണം...' അതങ്ങനെ ആയിരിക്കാൻ അവർ പറഞ്ഞ ഉദാഹരണം കേട്ടാൽ ജാവേദ്, നീ അവരുടെ കരണം അടിച്ചുപൊട്ടിക്കുമായിരുന്നു. സത്യത്തിൽ എന്റെ കൈ തരിച്ചതാണ്. പ്രായത്തെയും ഞങ്ങൾക്കതുവരെ ചെയ്തുതന്ന ഉപകാരങ്ങളെയും ഓർത്ത് ഞാനടങ്ങി എന്നുമാത്രം. ക്രിക്കറ്റുകളിയിൽ ടീമിൽ ഒരാൾക്കാണ് 'മാൻ ഓഫ് ദ് മാച്ച്' പുരസ്കാരം കിട്ടുന്നതെങ്കിലും ആ സമ്മാനത്തുക ടീമിനു മൊത്തമായി പങ്കുവയ്ക്കുകയാണ് ചെയ്യുന്നത് എന്നതായിരുന്നു അവരുടെ തലതിരിഞ്ഞ ന്യായീകരണം.

എന്റെ ബാബ ക്രിക്കറ്റ് കളിച്ചതിനു കിട്ടുന്ന സമ്മാനമല്ലത്, അതദ്ദേഹത്തിന്റെ ജീവന്റെ വിലയാണ്. അതിലാരും കണ്ണുവയ്ക്കേണ്ട. അത് പങ്കുവയ്ക്കപ്പെടുമെന്ന് വിചാരിക്കുകയും വേണ്ട എന്ന് കട്ടായം പറഞ്ഞിട്ടാണ് ഞാൻ അന്ന് തായയുടെ മുറി വിട്ടിറങ്ങിപോന്നത്. സത്യത്തിൽ എനിക്കാ പണം വേണമെന്നേ ഉണ്ടായിരുന്നില്ല. അത് ഞങ്ങൾക്ക് ദഹിക്കില്ല. സ്നേഹത്തോടെ പറഞ്ഞിരുന്നുവെങ്കിൽ അത് മുഴുവൻ ബാബയുടെ സഹോദരങ്ങൾക്കായി ഞാൻ പങ്കുവയ്ക്കുമായിരുന്നു. എന്നാൽ അവരതല്ല ചെയ്തത്. ഞങ്ങളെ പൂർണ്ണമായും ഒഴിവാക്കി മുഴുവൻ സ്വന്തമാക്കാനാണ് ശ്രമിച്ചത്. അവരുടെ ആർത്തികൾക്കു മുന്നിൽ താഴ്ന്നുകൊടുക്കാൻ എനിക്ക് മനസ്സുവന്നില്ലെന്നു മാത്രം.

അതോടെ തായഘറിൽ ഞാൻ കൂടുതൽ ഒറ്റപ്പെട്ടു. ആരും എന്നോട് സംസാരിക്കാതെയായി. പുതിയ വല്ലയിടത്തും താമസം നോക്കണമെന്ന് പറയാതെ പറഞ്ഞു. അതിനേക്കാളൊക്കെ എന്നെ വേദനിപ്പിച്ചത് ആരും എന്നെ അടുക്കളയിൽ കൂട്ടാതെയും എന്നോടൊപ്പം ആഹാരം പങ്കു വയ്ക്കാതെയും വന്നപ്പോഴാണ്. അതിനേക്കാൾ വലിയൊരു നിന്ദ അനുഭവിക്കാനുണ്ടോ..?

എങ്ങോട്ടെങ്കിലും മാറിത്താമസിച്ചാലോ എന്ന് നൂറുവട്ടം

ആലോചിച്ചതാണ്. എന്നാൽ നീ തായഘറിൽതന്നെ പിടിച്ചുനിന്നാലേ കാര്യങ്ങൾ ശരിയായ വഴിക്ക് പോവുകയുള്ളൂ എന്ന് മാമുവും ആയിഷാന്ററിയും രഹസ്യത്തിൽ ഉപദേശിച്ചതുകൊണ്ടുമാത്രം ഞാനിവിടെത്തന്നെ നില്ക്കുകയായിരുന്നു. സ്വന്തം കുടുംബം അപരിചിതമായ ഒരു ആൾക്കൂട്ടമായി മാറുന്നതിലധികം വലിയ ദുരന്തം മറ്റെന്തുണ്ട്...?

അതിനിടയിൽ ആരാണ് എനിക്ക് അതിഥികൾ എന്ന് പിടികിട്ടാതെ ഞാൻ താഴേക്ക് ഇറങ്ങിച്ചെന്നു.

## സന്ദർശകർ

എന്റെ ഊഹങ്ങളെ മുഴുവൻ അസ്ഥാനത്താക്കിക്കൊണ്ട് ഞങ്ങളുടെ സ്ട്രിങ് വാക്കേഴ്സായിരുന്നു ആ സന്ധ്യയ്ക്ക് എന്നെ കാണാൻ വന്ന അതിഥികൾ. ഇത്തിരിനേരത്തേക്ക് ഞാൻ അദ്ഭുതംകൊണ്ട് വിടർന്നു നിന്നുപോയി. പെട്ടെന്നെന്റെ മനസ്സ് സന്തോഷത്തിലേക്ക് പൂത്തുലയുന്നതും സംഗീതത്തിലേക്ക് സ്നാനപ്പെടുന്നതും ഞാൻ അനുഭവിച്ചറിഞ്ഞു. അതുവരെ എന്റെയുള്ളിൽ വിങ്ങിനിന്നിരുന്ന ഏകാന്തതയും സങ്കടവും നിരാശയും എല്ലാം ആ ഒറ്റനിമിഷംകൊണ്ട് അഴിഞ്ഞില്ലാതെയായി. ആ കൂട്ടം എന്നെന്നേക്കുമായി ചിതറിപ്പോയിരിക്കുന്നു എന്നാണ് അന്നേരംവരെ ഞാൻ വിചാരിച്ചിരുന്നത്. എന്നാൽ മറ്റെല്ലാ വൈരുദ്ധ്യങ്ങളുടെയും മുകളിൽ സംഗീതത്തിന്റെ മാസ്മരശക്തി അവരെ വീണ്ടും ഒന്നിച്ചു ചേർത്തിരിക്കുന്നു. ഗിറ്റാറിന്റെ സ്ട്രിങ്ങുകൾ പോലെ അവർ ഒരേ ശബ്ദം പൊഴിക്കുന്നവരായിരിക്കുന്നു. അതുമാത്രമല്ല എന്നെ സന്തോഷിപ്പിച്ചത്. ഏറെയൊന്നും ഞാനതിന്റെ ഭാഗമല്ലാതായിരുന്നിട്ടുകൂടി അവർ എന്നെ ഓർക്കുകയും എന്നെ തേടി വരുകയും ചെയ്തിരിക്കുന്നു. തായ്ഘറിന് പെട്ടെന്ന് ഞാൻ വെറുക്കപ്പെട്ടവൾ ആയിപ്പോയെങ്കിലും ആർക്കൊക്കെയോ ഞാൻ വേണ്ടപ്പെട്ടവൾ ആയിത്തീർന്നിരിക്കുന്നു. അതിലെനിക്ക് അഭിമാനം തോന്നി.

നാസറും ഇഫ്റാനും സെൽമാനും റോജറും എന്നെ പുഞ്ചിരികൊണ്ട് അഭിവാദനം ചെയ്തു. ഫറയും സോഫിയയും എന്നെ സന്തോഷം കൊണ്ട് കെട്ടിപ്പിടിച്ചു. എന്താണ് ചെയ്യേണ്ടതെന്ന് എനിക്കറിയില്ലായിരുന്നു. അള്ളാഹു വിരുന്നു വന്നതുപോലെ ഞാൻ സന്തോഷപ്പെട്ടു. അവരെ ഞാൻ ലിവിങ് റൂമിലേക്ക് ക്ഷണിച്ചിരുത്തി. വെള്ളമെടുക്കാനായി അടുക്കളയിലേക്കോടി. എന്തൊക്കെയോ ശബ്ദമോ ബഹളമോ ഒക്കെ ഉണ്ടാക്കി. തായ്ഘറിൽ എല്ലാവരും

അറിയട്ടെ എനിക്കുമുണ്ട് അതിഥികൾ എന്നൊരു വിചാരം എന്റെ പ്രവൃത്തികളിൽ എല്ലാം ഉണ്ടായിരുന്നു. പിന്നെ അവർ എന്റെ ബാബയുടെ മരണത്തിൽ അനുശോചനം അറിയിച്ചു. അന്ന് കാണാൻ വരാൻ കഴിയാതെപോയതിൽ ഖേദിച്ചു. ഏറെനേരം ഞങ്ങൾ കുശലം പറഞ്ഞിരുന്നു.

അക്കൂട്ടത്തിൽ പക്ഷേ, ഇല്ലാതിരുന്ന ഒരേ ഒരാൾ അലി മാത്രമായിരുന്നു. ആ സന്തോഷത്തിനു നടുവിലും അവന്റെ അസാന്നിദ്ധ്യം എനിക്ക് അസംതൃപ്തിയാണ് സമ്മാനിച്ചത്.

ഇപ്പോൾ അലികൂടിയുണ്ടായിരുന്നെങ്കിൽ എത്ര സന്തോഷമായേനേ... എന്താ. അവന്റെ പിണക്കം ഇതുവരെ തീർന്നില്ലേ..? ഞാനവരോടു ചോദിച്ചു.

ആ ചോദ്യം അവരുടെ മുഖത്ത് അപരിചിതമായ ഒരു ആശ്ചര്യം വിടർത്തി. പക്ഷേ, അവർ ആരും മറുപടി ഒന്നും പറഞ്ഞില്ല. പിന്നെ ആ സംസാരങ്ങൾക്കിടയിൽ പലവട്ടം ഞങ്ങൾ അലിയെ സ്പർശിച്ചു കടന്നുപോയി. പക്ഷേ, അപ്പോഴൊന്നും അവർ ആ വിവരം എന്നോടു പറഞ്ഞതേയില്ല. അവസാനം സെൽമാനാണ് എന്നോടത് ചോദിക്കുന്നത്... സത്യമായും സമീറ... നീ ഞങ്ങളുടെ മുന്നിൽ മണ്ടത്തരം കളിക്കുന്നതാണോ അതോ നീ ഒന്നും അറിഞ്ഞില്ലേ..?

എന്ത്..?!!

അലിയുടെ കാര്യങ്ങൾ..?

ഇല്ല.! ആരും എന്നോട് ഒന്നും പറഞ്ഞില്ല. അവനെന്തു പറ്റി...? ബാബ മരിച്ച് രണ്ടുമൂന്നു ദിവസം കഴിഞ്ഞപ്പോൾതന്നെ ഞാൻ നാട്ടിലേക്ക് പോയി. ഇവിടത്തെ വാർത്തകളൊന്നും പിന്നെ ഞാനറിഞ്ഞതേയില്ല...

തിരിച്ചുവന്നിട്ടും ആരും ഒന്നും പറഞ്ഞില്ലേ..?

ഇല്ല.

ഓഫീസിലും വീട്ടിലും ആരും...?

ഇല്ല... സമരം ചെയ്തതിന്റെ പേരിൽ ജോലി നഷ്ടപ്പെട്ടിട്ടുണ്ടാവുമെന്ന് ഞാനൂഹിച്ചു. രണ്ടുമൂന്നു തവണ വിളിക്കാൻ ശ്രമിച്ചിട്ട് കിട്ടിയതുമില്ല...

അവനിപ്പോൾ ജയിലിലാണ്...!

ജയിലിലോ..?!! എന്താണ് വിഷയം..? ഞാൻ ഭീതിയോടെ ചോദിച്ചു.

അവർ പിന്നെയും പരസ്പരം നോക്കി.

ഒരു കൊലപാതകമാണ്.! പിന്നെ സെൽമാൻ പറഞ്ഞു. അതിനെപ്പറ്റി നീ വിശദമായി അറിഞ്ഞിട്ടുണ്ടാവുമെന്നാണ് ഞങ്ങളിതുവരെയും കരുതിയിരുന്നത്. പക്ഷേ, നിനക്കറിയില്ല എന്നു പറയുമ്പോൾ.. ഞങ്ങൾ പിന്നെ ഒരിക്കൽ വരാം.

അവർ പോകാനായി എഴുന്നേറ്റു കഴിഞ്ഞിരുന്നു. എന്റെ മുന്നിൽ നിന്ന് എത്രയും പെട്ടെന്ന് രക്ഷപ്പെടാനുള്ള ഒരു ധൃതിപ്പെടൽ അവരുടെ നീക്കത്തിലുണ്ടായിരുന്നു...

പ്ലീസ്... നില്ക്കൂ... എന്താണ് സംഭവിച്ചതെന്നു പറഞ്ഞിട്ടു പോകൂ. എനിക്കൊന്നുമറിയില്ല. സത്യം... ഞാനവരോട് കെഞ്ചി...

എന്നാൽ എന്റെ വാക്കിനു ചെവിതരാതെ അവർ ഓരോരുത്തരായി വീടിനു പുറത്തേക്ക് നടന്നു... ഞാൻ ഫറയെ നിർബന്ധിച്ചു പിടിച്ചു നിറുത്തി. ഫറ... വേണ്ടതിലധികം ടെൻഷൻ ഞാനിപ്പോൾ അനുഭവിക്കുന്നുണ്ട്... ഇതുകൂടി താങ്ങാൻ എനിക്കു വയ്യ... പ്ലീസ് എന്താണെങ്കിലും പറഞ്ഞിട്ട് പോകൂ... ഞാൻ കരഞ്ഞു.

നീ നിന്റെ വീട്ടിൽ ആരോടെങ്കിലും ചോദിക്കൂ... അവർ പറഞ്ഞു തരും... അവൾ പിന്നെയും ഒഴിയാൻ നോക്കി.

ഇല്ല ഫറ. ഒന്നുകിൽ അവർക്കറിയില്ല, അല്ലെങ്കിൽ അവരത്തെന്നോടു പറയാൻ ആഗ്രഹിക്കുന്നില്ല... അല്ലെങ്കിൽ ഞാൻ ഇതിനോടകം അതറിയുമായിരുന്നു.

ഇത്തിരി നേരം അവൾ മൗനമായി നിന്നു. പിന്നെ 'നിന്റെ ബാബയുടെ മരണത്തിനു കാരണക്കാരൻ അലിയാണ്...!' എന്നുപറഞ്ഞിട്ട് ധൃതിയിൽ പുറത്തേക്ക് നടന്നുപോയി...

## രാജ്യദ്രോഹി

ആ രാത്രി മുഴുവൻ ഞാൻ വേദന വിഴുങ്ങിയവളെപ്പോലെ തിരിഞ്ഞും മറിഞ്ഞും കിടന്നു. എന്റെ ബാബ സമരങ്ങൾക്കിടയിൽ പെട്ട് വെറുതെ മരിച്ചുപോയതല്ല. അദ്ദേഹം കൊല്ലപ്പെട്ടതാണ്. കൊന്നത് അലിയാണ്. ഈ നഗരത്തിലെ എന്റെ ഏറ്റവും പ്രിയപ്പെട്ട സുഹൃത്ത്... പക്ഷേ, എന്തിന്...? എങ്ങനെ...? എന്തുകൊണ്ട് ഞാനതൊന്നും അറിയാതെ പോയി...? തായഘറിന് ഞാൻ വെറുക്കപ്പെട്ടവൾ ആയിപ്പോയിരിക്കുന്നു. അവർ ഒന്നും പറയില്ല. എന്നാൽ ആയിഷാന്റിയും ഖാലിദ് മാമുവും എന്നോടതെല്ലാം എന്തിന് ഒളിച്ചുവച്ചു...? ചോദ്യങ്ങൾ എന്റെ ഉള്ളിൽ കിടന്ന് തിളച്ചുതൂകയായിരുന്നു. എല്ലാവരും ചേർന്ന് എന്നെ വീണ്ടും വീണ്ടും ഒരു തെരുവുവേശ്യയെ എന്നപോലെ പറ്റിക്കുന്നതായി എനിക്ക് തോന്നി. ഓർക്കുന്തോറും ആ തോന്നലിന്റെ തീക്ഷണത ഏറിയേറി വന്നതേയുള്ളൂ. ഇനിയെങ്കിലും എനിക്കതെല്ലാം അറിയണം. സത്യത്തിനുമേൽ മൂടിക്കിടക്കുന്ന പാട മാറ്റുകയും ആ തെളിനീരു കാണുകയും വേണം. വല്ലവിധത്തിലും ഞാൻ നേരം വെളിപ്പിച്ചു. തായ ഉണരുന്നതിനും മുമ്പേ ഞാൻ അദ്ദേഹത്തിന്റെ മുറിയിൽ ചെന്ന് മുട്ടി വിളിച്ചു. പരിഭ്രാന്തിയോടെ എഴുന്നേറ്റു വന്ന് വാതിൽ തുറന്ന സിപ്പി ആന്റി എന്നെക്കണ്ട് മുഖം കറുപ്പിച്ചെങ്കിലും ഞാൻ മൈന്റ് ചെയ്യാൻ പോയില്ല. എനിക്ക് തായയോട് അത്യാവശ്യം സംസാരിക്കാനുണ്ടെന്ന് പറഞ്ഞു. പോയി അദ്ദേഹത്തിന്റെ ഓഫീസ് മുറിയിലിരിക്ക് അദ്ദേഹം എഴുന്നേല്ക്കുമ്പോൾ ഞാൻ അങ്ങോട്ട് പറഞ്ഞുവിടാം. എന്ന് അവർ ദേഷ്യത്തോടെ മറുപടി നല്കി. എന്നെ ഏറെനേരം അവിടെയിരുത്തി മുഷിപ്പിക്കും എന്നാണ് ഞാൻ വിചാരിച്ചത്. എന്നാൽ അദ്ദേഹം ഞങ്ങളുടെ സംസാരം കേട്ടെന്ന് തോന്നുന്നു. അന്നേരംതന്നെ അദ്ദേഹം റെഡിയായി ഇറങ്ങി വന്നു. എന്താ ബേട്ടി കാര്യം..? ഈ കാലത്തുതന്നെ...?

എന്റെ ബാബ എങ്ങനെയാണ് കൊല്ലപ്പെട്ടത്..? യാതൊരു

മുഖവുരയുമില്ലാതെ ഞാൻ ചോദിച്ചു.
അതിനാണോ നീ രാവിലെ എഴുന്നേറ്റു വന്നത്..? അത് നിനക്കറിയാവുന്നതല്ലേ..? ഈ രാജ്യത്തുണ്ടായ സംഘർഷങ്ങൾക്കിടയിൽ. അദ്ദേഹം വളരെ നിസ്സംഗതയോടെ പറഞ്ഞു.
ആരാണെന്റെ ബാബയെ കൊന്നത്..?
രാജ്യദ്രോഹികൾ. അല്ലാതാര്...?
എന്നാലും ആ കൊലപാതകിക്ക് ഒരു പേരില്ലേ..?
ആ ചോദ്യത്തിനു വലിയ പ്രസക്തിയൊന്നുമില്ല ബേട്ടി. രാജ്യദ്രോഹികൾ വെറും രാജ്യദ്രോഹികൾതന്നെയാണ്... അവരെ പേരുകൊണ്ട് അടയാളപ്പെടുത്തുന്നത് കുറ്റകരമാണ്...
എന്നാലും ആ പേര് എനിക്കൊന്ന് അറിയണം... ഞാൻ പറഞ്ഞു.
ഇന്നലെ വൈകിട്ട് നിനക്കാരോ അതിഥികൾ ഉണ്ടായിരുന്നു എന്നു കേട്ടു. അതാരായിരുന്നു...? തായ തിരിച്ച് എന്നോടു ചോദിച്ചു.
എന്റെ ചില സുഹൃത്തുക്കൾ...
എന്തിനായിരുന്നു അവർ വന്നത്.?
എനിക്കറിയില്ല. അവർ ഒന്നും പറയാതെ പെട്ടെന്ന് മടങ്ങിപ്പോയി...
അവർ പറഞ്ഞില്ലേ നിന്റെ ചോദ്യത്തിനുത്തരം....?
പറഞ്ഞു. അത് ശരിയാണോ എന്നറിയാനാണ് ഞാൻ രാവിലെ തായയെ ബുദ്ധിമുട്ടിപ്പിച്ചത്.
അവർ നിന്നോട് കള്ളം പറയുമെന്ന് തോന്നുന്നുണ്ടോ..? തായ ചോദിച്ചു.
അലിതന്നെയാണ് എന്റെ ബാബയെ കൊന്നത് എന്നുറപ്പാണോ..?
അലി എന്നാണോ അവന്റെ പേര് എന്നൊന്നും എനിക്കറിയില്ല. അവനൊരു രണ്ടാം നമ്പർ ആണെന്നെനിക്കറിയാം. സമരത്തിൽ പങ്കെടുക്കുകയും ഭരണം അട്ടിമറിക്കാൻ ശ്രമിക്കുകയും ചെയ്ത രാജ്യദ്രോഹി.
അലിയെ ഇവിടെ എല്ലാവർക്കും അറിയാം. ഞങ്ങൾ തമ്മിലുള്ള സൗഹൃദവും തായയ്ക്കും അറിയാം. അവനാണ് ബാബയെ കൊന്നതെന്നുറപ്പുണ്ടെങ്കിൽ എന്തുകൊണ്ട് അതെന്നോടു പറഞ്ഞില്ല. അതറിയാനുള്ള അവകാശം എനിക്കില്ലേ തായ...? ഇങ്ങനെ കാര്യങ്ങൾ ഒളിച്ചുവയ്ക്കാൻ മാത്രം ഞാൻ ഈ തായഘറിനോട് എന്തു തെറ്റാണ് ചെയ്തത്..?
ഞങ്ങളുടെ സംസാരം ശ്രദ്ധിച്ച് സിപ്പി ആന്റി കതകിനു പിന്നിൽ മറഞ്ഞു നില്ക്കുകയായിരുന്നു എന്നു തോന്നുന്നു. എന്റെ ആ ചോദ്യം കേട്ടതും അവർ ആ മുറിക്കുള്ളിലേക്ക് ഏറുകൊണ്ട ഒരു

മുള്ളൻ പന്നിയെപ്പോലെ ചാടിവന്നു.

നിന്റെ പ്രണയം നിരസിച്ചതിന്റെ പേരിൽ നീ അവനെക്കൊണ്ട് ഞങ്ങളുടെ ചെറുക്കനെ മനപ്പൂർവ്വം കൊല്ലിച്ചതല്ലേ..? അവർ ഒരു പിശാചിനെപ്പോലെ മുഖം കൂർപ്പിച്ചുകൊണ്ട് ചോദിച്ചു.

ആന്റീ... ബാബ മരിച്ചതിന്റെ ചെലവിൽ എന്തും പറയാമെന്ന് കരുതരുത്... ഞാൻ ചാടി എഴുന്നേറ്റു.

സത്യം പറയുന്നതിന് ഈ സിപ്പി ആന്റിക്ക് ആരെയും പേടിയില്ല... ഞങ്ങളുടെ ചെറുക്കനെ അവൻ മനപ്പൂർവ്വം നോക്കിവച്ച് കൊന്നതുതന്നെയാണ്...

ആരാണീ അവൻ..? ആരാണീ ഞങ്ങളുടെ ചെറുക്കൻ.? എന്നെക്കാൾ പ്രിയപ്പെട്ടതൊന്നുമല്ലല്ലോ നിങ്ങൾക്കെന്റെ ബാബ... ഞാൻ തിരിച്ചു ചോദിച്ചു.

ഓ... ഒരു പ്രിയപ്പെട്ട ബാബ..! എന്നിട്ടാണ് അവൻ മരിച്ച് മൂന്നുമാസം പോലും തികയുന്നതിനു മുമ്പേ ആണുങ്ങളുമായി കൊഞ്ചിക്കുഴയാൻ നീ റേഡിയോയിലേക്ക് ഓടിയത്... നാണക്കേടുകാരണം മുഖമുയർത്തി തെരുവിലിറങ്ങേണ്ട... ഈ നഗരത്തിൽ തായഘറിന് ഒരു വിലയുണ്ടായിരുന്നു. നീ ഒരുത്തിയായി എല്ലാം നശിപ്പിച്ചു.

നിങ്ങളുടെ കെട്ട മനസ്സിൽനിന്ന് ഇങ്ങനെയുള്ള വർത്തമാനങ്ങളേ വരുകയുള്ളൂ... നിങ്ങളോടു സംസാരിക്കാൻ ഞാനില്ല. തായ... എന്തു കൊണ്ട് എന്നോടിതെല്ലാം പറഞ്ഞില്ല. ഞാൻ ചോദിച്ചു.

അതൊന്നും അറിയാൻ നിനക്കർഹതയില്ലാത്തതുകൊണ്ട്... വീണ്ടും സിപ്പി ആന്റി കയറി മറുപടി പറഞ്ഞു.

അതുവരെ എന്റെയുള്ളിൽ കത്തിനിന്ന രോഷമത്രയും എന്റെ മുഖത്തേക്ക് ഇരമ്പി വന്നു. ആരുടെയോ ഭാഗ്യത്തിന് തായ അവരെ ശാസിച്ച് അകത്തേക്ക് പറഞ്ഞയച്ചു. അല്ലെങ്കിൽ ഈ ഹറാമിയുടെ പഴയ നാവുബലം ആ വെളുപ്പാൻകാലത്ത് അവർ നല്ലവണ്ണം അനുഭവിച്ചേനേ.

ബേട്ടി... തായ അപ്പോഴും ശാന്തനായിരുന്നു. അതുവരെയുണ്ടായിരുന്ന പിണക്കമോ അതികാലത്തെയുള്ള എന്റെ കടന്നുചെല്ലലോ ഞാനും സിപ്പി ആന്റിയും തമ്മിൽ അപ്പോഴുണ്ടായ സംസാരമോ ഒന്നും അദ്ദേഹത്തെ മദിച്ചിട്ടില്ല. എന്നത്തെയുംപോലെ അപ്പോഴും അദ്ദേഹം ശാന്തനായിരുന്നു.

ചില കാര്യങ്ങൾ നമ്മൾ ഏറെ അറിയാതിരിക്കുന്നതാണ് നല്ലത്. അതുകൊണ്ട് നമുക്ക് ഒരു പ്രയോജനവുമില്ലെന്ന് മാത്രമല്ല അത് നമ്മെ ജീവിതകാലം മുഴുവൻ ഉണങ്ങാത്ത മുറിവുപോലെ നീറ്റിക്കൊണ്ടും ഇരിക്കും. അദ്ദേഹം പറഞ്ഞു.

തീരെ അറിയുന്നില്ലെങ്കിൽ കുഴപ്പമില്ല തായ... ആ അജ്ഞതയിൽ നാം അങ്ങനെ ജീവിച്ചുകൊള്ളും. എന്നാൽ പാതി വല്ലതും അറിഞ്ഞു പോയെങ്കിൽ പിന്നെ അതാവും നമ്മെ ഏറെ വിടാതെ നീറ്റിക്കൊണ്ടിരിക്കുക... പിന്നത് പൂർണ്ണമായും അറിയാതെ മനസ്സിന്റെ വേവാറുകയില്ല. ഇന്നലെ രാത്രി എനിക്കുറങ്ങാനേ കഴിഞ്ഞില്ല.

നീ സംശയിക്കുന്നതുപോലെ നിന്റെ സുഹൃത്ത് അലി എന്നവൻ തന്നെയാണ് നിന്റെ ബാബയെ കൊലപ്പെടുത്തിയത്. പക്ഷേ, അതിന്റെ വിശദാംശങ്ങൾ നിന്നെ അറിയിക്കാതിരുന്നത് നിന്റെ നന്മയെ കരുതിത്തന്നെയാണ്. അല്ലാതെ ആർക്കും നിന്നോട് പരിഭവം എന്തെങ്കിലും ഉണ്ടായിട്ടില്ല. പിന്നെ സിപ്പി ആന്റിയുടെ വാക്കുകൾക്ക് നീ ചെവി കൊടുക്കേണ്ട. അത് വക്ക് പോയ കത്തിയാണെന്ന് നിനക്കും അറിയാം, എനിക്കും അറിയാം...

എന്നാലും എന്തിന്...? എങ്ങനെ...? എന്നീ രണ്ടു ചോദ്യങ്ങൾക്ക് എനിക്ക് ശരിയുത്തരം വേണം തായ...അതെന്റെ അവകാശമാണ്... ഞാൻ പറഞ്ഞു.

എന്തിന് എന്ന് എനിക്കറിയില്ല. അതിനു പിന്നിലെ കാരണങ്ങൾ ഇപ്പോഴും ഞങ്ങൾ അന്വേഷിച്ചുകൊണ്ടിരിക്കുന്നുണ്ട്. എങ്ങനെ എന്ന് നിനക്കറിയണമെങ്കിൽ യു ട്യൂബിൽ നീ വെറുതേ ഒന്ന് സേർച്ച് ചെയ്ത് നോക്കിയാൽ മതി. ആ തീയതിയിട്ട് ആരോ ആ സംഭവം അവിടെ പോസ്റ്റു ചെയ്തിട്ടുണ്ട്...

യുട്യൂബിൽ...?! എന്റെ ബാബയുടെ മരണം...? എന്താ തായ ഈ പറയുന്നത്...? എനിക്കത് വിശ്വസിക്കാനേ കഴിഞ്ഞില്ല.

അതെ ബേട്ടി. നീ സേർച്ച് ചെയ്ത് നോക്ക്. പക്ഷേ, കാണാതിരിക്കുന്നതാണ് നല്ലത് എന്നാണ് ഇപ്പോഴും എന്റെ സ്നേഹപൂർവ്വമായ ഉപദേശം...

ഞാൻ എന്റെ മുറിയിലേക്ക് തിരിഞ്ഞോടുകയായിരുന്നു. അപ്പോൾ തന്നെ കമ്പ്യൂട്ടർ ഓണാക്കി ഞാൻ യുട്യൂബിൽ സേർച്ചിംഗ് ആരംഭിച്ചു. അധികമൊന്നും നോക്കേണ്ടി വന്നില്ല. ' 'murder of a police man live' ' എന്നൊരു വീഡിയോ തെളിഞ്ഞുവന്നു. ഇതിനോടകം അത് പതിനൊന്ന് ലക്ഷത്തിലധികം ആളുകൾ കണ്ടു കഴിഞ്ഞിരിക്കുന്നു. ഇത്രയധികം ആളുകൾ കാണുകയും അറിയുകയും ചെയ്തിട്ടും ഞാൻ മാത്രം അതറിഞ്ഞതേയില്ല. ശരിക്കും അദ്ഭുതംതന്നെ. നമുക്ക് ചുറ്റുമുള്ളവരും നമുക്ക് വേണ്ടപ്പെട്ടവരും നമ്മെ അറിയിക്കാൻ പാടില്ലാത്ത എത്രയധികം രഹസ്യങ്ങൾ പൊതിഞ്ഞുപിടിച്ചായിരിക്കും ജീവിക്കുന്നത് അല്ലേ..?

## യു ട്യൂബ്

വിറയ്ക്കുന്ന കണ്ണുകളോടെയാണ് ഞാൻ ആ വീഡിയോ കണ്ടത്. ഉയരമുള്ള കെട്ടിടത്തിന്റെ മുകളിൽനിന്നോ ഹെലികോപ്ടറിൽനിന്നോ പിടിച്ച അവ്യക്ത ദൃശ്യങ്ങളായിരുന്നു അവ. കയ്യിൽ കവചവും ശിരസ്സിൽ ഹെൽമറ്റുമുള്ള ഒരുകൂട്ടം പോലീസുകാർ ഒരു മൈതാനത്തിലേക്ക് ഓടി വരുന്നതാണ് ആദ്യം കാണുന്നത്. അവർ ചിത്രത്തിൽ അദൃശ്യരായ ആരുടെയോ നേർക്ക്, ഒരുപക്ഷേ, ജനക്കൂട്ടത്തിനു നേർക്കുതന്നെ, ടിയർ ഗ്യാസ് പൊട്ടിക്കുകയും ആകാശത്തേക്ക് വെടി വയ്ക്കുകയും ചെയ്യുന്നുണ്ട്. എതിർഭാഗത്തുനിന്നും ഇടയ്ക്കിടെ ചില കല്ലുകളും തീക്കുപ്പികളും കത്തിച്ച് ടയറുകളും പാറിവരുന്നു. അതിനനുസരിച്ച് പോലീസ് പിന്നോട്ട് വലിയുകയും പിന്നെയും വർദ്ധിതവീര്യത്തോടെ മുന്നോട്ട് ഓടിക്കയറുകയും ചെയ്യുന്നു. ഇത്തിരിനേരം ഈ കളി തുടരുന്നുണ്ട്. പെട്ടെന്ന് പോലീസുകാർക്കിടയിലേക്ക് ഒരു വണ്ടി ചീറിപ്പാഞ്ഞുവരുന്നു. ടിയർ ഗ്യാസ് പൊട്ടിച്ചും വെടിവച്ചും അവരതിനെ തടയാൻ ശ്രമിക്കുന്നുണ്ടെങ്കിലും നിയന്ത്രണം വിട്ടതുപോലെ ഇടതും വലതും വെട്ടിച്ച് അത് അവർക്കിടയിലേക്ക് തന്നെ പാഞ്ഞുവരുകയാണ്. പെട്ടെന്ന് പോലീസുകാരെല്ലാം ഓടി മാറി. അതിൽ ഒരാൾമാത്രം വീണുപോകുന്നു. പ്രാണരക്ഷാർത്ഥം പിടഞ്ഞെണീറ്റ് വീണ്ടും ഓടിമാറാൻ നോക്കുന്നെങ്കിലും പിന്നിൽനിന്ന് ഭ്രാന്തപിടിച്ചതുപോലെ പാഞ്ഞുവന്ന വണ്ടി അദ്ദേഹത്തെ ഇടിച്ചു തെറിപ്പിക്കുകയും നിർദ്ദാക്ഷിണ്യം മുകളിലൂടെ ഓടിച്ചു കയറ്റുകയും ചെയ്യുന്നു.!

പെട്ടെന്ന് ഞാൻ ആ വീഡിയോ ക്ലോസ് ചെയ്തു കളഞ്ഞു. അതിനപ്പുറം എന്തെങ്കിലും കാണാൻ എനിക്ക് ത്രാണി ഉണ്ടായിരുന്നില്ല. അതെന്റെ ബാബയാണെങ്കിൽ അദ്ദേഹം അന്നേരം അനുഭവിച്ചിരിക്കാൻ ഇടയുള്ള പ്രാണവേദനയോർത്ത് എന്റെ നെഞ്ച് കലങ്ങിപ്പോയി. ഞാൻ ഏറെ നേരം കണ്ണുകളടിച്ചിരുന്ന്

വിതുമ്പി. എനിക്ക് തല കറങ്ങുന്നതുപോലെ തോന്നി. ഞാൻ കട്ടിലിൽ കയറി മൂടിപുതച്ചു കിടന്നു.

ഇത്തിരി കഴിഞ്ഞ് ധൈര്യം സംഭരിച്ച് ഞാൻ വീണ്ടും എഴുന്നേറ്റ് കമ്പ്യൂട്ടറിനു മുന്നിലേക്ക് പോവുകയും എന്റെ ബാബയുടെ മുകളിലൂടെ വണ്ടി ഓടിച്ചുകയറ്റുന്ന ആ യുട്യൂബ് ദൃശ്യം ഒരിക്കൽകൂടി കാണുകയും ചെയ്തു. പിന്നെയും ആ ദൃശ്യത്തിന്റെ ഭീകരത താങ്ങാനാവാതെ ഞാൻ തളർന്നുപോവുകയും കട്ടിലിൽ കയറി മൂടിപുതച്ച് കിടക്കുകയും ചെയ്തു. ഇത്തിരി കഴിഞ്ഞ് വീണ്ടും എഴുന്നേറ്റു. വീണ്ടും കണ്ടു. വീണ്ടും കിടന്നു. ആ ദിവസം മുഴുവൻ ഞാനതാവർത്തിച്ചുകൊണ്ടേയിരുന്നു. ആ ദൃശ്യം വീണ്ടുംവീണ്ടും കണ്ടുരസിക്കാനായിരുന്നില്ല. ഏതെങ്കിലും ഒരു തവണ എന്റെ ബാബ ആ വണ്ടിക്കടിയിൽനിന്നും രക്ഷപ്പെട്ട് വരുന്ന ഒരു ദൃശ്യം അതിൽ തെളിയും എന്നൊരു അതിസ്വപ്നത്തിൽ നിന്നുകൊണ്ടാണ് ഞാനത് വീണ്ടുംവീണ്ടും കണ്ടത്. ആ സംഭവത്തിന് അങ്ങനെയൊരു ദൃശ്യഭേദം ഞാൻ സത്യമായും ആഗ്രഹിച്ചിരുന്നു. പക്ഷേ, ഓരോ തവണയും എന്റെ സ്വപ്നത്തെ തോല്പിച്ചുകൊണ്ട് ബാബ ആ വണ്ടിക്കടിയിലേക്ക് വീണപൊയ്ക്കോണ്ടിരുന്നു. ആ ദൃശ്യത്തിന്റെ ആഘാതം താങ്ങാനാവാതെ വൈകുന്നേരമായപ്പോഴേക്കും ഞാൻ വല്ലാതെ തളർന്നുപോയിരുന്നു. എനിക്ക് വല്ലാതെ മേലുവേദന തോന്നുകയും കുളിരുകയും ചെയ്തു. പിന്നെ ഒരാഴ്ചക്കാലത്തേക്ക് ഞാൻ കഠിനമായി പനിച്ചു കിടന്നു. ആ ദിവസങ്ങളിലെ ഉറക്കത്തിലും ഉണർവ്വിലും അർദ്ധബോധത്തിലും ആ ദൃശ്യങ്ങൾ എന്റെ മനസ്സിൽ ആവർത്തിച്ചു പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. കമ്പ്യൂട്ടർ സ്ക്രീനിലേതിനെക്കാൾ മിഴിവും വ്യക്തതയും അതിനുണ്ടായിരുന്നു. അതിനിടയിൽ എല്ലാം ഞാൻ എന്നോടുതന്നെ സംശയിച്ച ഒരു കാര്യമുണ്ട്. ആ കാറ് ഓടിച്ചിരുന്നത് അലിയാണെന്നതിന് എന്താണ് തെളിവ്...? ആ വീഴുന്നത് എന്റെ ബാബയാണെന്ന് എന്താണുറപ്പ്...? ആ ചിത്രങ്ങളിലെവിടെയും അലിയുടെയോ ബാബയുടെയോ മുഖം ദൃശ്യമായിരുന്നില്ല. അതുകൊണ്ട് ഞാനതിനെ വിശ്വസിക്കാനും തയ്യാറായില്ല. അലിയെ കുടുക്കുക എന്ന ലക്ഷ്യത്തോടെ ആ പേര് ആരോ ഇതിലേക്ക് മനഃപൂർവ്വം വലിച്ചിഴച്ചതാണ്. അങ്ങനെ ഒരാളെ നിർദ്ദയമായി കൊല്ലാൻ അലിക്കാവില്ല. ബാബയെ അപമാനിക്കുന്നതിനുവേണ്ടി ആ വീണുപോകുന്നത് അദ്ദേഹമാണെന്ന് ആരോ വരുത്തിത്തീർക്കുന്നതാണ്. തെരുവിൽ വണ്ടിയിടിച്ചല്ല എന്റെ ബാബ കൊല്ലപ്പെട്ടത്. നേർക്കുനേരേയുള്ള യുദ്ധത്തിൽ അദ്ദേഹം ഖാൻ കുടുംബത്തിനു ചേർന്ന ധീരതയോടെ വെടിയേറ്റ് മരിക്കുകയായിരുന്നു. പനി ദിവസങ്ങളിലത്രയും ഞാൻ

എന്നോടുതന്നെ പറഞ്ഞ് വിശ്വസിപ്പിക്കാൻ ശ്രമിച്ചത് അതാണ്.

പക്ഷേ, പാഞ്ഞുവന്ന ആ കാർ എന്ന യാഥാർത്ഥ്യം അപ്പോഴും എന്റെ മുന്നിൽ നിഷേധിക്കാനാവാത്ത ഒരു തെളിഞ്ഞ സത്യമായി നിലനിന്നു. ഒരു ക്ലോസപ്പ് ദൃശ്യത്തിൽ വ്യക്തമാകുന്ന അതിന്റെ പിന്നിലെ ഒരു സ്റ്റിക്കർ, ചാരനിറത്തിലുള്ള സീറ്റ് കവർ, നമ്പർ പ്ലേറ്റിനോട് ചേർന്ന ഒരു എക്സ്ട്രാ ഫിറ്റിങ്, മൂല ചളുങ്ങിയ അതിന്റെ ബമ്പർ എന്നിവ ഞാൻ എണ്ണമറ്റ തവണ യാത്ര ചെയ്തിട്ടുള്ള അലിയുടെ കാർതന്നെ അതെന്ന് തെളിയിക്കാൻ പര്യാപ്തമായിരുന്നു.

## വഴിനടത്തം

പനിക്കിടക്കയിൽനിന്നെഴുന്നേറ്റ എനിക്ക് പിന്നെ ഒരിക്കലും പഴയ സമീറ ആവാൻ കഴിഞ്ഞതേയില്ല. ഒരു തെരുവുപട്ടിയെപ്പോലെ വണ്ടിയിടിച്ച് കൊല്ലപ്പെടുന്ന ബാബയുടെ ചിത്രം എന്റെ കണ്ണുകളെ ഓരോ നിമിഷവും വേട്ടയാടിക്കൊണ്ടേയിരുന്നു. അത് ചെയ്തത് എന്റെ പ്രിയപ്പെട്ട സ്നേഹിതൻ അലിയാണെന്നത് എന്നെ കൂടുതൽ മുറിപ്പെടുത്തി. അവൻ എന്റെ ബാബയെ ഒരിക്കലും കണ്ടിട്ടുണ്ടാവില്ല. അതുകൊണ്ടുതന്നെ താൻ കൊല്ലാൻപോകുന്ന മനുഷ്യൻ സമീറയുടെ ബാബയാണ് എന്ന് അവൻ ചിന്തിച്ചും കാണില്ല. എന്നാലും വണ്ടിയിടിച്ച് കൊല്ലപ്പെടുന്നതിന്റെ വേദന ഏറ്റവും നന്നായി അറിയാവുന്നവനായിരുന്നു അലി. ചെറുപ്രായത്തിൽ സ്വന്തം സഹോദരൻ അങ്ങനെ കൊല്ലപ്പെടുന്നത് കണ്ടുനില്ക്കേണ്ടിവന്നവനാണ് അവൻ. ആ അലിക്ക് പിന്നെ എങ്ങനെ മറ്റൊരു സഹജീവിയോട് അതേവിധം പെരുമാറാൻ കഴിഞ്ഞു...? തന്റെ അതുവരെയുള്ള അനുഭവങ്ങളെയും ഓർമ്മകളെയും ചിന്തകളെയും ഭയങ്ങളെയും സ്വപ്നങ്ങളെയും എല്ലാം മറന്നുകളഞ്ഞിട്ടാണോ മനുഷ്യൻ പ്രതികാരത്തിനുവേണ്ടി ഇറങ്ങിപ്പുറപ്പെടുന്നത്..? അന്നേരം തന്റെ സർവ്വ ഇന്ദ്രിയങ്ങളെയും പൂട്ടി, തന്നിലേക്ക് മാത്രം പ്രവഹിക്കുന്ന ഒരു തമോഗർത്തമായി മനുഷ്യൻ മാറുമോ..? ജീവിതകാലം മുഴുവൻ കൊണ്ടുനടന്ന തന്റെ വേദന മറ്റൊരാൾക്ക് പകർന്നു കൊടുക്കുമ്പോൾ അവൻ അനുഭവിക്കുന്ന നിർവൃതി എന്ത്..?

ഈ ചോദ്യങ്ങൾ എന്റെ തലയിൽ കാട്ടുകടന്നലിനെപ്പോലെ കൂടുകെട്ടി പാർത്തു. ഒരു നിമിഷംപോലും അതിന്റെ മൂളലുകൾ എന്റെ ബോധത്തിൽനിന്ന് ഒഴിഞ്ഞുപോയതേയില്ല. നടക്കുമ്പോഴും കിടക്കുമ്പോഴും സ്റ്റുഡിയോയിൽ മൈക്രോഫോണിന്റെ മുന്നിൽ ഇരിക്കുമ്പോഴും മറ്റുള്ളവരോടു സംസാരിക്കുമ്പോഴും കാറ്റ്ൽക്ലാസ്സിൽ സഞ്ചരിക്കുമ്പോഴും ഒക്കെ അതെന്നെ

അലോസരപ്പെടുത്തിക്കൊണ്ടേയിരുന്നു. അത് അസഹനീയമായപ്പോൾ ഒരു വൈകുന്നേരം, ബാബ വാങ്ങിത്തന്ന ഗിറ്റാർ എടുത്ത് തോളിൽ തൂക്കി വെറുതേ തെരുവിലൂടെ ഞാൻ നടന്നു. ഒരു ലക്ഷ്യവും ഉണ്ടായിരുന്നില്ല ആ നടത്തിന്. ബാബയുടെ സ്നേഹത്തിന്റെ ഭാരവും വഹിച്ച് നടക്കുക എന്നൊരു വിചാരം മാത്രമേ അപ്പോൾ എനിക്കുണ്ടായിരുന്നുള്ളൂ. എന്നാൽ നടന്നു നടന്ന് ഞങ്ങളുടെ സ്ട്രിങ് വാക്കേഴ്സ് ഒത്തുകൂടിയിരുന്ന സ്റ്റാർ ബക്സിന്റെ ബാക് യാർഡിലാണ് ഞാൻ ചെന്നുനിന്നത്. അതിനു മുമ്പ് ഒരിക്കലും ഞാൻ അവിടെ തനിച്ചു പോയിട്ടുണ്ടായിരുന്നില്ല. അതിനു മുമ്പ് ഒരിക്കലും ഞാൻ അവിടേക്ക് നടന്നും പോയിരുന്നില്ല. ആ വഴിപോലും എനിക്ക് ഏതാണ്ട് അപരിചിതമായിരുന്നു. ഏതെങ്കിലും പുതിയ ഡ്രൈവേഴ്സിന്റെ കൂടെ പോയാൽ മൂന്നു തവണയെങ്കിലും ഞാൻ വഴി പറഞ്ഞുകൊടുത്ത് തെറ്റിക്കുമായിരുന്നു. അതായിരുന്നു എന്റെ ശീലം. എന്നാൽ അന്നെനിക്കൊരു സന്ദേഹവുമില്ലാതെ കൃത്യമായി അവിടെ എത്തി. ഞാനല്ല എന്റെ അബോധമനസ്സാണ് ആ വഴി നടന്നതെന്നു തോന്നുന്നു. ഞങ്ങളുടെ കൂട്ടത്തിൽ ആരും അവിടെ ഉണ്ടായിരുന്നില്ല. ആരെയും ഞാൻ പ്രതീക്ഷിച്ചതുമില്ല. ഒരു കോഫിക്ക് ഓർഡർ കൊടുത്ത് കുറെനേരം അവിടെയിരുന്ന് ഞാൻ ഗിറ്റാർ പ്ലേ ചെയ്തു. ബാബയുടെ പ്രിയപ്പെട്ട പാട്ടായ 'ബാപ്പ കഹെത്തഹേ..' എന്ന ഗാനമാണ് ഞാനപ്പോൾ വായിച്ചത്. ആ പാട്ടിനൊപ്പം ഞാൻ കുറെക്കരഞ്ഞു. എന്നാൽ ആ സ്ട്രിങ്ങുകൾ സംഗീതം പൊഴിക്കാൻ തുടങ്ങിയപ്പോൾ എന്റെ തലച്ചോറിൽനിന്നും കടന്നലിന്റെ മൂളലുകൾ നിശ്ശബ്ദതയിലേക്ക് അഴിഞ്ഞുപോകുന്നതും മനസ്സിൽ സമാധാനം വന്നുനിറയുന്നതും ഞാനനുഭവിച്ചു.

കുറെക്കഴിഞ്ഞ് തിരിച്ചു പോരാനായി ഞാനെഴുന്നേല്ക്കുമ്പോൾ അവിടെയിരുന്ന ഒരു വൃദ്ധൻ എന്നെ തന്റെ അരുകിലേക്ക് കയ്യാട്ടി വിളിച്ചു. ഞാനയാളെ നേരത്തേയും പലവട്ടം അവിടെ കണ്ടിട്ടുണ്ട്. ഞങ്ങൾ ചെല്ലുമ്പോഴൊക്കെ ഒരു പുസ്തകത്തിലേക്ക് കണ്ണും നട്ട് ഒരു മൂലയ്ക്ക് അയാളിരിക്കുന്നത് കാണാമായിരുന്നു. ഞങ്ങളെയോ ഞങ്ങളുടെ കൂട്ടത്തെയോ അയാൾ ശ്രദ്ധിക്കുന്നുണ്ടെന്ന് ആർക്കും തോന്നിയിട്ടേയില്ല. എന്നാൽ ഇത്തിരി നേരത്തെ സംസാരത്തിൽനിന്നു തന്നെ അയാൾ ഞങ്ങളോരോരുത്തരുടെയും ഞങ്ങളുടെ ഇഷ്ടഗാനങ്ങളും സ്പെഷ്യലൈസേഷനും ഒക്കെ ഹൃദിസ്ഥമാക്കിയിരുന്നു എന്ന് മനസ്സിലായി. സ്ട്രിങ് വാക്കേഴ്സിന് അങ്ങനെയൊരു നിശ്ശബ്ദനായ ആസ്വാദകൻ ഉണ്ടായിരുന്നു എന്ന് അപ്പോഴാണ് ഞാൻ തിരിച്ചറിയുന്നത്.

ഇങ്ങോട്ട് തനിച്ചല്ലേ നടന്നുവന്നത്..? അങ്ങോട്ട് നമുക്കൊന്നിച്ച് നടന്നാലോ..? അയാൾ ചോദിച്ചു.

ഇത്ര ദൂരമോ..? അതിനു താങ്കൾക്കാവുമോ..? ഞാൻ പെട്ടെന്ന് ചോദിച്ചു.

പാതിവഴിയിൽ മരിച്ചുവീഴുന്നെങ്കിൽ വീഴട്ടെ... അതുവരെ എന്തായാലും നടക്കാമല്ലോ... ആ ശുഭാപ്തിവിശ്വാസമല്ലേ നല്ലത്...? അയാൾ തിരിച്ചു പറഞ്ഞു.

സത്യത്തിൽ അപ്പോൾ മാത്രമാണ് എന്റെ ചോദ്യത്തിൽ അയാൾ വല്ലാതെ വൃദ്ധനായിപ്പോയി എന്നൊരു ധ്വനിയുണ്ടല്ലോ എന്ന് ഞാനോർക്കുന്നത്. അയ്യോ... ഞാനങ്ങനെയൊന്നും ഓർത്തല്ല പറഞ്ഞത്...

എന്തുമാകട്ടെ... നമുക്കിപ്പോൾ നടക്കാമെന്നോ വേണ്ടെന്നോ...? അയാൾ പിന്നെയും ചോദിച്ചു.

നടക്കാം... ഞാൻ പറഞ്ഞു.

അയാൾ പുസ്തകം മടക്കി എഴുന്നേറ്റു. ഞാൻ ഗിറ്റാർ എടുത്ത് തോളിൽ തൂക്കി. പിന്നെ ഞങ്ങൾ നടന്നു. ഇരുട്ട് വീണു കഴിഞ്ഞിരുന്നു. വഴിയിൽ ചിലയിടങ്ങളിലൊന്നും നിയോൺ ബൽബുകൾ പ്രകാശിക്കുന്നുണ്ടായിരുന്നില്ല. എന്നാലും വാഹനങ്ങളിൽനിന്നു ചിതറിവീഴുന്ന വെളിച്ചം ഞങ്ങൾക്ക് നടക്കാൻ ധാരാളമായിരുന്നു. പേടി മുഴക്കി പോകുന്ന ആംബുലൻസുകളുടെ സൈറനുകൾ ദൂരെ കേൾക്കാം. നഗരം പൂർണ്ണമായും ശാന്തമായിട്ടില്ല എന്ന് അത് ഓർമ്മിപ്പിക്കുന്നു. അവിടവിടെ ഒറ്റപ്പെട്ട അക്രമങ്ങളുടെ കഥകൾ ഇപ്പോഴും കേൾക്കാനുണ്ട്. പോലീസ് വാഹനത്തിനു നേരേ പെട്രോൾ ബോംബ് എറിയുക, വഴിയിൽ ടയർ കത്തിച്ചിട്ട് ഗതാഗത തടസ്സം ഉണ്ടാക്കുക, സിഗ്നൽ പോസ്റ്റുകൾ അടിച്ചു തകർക്കുക എന്നിങ്ങനെ ചില പ്രതിഷേധങ്ങളാണ് നടക്കുന്നത്. അതും പത്തം പന്ത്രണ്ടും വയസ്സ് മാത്രം പ്രായമുള്ള കുട്ടികളാണത്രേ ചെയ്യുന്നത്. ഈ സമരകാലത്തോടെ യൗവനത്തിന്റെ ഒരു തലമുറയെ മുഴുവൻ ഭരണകൂടം നിശ്ശബ്ദരാക്കി കഴിഞ്ഞപ്പോൾ പ്രതിഷേധത്തിന്റെ പുതിയ ഒരു തലമുറ മുളപൊട്ടി വരികയാണ്. നീതിക്കുവേണ്ടിയുള്ള ദാഹം മനുഷ്യന്റെയുള്ളിൽ ഒരിക്കലും അവസാനിക്കുകയില്ല എന്നെനിക്ക് തോന്നി. ഒരു ഭരണകൂടത്തിനും അത് അടിച്ചമർത്താനാവില്ല.

ഇടയ്ക്ക് റോന്തു ചുറ്റുന്ന പോലീസ് വാഹനങ്ങൾ രണ്ടോ മൂന്നോ എണ്ണം ഞങ്ങളെ കടന്നുപോയി. അവർ ഞങ്ങളെ സംശയത്തോടെ വീക്ഷിക്കുന്നുണ്ടായിരുന്നു. എന്തോ... ഒരു അപരിചിതനൊപ്പം നടക്കുന്നതിന്റെ അങ്കലാപ്പല്ല, എന്റെ ബാബയോടൊപ്പം

നടക്കുന്നതുപോലൊരു ആത്മവിശ്വാസമാണ് അയാൾക്കൊപ്പം നടക്കുമ്പോൾ എനിക്ക് തോന്നിയത്.

ആ വഴിനടത്തിനിടയിൽ അയാൾ പെട്ടെന്ന് എന്നോട് ഒരു കഥ പറയാൻ തുടങ്ങി:

പള്ളിമുറ്റത്ത് കയറി കുറുമ്പുകാട്ടുന്ന കുട്ടികളെ പറ്റിക്കാനായി ഒരുദിവസം മുല്ലാക്ക അവരോടു പറഞ്ഞു നമ്മുടെ ഗ്രാമത്തിലൂടെ ഒഴുകുന്ന പുഴയിൽ ഒരു വലിയ ഭീകരജീവി പ്രത്യക്ഷപ്പെട്ടിരിക്കുന്നു. നിങ്ങൾ ഓടിപ്പോയി നോക്കിൻ എന്ന്. മുല്ലാക്ക പറഞ്ഞതല്ലേ, സത്യം തന്നെ എന്നുറച്ച് കുട്ടികൾ അത് വിളിച്ചു പറഞ്ഞുകൊണ്ട് പുഴവക്കിലേക്ക് ഓടി. കേട്ടവർ കേട്ടവർ കുട്ടികൾക്കു പിന്നാലെ ഓടാൻ തുടങ്ങി. പള്ളിമുറ്റത്ത് നിന്ന് മുല്ലാക്കയും അത് ശ്രദ്ധിക്കുന്നുണ്ടായിരുന്നു. ഓടുന്നവരിൽ ചിലർ മുല്ലാക്കയോടും വിളിച്ചുചോദിച്ചു... മുല്ലാക്കാ വരുന്നില്ലേ..? പുഴയിൽ ഭീകരജീവി പ്രത്യക്ഷപ്പെട്ടിരിക്കുന്നു...! ആദ്യമൊക്കെ മുല്ലാക്ക ഉള്ളിൽ ചിരിച്ചതേയുള്ളൂ. എന്നാൽ കുറെപേരുടെ കയ്യിൽനിന്ന് കേട്ടു കഴിഞ്ഞപ്പോൾ മുല്ലാക്കായ്ക്ക് ഒരു സംശയം തോന്നിതുടങ്ങി. സത്യമായും ഇനി അങ്ങനെയൊരു ജീവി പുഴയിൽ പൊന്തിയിട്ടുണ്ടാവുമോ..? പിന്നെയും കുറെക്കേട്ടുകഴിഞ്ഞപ്പോൾ, കുട്ടികളെ പറ്റിക്കാനായി ഇത് താൻതന്നെ ഉണ്ടാക്കിയ ഒരു കെട്ടുകഥയാണെന്നുപോലും ഓർമ്മിക്കാതെ ഭീകരജീവിയെ കാണാനായി ജനങ്ങളുടെ പിന്നാലെ മുല്ലാക്കയും പുഴവക്കിലേക്കോടി...!!

മുല്ലാക്കയെപ്പോലെ സ്വയം സൃഷ്ടിക്കുന്ന ഭീകരജീവിയെ കാണാനായി പുഴവക്കിലേക്ക് ഓടുന്നവരല്ലേ നമ്മളെല്ലാം...? കഥ തീർന്നപ്പോൾ അയാൾ എന്നോട് ചോദിച്ചു.

ഞാൻ മറുപടി ഒന്നും പറഞ്ഞില്ല. വെറുതേ ഒന്ന് ചിരിക്കുക മാത്രം ചെയ്തു.

അങ്ങനെ സ്വയം സൃഷ്ടിച്ച ഭീകരജീവിക്കു പിന്നാലെ ഓടി വീണുപോയവനാണ് അലി എന്നു പറയാനാണ് ഞാനിപ്പോൾ നിന്നോട് ഇക്കഥ പറഞ്ഞത്...

അലി...?!! അലിയെ അറിയാമോ...? പെട്ടെന്ന് നടത്തം നിറുത്തിയിട്ട് ഞാൻ ചോദിച്ചു.

നീ സ്ട്രിങ് വാക്കേഴ്സിൽ പുതിയ കുട്ടി ആയിരുന്നില്ലേ...? പഴയ കുട്ടികളെ മുഴുവൻ എനിക്കറിയാമായിരുന്നു. കൂടിയിരിക്കാൻ ഇങ്ങനെ ഒരിടമുണ്ടെന്ന് അവർക്ക് കാണിച്ചു കൊടുത്തതും ഞാനാണ്...

എപ്പോഴും പുസ്തകത്തിലേക്ക് കണ്ണും നട്ടിരിക്കുന്ന ഈ

വൃദ്ധനെക്കുറിച്ച് ഞാൻ എന്തെല്ലാം കമന്റുകൾ പാസ്സാക്കിയിരിക്കുന്നു. അപ്പോഴൊന്നും അവരാരും, അലിപോലും അദ്ദേഹം നമ്മുടെ പരിചയക്കാരനാണ് എന്ന് പറഞ്ഞിട്ടില്ലല്ലോ എന്ന് ഞാനതിശയിച്ചു പോയി.

അങ്ങനെയൊരു കോഫിഷോപ്പ് പരിചയം മാത്രമല്ല എനിക്ക് അലിയോടുള്ളത്. അയാൾ തന്റെ നടത്തം തുടർന്നുകൊണ്ട് പറഞ്ഞു. പണ്ടൊരു ദിവസം നീയും അലിയുംകൂടി അവന്റെ ഒരു അങ്കിളിനെ കാണാൻ പോയതോർമ്മയില്ലേ...? അദ്ദേഹത്തിന്റെ ഒരു സ്നേഹിതൻ കൂടിയാണ് ഞാൻ. ആദ്യത്തെ മൂന്നു വർഷക്കാലം ഞങ്ങൾ അടുത്തടുത്ത സെല്ലിൽ ആയിരുന്നു കിടന്നിരുന്നത്. അന്ന് ഞങ്ങൾ പരസ്പരം കഥ പറഞ്ഞാണ് സമയം പോക്കിയത്. പിന്നെ എന്നെ ദൂരേക്ക് മാറ്റി. പത്തുവർഷം കഴിഞ്ഞപ്പോൾ ജയിൽമോചിതനാക്കുകയും ചെയ്തു. അദ്ദേഹത്തിനു പക്ഷേ, വീണ്ടും എട്ടു വർഷംകൂടി ആ ഏകാന്തത അനുഭവിക്കേണ്ടി വന്നു.

എനിക്ക് ശരിക്കും പേടി തോന്നിതുടങ്ങിയിരുന്നു. പുസ്തകത്തിൽ തല കുമ്പിട്ട് കിടക്കുകയും രഹസ്യത്തിൽ ഞങ്ങളുടെ സംഗീതം ആസ്വദിക്കുകയും ചെയ്ത ഏതോ ഒരു അജ്ഞാതനൊപ്പമല്ല, വിചാരിച്ചതിലധികം എന്നെപ്പറ്റി അറിയാവുന്ന ഒരാൾക്കൊപ്പമാണ് ഞാൻ സഞ്ചരിക്കുന്നത്... അപരിചിതരെക്കാൾ അപകടകാരികളാണ് നമ്മുടെ വിവരങ്ങൾ രഹസ്യമായി ശേഖരിച്ചിരിക്കുന്നവർ. അവർക്ക് നിശ്ചയമായും എന്തോ ലക്ഷ്യമുണ്ട്. പറഞ്ഞറിയിക്കാനാവാത്ത ഒരു വേവലാതി എന്നെ പൊതിഞ്ഞു. എനിക്ക് എത്രയും പെട്ടെന്ന് വീട്ടിൽ എത്തിയാൽ മതിയെന്നായി.

രാത്രി ഒത്തിരി ആയതുപോലെ... നടന്നാൽ ഏറെ സമയം എടുക്കും. നമുക്കൊരു ടാക്സി പിടിച്ചുപോയാലോ..? ഞാൻ ചോദിച്ചു.

രാത്രി ആയിക്കോട്ടെ, സമയം എടുത്തോട്ടെ... എന്തായാലും നിന്നെ വീട്ടുപടിക്കൽ എത്തിച്ചിട്ടേ ഞാൻ മരിക്കൂ...അയാൾ ചിരിച്ചുകൊണ്ട് പറഞ്ഞു. എനിക്ക് നിന്നോട് ഇനിയും കുറെക്കാര്യങ്ങൾ സംസാരിക്കാനുണ്ട്.

എന്റെ മറുപടി കാക്കാൻ നില്ക്കാതെ അയാൾ പിന്നെയും നടന്നു.

ഞാനും അലിയുടെ ബാബയും ഒരു സ്കൂളിലെ അധ്യാപകരായിരുന്നു. അദ്ദേഹം അറബിക്കും ഞാൻ സയൻസും ആയിരുന്നു പഠിപ്പിക്കുന്നത്. എങ്കിലും ഞങ്ങൾ തമ്മിൽ എപ്പോഴും കാണുകയും ലോകത്തിന്റെ കീഴിലുള്ള സർവ്വകാര്യങ്ങളെക്കുറിച്ചും

സംസാരിക്കുകയും ചെയ്യുമായിരുന്നു. ധീരനായിരുന്നു എന്നതൊഴിച്ചാൽ മറ്റൊരു കുഴപ്പവും ഞാനദേഹത്തിൽ കണ്ടിട്ടില്ല. അങ്ങനെയുള്ള ഒരാളെയാണ് ഒരു കാരണവുമില്ലാതെ പോലീസ് പിടിച്ചുകൊണ്ടുപോകുന്നത്. അങ്ങനെയൊരാളാണ് പിന്നെ ഒരിക്കലും മടങ്ങിവരാതെയിരിക്കുന്നത്. ഒരുപക്ഷേ, ഇതൊക്കെ അവൻ നിന്നോടു പറഞ്ഞിട്ടുണ്ടാവും. അതവന് സമ്മാനിച്ചത് കടുത്ത അനാഥത്വമാണ്. അവൻ ലോകത്തെ കണ്ടത് നിശ്ചയമായും നമ്മളാരും കണ്ട കണ്ണിലൂടെ ആയിരിക്കില്ല...!

ഇപ്പോൾ എന്തിനാണ് നിങ്ങൾ എന്നോടിതൊക്കെ പറയുന്നത്..?!! ഇത്തിരി രോഷത്തോടെ ഞാൻ ചോദിച്ചു. ഞാനതിന് അലിയെക്കുറിച്ച് യാതൊന്നും നിങ്ങളോടു പറഞ്ഞില്ലല്ലോ..!!

നിന്റെ റേഡിയോ ഷോകൾ പതിവായി ശ്രദ്ധിക്കുന്ന ഒരാളാണ് ഞാൻ. നിനക്ക് പണ്ടത്തെ ഊർജ്ജസ്വലതയില്ല, നിനക്ക് നാവ് പിഴയ്ക്കുന്നു, നിനക്ക് വാക്കുകൾ മുട്ടുന്നു. നിന്റെ മനസ്സ് പുകയുന്നത് എനിക്ക് കാണാൻ കഴിയുന്നുണ്ട്. ശരിയല്ലേ..?

പിന്നെ പുകയാതെ. നിങ്ങൾക്കിതൊക്കെ വളരെ നിസ്സാരമായി പറയാം. പക്ഷേ, നിങ്ങൾക്കറിയാമോ..? എനിക്ക് നഷ്ടപ്പെട്ടത് എന്റെ ബാബയാണ്. നിങ്ങൾക്കത് മനസ്സിലാവില്ലായിരിക്കാം. പക്ഷേ, അലിക്ക് മനസ്സിലാവുമായിരുന്നു. കൊല്ലാൻ തുടങ്ങുന്നതിനു മുമ്പ് തന്നെപ്പോലെ ഒരു ബേട്ട അല്ലെങ്കിൽ ബേട്ടി അയാൾക്കും ഉണ്ടെന്ന് ചിന്തിച്ചിരുന്നെങ്കിൽ അവനത് ഒരിക്കലും ചെയ്യുമായിരുന്നില്ല.

എന്റെ സിരകളിൽ ഒരിക്കലുമില്ലാത്തത്ര ദേഷ്യം ഇരമ്പിവന്നു.

അതിനാണ് ഞാൻ മൊല്ലാക്കയുടെ കഥ പറഞ്ഞത്. സ്വയം സൃഷ്ടിച്ച ഭീകരരൂപിക്ക് പിന്നാലെ ഓടിയ വിഡ്ഢിയാണവൻ. നമുക്ക് ഒരാളെ അയാളുടെ യഥാർത്ഥ അവസ്ഥയിൽ ചെന്നു മനസ്സിലാക്കാൻ കഴിയുന്നില്ലെങ്കിൽ പിന്നെ നാം നേടിയെടുത്ത അറിവിനും അനുഭവത്തിനും ഒന്നും ഒരു ഫലവുമില്ല കുട്ടി. അയാൾ ഒരു ഉപദേശംപോലെ എന്നോടു പറഞ്ഞു.

ഞങ്ങൾ നടന്നു നടന്ന് തായഘരിന്റെ അടുത്ത് എത്തിയിരുന്നു.

ഇനിയും എന്തൊക്കെയോ എനിക്ക് നിന്നോട് പറയാനുണ്ടായിരുന്നു. പക്ഷേ, പെട്ടെന്ന് നമ്മളിങ്ങ് എത്തിയതുപോലെ. ഇനി എന്നാണ് നിന്നെ ഒന്ന് കാണുക..? അയാൾ ചോദിച്ചു.

ഞാൻ നിശ്ശബ്ദയായി നിന്നതേയുള്ളൂ. എന്റെ താത്പര്യമില്ലായ്മ ആ നിലപിൽ പ്രകടമായിരുന്നു.

കുട്ടി. ഒരു പ്രശ്നത്തിൽനിന്ന് കരകയറാനുള്ള ഏറ്റവും എളുപ്പവഴി

ആദ്യം അങ്ങനെയൊരു യാഥാർത്ഥ്യം അംഗീകരിക്കുക എന്നതാണ്. പിന്നെ അത് മനസ്സിലാക്കുക എന്നതാണ്. പിന്നതിനോട് താദാത്മ്യം പ്രാപിക്കുക എന്നതാണ്. പിന്നതിനോട് പൊറുക്കുക എന്നതാണ്...

പിന്നെ പറഞ്ഞതൊന്നും കേൾക്കാൻ നില്ക്കാതെ ഞാൻ വേഗം തായഘറിലേക്ക് നടന്നു.

എല്ലാ ദിവസവും വൈകുന്നേരം അതേയിടത്തിൽ അതേ കസേരയിൽ ഞാനുണ്ടാവും. നിനക്കെന്നെ കാണണമെന്നു തോന്നുമ്പോൾ നിശ്ചയമായും വരണം.

അയാൾ പിന്നിൽനിന്ന് വിളിച്ചുപറഞ്ഞു.

അലിയെ ന്യായീകരിക്കുകയും അവനുവേണ്ടി വാദിക്കുകയും ചെയ്യുന്ന ആ കിളവനെ ഇനി ഒരിക്കലും കാണാൻ പോകരുത് എന്ന് ഞാൻ മനസ്സിൽ ആയിരം വട്ടം പറഞ്ഞുറപ്പിച്ചെങ്കിലും അയാൾ പറഞ്ഞ കാര്യങ്ങൾ എന്റെ മനസ്സിൽനിന്നു ഒഴിഞ്ഞുപോയതേയില്ല. അയാൾ പറഞ്ഞതാണ് ശരി. എന്റെ മനസ്സ് ഒരു നീറ്റുകക്കപോലെ പൊള്ളിപ്പുകഞ്ഞുകൊണ്ടിരിക്കുകയാണ്. എനിക്ക് ഒന്നിലും ശ്രദ്ധിക്കാൻ കഴിയുന്നില്ല. എന്റെ ലൈവ് ഷോകൾ അനുദിനം നിർജ്ജീവമായിക്കൊണ്ടിരിക്കുകയാണ്. എന്നോടുള്ള സ്നേഹംകൊണ്ട് സ്റ്റുഡിയോയിൽ ആരും അത് പറയുന്നില്ലെന്ന് മാത്രം. എന്നാൽ അത് തുറന്നുപറയാനുള്ള ആർജ്ജവം അയാൾ കാണിച്ചു. എത്രയും വേഗം ആ പ്രശ്നത്തിൽ നിന്ന് പുറത്തുകടന്നേ മതിയാവൂ... അതിന് അയാൾ പറഞ്ഞതുപോലെ ആ യാഥാർത്ഥ്യത്തെ അംഗീകരിക്കുക എന്നതാണ് ആദ്യ കടമ്പ. എന്തിനാണ് തെറ്റായ സ്വപ്നങ്ങളിൽ ജീവിച്ച് പരമമായ സത്യത്തെ മറച്ചുപിടിക്കാൻ ശ്രമിക്കുന്നത്...?

ഇതാണ് യാഥാർത്ഥ്യം. ഖാൻ കുടുംബത്തിന്റെ മഹിമയ്ക്കും പാരമ്പര്യത്തിനും ചേരുംവിധം യുദ്ധത്തിൽ എറ്റുമുട്ടിയല്ല. പകരം ഒരു തെരുവുപട്ടിയെപ്പോലെ വണ്ടി കയറിയാണ് എന്റെ ബാബ കൊല്ലപ്പെട്ടത്. അത് ചെയ്തത് എന്റെ ഏറ്റവും അടുത്ത സ്നേഹിതനായിരുന്ന അലിയാണ്. ആ തണുത്തുറഞ്ഞ യാഥാർത്ഥ്യത്തെ ഞാൻ അംഗീകരിക്കുന്നു. പക്ഷേ, അതിനോട് പൊറുക്കാൻ എനിക്കാവില്ല. അങ്ങനെ പൊറുക്കാൻ കഴിയുന്ന ഒരു തെറ്റല്ല അവൻ ചെയ്തത്. അതൊരു കയ്യബദ്ധമായിരുന്നുവെങ്കിൽ ഒരുപക്ഷേ, അവനോടു ക്ഷമിക്കാൻ എനിക്കാവുമായിരുന്നു. ഈ വേദനകൾ തിരിച്ചറിയാൻ കഴിയാത്ത ഒരുവനായിരുന്നെങ്കിലും ഞാൻ ക്ഷമിക്കുമായിരുന്നു. എല്ലാം അറിഞ്ഞിരുന്നുകൊണ്ട് ചെയ്ത ഒരപരാധം ഒരിക്കലും പൊറുത്തുകൂടാ. അതെത്ര പ്രിയപ്പെട്ടവർ

ചെയ്തതാണെങ്കിലും. അതുകൊണ്ടുതന്നെയാണ് ബാബയെ കൊന്ന അലിയും ആ രക്തത്തിന്റെ വിലയ്ക്കുവേണ്ടി അടിപിടികൂടുന്ന തായഘറും ഒരുപോലെ ദയ അർഹിക്കാത്തവർ ആകുന്നത്.

ഷോ നന്നാവാത്ത വിധം പിന്നെയും മനസ്സ് കലുഷിതമായിരുന്നിട്ടും വീട്ടിൽ മുറിയടച്ചിരുന്നാൽ ഭ്രാന്തോളം ചെല്ലുന്ന വീർപ്പുമുട്ടൽ അനുഭവപ്പെടുമെങ്കിലും ഞാൻ പുറത്തിറങ്ങാൻ കൂട്ടാക്കിയതേയില്ല. ഇറങ്ങിയാൽ ഞാൻ ചെന്നു നില്ക്കുന്നത് എവിടെയാണെന്ന് എനിക്കറിയാമായിരുന്നു. എന്നാൽ ഒരു ദിവസം വൈകുന്നേരം ഞാൻ ഞങ്ങളുടെ ഫ്ലാറ്റിന് എതിർവശത്തുള്ള പാർക്കിൽ ചെന്നിരിക്കുമ്പോൾ വ്യായാമവസ്ത്രവും ധരിച്ച് ആ വൃദ്ധനായ മനുഷ്യൻ അതാ എന്റെ മുന്നിലൂടെ ഓടിപ്പോകുന്നു. ഓട്ടം തികച്ച് വീട്ടിലെത്തും മുമ്പേ അദ്ദേഹം മരിച്ചുവീണേക്കുമോ എന്ന് ഞാൻ ശരിക്കും ഭയപ്പെട്ടു. അത്രയ്ക്കും തളർന്നവനും ക്ഷീണിതനും ആയിരുന്നു അദ്ദേഹം. എന്നിട്ടും ഓടുന്നു. ജീവിതത്തോടുള്ള അദ്ദേഹത്തിന്റെ വീക്ഷണവും കാഴ്ചപ്പാടും ഓർത്ത് എനിക്ക് അതിശയം തോന്നി. പ്രതീക്ഷാഭരമായ ഒത്തിരി നാളെകൾ ഇനിയും മുന്നിലുണ്ട് എന്ന വിശ്വാസവും ഉറപ്പും അദ്ദേഹത്തിന്റെ ആ ഓട്ടത്തിൽ ഉണ്ടായിരുന്നു. വേണമെങ്കിൽ എനിക്ക് ഒഴിഞ്ഞുമാറാമായിരുന്നു. എന്നാൽ ഞാനെഴുന്നേറ്റ് അദ്ദേഹത്തിന്റെ മുന്നിലേക്കുചെന്നു. എന്നെക്കണ്ട് ഓട്ടം നിറുത്തി അദ്ദേഹം അഭിവാദനം ചെയ്തു. പിന്നെ തനിക്കൊപ്പം നടക്കാൻ വിളിച്ചു. ചെല്ലാതിരിക്കാൻ എനിക്കായില്ല.

നടക്കുന്നതിനിടെ അയാൾ പിന്നെയും ഒരു കഥ പറഞ്ഞു തുടങ്ങി:

എനിക്കൊരു പേരമകൾ ഉണ്ട്. ആമിന എന്നാണ് അവളുടെ പേര്. കുട്ടികൾക്കെപ്പോഴും അവരുടെ ബാബയെക്കാൾ ദാദയോടായിരിക്കുമല്ലോ പ്രിയം കൂടുതൽ. തിരിച്ചും അതങ്ങനെയാണ്. സ്വന്തം മക്കളെക്കാൾ നമുക്കിഷ്ടം പേരക്കുട്ടികളോടായിരിക്കും. അങ്ങനെയല്ലേ...? ഒരു ദിവസം വളരെ ഗൗരവത്തിൽ അവൾ എന്റെ അടുത്തെത്തിപറഞ്ഞു: ദാദാ, ദാദയ്ക്കറിയാമോ നമ്മൾ ധാരാളം ഉള്ളി കഴിച്ചാൽ നമുക്ക് സൗന്ദര്യം കൂടുമെന്ന്. ദാദ ചെറുതിലേ തീരെ ഉള്ളി കഴിക്കില്ലായിരുന്നു. അല്ലേ...?

ഹ... ഹ എന്ന് ഞാനുറക്കെ ചിരിച്ചുപോയി. ആരോ പാവത്തിനെ പറഞ്ഞുപറ്റിച്ചതാണ്. അവൾ പക്ഷേ, ഗൗരവമായി വിശ്വസിച്ചിരിക്കുകയാണ്. എന്നുമാത്രമല്ല ഇപ്പോൾ സാലഡിലെ ഉള്ളി മുഴുവൻ അവൾക്ക് വേണം. ഡാൽ വിളമ്പുമ്പോൾ അതിൽ ഉള്ളി

പ്രത്യേകം ഇട്ടുകൊടുക്കണം. ബിരിയാണി വച്ചാൽ അതിൽ ഉള്ളിവേണം. അവളുടെ ജീവിതം മുഴുവൻ ഇപ്പോൾ ഉള്ളിമയമാണ്. കൊച്ചുകുട്ടിയല്ലേ അങ്ങനെതന്നെ വിശ്വസിച്ചോട്ടെ എന്ന് ഞാനും കരുതി തമാശയാക്കി എടുത്തു. പിന്നെ ദിവസത്തിൽ ഒരു നാലു തവണയെങ്കിലും അവൾ ഉള്ളിയുടെ മാഹാത്മ്യം പറഞ്ഞെത്തും. സത്യം പറയട്ടെ. അത് കേട്ടുകേട്ട് ഞാനും ഇപ്പോൾ വിശ്വസിച്ചു തുടങ്ങിയിരിക്കുന്നു. ഉള്ളി കൂട്ടിയാൽ സൗന്ദര്യം കൂടുമെന്ന്.

ധാരാളം മീൻ കഴിച്ചാൽ നമുക്ക് വേഗം നീന്തൽ പഠിക്കാൻ കഴിയുമെന്നാണ് അവളുടെ മറ്റൊരു വിശ്വാസം. അതിനുവേണ്ടി അവൾ നിരന്തരം മീൻ കഴിപ്പാണ്. ഒരു ആധികാരികതയും ഇല്ലെന്നറിഞ്ഞിട്ടും അവൾക്കൊപ്പം ഞാനുമത് വിശ്വസിക്കുന്നു. നല്ലതുപോലെ മീൻ കഴിച്ച് കഴിച്ച് ഞാൻ ഇതിനോടകം സത്യമായും നീന്തൽ പഠിച്ചിരിക്കുന്നു വെന്നാണെന്റെ തോന്നൽ.

എന്തിനാണ് ഈ കുട്ടിക്കഥകളൊക്കെ ഇപ്പോൾ എന്നോടു പറയുന്നത് എന്ന് എനിക്ക് മനസ്സിലാവുന്നില്ല. ചുമ്മാ നടക്കുന്നതിനിടയിൽ നേരം കളയാനാണെങ്കിൽ ഞാനതാസ്വദിക്കുന്നു; അല്ലെങ്കിൽ ഞാനത്തിപ്പോൾ ഭയക്കുന്നു. ഞാൻ പറഞ്ഞു.

ഒരു നാലുവയസ്സുകാരി അവളുടെ ചെറുനാവുകൊണ്ട് എന്നെ പറഞ്ഞുവിശ്വസിഷിച്ച കഥയാണ് ഞാൻ പറഞ്ഞത്. അപ്പോൾ പിന്നെ നമ്മെ സ്വാധീനിക്കാൻ തക്കവണ്ണം ഭാഷാസ്വാധീനമുള്ള രാഷ്ട്രീയ നേതാക്കളും മതപണ്ഡിതന്മാരും നമ്മുടെ കാതുകളിൽ ഒരേ കാര്യം തന്നെ ഓതിത്തന്നുകൊണ്ടിരുന്നാൽ നാം അതിൽ വീണുപോകില്ലേ...? ഏതു മണ്ടത്തരമാണെങ്കിലും...??!! ഓരോരുത്തരുടെയും സ്വഭാവവും ചിന്തകളും സ്വപ്നങ്ങളും ഒക്കെ പരുവപ്പെടുന്നതിന് ഓരോരോ വഴികളുണ്ട്. അലി വളർന്ന വഴി വേറേ ആയിരുന്നു.

നിങ്ങളിപ്പോഴും അലിയെ ന്യായീകരിക്കാൻ ശ്രമിക്കുന്നു. അവൻ ശരിയെന്നു വിശ്വസിക്കുന്നു. എന്റെ ബാബയെ കൊല്ലുന്ന ആ യു—ട്യൂബ് ദൃശ്യം ഒരുപക്ഷേ, നിങ്ങൾ കണ്ടുകാണുമല്ലോ...? എത്ര പകയോടു കൂടിയാണ് അവൻ എന്റെ ബാബയുടെ മുകളിലേക്ക് വീണ്ടും, വീണ്ടും വണ്ടി ഓടിച്ചു കയറ്റുന്നതെന്ന് നിങ്ങൾ ശ്രദ്ധിച്ചോ...? ഞാൻ ചോദിച്ചു.

നീ അത് പറഞ്ഞത് നന്നായി. ഏറെ നന്നായി. ഒന്നല്ല ഒരായിരം വട്ടം ഞാനത് കണ്ടു കുട്ടി. എന്തായിരുന്നിരിക്കാം അലിയുടെ മനസ്സിൽ അപ്പോഴെന്ന് ഞാനും ചിന്തിച്ചു നോക്കിയിട്ടുണ്ട്. അവന്റെ മനസ്സിൽ മതം എന്ന വിഷം തളം കെട്ടികിടക്കുകയായിരുന്നു

എന്നാണ് എനിക്ക് കിട്ടിയ ഉത്തരം.

കുടുംബത്തിലെ പുരുഷന്മാർ മുഴുവൻ ജയിലിലായിരിക്കേ അവനെ നിയന്ത്രിക്കാനും വഴികാട്ടാനും ആരും ഉണ്ടായിരുന്നില്ല. തെരുവിലെ തെറ്റായ കൂട്ടുകെട്ടുകളിൽ നിന്നാണ് അവൻ ജീവിതം പഠിച്ചത്. അവനെ നയിച്ചത് വിദ്വേഷം പഠിപ്പിക്കുന്ന മതശാലകളായിരിക്കാം. ഞങ്ങളുടെ ഒക്കെ ചെറുപ്പത്തിൽ, കേട്ടോ പെൺകുട്ടി, ഞങ്ങൾക്ക് മാതൃകയായി അനേകം നേതാക്കന്മാർ ഞങ്ങൾക്കു ചുറ്റും ഉണ്ടായിരുന്നു. അവർ ഞങ്ങളെ ശരിയായ രാഷ്ട്രീയം പഠിപ്പിച്ചിരുന്നു. തല ഉയർത്തിപ്പിടിച്ച് പോരാടാൻ പറയുമ്പോഴും വിദ്വേഷവും പകയും പ്രതികാരവും നമ്മെ എവിടെയും കൊണ്ടുചെന്നെത്തിക്കില്ല എന്ന് അവർ എപ്പോഴും ഞങ്ങളോടു പറയുമായിരുന്നു. കാര്യങ്ങളെ സമചിത്തതയോടെ നോക്കിക്കാണാനും വികാരമില്ലാതെ സമീപിക്കാനും അവർ ഞങ്ങളെ പരിശീലിപ്പിച്ചിരുന്നു. ഞങ്ങൾ പത്തും പതിനെട്ടും വർഷമൊക്കെ ജയിലിൽ കിടന്നിട്ടും സമചിത്തതയോടെ പെരുമാറുന്നതിന്റെ കാരണം അതാണ്. പക്ഷേ, അലിയുടെ കാലം അതായിരുന്നില്ല. ഒരു ചെറിയ കാര്യത്തിന്റെ പേരിൽ അന്യരെ കൊല്ലാനുള്ള ബോംബ് എടുക്കാനാണ് അവരെ നേതാക്കൾ പഠിപ്പിക്കുന്നത്. ഉള്ളി തിന്നുന്ന കഥപോലെ ആരൊക്കെയോ അവനെ, അവനെപ്പോലെ അനേകരെ, ഇത്തരം കള്ളങ്ങൾ പറഞ്ഞ് വിശ്വസിപ്പിച്ചിരുന്നു എന്ന് ഞാനിപ്പോൾ ഭയക്കുന്നു. മീൻ തിന്നാൽ നീന്തൽ പഠിക്കാം എന്ന് വിശ്വസിക്കുന്നതുപോലെ ഏതെങ്കിലും ഒരു പോലീസുകാരനെ കൊന്നാൽ ഭരണകൂടം ഇല്ലാതാവും എന്ന് അവർ വിശ്വസിച്ചിരുന്നിരിക്കണം. സമരാഭാസം എന്ന പേരിൽ അവർ തെരുവിൽ കാട്ടിക്കൂട്ടിയതിനൊക്കെ കാരണം മറ്റൊന്നുമല്ല.

നൂറ്റാണ്ടുകൾക്കു മുമ്പ് കർബലയിൽവച്ച് കൊല്ലപ്പെട്ട പ്രവാചകന്റെ കൊച്ചുമകൻ ഹുസൈന്റെ മൃതശരീരത്തിനു മുകളിലൂടെ പകതീരാത്ത ഉബൈദുള്ളയുടെ പടയാളികൾ വീണ്ടുംവീണ്ടും തങ്ങളുടെ കുതിരകളെ ഓടിച്ചുകയറ്റിയതിന്റെ ഓർമ്മകളാവാം നിന്റെ ബാബയെ കൊല്ലുമ്പോൾ അവനെ ഭരിച്ചിരുന്നത്. സംശയമില്ല, മുയാവിയായോടുള്ള യാസിദിനോടുള്ള, ഉബൈദുള്ളയോടുള്ള, മാർവനോടുള്ള, ഷിമിറിനോടുള്ള, ഷിയാകളുടെ ചരിത്രാതീത പകയാവാം അവൻ ആ ഭ്രാന്തൻനിമിഷത്തിൽ പകരംവീട്ടി തീർത്തത്. അങ്ങനെ ചില പകകൾ അടങ്ങാതെ സൂക്ഷിക്കുകയും തലമുറകളിൽനിന്നു തലമുറകളിലേക്ക് പകരുകയുമാണല്ലോ മതം ചിലപ്പോഴെങ്കിലും ചെയ്യുന്നത്. ഓരോ വർഷവും അഷൂറയിലൂടെ ആ കഥകൾ

ഓർമ്മിക്കുകയും ഓർമ്മിപ്പിക്കുകയും ചെയ്യുന്നുണ്ടല്ലോ അവർ...!

അയാൾ പറഞ്ഞത് ശരിയായിരിക്കും എന്ന് എനിക്കും തോന്നി. ഷിയ എന്ന കൂറ് അവനിൽ എത്രത്തോളമുണ്ടെന്ന് കണ്ടറിഞ്ഞ കുറേ അനുഭവങ്ങൾ എനിക്കുണ്ടല്ലോ...

വേറൊരു തമാശ കൂടിയുണ്ട് കുട്ടി, ആ യു—ട്യൂബ് ദൃശ്യത്തിനു പിന്നിൽ. ഒരുപക്ഷേ, നീയത് ശ്രദ്ധിച്ചുകാണില്ല. ആ ദൃശ്യത്തിന്റെ തൊട്ടു മുമ്പുവരെ നിന്റെ ബാബ ആക്രമണകാരിയായ ഒരു കഴുകനും നിന്റെ കൂട്ടുകാരൻ അലി ഒരു മുയലും ആയിരുന്നു. നിന്റെ ബാബയുടെ കയ്യിൽ അതുവരെ തോക്കുണ്ടായിരുന്നു. കല്ലേറിൽ പരിക്കേല്ക്കാതിരിക്കാനുള്ള കവചം ധരിച്ചിട്ടുണ്ടായിരുന്നു. സാധാരണക്കാരായ ജനങ്ങൾക്കുനേരേ വേട്ടപ്പട്ടിയെപ്പോലെ ഓടിയടുത്ത പട്ടാളക്കാരുടെയും പോലീസിന്റെയും കൂട്ടത്തിൽ നിന്റെ ബാബയും ഉണ്ടായിരുന്നു. നിസ്സഹായരായ ജനക്കൂട്ടത്തിനിടയിലേക്ക് വെടിവച്ചവരുടെ കൂട്ടത്തിലും അദ്ദേഹം ഉണ്ടായിരുന്നിരിക്കാം. ആ പാവങ്ങളിൽ ഒരാളെയെങ്കിലും രക്ഷിക്കാനായിട്ടാവണം അലി അവിടേക്ക് തന്റെ ജീവൻ പണയപ്പെടുത്തിയും വണ്ടി ഓടിച്ചുവരുന്നത്. എന്നാൽ കയ്യിൽനിന്ന് തോക്ക് നഷ്ടപ്പെട്ട ആ നിമിഷം മുതൽ നിന്റെ ബാബ മുയലും അലി കഴുകനുമായി മാറുന്നു. അവരുടെ ജീവിതവും മാറിമറിയുന്നു. ദൃശ്യങ്ങൾ കഴിഞ്ഞുള്ള ഭാഗത്തും ജീവിതമുണ്ട്. അവിടെ അലിയും നിന്റെ ബാബയും ഒരുപോലെ ഒരേ സംഭവത്തിന്റെ രണ്ട് മുറിവേറ്റ ഇരകളായി മാറിക്കഴിഞ്ഞിരുന്നു. ഒരാൾ മരണത്തിന്റെ ഇരയും മറ്റേ ആൾ നിയമത്തിന്റെ ഇരയും. അപ്പോൾ യഥാർത്ഥ കഴുകൻ ആരായിരുന്നു...? ആർക്കുവേണ്ടിയാണ്... എന്തിനു വേണ്ടിയാണ് അവർ ഇരുവരും പോരാടിയത്...? എന്തു ഫലമാണ് അവർക്കതിൽനിന്നു ലഭിച്ചത്...?

എന്റെ ബാബ ഒരു കൂലിപ്പോലീസ് ആയിരുന്നു. ആരോടുമുള്ള വൈരാഗ്യമോ പകയോ കൊണ്ടല്ലേ അദ്ദേഹം ജനക്കുട്ടത്തിനു നേരേ വെടിവച്ചിരിക്കുക. മുകളിൽനിന്നുള്ള ഉത്തരവ് പാലിക്കുക മാത്രമാണ് അദ്ദേഹം ചെയ്തത്. അതും അലി ചെയ്തതും തമ്മിൽ വലിയ അന്തരമുണ്ട്. ഞാൻ വാശിയോടെ പറഞ്ഞു.

ഇല്ല...! അവനും ആരുടെയോ ഉത്തരവ് പാലിച്ച കൂലിക്കാരൻ മാത്രമായിരുന്നു. ഒന്നുകിൽ അത് ചെറുപ്പക്കാരെ ആയുധമാക്കുന്ന രാഷ്ട്രീയക്കാർ ആയിരുന്നിരിക്കാം. അല്ലെങ്കിൽ നിഷ്കളങ്കർക്ക് സ്വർഗ്ഗം വാഗ്ദാനം ചെയ്യുന്ന മതനേതാക്കൾ ആയിരുന്നിരിക്കാം. അതുമല്ലെങ്കിൽ പോലീസ് എന്നൊരു ശത്രുവിനെ സ്വയം സൃഷ്ടിച്ച അലിയുടെ മനസ്സ് തന്നെയുമാകാം. അത്തരത്തിൽ നീ എന്ന്

അലിയെ മനസ്സിലാക്കുന്നോ അന്നുമാത്രമേ നിന്റെ മനസ്സിന്റെ കാലുഷ്യം അവസാനിക്കുകയുള്ളൂ. അയാൾ പറഞ്ഞു.

ഞാൻ ശ്രമിക്കാം. അയാളെ സാന്ത്വനിപ്പിക്കാനായി ഞാൻ പറഞ്ഞു.

വികാരംകൊണ്ടു മാത്രം ചിന്തിക്കുന്നവളല്ല നീ, സാധാരണയിൽ കവിഞ്ഞ ബുദ്ധി നിനക്കുണ്ട്. അതുകൊണ്ട് വെറുതേ എന്റെ സമാധാനത്തിനുവേണ്ടി ശ്രമിക്കാം എന്നു പറഞ്ഞാൽ പോരാ. നീയത് യഥാർത്ഥത്തിൽ ഉൾക്കൊള്ളുകതന്നെ വേണം...! അയാൾ പറഞ്ഞു.

എന്നാൽ ഞാൻ പൊയ്ക്കോട്ടെ. വീട്ടിൽ പറഞ്ഞിട്ടല്ല ഞാനിറങ്ങിയത്... ഞാൻ പറഞ്ഞു.

എന്നെ ഒഴിവാക്കാൻ നിനക്ക് ധൃതി ആയി അല്ലേ...? അയാൾ ചിരിച്ചുകൊണ്ട് ചോദിച്ചു. വിട്ടേക്കാം. ഒരു കാര്യംകൂടി. കഴിഞ്ഞ ദിവസം അലിയുടെ മാമ നിന്നെ ഇതുപോലെ വഴിയിൽ വച്ച് കണ്ടിരുന്നു അല്ലേ...? അവരോടു സംസാരിക്കാൻ കൂട്ടാക്കാതെ നീ ഓടിക്കളഞ്ഞു എന്ന് അവരെന്നോടു സങ്കടം പറഞ്ഞു.

അലിയുമായി ബന്ധപ്പെട്ട ആരെയും എനിക്കിനി കാണേണ്ടതില്ല. ഞാനതിഷ്ടപ്പെടുന്നില്ല. ഞാൻ കടുപ്പിച്ച സ്വരത്തിൽ പറഞ്ഞു.

അവൻ ഒരു പോലീസുകാരന്റെ മരണത്തിനു കാരണക്കാരൻ ആയി എന്നല്ലാതെ അത് നിന്റെ ബാബയാണെന്ന് അടുത്ത ദിവസംവരെയും അവർക്കറിയില്ലായിരുന്നു. സത്യത്തിൽ അലി ജയിലിലായി എന്നതിനെക്കാൾ അവർക്ക് ഷോക്ക് ആയിരിക്കുന്നത് ആ വാർത്തയാണ്. അവർക്ക് നിന്നെ അത്രയ്ക്ക് ഇഷ്ടമായിരുന്നു.

ഞാൻ പൊയ്ക്കോട്ടെ. വീട്ടിൽ പറഞ്ഞിട്ടല്ല ഞാനിറങ്ങിയത്... പിന്നെയും ഞാൻ പറഞ്ഞു.

അലിയുടെ മാമയെയും കൂട്ടി മറ്റെന്നാൾ ഞാൻ നമ്മുടെ കോഫി ഷോപ്പിൽ വരും. നീ അവിടെ വരണം. നമുക്ക് സംസാരിക്കണം...

എന്റെ മറുപടി കാക്കാൻ നില്ക്കാതെ അയാൾ ദൂരേക്ക് ഓടിപ്പോയി...

## ആശ്വാസത്തിന്റെ മഹാതീരം

മനസ്സിൽ വെറുതേ വാശി കെട്ടേണ്ടതില്ല. അവസാനം ഞാൻ തോറ്റു പോകും എന്നറിയാവുന്നതുകൊണ്ട് പോയേക്കാം എന്നുതന്നെ ഞാൻ തീരുമാനിച്ചു. എന്നാൽ ജീവിതത്തിലെ എന്തെങ്കിലും കടുത്ത അനർത്ഥം പെട്ടെന്ന് തേടിവന്ന് എന്നെ ആ കൂടിക്കാഴ്ചയിൽനിന്നും മുടക്കണമേ എന്ന് മനസ്സിൽ വല്ലാതെ ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തു. പെട്ടെന്ന് എന്നെ ഒരു ലൈവ് ഷോയ്ക്ക് വിളിക്കണമെന്നും ഒരു അസുഖം വന്ന് ഞാൻ കിടപ്പിലാകണമെന്നും പോലീസ് എന്നെ അറസ്റ്റ് ചെയ്ത് ജയിലിലാക്കണമെന്നും തുടങ്ങി വണ്ടിയിടിച്ച് മരിച്ചുപോയിരുന്നെങ്കിൽ എന്നുവരെ ഞാനാഗ്രഹിച്ചു പോയി.

ഇങ്ങനെയൊന്നും ആയിരുന്നില്ല ഞാൻ. മനസ്സിൽ തോന്നുന്നത് അപ്പടി പറയാനും പ്രവർത്തിക്കാനും എനിക്കൊരു മടിയും ഉണ്ടായിരുന്നില്ല. അതാർക്കെങ്കിലും നോവുമെന്നോ അതാരെയെങ്കിലും നൊമ്പരപ്പെടുത്തുമെന്നോ ചിന്തിച്ചിട്ടുമില്ല. പക്ഷേ, ഇപ്പോഴെന്തോ ഞാൻ മറ്റുള്ളവരെക്കുറിച്ച് വേണ്ടതിലധികം ആവലാതിപ്പെടുന്നതു പോലെ.

ആഗ്രഹിച്ച വിധത്തിലുള്ള തടസ്സങ്ങളൊന്നും എന്നെ തേടി വരാതിരുന്നതുകൊണ്ട് അന്ന് ഞാൻ ഞങ്ങളുടെ കോഫി ഹൗസിലേക്ക് പോവുക തന്നെ ചെയ്തു. അലിയുടെ മാമയോട് എന്തു സംസാരിക്കാനാണ്...? വെറുതേ കുറച്ചുനേരം മൗനമായിരുന്നിട്ട് പോരണം, അതിനിടയിൽ അവരുടെ മകനോടുള്ള എന്റെ വിദ്വേഷം പ്രകടിപ്പിക്കുകയും വേണം. അവരല്ല, സിപ്പിയാന്റിയാണ് എന്റെ മുന്നിലിരിക്കുന്നത് എന്ന് മനസ്സിൽ കരുതി അവരോട് മുഖം കറുപ്പിക്കും എന്നുറപ്പിച്ചിട്ടാണ് ഞാൻ പോകുന്നത്.

വായനക്കാരൻ വൃദ്ധൻ എന്നെ വഴിവക്കിൽ കാത്തു നില്ക്കുന്നുണ്ടായിരുന്നു. ഞാൻ ടാക്സിയിൽ ചെന്നിറങ്ങിയപ്പോൾ

അയാൾ എന്റെ അരുകിലേക്ക് ഓടിവന്നു. ദൈവങ്ങൾ കാണിക്കുന്ന മഹാത്ഭുതങ്ങളെക്കാൾ ഞാൻ മനുഷ്യനന്മയിൽ വിശ്വസിക്കുന്നു. അതുകൊണ്ടു തന്നെ നീ വരുമെന്ന് എനിക്കറിയാമായിരുന്നു...! അയാൾ പറഞ്ഞു.

എനിക്ക് വേഗം പോകണം. എന്റെ ദാദയുടെ പ്രായമുള്ള നിങ്ങൾ ആവശ്യപ്പെട്ടതുകൊണ്ടു മാത്രമാണ് ഞാൻ വന്നത്. ഇത്തിരി മുഖം കറുപ്പിച്ച് ഞാൻ പറഞ്ഞു. ആ മുഖം കറുപ്പിക്കലിൽ എനിക്ക് ഇത്തിരി ആത്മവിശ്വാസം തോന്നുകയും ചെയ്തു. ഈ ഭാവം ഞാൻ തിരികെപ്പോരുന്നതുവരെയും തുടരും എന്ന് മനസ്സിൽ കരുതുകയും ചെയ്തു.

പൊയ്ക്കോളൂ. വേഗംതന്നെ പൊയ്ക്കോളൂ... അയാൾ പറഞ്ഞു. പക്ഷേ, നിനക്കിന്ന് ഞാനൊരു സർപ്രൈസ് ഗിഫ്റ്റ് സൂക്ഷിച്ചുവച്ചിട്ടുണ്ട്.

ഞാൻ അയാൾക്കൊപ്പം ബാക്ക് യാർഡിലേക്ക് നടന്നു. അലിയുടെ മാമ എന്നെ അവിടെ കാത്തിരിക്കുന്നുണ്ടാവും എന്നാണ് ഞാൻ വിചാരിച്ചത്. എന്നാൽ അവരായിരുന്നില്ല. ഞങ്ങളുടെ സ്ട്രിങ് വാക്കേഴ്സ് ആയിരുന്നു എന്നെ അവിടെ കാത്തിരുന്നത്...! നാസറും ഫറയും റോജറും സോഫിയായും ഇഫ്റാനും സെൽമാനും എല്ലാവരും ഉണ്ടായിരുന്നു. അവരെ കണ്ട ഒരു നിമിഷംകൊണ്ട് എന്റെ മനസ്സിലെ സംശയത്തിന്റെയും വിദ്വേഷത്തിന്റെയും മടുപ്പിന്റെയും സങ്കടത്തിന്റെയും മേഘക്കീറുകൾ എല്ലാം മാഞ്ഞുപോവുകയും സമാധാനത്തിന്റെ ആകാശപ്പറവകൾ എന്നിലേക്ക് പറന്നിറങ്ങുന്നതായി അനുഭവപ്പെടുകയും ചെയ്തു. അതെന്താണങ്ങനെ എന്നെനിക്കറിയില്ല. അന്ന് അവർ തായഘറിൽ വന്നപ്പോഴും അതേ അനുഭവം എനിക്കുണ്ടായി. സത്യത്തിൽ സംഗീതത്തിന്റെ ഒരു കൂടിയിരുപ്പ് ഉണ്ടെന്നല്ലാതെ അത്ര ആഴമുള്ള ബന്ധമൊന്നും ഞങ്ങൾ തമ്മിൽതമ്മിൽ ഉണ്ടായിട്ടില്ല. ആയിഷാന്റിയോടും ഫർഹാനയോടും എന്തിന് കാറ്റ്ൽക്ലാസ്സിലെ സവാരിക്കാരോടുപോലും അതിനെക്കാൾ ഒക്കെ വലിയ സൗഹൃദം എനിക്ക് ഉണ്ടായിരുന്നു. പക്ഷേ, അവർക്കൊന്നും നല്കാനാവാത്ത ആശ്വാസത്തിന്റെ ഒരു തെളിഞ്ഞ മനസ്സ് എനിക്ക് സ്ട്രിങ് വാക്കേഴ്സിനെ കാണുമ്പോൾ ഉണ്ടാകുന്നു.

എന്നാൽ അവർ എന്നെ കണ്ടതും ഒരു പ്രേതത്തിന്റെ കുഞ്ഞിനെ കണ്ടതുപോലെ പകച്ചെഴുന്നേറ്റു. എന്റെ കടന്നുവരവ് അവർക്കിഷ്ടപ്പെട്ടില്ലേ എന്നുപോലും ആ ഒരു നിമിഷം ഞാൻ ശങ്കിച്ചുപോയി.

എന്നാൽ ഫറ വന്ന് എന്റെ കൈ പിടിക്കുകയും എന്തുപറ്റി സമീറ?

എന്താണ് നിന്റെ കോലം ഇങ്ങനെ? നിനക്ക് വല്ല അസുഖവും ആയിരുന്നോ...? എന്തൊരു സുന്ദരിയായ പെൺകുട്ടിയായിരുന്നു നീ.. അന്ന് നിന്നെ വീട്ടിൽ വന്ന് കണ്ടപ്പോൾപോലും നിനക്ക് കുഴപ്പമൊന്നും ഉണ്ടായിരുന്നില്ലല്ലോ. അതിനിടയിൽ നിനക്കെന്താണ് സംഭവിച്ചത്...? എന്നിങ്ങനെ ആധിയും സങ്കടവും പറയുകയും എന്നെ കെട്ടിപ്പിടിച്ച് ചുംബിക്കുകയും ചെയ്തു. എന്റെ കവിളിലൊക്കെ ഞാൻ സ്വയമൊന്നു തലോടി ആ വ്യത്യാസം കണ്ടുപിടിക്കാൻ ഞാനൊരു ശ്രമം നടത്തി നോക്കി. അവൾ ചുമ്മാതെ സഹതാപം നടിക്കുന്നതാവും എന്നാണ് ഞാൻ ആദ്യം വിചാരിച്ചത്. എന്നാൽ കൂട്ടത്തിൽ ഓരോരുത്തരും, എന്തിന് ഞങ്ങളുടെ കൂടിയിരുപ്പിൽ ഇത്തരം സംസാരങ്ങളെന്തെങ്കിലും വന്നാൽ അത്ര ഗൗരവമായി ഇടപെടാത്ത നാസറുപോലും, അത് സ്ഥിരീകരിച്ചപ്പോഴാണ് ഇക്കഴിഞ്ഞ കുറെ ദിവസങ്ങൾകൊണ്ട് ഞാനത്രയും മാറിപ്പോയിരിക്കുന്നുവെന്ന് ഞാൻ ശരിക്കും തിരിച്ചറിയുന്നത്. ഒന്ന് കണ്ണാടി നോക്കിയിട്ട്, മുഖം മിനുക്കിയിട്ട് ഒക്കെ എത്ര ദിവസമാകുന്നു. അതുകൊണ്ടാകും എന്ന് സമാശ്വസിക്കാനേ എനിക്കായൊള്ളൂ.

ഞാൻ പറഞ്ഞത് ശരിയല്ലേ? നോക്കൂ, നിങ്ങളുടെ സമീറ എത്ര ക്ഷീണിത ആയിരിക്കുന്നു എന്ന്. അവളെ ആ പഴയ പ്രസരിപ്പിലേക്ക് മടക്കിക്കൊണ്ടുവരാൻ നിങ്ങൾക്കേ കഴിയൂ. അല്ലെങ്കിൽ സംഗീതത്തിനേ കഴിയൂ. ആ വൃദ്ധൻ ഞങ്ങൾക്കിടയിലേക്ക് വന്നുകൊണ്ടു പറഞ്ഞു. നിങ്ങൾ കുറെ നല്ല ഗാനങ്ങൾ വായിക്കൂ. അവളുടെ മനസ്സൊന്ന് തണുക്കട്ടെ...

പിന്നെ ഒരു മണിക്കൂർ നേരത്തേക്ക് ഞാനെല്ലാം മറന്നു. നാസറും സെൽമാനും ഫറയും റോജറും എനിക്കുവേണ്ടി മാറി മാറി സ്ട്രിങ്ങുകളിലൂടെ ഒഴുകി നടന്നു. സംഗീതത്തിന്റെ വെള്ളിതിരമാല എന്നെ ആശ്വാസത്തിന്റെ മഹാതീരങ്ങളിൽ കൊണ്ടുചെന്നെത്തിച്ചു. ആയിരം പ്രാർത്ഥനകൾക്ക് തുല്യമാണ് സംഗീതത്തിന്റെ ഒരു ശകലം. അത് നമ്മെ ദൈവവുമായി നേരിട്ട് കൂട്ടിയിണക്കുന്നു.

ഇപ്പോൾ എന്തു തോന്നുന്നു.? വൃദ്ധൻ ചോദിച്ചു.

ആശ്വാസം...!! മറ്റൊരു വാക്കും ഈ മാനസികാവസ്ഥയ്ക്ക് ചേരില്ല. ഞാൻ പറഞ്ഞു.

അന്ന് നിന്നെ തനിയെ ഇവിടെ കണ്ടപ്പോഴേ ഞാൻ തീരുമാനിച്ചതാണ്. ഇങ്ങനെയൊരു കൂടിവരവിന് മുൻകൈ എടുക്കുമെന്ന്. പക്ഷേ, അതിത്രവേഗം സാധ്യമാകുമെന്ന് ഞാൻ വിചാരിച്ചിരുന്നതേയില്ല. വൃദ്ധൻ തന്റെ പദ്ധതി വിജയിച്ചതിലുള്ള ആഹ്ലാദത്തിലായിരുന്നു.

സമീറയെ ജീവിതത്തിലേക്ക് തിരിച്ചുകൊണ്ടുവരണമെന്ന് ഈ ചാച്ച പറഞ്ഞപ്പോൾ ഞങ്ങൾക്ക് മറ്റൊന്നും ചിന്തിക്കാനില്ലായിരുന്നു. സുഹൃത്തുക്കൾക്കുവേണ്ടി നില്ക്കാൻ കഴിഞ്ഞില്ലെങ്കിൽ പിന്നെ നമ്മൾ എന്തു നേടിയിട്ടും എന്തു കാര്യം? സെൽമാൻ പറഞ്ഞു.

വെറുതേ കുറെ സഹതാപവാക്കുകൾ പറയുന്നതിനെക്കാൾ എന്തുകൊണ്ടും നിനക്ക് പ്രിയങ്കരമാവുക. സ്ട്രിങ് വാക്കേഴ്സിന്റെ കൂടിയിരുപ്പാണെന്ന് ഞങ്ങൾക്കറിയാമായിരുന്നു. നാസർ പറഞ്ഞു. അതുകൊണ്ടാണ് എല്ലാ പിണക്കങ്ങളും മറന്ന് ഒത്തുകൂടാൻ ഞങ്ങൾ തീരുമാനിച്ചത്.

നിങ്ങളുടെ സ്നേഹത്തിന് എങ്ങനെ നന്ദി പറയണം എന്നെനിക്കറിയില്ല. ഞാൻ കരഞ്ഞു.

നമ്മളെപോലെ വിഷമത്തിലായിരിക്കുന്നവരുടെ സങ്കടങ്ങൾ തിരിച്ചറിയുക എന്നതാണ് ഏറ്റവും മികച്ച നന്ദിപറച്ചിൽ. ഫറ പറഞ്ഞു.

ഞാൻ വീണ്ടും കരഞ്ഞു.

മനസ്സിൽനിന്ന് വേണ്ടാത്ത ആധികൾ ഒക്കെ കഴുകിക്കളയണമെന്നും വല്ലതും നല്ലതുപോലെ കഴിക്കണമെന്നും ശരിക്കും ഉറങ്ങണമെന്നും സമയം കിട്ടുമ്പോഴൊക്കെ പ്രാക്ടീസ് ചെയ്യണമെന്നും പഴയതുപോലെ പ്രസരിപ്പുള്ള ജോക്കിയാവണമെന്നും ഉപദേശിച്ചിട്ടാണ് അവർ മടങ്ങിയത്. പോകുന്ന വഴി വീട്ടിൽ വിടാമെന്ന് അവർ പറഞ്ഞെങ്കിലും 'ഞാൻ വിട്ടോളാം' എന്ന് വൃദ്ധൻ അവരെ വിലക്കി.

ഇന്നും നടന്നുപോകാനാണോ പ്ലാൻ...? അവരെല്ലാം പോയിക്കഴിഞ്ഞപ്പോൾ ഞാൻ ചോദിച്ചു.

പിന്നല്ലാതെ... സുന്ദരിയായ ഒരു പെൺകുട്ടിക്കൊപ്പം നടക്കാൻ കിട്ടുന്ന അവസരം ഞാനെന്തിനു വേണ്ടെന്നു വയ്ക്കുന്നു. അയാൾ പൊട്ടിച്ചിരിച്ചുകൊണ്ട് പറഞ്ഞു.

അപ്പോ അതാണല്ലേ കിളവന്റെ മനസ്സിലിരുപ്പ്... പെൺകുട്ടികളോടൊപ്പം കൊഞ്ചിക്കുഴഞ്ഞ് നടക്കാൻ പറ്റിയ പ്രായംതന്നെ... ഞാൻ മുഖം കറുപ്പിച്ചുകൊണ്ട് പറഞ്ഞു.

അതാണ് സ്ത്രീയും പുരുഷനും തമ്മിലുള്ള വ്യത്യാസം. നിങ്ങളുടെ മനസ്സിലെ പ്രണയമൊക്കെ അൻപതാംവയസ്സോടെ കഴിയും. പക്ഷേ, ഞങ്ങളുടേത് മരിച്ച് അഞ്ച് മിനിറ്റുകൂടി കഴിഞ്ഞേ അവസാനിക്കൂ. പോകാനായി എഴുന്നേറ്റുകൊണ്ട് അയാൾ പറഞ്ഞു.

അയ്യോ... അറിയാം... അറിയാം... വന്ന് വന്ന് ഇപ്പോ പുരുഷന്മാരോട് സംസാരിക്കാൻതന്നെ വയ്യന്നായിട്ടുണ്ട്. എവിടെനിന്ന് തുടങ്ങിയാലും അത് അവസാനിക്കുന്നത്

സെക്സിലായിരിക്കും എന്നുറപ്പ്. ചിലപ്പോൾ അത് മതത്തിൽ തുടങ്ങി ഫുട്ബോളിലൂടെ സെക്സിലെത്തും. അല്ലെങ്കിൽ രാഷ്ട്രീയത്തിൽ തുടങ്ങി ക്രിക്കറ്റിലൂടെ സെക്സിലെത്തും. അതുമല്ലെങ്കിൽ ഫാഷനിൽ തുടങ്ങി ടെന്നീസിലൂടെ സെക്സിൽ എത്തും. നിങ്ങൾ പുരുഷന്മാരുടെ സംസാരങ്ങൾക്കെല്ലാം ഒരേ രീതിയാണുള്ളത്. നടക്കുന്നതിനിടയിൽ ഞാൻ പറഞ്ഞു.

ഒറ്റയ്ക്കാവുന്ന പെൺകുട്ടികൾ ആർക്കും കൈ വെയ്ക്കാവുന്ന തെരുവുകന്നാലികളെപ്പോലെയാണ് അല്ലേ...? കഴിഞ്ഞ ദിവസം ഒരു സംഭവമുണ്ടായി. ഞങ്ങളുടെ ഓഫീസിൽ ഒരാൾ എനിക്കൊരു പ്രൊപ്പൊസൽ തന്നു. രണ്ടാം ഭാര്യയാക്കി കൂടെ കൂട്ടിക്കോളാമെന്ന്. കുറച്ച് ദിവസമായി ഒരു ചുറ്റിക്കളി ഞാൻ ശ്രദ്ധിക്കാതെയല്ല. പിന്നെ എന്റെ സംശയമാകുമെന്നു കരുതി ഞാൻ ഗൗനിച്ചില്ല. പക്ഷേ, ഓഫീസിലേക്ക് വിളിച്ച് പൊടുന്നനേ ഇങ്ങനൊരു കാര്യം പറയുമ്പോൾ ശരിക്കും ഞെട്ടിയത് ഞാനാണ്. നാല്പത്തിയേഴ് വയസ്സുള്ള കിളവനാണ്. എന്നാലും ഈ സമീറയുടെ ചൂട് പറ്റിക്കിടന്നാലേ ഉറക്കം വരുകയുള്ളൂ എന്ന്. അയ്യോടാ പാവം. രാത്രി കൂടെക്കിടത്തി ഇത്തിരി പാലുകൂടി കൊടുക്കാം എന്താ അല്ലേ...? നല്ല നാല് വാക്ക് പറയണമെന്നുണ്ടായിരുന്നു. എന്റെ നാക്ക് ചൊറിഞ്ഞുകേറി വന്നതാണ്. പിന്നെ മേലുദ്യോഗസ്ഥനല്ലേ പോട്ടേന്ന് വിചാരിച്ചു. തിരിച്ച് ടേബിളിൽ വന്നിരുന്നിട്ടും എനിക്കാ എരിച്ചിൽ മനസ്സിൽനിന്നങ്ങോട്ട് മാറുന്നില്ല. അല്ലെങ്കിൽതന്നെ ഭ്രാന്ത് പിടിച്ചിരിക്കുന്ന സമയമാണ്. അതിനിടയിലാണ് അയാളുടെ പ്രണയം. കിളവനിട്ട് ഒരു പണി കൊടുക്കണമെന്നൊരു തോന്നൽ. തിരിച്ച് ഓഫീസിൽ ചെന്ന്. സാറിനെന്നെ അത്രയ്ക്ക് ഇഷ്ടമായ സ്ഥിതിക്ക് നമുക്ക് നല്ല സുഹൃത്തുക്കളായിരിക്കാം എന്നൊരു കാച്ച്കാച്ചി. ബേവക്കൂഫ് അതിൽ വീണു. മതി എനിക്ക് മോൾടെ ഫ്രണ്ടായിരുന്നാൽ മാത്രം മതി എന്ന് കരഞ്ഞു... അതുകൊണ്ടെന്താ... ഇപ്പോ എന്റെ വിളി കണ്ടാൽ ഏതു പാതിരായ്ക്കും എടുത്തുകൊള്ളും. ഇടയ്ക്ക് മനസ്സിൽ ദേഷ്യം നുരഞ്ഞു പൊന്തുമ്പോൾ ഫോണെടുത്ത് ഒരു വിളി വിളിക്കും, കുരങ്ങച്ചാ എവിടാ നീ... ഞാനൊരു ഐസ്ക്രീം കഴിക്കാൻ കയറിയതാ വരുന്നോ...? എന്ന് ചോദിക്കും. അല്ലെങ്കിൽ എടാ പട്ടി വന്നാൽ എനിക്കൊപ്പം ഒരു പഫ്സ് തിന്നേച്ചുപോകാം എന്നു ഞാൻ കൊഞ്ചും. അയ്യോടാ പാവം. ചക്കരേ... വീട്ടിൽ അവളുണ്ട്. പിന്നൊരു ദിവസം വരാം എന്ന് നായയെപ്പോലെ കിണുങ്ങും. ഞാൻ പാതി ദേഷ്യത്തോടെയും പാതി പുച്ഛത്തോടെയുംകൂടി പറഞ്ഞു.

വിഡ്ഢികളായ കാമുകന്മാർ അവരുടെ കാമുകിമാരുടെ വൃത്തികെട്ട നായ്ക്കളെ ചുംബിക്കുകയും അവരുടെ വാക്കുകേട്ട്

കുരങ്ങനെപ്പോലെ മരത്തിൽ കയറുകയും ചെയ്യുമെന്നു പറയുന്നത് എത്ര സത്യം...!! പൊട്ടിച്ചിരിച്ചുകൊണ്ട് അയാൾ പറഞ്ഞു.

പ്രണയം നെയ്മുറ്റി നില്ക്കുന്ന കിളവന്മാരെ പറ്റിക്കുന്നത് ഒരു രസമാണ്. പിന്നാലെ കൂടുന്ന പയ്യന്മാർ പാവങ്ങൾ. അതുങ്ങൾക്ക് പ്രണയം എന്തെന്നറിയാനുള്ള ആത്മാർത്ഥമായ ആഗ്രഹംകൊണ്ട് ചുറ്റിപ്പറ്റുന്നതാണ്. അതുങ്ങളെ അധികം ഉപദ്രവിക്കാതെ ഞാൻ വിട്ടേക്കും. പക്ഷേ, ഈ തൈക്കിളവന്മാരെ, വടിയാക്കാൻ കിട്ടുന്ന ഒരവസരവും ഞാൻ പാഴാക്കില്ല. അവര തർഹിക്കുന്നില്ല. ഞാൻ പറഞ്ഞു.

അയ്യോ... ഈ പാവം വൃദ്ധനെ വെറുതേ വിട്ടേക്കണേ... ഞാനൊരുപദ്രവത്തിനും വരില്ലേ...!!

ഞങ്ങളിരുവരും ഒത്തിരി ചിരിച്ചു. എത്ര ദിവസത്തിനുശേഷമാണന്നോ ഞാനത്രയും ഒന്ന് മനസ്സ് തുറന്ന് സംസാരിക്കുന്നതും ചിരിക്കുന്നതും. എന്നിലെ പഴയ സമീറയെ തിരിച്ചുകിട്ടിയതുപോലെ ഒരു ആത്മവിശ്വാസം എനിക്കുണ്ടായി.

അന്നും അദ്ദേഹം എന്നെ വീട്ടുപടിക്കൽ കൊണ്ടാക്കി.

ജീവിതത്തിൽ നിന്ന് ഒരാൾ നഷ്ടപ്പെട്ടാലുണ്ടാകുന്ന വേദന എത്രയാണെന്ന് നിനക്കിപ്പോഴറിയാം. അപ്പോൾ ജീവിതത്തിലെ മൂന്നു പുരുഷന്മാരെ ഒരേപോലെ നഷ്ടപ്പെട്ടുപോകാൻ വിധിക്കപ്പെട്ട ഒരു സ്ത്രീയുടെ വേദന എന്താവുമെന്ന് നിനക്ക് ഊഹിക്കാനാവുമോ...? പിരിഞ്ഞു പോകുന്നതിനു മുമ്പ് അദ്ദേഹം ചോദിച്ചു.

ആരെ ഉദ്ദേശിച്ചാണ് അതെന്ന് പെട്ടെന്ന് എനിക്ക് പിടികിട്ടിയില്ല. എന്റെ മുഖം ഒരു ചോദ്യചിഹ്നത്തിലേക്ക് മിഴിച്ചു മുറ്റി.

അങ്ങനെയൊരു സ്ത്രീക്ക് നിന്റെ ഒരു ചെറിയ മുഖം കറുപ്പിക്കൽ പോലും വലിയ മുറിവ് ഉണ്ടാക്കിയേക്കും എന്നറിയാവുന്നതുകൊണ്ടാണ് ഞാനവരെ ഇന്നൊരു കൂടിക്കാഴ്ചയ്ക്ക് വിളിക്കാതിരുന്നത്. ഇപ്പോൾ നിന്നിൽ എനിക്ക് കൂടുതൽ വിശ്വാസം തോന്നുന്നു. നിങ്ങൾ തമ്മിലൊരു കൂടിക്കാഴ്ച ഇനി അധികം വൈകിക്കൂടാ...

രാത്രി കിടന്നാലോചിച്ച് വേവാനും നോവാനും ഒരു വിഷയം മനസ്സിലിട്ടു തന്നിട്ട് അദ്ദേഹം പോയി.

## പെൺജീവിതം

എന്തൊരു ജീവിതമായിരിക്കും അവരുടേതെന്ന് അപ്പോൾ മുതലാണ് ഞാൻ ചിന്തിച്ചു തുടങ്ങുന്നത്. അന്ന് നേരിട്ടു കണ്ടപ്പോൾപോലും അത്രയും തീക്ഷ്ണത ഞാൻ സങ്കല്പിച്ചിരുന്നില്ല. ഒരിക്കൽ അലിക്കൊപ്പം അവന്റെ അങ്കിളിനെ കാണാൻ പോയവഴി ഒരു സ്ത്രീ സമരത്തിന് ആഹ്വാനം ചെയ്തുകൊണ്ട് മതിലിൽ എഴുതുന്നതു കണ്ട് എന്തിന് ഈ സ്ത്രീകൾ ഈ സമരങ്ങളുടെ ഭാഗമാകുന്നു എന്നും, എന്തിന് അവർ തങ്ങളുടെ പുരുഷന്മാരെ ഈ സമരമുഖത്തേക്ക് വലിച്ചിഴക്കുന്നു എന്നും ഞാൻ ആലോചിച്ചിട്ടുണ്ട്... അന്നെനിക്കറിയില്ലായിരുന്നു അവർ നടന്നുപോകുന്ന കനൽവഴികൾ. എന്നോ ഒരിക്കൽ പിടിച്ചുകൊണ്ടുപോയ ഭർത്താവിനു വേണ്ടി, നഷ്ടപ്പെട്ട സഹോദരനുവേണ്ടി, കാണാതായ പിതാവിനുവേണ്ടി ജയിലിലായ മക്കൾക്കുവേണ്ടി പ്രതീക്ഷയ്ക്കും നിരാശയക്കും ഇടയിലുള്ള അനന്തമായ കാത്തിരിപ്പ്. നെഞ്ചിലെ തീ കാരണം ഉറങ്ങാൻപോലും ആവാത്ത അനേകം സ്ത്രീകൾ. അക്കൂട്ടത്തിൽ വിധി പിന്നെയും പിന്നെയും അടിച്ചവളാണ് അലിയുടെ മാമ. ഭർത്താവിനുവേണ്ടിയുള്ള കാത്തിരിപ്പിനിടയിൽ മൂത്ത മകൻ വാഹനാപകടത്തിൽ കൊല്ലപ്പെടുന്നു. ആ വേദന ഏതാണ്ട് ആറിവന്നപ്പോഴേക്കും ഇപ്പോൾ രണ്ടാമത്തെ മകൻ ഒരു കൊലപാതകക്കേസിൽ ജയിലിലും. എന്തായിരിക്കും അവർ ജീവിതത്തോട് തിരിച്ചു ചോദിക്കുന്നത്...? എന്തിനാണ് എന്നെയിങ്ങനെ വീണ്ടും, വീണ്ടും ക്രൂരമായി അടിക്കുന്നതെന്നോ...?

ആ വൃദ്ധൻ പറഞ്ഞതുപോലെ അവരെ കാണുകതന്നെ വേണം എന്ന് ആ രാത്രി ഞാൻ തീരുമാനം എടുത്തു. എന്നുമാത്രമല്ല രണ്ടുദിവസം കഴിഞ്ഞ് ഓഫ് കിട്ടിയപ്പോൾതന്നെ ഞാൻ അദ്ദേഹത്തെ തേടിപ്പോവുകയും അലിയുടെ മാമയുമായി ഒരു കൂടിക്കാഴ്ചയ്ക്ക് അവസരം ഒരുക്കണം എന്ന് ആവശ്യപ്പെടുകയും ചെയ്തു. അതു കേട്ടപ്പോൾ അദ്ദേഹം എന്നെ എഴുന്നേറ്റുനിന്ന്

അഭിനന്ദിച്ചു. മതി കുട്ടി. എനിക്ക് സന്തോഷമായി. ഈ പറച്ചിൽ ആരുടെയും നിർബന്ധത്തിൽനിന്നല്ല. സ്വന്തം മനസ്സിന്റെ തീരുമാനമാണെന്ന് ആർക്കും മനസ്സിലാവും. ഇതാണ് ഞാൻ പറഞ്ഞത് മനുഷ്യനന്മയിൽ എനിക്കിപ്പോഴും വിശ്വാസമുണ്ടെന്ന്... ഈ ആഴ്ചതന്നെ നമുക്കുവരെ കാണാൻ പോകാം. നീ ചെല്ലുന്നത് അവർക്ക് വലിയ സന്തോഷമാകും.

അങ്ങനെ കൂടിക്കാഴ്ചയ്ക്ക് ഒരു തീയതിയും നിശ്ചയിച്ചാണ് ഞങ്ങളന്ന് പിരിഞ്ഞത്. എന്നാൽ ആ രാത്രി തായ എന്നെ അദ്ദേഹത്തിന്റെ മുറിയിലേക്ക് വിളിപ്പിച്ചു. അന്ന് സംസാരമുണ്ടായതിൽ പിന്നെ ഞങ്ങൾ തമ്മിൽ കാണിലോ സംസാരമോ ഉണ്ടായിട്ടുണ്ടായിരുന്നില്ല. സർക്കാർ പ്രഖ്യാപിച്ചിരിക്കുന്ന ഇനാമിനെ സംബന്ധിച്ച് ഞാൻ ഒന്നുംതന്നെ അന്വേഷിച്ചിരുന്നതുമില്ല.

നിങ്ങൾക്കവകാശപ്പെട്ട ആ തുക ഉടൻതന്നെ സർക്കാർ അനുവദിച്ചേക്കും. പേപ്പറുകൾ എല്ലാം ശരിയായിട്ടുണ്ട്. ചെന്നപാടെ യാതൊരു മുഖവുരയുമില്ലാതെ തായ പറഞ്ഞു.

അതെന്നെ ശരിക്കും അദ്ഭുതപ്പെടുത്തി. അത്രയും കാലം നമ്മുടെ തുക, നമുക്കെല്ലാവർക്കുംകൂടി സർക്കാർ തരുന്നത്. എല്ലാവർക്കും കൂടി പങ്കുവയ്ക്കേണ്ടത് എന്നിങ്ങനെ പറഞ്ഞതിൽനിന്നുള്ള ഒരു പ്രകടമായ പിന്മാറ്റമായിരുന്നു അത്. ഒരുപക്ഷേ, ചാച്ചമാരോ മാമുമാരോ പറഞ്ഞ് അദ്ദേഹത്തിന്റെ മനസ്സ് മാറ്റിയിരിക്കുമെന്നോ അദ്ദേഹം സിപ്പി ആന്റിക്ക് പറഞ്ഞു മനസ്സിലാക്കി കൊടുത്തിരിക്കുമെന്നോ ഞാൻ വിചാരിച്ചു.

നല്ല കാര്യം. കിട്ടട്ടെ. അത് ഞങ്ങൾക്കൊരാശ്വാസമാകും. നാട്ടിൽ ചില ലോണുകൾ ഒക്കെയുണ്ടെന്ന് മാ പറഞ്ഞു. അത് വീട്ടുകയെങ്കിലും ആകാമല്ലോ. അത്രയൊന്നും ആവേശമില്ലാതെ ഞാൻ പറഞ്ഞു.

ആ ഇനാമിനൊപ്പം മറ്റൊരു ഓഫർകൂടി സർക്കാർ വച്ചിട്ടുണ്ട്.

അതെന്താണെന്നറിയാൻ ആകാംക്ഷയോടെ ഞാനദ്ദേഹത്തിന്റെ മുഖത്തേക്കു നോക്കി. ഇത്തിരി നേരത്തേക്ക് അദ്ദേഹം മൗനമായിരുന്നു.

ഇനി ജീവിതാന്ത്യംവരെ നിന്റെ മാമയുടെ ചെലവുകൾ എല്ലാം ഈ സർക്കാർ വഹിക്കും. സൽമാന് ഒരു ജോലി ലഭിക്കുന്നതുവരെയും നിന്റെയും സൈമയുടെയും വിവാഹംവരെയും നിങ്ങൾ കുട്ടികളുടെ ചെലവുകളും സർക്കാർ ഏറ്റെടുക്കും. ഒരുപക്ഷേ, ഈ രാജ്യത്ത് മറ്റാർക്കും ഇതുപോലൊന്ന് ലഭ്യമായിട്ടുണ്ടാവില്ല. നിന്റെ ബാബയോട് രാജ്യത്തിനും മജസ്റ്റിക്കും അത്രയ്ക്ക് സഹാനുഭൂതിയുണ്ട് എന്നാണ് അതിൽനിന്നും മനസ്സിലാക്കേണ്ടത്...

ശരിക്കും അദ്ഭുതപ്പെടുത്തുന്ന ഒരു ഓഫർ ആയിരുന്നു അത്. ഞാനോ മായോ ഒരിക്കലും സ്വപ്നംപോലും കാണാതിരുന്നത്. ബാബ പോയി ഇനി നമ്മുടെ ചെലവുകൾ എങ്ങനെ നടന്നുപോകും എന്ന് മാ പല രാത്രികളിലും എന്നോട് കരഞ്ഞിട്ടുണ്ട്. അവർക്കൊരു ഉറപ്പിനായിട്ടു കൂടിയാണ് മൂന്നു മാസം കഴിഞ്ഞപ്പോൾ ഞാൻ തിരിച്ചു വന്നതുതന്നെ. സർക്കാർ വേതനം എന്നാൽ ഒരു സെക്യൂരിറ്റിയാണ്. അത് മായ്ക്ക് നല്കുന്ന ആശ്വാസം ചെറുതായിരിക്കില്ല. ഇനിയുള്ള കാലം മായ്ക്ക് ആരെയും ആശ്രയിക്കാതെ ജീവിക്കാമല്ലോ. ഈ സങ്കടത്തിൽ രാജ്യം ഞങ്ങളെ മറന്നു കളഞ്ഞില്ലല്ലോ... ഈ ദേശത്തിനോടും മജസ്റ്റിയോടും എനിക്ക് എന്തെന്നില്ലാത്ത ഒരു വികാരവായ്പ് തോന്നി.

പക്ഷേ, അതിനു സർക്കാർ ഒരു ഡിമാന്റ് വച്ചിട്ടുണ്ട്. നീയത് അംഗീകരിക്കേണ്ടി വരും... അദ്ദേഹം പറഞ്ഞു.

എന്താണത്...? എന്തായാലും ഞാനത് ചെയ്യാം. എന്റെ മായ്ക്ക് വേണ്ടിയല്ലോ... ആവേശത്തോടെ ഞാൻ പറഞ്ഞു.

നീ റേഡിയോയിലെ ജോലി ഉപേക്ഷിക്കുകയും ഈ രാജ്യം വിട്ടു പോവുകയും വേണം...!!

ഇത്തിരിനേരത്തേക്ക് ആശ്ചര്യത്തോടെ ഞാൻ അദ്ദേഹത്തിന്റെ മുഖത്തേക്കു നോക്കി നിന്നു.

അതെന്തിന്...?!!!

എന്തിനെന്ന് എനിക്കും അറിയില്ല. പക്ഷേ, അവർ അങ്ങനെ ആവശ്യപ്പെടുന്നു. ആദ്യം കേട്ടപ്പോൾ എനിക്കും ആശ്ചര്യമാണ് തോന്നിയത്. കഴിഞ്ഞ രണ്ടു ദിവസം ഞാനതേപ്പറ്റിതന്നെ ആലോചിക്കുകയുമായിരുന്നു. നീ വളരെ മോഹിച്ചു നേടിയ ഒരു ജോലി ഉപേക്ഷിച്ചുപോകാൻ പറയുന്നതെങ്ങനെ...? അതിന്റെ വേദന എനിക്ക് മനസ്സിലാവും. പിന്നെ ആലോചിച്ചപ്പോൾ നിന്റെ മായ്ക്കുവേണ്ടിയല്ലേ... നിനക്ക് നമ്മുടെ ദേശത്തുതന്നെ മറ്റെന്തെങ്കിലും ഒരു ജോലിയിൽ പ്രവേശിക്കാനും കഴിയും. ആലോചിച്ചപ്പോൾ അവർ പറയുന്നത് അനുസരിക്കുന്നതാണ് ബുദ്ധിയെന്ന് എനിക്ക് തോന്നി.

എനിക്കു മുഖം തരാതെയാണ് അദ്ദേഹം അത്രയും പറഞ്ഞുവച്ചത്.

എനിക്കൊന്നും പറയാനില്ലായിരുന്നു. മായ്ക്ക് കൊടുക്കുന്ന സഹായവും എന്റെ ജോലിയും തമ്മിൽ എന്തു ബന്ധമെന്ന് എത്ര ആലോചിച്ചിട്ടും എനിക്കു പിടി കിട്ടിയതുമില്ല.

തായ അവിടെ വലിയ സ്ഥാനത്തിരിക്കുന്ന ആളല്ലേ... ചോദിക്കാമായിരുന്നില്ലേ ഇതു തമ്മിൽ എന്തു ബന്ധമെന്ന്...?

ഈ രാജ്യത്ത് ചില തീരുമാനങ്ങൾ അങ്ങനെയാണ് കുട്ടി. നമുക്കതിൽ യാതൊരു യുക്തിയും കാണാൻ കഴിഞ്ഞെന്നു വരില്ല. എന്നാലും നമ്മളത് അനുസരിച്ചേ മതിയാവൂ...

മായ്ക്കുവേണ്ടി ജോലി ഉപേക്ഷിക്കുന്നതിൽ എനിക്കൊരു മടിയുമില്ല. പക്ഷേ, അതിന്റെ പിന്നിലെ കാരണം എനിക്ക് മനസ്സിലാവുന്നതാവണം. അതുവരെ ഈ ഓഫർ സ്വീകരിക്കുന്നതിനു ബുദ്ധിമുട്ടുണ്ട്... ഞാൻ കടുപ്പിച്ച സ്വരത്തിൽ പറഞ്ഞു.

ബേട്ടി എന്നോടു നിനക്കിതു പറയാം. പക്ഷേ, ഞാനിത് അവിടെ ചെന്ന് പറയുന്നതിനിടെ പലവട്ടം നീയതിനെപ്പറ്റി വീണ്ടും, വീണ്ടും ആലോചിക്കണം. അവസരങ്ങൾ പറക്കും നക്ഷത്രങ്ങളെപ്പോലെയാണ്. നമ്മുടെ കൺമുന്നിൽ വച്ച് അത് അപ്രത്യക്ഷമാകും. പിന്നെ അതിനെയോർത്ത് വ്യാകുലപ്പെട്ടിട്ട് ഒരു കാര്യവുമില്ല. റേഡിയോയിലെ നിന്റെ ജോലി വളരെ താത്കാലികമാണെന്നും ഏതു നിമിഷവും അത് നഷ്ടപ്പെട്ടേക്കാം എന്നും നിനക്കുമറിയാം. ഈ രാജ്യത്താണെങ്കിൽ നമ്മുടെ ഓരോരുത്തരുടെയും നിലനില്പ്പ്ത്തന്നെ അനുദിനം ചോദ്യം ചെയ്യപ്പെട്ടുകൊണ്ടിരിക്കുകയാണ്. പിന്നെ ഇങ്ങനെ ഒരു ഓഫർ സ്വീകരിക്കുന്നതിലെ ബദ്ധിമുട്ട് എനിക്കു മനസ്സിലാവുന്നില്ല.

ബാബ ഈ രാജ്യത്തിനു ചെയ്ത സേവനം പരിഗണിച്ചാണ് മായ്ക്ക് ഇങ്ങനെ ഒരു സഹായം കൊടുക്കാൻ അവർ തയ്യാറാവുന്നതെങ്കിൽ ഞാനെന്തിന് എന്റെ ജോലി ഉപേക്ഷിക്കുകയും ഈ രാജ്യം വിട്ടു പോവുകയും വേണം എന്ന് എനിക്ക് മനസ്സിലാവുന്നില്ല. എന്റെ ചെറിയ ബുദ്ധിക്ക് മനസ്സിലാവാത്ത കാര്യങ്ങൾ അംഗീകരിക്കാൻ എനിക്ക് മടിയുണ്ട്. അതെന്റെ കുഴപ്പമായി തായ കരുതിക്കോളൂ.

ബേട്ടി നിന്നൊടൊന്നെങ്കിലും വാദിച്ച് ജയിക്കാം എന്ന വാശി എനിക്കില്ല. ഇക്കാര്യത്തിൽ ഒരു ഇടനിലക്കാരന്റെ റോൾ മാത്രമാണ് എനിക്കുള്ളത്. നിന്റെ മുന്നിൽ രാജ്യം വച്ച ഒരോഫർ. നിനക്ക് വേണമെങ്കിൽ സ്വീകരിക്കാം ഇല്ലെങ്കിൽ തിരസ്കരിക്കാം. തീരുമാനം നിന്റെയാണ്.

അദ്ദേഹം എഴുന്നേറ്റു കഴിഞ്ഞിരുന്നു. ആ സംസാരം അവസാനിപ്പിക്കാൻ നേരമായെന്നുള്ള സൂചന ആയിരുന്നു അത്.

നാളെ വൈകുന്നേരംവരെ സമയമുണ്ട്. തീരുമാനം അതിനകം അറിയിച്ചാൽ മതി. അദ്ദേഹം കിടപ്പുമുറിയുടെ വാതിൽ തുറന്നുകൊണ്ടു പറഞ്ഞു. ആ വാതിലിനു പിന്നിൽ സിപ്പി ആന്റി ഒരു പൂച്ചയെപ്പോലെ പമ്മി നില്ക്കുന്നത് ഞാൻ ഒറ്റനോട്ടത്തിൽ കണ്ടു.

ഈ സംസാരത്തിലത്രയും എന്തോ ഒരു ഗൂഢാലോചനയും

കള്ളക്കളിയുമുണ്ടല്ലോ എന്ന് ആ ഒരു നിമിഷം എനിക്കു തോന്നിപ്പോയി. വളരെ തന്ത്രപൂർവ്വം നീങ്ങാനായിരുന്നു എന്റെ ബുദ്ധി എന്നെ ഉപദേശിച്ചത്...

## വഴിവെളിച്ചങ്ങൾ

നേരേ ഭൂപ്പോമായുടെ മുറിയിലേക്കാണ് ഞാൻ ചെന്നത്. തായഘറിലെ പുതിയ നീക്കങ്ങൾ അറിയാനുള്ള വിശ്വസ്തമായ വാതിൽ അതാണെന്ന് എനിക്കറിയാമായിരുന്നു. നിന്നെ കാണാനേ കിട്ടുന്നില്ലല്ലോ. എവിടെയാണ് നീ രാത്രിയും പകലുമില്ലാതെ കറങ്ങി നടക്കുന്നത്...? എന്ന സ്നേഹപൂർണ്ണമായ ശാസനയോടെയാണ് അവരെന്നെ അകത്തേക്ക് വിളിച്ചിരുത്തിയത്.

ഭൂപ്പോമാ അറിഞ്ഞോ... ബാബയ്ക്ക് സർക്കാർ പ്രഖ്യാപിച്ച ഇനാം ഉടനെ കിട്ടുമെന്ന്. ഇപ്പോൾ തായ എന്നെ വിളിച്ചു പറഞ്ഞതാണ്. ഒന്നും അറിയാത്തതുപോലെ ഞാൻ അവരോടു പറഞ്ഞു.

ഞാനും അതു കേട്ടു. പുരുഷൻ ഇല്ലാത്ത വീട് നരകമാണ് കുട്ടി. ആ നരകത്തിൽനിന്ന് നിങ്ങളെ രക്ഷിക്കാൻ ആ പണത്തിനു കഴിയട്ടെ. അവർ ആകാശത്തേക്കു നോക്കി പറഞ്ഞു.

ആ പണത്തിനു കുറച്ചു ദിവസം മുമ്പുവരെ തായഘറിൽ നിരവധി അവകാശികൾ ഉണ്ടായിരുന്നല്ലോ ഭൂപ്പോമാ. ഇതിപ്പോൾ എന്തു പറ്റി...? എല്ലാരും അത് വേണ്ടെന്ന് വച്ചോ? ഞാൻ ചോദിച്ചു.

ഞാൻ മറ്റൊരു കാര്യം ചോദിച്ചാൽ നീ സത്യം പറയുമോ...? എനിക്കുത്തരം തരാതെ ഭൂപ്പോമാ തിരിച്ച് ചോദിച്ചു.

ഞാൻ എപ്പോഴും സത്യം മാത്രം പറയാൻ ശ്രമിക്കുന്നു. അതാണെന്റെ കുഴപ്പവും. ആന്റി ചോദിക്ക്... ഞാൻ പറഞ്ഞു.

ശരിക്കും നീ ആ അലിക്ക് മാപ്പ് കൊടുക്കാൻ തീരുമാനിച്ചോ...?!! ഏത് അലി.?!! അദ്ഭുതംകൊണ്ട് ഞാൻ വില്ലുപോലെ വളഞ്ഞു പോയിരുന്നു.

നിനക്കെത്ര അലിയെ അറിയാം...? അതിലെത്ര പേർക്ക് നീ മാപ്പ് കൊടുക്കേണ്ടതായുണ്ട്...? ഭൂപ്പോമാ തിരിച്ചു ചോദിച്ചു.

ഭൂപ്പോമായോട് ആരാണീ വിഡ്ഢിത്തമൊക്കെ പറഞ്ഞത്...? സ്വപ്നത്തിൽപോലും ഞാനങ്ങനെ ഒരു കാര്യം ചിന്തിച്ചിട്ടില്ല.

എന്തോ എനിക്കറിയില്ല. പക്ഷേ, നഗരം മുഴുവൻ അതിപ്പോൾ

പാട്ടാണ്. അവന്റെ അമ്മ നിന്നെ വന്നു കണ്ടെന്നോ... നീ കോടതിയിൽ കൊടുക്കാനുള്ള പേപ്പറുകൾ ശരിയാക്കുന്ന തിരക്കിലാണെന്നോ ഒക്കെ. അതിൽ വല്ല ശരിയുമുണ്ടെങ്കിൽ സത്യമായും ബേട്ടാ, നിന്റെ ബാബ നിന്നോട് പൊറുക്കില്ല നിശ്ചയം...! ആദ്യമായിട്ടായിരുന്നു ആയിഷാന്റി എന്നോടെന്തെങ്കിലും ഇത്ര കടുപ്പിച്ച് പറയുന്നത്.

എന്തിനാണ് ഈ നഗരം മുഴുവൻ ചേർന്ന് എന്നെയിങ്ങനെ വളഞ്ഞു പിടിച്ച് ആക്രമിക്കുന്നതെന്ന് എനിക്കുമനസ്സിലാവുന്നതേയില്ല. അതിനും മാത്രം ഞാനെന്തു തെറ്റു ചെയ്തു...? ഞാനേതാണ്ട് കരച്ചിലിന്റെ വക്കോളം എത്തിയിരുന്നു. ഞാനാരെയും കാണുകയോ അങ്ങനെ ഒരു നീക്കം നടത്തുകയോ ചെയ്തിട്ടില്ല. ഇത് സത്യമാണ് ഭൂപ്പോമാ...

അങ്ങനെ ആകട്ടെ എന്ന് ഞങ്ങളെല്ലാവരും ആഗ്രഹിക്കുന്നു. ഇപ്പോൾ തന്നെ ഈ കുടുംബം സംശയത്തിന്റെ നിഴലിലാണ്. ഇവിടെയുള്ള പുരുഷന്മാരുടെ തൊഴിൽ നഷ്ടപ്പെടാൻ നീ ഇടയാകരുത്. അത്രയേ എനിക്ക് പറയാനുള്ളൂ.

കുറച്ചുനേരംകൂടി അവിടെ ഇരുന്നിട്ട് ഞാൻ എന്റെ മുറിയിലേക്ക് പോന്നു. തായഘറിന്റെ ഭീതിയിൽനിന്നും ഉണ്ടായ ഒരു സംശയം മാത്രം എന്നാണ് അപ്പോഴും അതിനെക്കുറിച്ച് എനിക്ക് തോന്നിയത്. അതിനപ്പുറം ഒരു പ്രാധാന്യവും ഞാനതിന് കൊടുത്തതുമില്ല.

എന്നാൽ പിറ്റേന്ന് സ്റ്റുഡിയോയിലെ കാന്റീനിലിരിക്കുമ്പോൾ ഹിറ്റ് അറേബ്യയിലെ ഒരു ആർ. ജെ. എന്റെ അടുത്തേക്ക് വരുകയും എന്തായാലും നിന്റെ തീരുമാനം നന്നായി. ഈ നല്ല മനസ്സിന് അള്ളാഹു നിനക്ക് വലിയ പ്രതിഫലം തരും എന്ന് പറഞ്ഞുകൊണ്ട് കൈ കടന്നു പിടിക്കുകയും ചെയ്തു.

ഒരു നിമിഷത്തേക്ക് ഞാൻ അമ്പരന്നു പോയി. ഈ സ്റ്റുഡിയോയിൽ എല്ലാവർക്കും അറിയാം അലി പാവമാണെന്ന്. രാജ്യത്തിനു ഭ്രാന്തുപിടിച്ച ഒരു നിമിഷത്തിൽ അങ്ങനെ ഒക്കെ സംഭവിച്ചുപോയി. അത്രയും കരുതിയാൽ മതി. ഈ നല്ല മനസ്സിന് പരമ കാരുണ്യവാനും ദയാപരനുമായ അള്ളാഹു നിനക്ക് വലിയ പ്രതിഫലം തരും. അവൾ വീണ്ടും പറഞ്ഞു.

ഒന്നും പറയാനാവാത്ത വിധം ഞാൻ നിസ്സഹായ ആയിപ്പോയിരുന്നു.

അവിടെയും അത് അവസാനിച്ചില്ല. അന്ന് വീട്ടിലേക്ക് തിരിച്ചുപോകുമ്പോൾ ഞങ്ങളുടെ ഡ്രൈവർ എന്നോട് അതേപ്പറ്റി ചോദിച്ചു. എന്നുമാത്രമല്ല അങ്ങനെയൊരു തീരുമാനമെടുത്തിട്ടുണ്ടെങ്കിൽ എത്രയും പെട്ടെന്ന് അതിൽനിന്നും

പിന്മാറണമെന്നും നമ്മൾ മുഴുവൻ വിദേശികളും സമരക്കാർക്കൊപ്പമാണെന്ന ഒരു തെറ്റായ സന്ദേശം അത് സർക്കാരിന്റെ മുന്നിൽ എത്തിക്കുമെന്നും അയാൾ വാദിച്ചു.

അന്നു വൈകുന്നേരം ഞാൻ സൂക്കിലേക്ക് നടക്കാൻ പോയപ്പോൾ ഞങ്ങളെ പരിചയമുള്ള മൂന്നോനാലോ ചാച്ചമാർ കടയിൽനിന്ന് വഴിയിലേക്ക് ഇറങ്ങി വരുകയും എന്നെ തടഞ്ഞുനിറുത്തി അതേപ്പറ്റി ആരായുകയും ചെയ്തു. ചിലർ അതിനെ പിന്തുണച്ചും ചിലർ അതിനെ എതിർത്തമാണ് സംസാരിച്ചത്.

ആരാണ് ഈ സംസാരത്തിന്റെ പിന്നിൽ എന്ന് എത്ര ആലോചിച്ചിട്ടും എനിക്ക് പിടികിട്ടിയില്ല. പിന്നെ ആ വായനക്കാരൻ കിളവൻ ആയിരിക്കാം എന്നൊരു സംശയം എനിക്കുണ്ടായി. അന്നുരാത്രി ഞാനയാളെ ഫോണിൽ വിളിച്ച് അതേപ്പറ്റി അന്വേഷിച്ചു.

അലിയുടെ വിധി അടുത്താഴ്ച പ്രഖ്യാപിക്കും എന്നൊരു വാർത്ത വന്നത് നീ അറിഞ്ഞിരിക്കുമല്ലോ. വധശിക്ഷ ആയിരിക്കും എന്ന് ഏതാണ്ട് ഉറപ്പാണ്. അതേത്തുടർന്ന് 'അലിക്ക് സമീറ മാപ്പ് കൊടുക്കുമോ...? കൊടുക്കണമോ...? എന്നു ചോദിച്ചുകൊണ്ട് നഗരത്തിലെ ഒരു വിദ്വാൻ ഒരു ബ്ലോഗ് എഴുതി. അത് വലിയ ഹിറ്റ് ആയിട്ടുണ്ട്. പതിനായിരക്കണക്കിന് ആളുകളാണ് അതിനോട് പ്രതികരിച്ചുകൊണ്ടിരിക്കുന്നത്. അനുകൂലിച്ചും പ്രതികൂലിച്ചും. അതിന്റെ തുടർ വർത്തമാനങ്ങളാണ് നീ കേൾക്കുന്നതൊക്കെയും. ജനങ്ങൾക്ക് ദിവസവും സംസാരിക്കാൻ എന്തെങ്കിലും ഒരു വിഷയം വേണം. മിനക്കെട്ടിരുന്ന് അവരത് കണ്ടെത്തുന്നു എന്നേയുള്ളൂ. നീ അതിനെ ഗൗരവമായിട്ടൊന്നും എടുക്കേണ്ടതില്ല. എന്നാലും നിന്റെ ജീവിതത്തിലെ ഏറ്റവും നിർണ്ണായക നിമിഷങ്ങളിലൂടെയാണ് നീ കടന്നുപോകുന്നത് എന്ന് നീ മനസ്സിൽ കരുതുക. ഒരു പക്ഷേ, നിന്റെ പ്രായത്തിലുള്ള ഒരു പെൺകുട്ടിക്ക് താങ്ങാവുന്നതിലധികം ഭാരം അതിനുണ്ടാവും എന്നും എനിക്കറിയാം. പക്ഷേ, ഈ ദിവസങ്ങൾ കടന്നുകിട്ടിയാൽ നീ വിജയിച്ചു. അതിനു വലിയ പ്രയാസമൊന്നുമില്ല. ജീവിതത്തിന്റെ ഏറ്റവും പ്രതിസന്ധിഘട്ടത്തിൽ ആത്യന്തികമായി സത്യമെന്നും ശരിയെന്നും മനസ്സിനു തോന്നുന്നതെന്തോ അതുമാത്രം പ്രവർത്തിക്കുക. ആയിരംപേർ നിന്റെ പിന്നാലെ വരും. അവർ ആയിരം അഭിപ്രായങ്ങൾ പറയും. ആരുടെയും വാക്കുകൾക്കും പ്രലോഭനങ്ങൾക്കും ഒരിക്കലും വഴിപ്പെടാതെയിരിക്കുക. സത്യത്തിൽ ഉറച്ചുനില്ക്കുക. നീ വിജയിക്കുകതന്നെ ചെയ്യും..!!

വായനക്കാരൻ വൃദ്ധൻ വീണ്ടും ഒരിക്കൽകൂടി എന്നെ അദ്ഭുതപ്പെടുത്തി. അദ്ദേഹത്തിന്റെ വാക്കുകളും ജീവിതവും ഒക്കെ

ഓരോ പ്രചോദനങ്ങളായി മാറുകയാണ്. ജീവിതത്തിന്റെ ഓരോ ഘട്ടങ്ങളിലും ഇങ്ങനെ ചില വഴിവെളിച്ചങ്ങൾ നമുക്ക് മുന്നിൽ പ്രത്യക്ഷപ്പെടാറുണ്ടല്ലേ... ദൈവമേ നന്ദി...!!

ഇപ്പോഴിതാ ഞാൻപോലും അറിയാതെ ഞാൻ ജീവിതത്തിന്റെ ഒരു നിർണ്ണായകനിമിഷത്തിൽ എത്തിപ്പെട്ടു നില്ക്കുന്നു. എന്താണ് ഇവിടത്തെ ആത്യന്തികമായ ശരി...? ഞാൻ എന്നോടുതന്നെ ചോദിച്ചു. അലി കൊല്ലപ്പെടുന്നതോ...? അലി രക്ഷപ്പെടുന്നതോ...? അലി കൊല്ലപ്പെട്ടാൽ ബാബയ്ക്ക് സന്തോഷമാകുമോ? അലിയോടു പൊറുത്തുകൊടുത്താൽ നിരപരാധികളുടെ ജീവനെടുക്കുന്നവർക്ക് ഒരു പ്രചോദനമാവില്ലേ...? ഒരു നിമിഷത്തെ അവിവേകമാണോ അതോ ഒരു ജീവിതത്തിന്റെ മുഴുവൻ പകയാണോ അവനെക്കൊണ്ട് അത് ചെയ്യിച്ചത്...? അലിയുടെ വിധി എന്താണോ അവനെ അതിനു വിട്ടുകൊടുത്തുകൊണ്ട് ഞാൻ നിസ്സംഗയായി ഇരിക്കണമോ... അതോ എന്നാൽ കഴിയുംവിധം അതിൽ ഇടപെട്ടുകൊണ്ട് അവന്റെ വിധി മാറ്റിമറിക്കാൻ ശ്രമിക്കുന്നതാണോ ഉചിതം...? ഈ ദേശം എന്തിനാണ് എന്നോട് ഇവിടം വിട്ടു പോകാൻ പറയുന്നത്...? ഇനാമും പെൻഷനും സ്വീകരിച്ചുകൊണ്ട് രാജ്യം വിട്ടുപോകണമോ അതോ അതെല്ലാം തിരസ്കരിച്ച് ഇവിടെത്തന്നെ തങ്ങണമോ...? ഏതാണ് ബുദ്ധി...? ഏതാവും എനിക്കിഷ്ടപ്പെടുക...? ഏതാവും അള്ളാഹുവിനിഷ്ടപ്പെടുക...? ആയിരം ചോദ്യങ്ങൾ, ആയിരം ഉത്തരങ്ങൾ. അതൊന്നും പുറത്തുനിന്ന് ഉന്നയിച്ചതായിരുന്നില്ല. എന്റെ ഉള്ളിൽനിന്നും വന്നവയായിരുന്നു.

ഓരോരുത്തരുടെയും ശരികൾ രൂപപ്പെടുന്നതിനു പിന്നിൽ അവരുടെ ജീവിതസാഹചര്യങ്ങളും അനുഭവങ്ങളും പാഠങ്ങളും മനസ്സും ഒക്കെ ബന്ധപ്പെട്ടിരിക്കുന്നുണ്ട് അല്ലേ ജാവേദ്... യുദ്ധമായിരുന്നു ഞങ്ങളുടെ കുടുംബത്തിന്റെ തൊഴിലെങ്കിലും ആ കുടുംബത്തിനുള്ളിലെ ഇസ്ലാമിക പാഠങ്ങളും ഇസ്ലാമിക ജീവിതങ്ങളും ആണ് എന്നെ വളർത്തിയത്. ഞാൻ കണ്ട ആ ഇസ്ലാം നന്മയുടേതായിരുന്നു. ക്ഷമയുടേതായിരുന്നു. തന്റെ പ്രിയപ്പെട്ട അമ്മാവനായ ഹംസയുടെ കരൾ പിളർന്നു കഴിച്ച ഹിന്ദിനോടുപോലും ക്ഷമിച്ച ഒരു പ്രവാചകനെയാണ് ഞാൻ കണ്ടിട്ടുള്ളത്. പിന്നെ എങ്ങനെയാണ് അലിക്കും കൂട്ടുകാർക്കും ഇസ്ലാം പ്രതികാരത്തിന്റെയും പകയുടെയും വിദ്വേഷത്തിന്റെയും മതമായി മാറിയത് എന്നെനിക്ക് മനസ്സിലാവുന്നതേയില്ല...? ഇസ്ലാമിനെ അങ്ങനെ വ്യാഖ്യാനിക്കാൻ ആരാണ് അവരെ പഠിപ്പിച്ചത്...? എന്തായാലും അത് പുറത്തുനിന്ന് വന്ന ആരും ആകില്ല. ഉള്ളിൽ ഉള്ളവർതന്നെ ആയിരിക്കണം. വ്യക്തികളുടെ

നീതിബോധത്തെയും ശരിതെറ്റുകളെയും നിശ്ചയിക്കുന്നതും നിയന്ത്രിക്കുന്നതും ഏറക്കുറെ സമൂഹംതന്നെയാണ്. അങ്ങനെയെങ്കിൽ അലിയുടെ പ്രവൃത്തികൾക്ക് സമൂഹം ഉത്തരവാദിതന്നെയാണ്.

ഹിന്ദിനോട് ക്ഷമിച്ചതിന്റെ പേരിൽ പ്രവാചകനെ കുറ്റം പറയാത്ത ഒരു സമൂഹമായിരുന്നു അന്ന് അവിടെ ഉണ്ടായിരുന്നത്. പക്ഷേ, ഇന്ന് ഞാൻ അലിയോട് ക്ഷമിക്കാൻ തീരുമാനിച്ചാൽ അതേ പ്രവാചകന്റെ പിൻഗാമികൾ എന്നവകാശപ്പെടുന്ന ആയിരം പേർ എനിക്കെതിരേ വിരൽ ചൂണ്ടും. പിതാവിനോടും കുടുംബത്തോടും രാജ്യത്തോടും കൂറില്ലാത്തവൾ എന്ന് പഴിക്കും. ഞാനെന്താണ് വേണ്ടത്...? എന്റെ ശരിയെന്താണോ അതിൽ ഉറച്ചുനില്ക്കാനുള്ള ബലം എനിക്ക് എവിടെ നിന്ന് ലഭിക്കും...?!!

# സി.സി. ടി.വി.

പറഞ്ഞുറിച്ചതുപ്രകാരം ഞാൻ അലിയുടെ മാമയെ കാണാൻ പോവുകതന്നെ ചെയ്തു. അതിന്‌റെ പേരിലുണ്ടാകാൻ പോകുന്ന പഴികളെയും പരാതികളെയും ഞാൻ ഗൗനിക്കാൻ കൂട്ടാക്കിയില്ല. സൂക്കിന്‌റെ വടക്കേകവാടത്തിനോടു ചേർന്നുള്ള ഒരു ചെറിയ ലെബനീസ് റെസ്റ്റോറന്‌റിൽ വച്ചായിരുന്നു ആ കൂടിക്കാഴ്ച നടന്നത്. ഓരോ കാവ കുടിച്ച് ഞങ്ങളിരുവരും ഒരു ടേബിളിന്‌റെ അപ്പുറവും ഇപ്പുറവും മുഖത്തോടു മുഖം നോക്കി കുറെനേരം ഇരുന്നു. അത്രതന്നെ. അവർ എന്നോട് ഒന്നും ആവശ്യപ്പെട്ടില്ല. ഞാനൊന്നും ചോദിച്ചുമില്ല. നീണ്ട ആയിരം വാചകങ്ങളെക്കാൾ അർത്ഥഗർഭമാണ് ചിലപ്പോഴെത്തെ ചില മൗനങ്ങൾ. അവരുടെ പൊള്ളുന്ന മനസ്സ് എനിക്ക് തിരിച്ചറിയാൻ കഴിഞ്ഞു. എന്‌റെ നീറ്റൽ അവരും മനസ്സിലാക്കിയിരിക്കണം. എന്തായാലും ആ കൂടിക്കാഴ്ച കഴിഞ്ഞിറങ്ങുമ്പോൾ ഞങ്ങളിരുവരുടെയും മനസ്സ് വല്ലാതെ തണുത്തിരുന്നു എന്നുറപ്പ്.

അന്ന് രാത്രി തായ എന്നെ പിന്നെയും അദ്ദേഹത്തിന്‌റെ മുറിയിലേക്ക് വിളിപ്പിച്ചു.

സർക്കാരിന്‌റെ പുതിയ ഓഫറിനെക്കുറിച്ചുള്ള എന്‌റെ തീരുമാനത്തെപ്പറ്റി അദ്ദേഹം ചോദിക്കുമെന്നും എന്തുവന്നാലും അത് സമ്മതിക്കരുതെന്നും മനസ്സിൽ കരുതിയാണ് ഞാനങ്ങോട്ട് ചെന്നത്. ഇത്രയൊക്കെ ധീരയും വീരയും ആയിരുന്നെങ്കിലും ഒരിക്കലും ഞാനദ്ദേഹത്തെ ധിക്കരിച്ചിട്ടില്ല. ആവശ്യപ്പെട്ടിട്ടുള്ള കാര്യങ്ങൾ നിഷേധിച്ചിട്ടില്ല. അന്നൊരുപക്ഷേ, അത് വേണ്ടിവന്നേക്കും എന്നെനിക്കറിയാമായിരുന്നു.

പക്ഷേ, ഞാൻ കരുതിയതുപോലെ അദ്ദേഹം എന്നോടൊന്നും ചോദിച്ചില്ല, പറഞ്ഞതുമില്ല. എന്തിന് എന്നെ കണ്ണുയർത്തി ഒന്ന് നോക്കുക പോലും ചെയ്തില്ല. സ്വന്തം ലാപ്ടോപ്പിൽ എന്തോ തിരയുന്ന തിരക്കു നടിച്ച് അദ്ദേഹം ആ നിമിഷം ഒരു അസ്സൽ

സർക്കാർ ഉദ്യോഗസ്ഥനായി മാറി. കുറെനേരം ഞാനവിടെ കാത്തതുനിന്നു. തിരിഞ്ഞ് സ്വന്തം മുറിയിലേക്ക് പോന്നാലോ എന്ന് രണ്ടുമൂന്നു തവണ എനിക്ക് ജ്വലിച്ചതാണ്. പക്ഷേ, അതദ്ദേഹത്തെ പ്രതീക്ഷിച്ചതിലധികം മുറിപ്പെടുത്തും എന്നറിയാവുന്നതുകൊണ്ടു മാത്രം ഞാനവിടെ നിന്നുകൊടുത്തു. എനിക്കപ്പോഴും അദ്ദേഹത്തോടുള്ള സ്നേഹത്തിനോ ആദരവിനോ ഒരു കുറവും സംഭവിച്ചിട്ടുണ്ടായിരുന്നില്ല.

ഇത്തിരി കഴിഞ്ഞപ്പോൾ അദ്ദേഹം സ്വന്തം ലാപ്ടോപ്പ് എനിക്കു നേരേ തിരിച്ചുവച്ച് ഇതു കാണൂ എന്നുപറഞ്ഞിട്ട് വേഗംമുറിവിട്ടിറങ്ങിപ്പോയി. ഒരു നിമിഷത്തേക്ക് ഞാൻ ആ സ്ക്രീനിന്റെ മുന്നിൽ പകച്ചു നിന്നു.

ഒരു ക്ലോസ്ഡ് സർക്യൂട്ട് ക്യാമറയിലെ ദൃശ്യങ്ങളടങ്ങിയ ഒരു വീഡിയോ ചിത്രമായിരുന്നു അത്. ഇതാണ് അത്രനേരവും തായ തിരഞ്ഞുകൊണ്ടിരുന്നത് എന്ന് എനിക്കപ്പോഴേ മനസ്സിലായുള്ളൂ. ഞാനൊരു കസേര വലിച്ചിട്ട് അതിന്റെ കോണിൽ ഇരുന്നു.

ദൃശ്യത്തിൽ പ്രായം മുപ്പതു പിന്നിട്ടിട്ടില്ലാത്ത ഒരു സ്ത്രീ ഭിത്തിയിൽ ചാരിയിരിക്കുകയാണ്. അവർ അതിനോടകം വല്ലാതെ തളർന്നിരിക്കുന്നു എന്ന് ആ ഇരുപ്പിൽനിന്നും വ്യക്തമാണ്. ആദ്യത്തെ രണ്ടുമൂന്ന് മിനിറ്റത്തേക്ക് ദൃശ്യത്തിലില്ലാത്ത ആരുടെയോ നിർബന്ധം കാരണം അവർ എഴുന്നേല്ക്കാനുള്ള ശ്രമം നടത്തുകയാണ്. പക്ഷേ, അവർക്കതിനു സാധിക്കുന്നില്ല. ഓരോ ശ്രമത്തിനു ശേഷവും നിസ്സഹായതയോടെ അവർ മുഖമുയർത്തി നോക്കുന്നുണ്ട്.

ഇത്തിരി കഴിഞ്ഞപ്പോൾ ഒരു കറുത്ത കുപ്പയ്ക്കാരൻ ദൃശ്യത്തിലേക്ക് കടന്നുവന്നു. അയാളെ അകമ്പടി സേവിച്ച് മൂന്നാല് പോലീസുകാരും ഉണ്ടായിരുന്നു. അവരുടെ യൂണിഫോമിലെ സ്ഥാനചിഹ്നങ്ങളിൽനിന്നും അവർ വളരെ ഉയർന്ന തസ്തികയിൽ ഉള്ളവരാണെന്ന് ഊഹിക്കാമായിരുന്നു. പക്ഷേ, പുറംതിരിഞ്ഞു നില്ക്കുന്ന ആ കറുത്ത കുപ്പയ്ക്കാരൻ ആരെന്ന് വ്യക്തമല്ലായിരുന്നു. അയാൾ വീണു കിടക്കുന്ന ആ സ്ത്രീയുടെ ചുറ്റും നടന്ന് നോക്കാൻ തുടങ്ങി. നടന്ന് ഒരു കോണിലെത്തിയപ്പോഴാണ് ആ മുഖം ക്യാമറയ്ക്ക് അഭിമുഖമായി വരുന്നത്. ആ മുഖം തിരിച്ചറിഞ്ഞതും നട്ടെല്ലിലൂടെ പാമ്പ് ഇഴയുന്നതുപോലെ ഒരു വിറയൽ എന്റെ ശരീരത്തിലൂടെ കടന്നുപോയി. സാക്ഷാൽ ഹിസ് മജസ്റ്റി ആയിരുന്നു അത്...!

മൂന്നാലു വട്ടം ചുറ്റും നടന്ന് അയാൾ ആ സ്ത്രീയെ വിശദമായി കണ്ടു. അതിനിടയിൽ ഒന്നോരണ്ടോ തവണ അവരുടെ മുഖത്ത് പുച്ഛത്തോടെ തൊഴിക്കുകയും ചെയ്തു. അവരാകട്ടെ അവരുടെ

അവസാന പ്രതികരണം എന്നവണ്ണം ആ കിടപ്പിലും ആ മുഖത്തേക്ക് നോക്കി രണ്ടുതവണ തുപ്പി. അതവരുടെ മുഖത്തുതന്നെ വീണെങ്കിലും അവരുടെ വീറും പകയും പുച്ഛവും അതിൽ വ്യക്തമായിരുന്നു.

ഒരു കസേര കൊണ്ടുവരപ്പെട്ടു. ഹിസ് മജസ്റ്റി അതിലിരുന്നു. മുതിർന്ന പോലീസുകാർ അയാളുടെ ചുറ്റും എന്തോ ഗൗരവമായ കാഴ്ച കാണാനുള്ള കൗതുകത്തോടെ അർദ്ധവൃത്താകൃതിയിൽ നിരന്നു നിന്നു.

അപ്പോൾ ഒരു പോലീസുകാരൻ സാമാന്യം വലുപ്പമുള്ള ഒരു ഫോട്ടോ ഹിസ് മജസ്റ്റിയുടെ മുന്നിലേക്കു കൊണ്ടുവന്നു. അയാൾ കുറച്ചുനേരത്തേക്ക് അതിലേക്കുതന്നെ നോക്കിയിരുന്നു. അയാളുടെ ആജ്ഞ അനുസരിച്ച രണ്ട് പോലീസുകാർ അവരെ വാരിയെടുത്തുകൊണ്ടുവന്ന് മുന്നിൽ നിറുത്തി. അയാൾ ആ ഫോട്ടോയിലേക്ക് ചൂണ്ടി അവരോട് എന്തോ ചോദിച്ചു. എന്നിട്ട് ആ ചിത്രം നിലത്തേക്ക് എടുത്തിട്ടിട്ട് അതിനെ ചൂണ്ടി അവരോട് എന്തോ ആക്രോശിച്ചു. ആ ആക്രോശത്തിന്റെ ബലത്തിൽ അയാൾ ആ ഇരുപ്പിൽനിന്നും പാതി എഴുന്നേറ്റു പോയി. നിലത്തു കിടക്കുന്ന രീതിയിലാണ് ആ ഫോട്ടോ ഞാൻ കാണുന്നത്. അത് എക്സലൻസിയുടെതന്നെ ചിത്രമായിരുന്നു. അതിന്റെ മുന്നിലത്തെ ചില്ലുകൾ പൊട്ടിയിരുന്നു...!

അപ്പോൾ മാത്രമാണ് ആ സ്ത്രീ ആരായിരിക്കാം എന്ന് ഞാൻ ഞെട്ടലോടെ മനസ്സിലാക്കുന്നത്..!! താഴെ വീണുകിടക്കുന്ന ഫോട്ടോയ്ക്കു മുകളിലേക്ക് ചാടാനും ചവുട്ടാനും മജസ്റ്റി അവരോട് കൈചൂണ്ടി ആവശ്യപ്പെട്ടുകൊണ്ടിരുന്നു. പക്ഷേ, പാതി പ്രാണനും നഷ്ടപ്പെട്ട ആ സ്ത്രീ താങ്ങിപ്പിടിച്ചിരുന്ന പോലീസുകാരുടെ കയ്യിൽനിന്നും ഊർന്ന് താഴേക്ക് വീണു.

അപ്പോഴേക്കും രണ്ടു പോലീസുകാർ കടന്നുവരുകയും അവരുടെ വസ്ത്രങ്ങൾ വലിച്ചുകീറാൻ തുടങ്ങുകയും ചെയ്തു. ബദ്ധപ്പെട്ട് കമഴ്ന്നു കിടന്നും ചുരുണ്ടു കിടന്നും ഇറുക്കിപ്പിടിച്ചും അവരത് പരമാവധി ചെറുക്കാൻ ശ്രമിച്ചെങ്കിലും നിമിഷനേരംകൊണ്ട് അവർ വിവസ്ത്രയാക്കപ്പെട്ടു. അടിവസ്ത്രങ്ങൾ മാത്രം ബാക്കിയായി. അകത്തേക്കു പോയ പോലീസുകാരിൽ ഒരുവൻ ഒരു ചാട്ട എടുത്തുകൊണ്ടു വന്ന് അവരെ അടിക്കാൻ തുടങ്ങി. പുറത്തടിക്കുമ്പോൾ അവർ വേദനകൊണ്ട് പുളഞ്ഞ് മലന്നുകിടക്കും അപ്പോൾ മാറത്തടിക്കും. അപ്പോൾ വീണ്ടും തിരിഞ്ഞു കിടക്കും. ഒരാൾക്കും കണ്ടുനില്ക്കാനാവാത്ത വിധം ക്രൂരമായി ആ മർദ്ദനം കുറെനേരത്തേക്കുകൂടി തുടർന്നു. അവരുടെ വെളുത്തുതുടുത്ത

ശരീരത്തിൽനിന്നും ചോരച്ചാലുകൾ പൊടിയാൻ തുടങ്ങിയിരുന്നു. അതുകഴിഞ്ഞപ്പോൾ മറ്റൊരു പോലീസുകാരൻ വന്ന് അവരുടെ ബ്രായുടെ ഹുക്ക് വലിച്ചു പൊട്ടിച്ചുകളഞ്ഞു. മറ്റൊരുത്തൻ അവരുടെ മാറത്തുനിന്നും ചത്ത വവ്വാലിനെ എന്നതുപോലെ ആ ബ്രാ കാലുകൊണ്ട് തോണ്ടിയെറിഞ്ഞു. പ്രതിരോധിക്കാനുള്ള സർവ്വ ഊർജ്ജവും ചോർന്നുപോയിരുന്ന അവർ നിസ്സഹായയായി മലർന്നു കിടന്നു കൊടുത്തു. അപ്പോൾ മറ്റ് രണ്ടു ചെറുപ്പക്കാരായ പോലീസുകാർ കടന്നു വന്ന് കാലിൽ പിടിച്ചു മുകളിലേക്കു പൊക്കിയിട്ട് പെട്ടെന്ന് താഴേക്കിട്ടു. നടു അടിച്ചാണ് അവർ ആ സിമന്റു തറയിൽ വീണത്. അടികൊണ്ട പാമ്പ് എന്നതുപോലെ അവർ നിലത്തു കിടന്നു പിടഞ്ഞു. മറ്റ് രണ്ടു പോലീസുകാർ വന്ന് പിന്നെയും അവരുടെ കാലിൽ പിടിച്ചുയർത്തി. എന്നിട്ട് ജട്ടിയുടെ ഇരുവശത്തും മാത്രം പിടിച്ചിട്ട് ശരീരത്തിനിന്നുള്ള പിടിവിട്ടു. ജട്ടിയിൽനിന്നും ഊർന്ന് അവർ താഴേക്ക് വീണു. അവർ പരിപൂർണ്ണ നഗ്നയായി.

പിന്നെ മൂന്നാലു മിനിറ്റത്തേക്ക് ചോരവാർന്ന് നിശ്ചലയായി കിടക്കുന്ന അവരുടെ ദൃശ്യമല്ലാതെ മറ്റൊന്നുമില്ല. വീഡിയോ അവസാനിച്ചു എന്നാണ് ഞാൻ വിചാരിച്ചത്. എന്നാൽ 'സീക് ബാറിൽ' നോക്കിയപ്പോൾ ഇനിയും കുറെക്കൂടിയുണ്ടെന്ന് മനസ്സിലായി.

പെട്ടെന്ന് ഒരു മുഴുത്ത പട്ടി ആ മുറിയിലേക്ക് ഓടിക്കയറി വന്നു. അതിനെ ചങ്ങലകൊണ്ട് ബന്ധിച്ചിരുന്നില്ല. പക്ഷേ, അത് ആരുടെയോ ആജ്ഞ അനുസരിക്കാൻ എന്നോണം ഇത്തിരി നേരത്തേക്ക് അവിടെ പകച്ചു നിന്നു. പിന്നെ ചാടിച്ചെന്ന് ആ സ്ത്രീയുടെ ദേഹമാസകലം നക്കാൻ തുടങ്ങി. അവർ തന്റെ അവശതയിലും പരമാവധി തടയാനും ഒഴിയാനും നോക്കിയെങ്കിലും നായ അവരെ നിർബാധം നിക്കുകയും മണക്കുകയും അതിന്റെ ഊറാവെള്ളം അവരുടെ മുഖത്തേക്ക് ഇറ്റിക്കുകയും ചെയ്തുകൊണ്ടിരുന്നു. എന്നാൽ അത് അവരെ കടിക്കുകയോ മുറിവേല്പിക്കുകയോ ചെയ്യുന്നുണ്ടായിരുന്നില്ല. പകരം തട്ടിക്കളിക്കാൻ ഒരു എലിക്കുഞ്ഞിനെ കിട്ടിയ ഭാവമായിരുന്നു അതിന്. ഇത്തിരി കഴിഞ്ഞപ്പോൾ അത് ഒരു പെൺപട്ടിയുടെ മുകളിലേക്കെന്ന പോലെ അവരുടെ ദേഹത്തേക്ക് ആർത്തിയോടെ ചാടിക്കയറുകയും അവരെ കെട്ടിപ്പിടിക്കുകയും ഉമ്മവയ്ക്കുകയും ഭോഗിക്കാൻ ശ്രമിക്കുകയും ചെയ്തു. അതിനെയൊന്നു തെല്ലുപോലും ചെറുക്കാനാവാത്ത വിധം അവർ തളർന്നുപോയിരുന്നു. ഏതാണ്ട് അഞ്ചു മിനിറ്റിലധികം നായ അതിന്റെ വികൃതിയും ഭോഗവും

തുടർന്നു. പിന്നത് ചാടി എഴുന്നേറ്റ് സഹജസ്വഭാവത്തോടെ അവരുടെ ദേഹത്തേക്ക് മൂത്രമൊഴിച്ചിട്ട് ദൃശ്യത്തിൽനിന്നും പുറത്തേക്ക് ഓടിപ്പോയി.

അവർ മരിച്ചിരിക്കും എന്നാണ് ശരിക്കും ഞാൻ വിചാരിച്ചത്. എന്നാൽ അവർ ആ മൂത്രം ആർത്തിയോടെ നിക്കിക്കുടിക്കുന്നത് ഞാൻ ഞെട്ടലോടെ കണ്ടു!

പെട്ടെന്ന് കസേരയിൽനിന്നും ചാടി എഴുന്നേറ്റ് എക്സലൻസി അവരുടെ മുകളിൽ കിടന്ന് ചാടാൻ തുടങ്ങി. അപ്പോൾ രാജ്യത്തിലെ ഒരു ഭരണാധികാരി ആയിരുന്നില്ല ഒരു സ്പ്രിങ് കട്ടിലിൽ കിടന്ന് ചാടുന്ന തിന്റെ സുഖം അനുഭവിക്കുന്ന നാലുവയസ്സുകാരൻ ആയിരുന്നു അയാൾ. അതേസമയം സ്വന്തം ഫോട്ടോ പത്രക്കാരുടെ മുന്നിലിട്ട് ചവുട്ടിയ ഒരുവളോടുള്ള പകയത്രയും ആ മുഖത്ത് വ്യക്തമായി കാണാമായിരുന്നു. ആ ചാട്ടത്തിന്റെ അവസാനം തന്റെ ഷൂവിന്റെ കൂർത്ത മുന്ന അയാൾ ആ സ്ത്രീയുടെ ഗുഹ്യഭാഗത്തേക്ക് ചവുട്ടിയാഴ്ത്തി. ആ വേദനയിൽ അവർ ഒന്നു പിടഞ്ഞു പൊങ്ങിയിട്ട് അതുപോലെ വീണു. പിന്നെയും രണ്ടു തവണകൂടി ആ മുഖത്തേക്ക് കാർക്കിച്ചു തുപ്പിയിട്ട് അയാൾ പരിവാരങ്ങൾക്കൊപ്പം പുറത്തേക്കു പോയി. ആ ദൃശ്യങ്ങൾ അവിടെ അവസാനിച്ചു. തായയുടെ ലാപ്ടോപ്പിന്റെ സ്ക്രീനിൽ ഒരു കറുപ്പ് നിറഞ്ഞു. ഞാൻ ആ കറുപ്പിലേക്ക് നോക്കി കുറെനേരം അങ്ങനെ തന്നെയിരുന്നു. അതൊരു മരവിപ്പായി എന്റെ മനസ്സിലേക്ക് പടർന്നു. പിന്നെ കണ്ണിലെ ഇരുട്ടിലേക്ക് ഞാൻ മയങ്ങി വീണു.

## വിചാരണ

പ്രകാശംകൊണ്ട് നിർമ്മിച്ച ഒരു തുരങ്കത്തിലൂടെ കടന്നുപോകുന്നതു പോലെയാണ് എനിക്കപ്പോൾ അനുഭവപ്പെട്ടത്. കൂടുതൽകൂടുതൽ ഉള്ളിലേക്ക് പോകുന്തോറും എനിക്ക് കൂടുതൽ ഭാരമില്ലായ്മ തോന്നുകയും ഞാനാ യാത്രയിൽ നിർവ്വചിക്കാനാവാത്ത ഒരു നിർവൃതി അനുഭവിക്കുകയും ചെയ്തു. ജീവിതത്തിലൊരിക്കലും അങ്ങനെയൊരു സന്തോഷാനുഭവത്തിലൂടെ ഞാൻ സഞ്ചരിച്ചിട്ടുണ്ടായിരുന്നില്ല. കൂടുതൽ ആ പ്രകാശകേന്ദ്രത്തോട് അടുക്കുന്തോറും ആ അനുഭൂതിയുടെ തീവ്രത ഏറിവരുകയും ചെയ്തു. അവിടെത്തന്നെ തുടരാൻ എനിക്ക് വല്ലാത്ത അഭിവാഞ്ഛ തോന്നി. എന്നാൽ പെട്ടെന്നൊരു നിമിഷം ഞാൻ എവിടെനിന്നോ ഞെട്ടറ്റു വീഴുന്നതുപോലെ താഴേക്ക് പതിക്കുകയും എന്റെ ശരീരത്തിൽ വന്ന് ലയിച്ചുചേരുകയും ചെയ്തു.

ഞാൻ കണ്ണു തുറന്നു. ആയിഷാന്റി എന്റെ അടുത്തിരുപ്പുണ്ടായിരുന്നു. സിപ്പി ആന്റിയും തായയും ഭൂപ്പോയും ചാച്ചമാരും ചുറ്റും കാഴ്ചക്കാരായി കൂടി നിലക്കുന്നു. അവർ എന്റെ മുഖത്ത് വെള്ളം തളിക്കുകയും എനിക്ക് കുടിക്കാൻ ലെമൺ ജ്യൂസ് തരുകയും ചെയ്തു. നെഞ്ചിൽ വല്ലാത്ത ഒരു ഭാരം എനിക്കനുഭവപ്പെട്ടു. ഇത്തിരി നേരത്തേക്ക് ഞാൻ എവിടെയായിരുന്നോ അതിലേക്ക് തിരിച്ചുപോകാൻ എനിക്ക് ആഗ്രഹം തോന്നി. അത്രയും മധുരതരമായ ഒരു അനുഭവത്തിലൂടെയാണ് ഞാൻ കടന്നുപൊയ്കെക്കാണ്ടിരുന്നത്. ആരെല്ലാമോ ചേർന്ന് എന്നെ അതിൽ നിന്നും വലിച്ചിടുകയായിരുന്നു എന്നെനിക്ക് വിരോധമുണ്ടായി.

ഞാൻ എഴുന്നേറ്റ് കസേരയിൽ ഇരുന്നു. ആദ്യം ഇത്തിരിനേരം തല ചുറ്റുന്നതായി തോന്നിയെങ്കിലും വളരെപ്പെട്ടെന്ന് ഞാൻ നോർമലായി.

എല്ലാവരും അവരവരുടെ മുറിയിലേക്ക് പൊയ്ക്കോളൂ. ഷി ഈസ് ആൾ റൈറ്റ്...!! തായ പറഞ്ഞു.

പെട്ടെന്ന് ഫർഹാന മുറിയിലേക്ക് ഓടിക്കിതച്ചു വന്നു. എന്തിനാണ് നിങ്ങളെല്ലാവരുംകൂടി ഈ പാവത്തിനെ ഇങ്ങനെ വളഞ്ഞുവച്ച് ശിക്ഷിക്കുന്നത്. ലെറ്റ് ഹെർ ടേക് സം റെസ്റ്റ്...!!

എന്തെങ്കിലും ഒന്ന് പറയാൻ കാത്തനിന്നതുപോലെ സിപ്പി ആന്റി അവളുടെ മേലേ ചാടി വീണു. എന്നോടു പറയാൻ കരുതിവച്ചിരുന്ന തൊക്കെ അവർ അവളുടെ മേലെ ഒഴുക്കി. അവളും വിട്ടു കൊടുത്തില്ല. പണ്ടൊക്കെ ഞാൻ പറയുന്നതിനേക്കാൾ ഉശിരോടെ അവൾ സിപ്പി ആന്റിക്കെതിരെ തിരിച്ചടിച്ചു. ഒട്ടൊക്കെ അതിശയത്തോടും കൗതുകത്തോടും കൂടിയാണ് ഞാനത് നോക്കി നിന്നത്. കൺമുന്നിൽ ഫർഹാന വളർന്നിരിക്കുന്നു. സ്വന്തം അഭിപ്രായങ്ങൾ ആരുടെ മുഖത്തും നോക്കി പറയാൻ അവൾ ശീലിച്ചിരിക്കുന്നു. ഒരു പ്യൂപ്പ കൂടുപൊട്ടിച്ചു വരുന്നതുപോലെ അവൾ സ്വയം വെളിവാക്കിയിരിക്കുന്നു. ഇനി അത് ആകാശത്തിന്റെ അതിരുകളിലേക്ക് പറന്നുപോകുമായിരിക്കും. എനിക്ക് സന്തോഷമായി. തായ അവളെ ശാസിക്കുകയും വേഗം മുറിവിട്ടുപോകാൻ ആവശ്യപ്പെടുകയും ചെയ്തു. എന്നാൽ അവൾ നിർദ്ദാക്ഷിണ്യം തായയ്ക്കെതിരേയും തിരിഞ്ഞു. അവൾ ഈ കുടുംബത്തിലെ പുതുരക്തമാണ്. അവൾക്ക് തായയെന്നോ മറ്റാരെങ്കിലുമെന്നോ ഉള്ള വ്യത്യാസമൊന്നുമില്ല. ഓരോരുത്തരുടെയും മനസ്സിലെ നന്മയുടെ തൂക്കം അളന്നുനോക്കി അവരുടെ സ്ഥാനം നിശ്ചയിക്കാനും അവൾക്കറിയില്ല.

പെട്ടെന്ന് ഞാനവളുടെ കൈ കടന്നുപിടിച്ച് അരുതെന്ന് വിലക്കി. അതുകൊണ്ടു മാത്രം അവൾ ആ മുറി വിട്ടുപോവുകയും ചെയ്തു. നമ്മൾ ചെയ്യുന്ന അതേ തെറ്റ് നമ്മുടെ കൺമുന്നിൽ വച്ച് മറ്റൊരാൾ ചെയ്യുന്നത് കാണുമ്പോഴാണ് അതിലെ മോശത്തരം നമുക്ക് ശരിക്കും മനസ്സിലാവുന്നത്. ഞാൻ എത്രയൊക്കെ ശിക്ഷിക്കപ്പെട്ടാലും വേദനിപ്പിക്കപെട്ടാലും തായ ഈ വീടിന്റെ നായകനാണ്. ഈ കുടുംബത്തിലെ എല്ലാപേരുടെയും ജീവിതം കെട്ടിപ്പെക്കുന്നതിൽ അദ്ദേഹം വഹിച്ചിട്ടുള്ള പങ്ക് ആർക്കും തള്ളിക്കളയാനാവാത്തതുമാണ്. ഇപ്പോൾത്തന്നെ അദ്ദേഹം എനിക്കെതിരെ നിലകൊള്ളുന്നത് സ്വന്തം മോഹങ്ങളുടെ മാത്രം നില നില്പിനുവേണ്ടിയല്ല. ഈ കുടുംബത്തിന്റെയും അതിലെ സർവ്വരുടെയും ജീവിതങ്ങളുടെ സുഗമമായ പോക്കിനുവേണ്ടിയുള്ള സ്വാർത്ഥതപ്പെടലാണത്. അതിനെ ഞാൻ കണ്ടില്ലെന്ന് നടിച്ചുകൂടാ. ഞാൻ എന്റെ സത്യത്തിനുവേണ്ടി നിലക്കുന്നതോടൊപ്പം അദ്ദേഹം മുറിപ്പെടാതിരിക്കാനും പരമാവധി ശ്രമിക്കുന്നു.

മുറിയിൽ വീണ്ടും ഒരിക്കൽക്കൂടി ഞാനും തായും മാത്രമായി.

എനിക്കറിയാം നീ ക്ഷീണിതയാണെന്ന്. പക്ഷേ, ഇനി നമുക്കു മുന്നിൽ തീരെ സമയം അവശേഷിക്കുന്നില്ല. അതുകൊണ്ടാണ് നിന്നെ എനിക്കിവിടെ പിടിച്ചിരുത്തേണ്ടി വന്നത്. ചിന്തിക്കാനുള്ള അവസാന നിമിഷവും പിന്നിട്ട് കഴിഞ്ഞു. ഇനി തീരുമാനമാണ്... നീ എന്തുപറയുന്നു...? തായ ചോദിച്ചു.

തായ ഇപ്പോൾ എന്തിനാണ് എന്നെ ഇങ്ങനെയൊരു വീഡിയോ കാണിച്ചത്...? ഞാൻ തിരിച്ചു ചോദിച്ചു.

ഫാർസി അറിയാവുന്നവൻ പഠിച്ചവനാണോ എന്ന് തിരക്കേണ്ടതില്ല. നീ ബുദ്ധിയുള്ളവളാണ്. നിനക്കറിയാം ഞാനെന്തിനാണ് അതു നിന്നെ കാണിച്ചതെന്ന്...

അതു കണ്ടാൽ ഞാൻ പേടിച്ചുപോകുമെന്ന് തായ വിചാരിച്ചോ...?!

നിന്നെക്കുറിച്ച് എനിക്ക് തെറ്റായ വിചാരമൊന്നുമില്ല. എന്നാലും അത് കാണിക്കേണ്ടത് എൻ്റെ ഉത്തരവാദിത്വമാണെന്ന് എനിക്കു തോന്നി. നാളെ ഒരിക്കൽ എനിക്ക് കുറ്റബോധം തോന്നാൻ പാടില്ലല്ലോ...

എങ്കിൽ ഞാൻ പറയുന്നു ആ ഓഫർ വേണ്ടെന്ന് വയ്ക്കാൻ ഞാൻ തീരുമാനിച്ചു...!!

ശുദ്ധ അസംബന്ധം..!! ദേഷ്യംകൊണ്ട് തായ കസേരയിൽനിന്ന് ചാടി എഴുന്നേറ്റു. നീ നിൻ്റെ സ്വാർത്ഥതകൊണ്ടും അഹങ്കാരംകൊണ്ടും ഒരു കുടുംബത്തിൻ്റെ മുഴുവൻ ഐശ്വര്യവുമാണ് നശിപ്പിക്കാൻ പോകുന്നത്. നീ സ്വാർത്ഥമതിയാണ്. നിനക്ക് നിന്നെക്കുറിച്ചുമാത്രമേ ചിന്തയുള്ളൂ. മറ്റാരും നിൻ്റെ പരിധിയിൽപോലും വരുന്നില്ല.!

ഞാൻ എന്തിന് ഈ ദേശം വിട്ടു പോകണം എന്ന് എനിക്കിനിയും മനസ്സിലായിട്ടില്ല...!! വളരെ നിറുത്തിനിറുത്തി കഴിയുന്നത്ര കടുപ്പിച്ചാണ് ഞാനത് പറഞ്ഞത്.

നീ ഇവിടെ നിന്നാൽ ഈ ദേശത്തിനു ദ്രോഹമേ ചെയ്യൂ എന്ന് അവർക്കറിയാം. അതുകൊണ്ടുതന്നെ..!!

എന്ത് ദേശദ്രോഹം...? ഞാനിവിടെ എന്താ ബോംബുവയ്ക്കാൻ പോയോ?

നീ ആ രാജ്യദ്രോഹികളുമായി കൂട്ടംചേർന്നു നടക്കുന്നതും ഗൂഢാലോചന നടത്തുന്നതും ഇവിടെ ആർക്കും അറിയില്ല എന്ന് നീ വിചാരിക്കരുത്...

അലിയുടെ കാര്യത്തിൽ ഈ നിമിഷംവരെ ഞാനൊരു തീരുമാനം എടുത്തിരുന്നില്ല. എന്നാൽ അതിപ്പോൾ ഞാനെടുക്കുന്നു. എന്തു വില കൊടുത്തും ഞാനവൻ്റെ ജീവൻ രക്ഷിക്കും..!!

തായ ചാടി എഴുന്നേറ്റ് എൻ്റെ കവിളിൽ അടിച്ചു. എൻ്റെ

സഹോദരന്റെ രക്തത്തിന്റെ വില അളക്കാൻ നീയാര്...? അതിനു നിന്നെ ഞങ്ങൾ അനുവദിക്കുമെന്നു വിചാരിക്കുന്നുണ്ടോ...? തായയുടെ മുഖഭാവം ശരിക്കും ഒരു പോലീസ് ഓഫീസറുടേതായി മാറിക്കഴിഞ്ഞിരുന്നു.

ഇനി ഒരാളെക്കൂടി കൊന്നാൽ എന്റെ ബാബയെ തിരിച്ചു കിട്ടുമെങ്കിൽ ഞാനതിനു കൂട്ടു നില്ക്കാം. അല്ലെങ്കിൽ പിന്നെ ഇതിലൊക്കെ എന്തർത്ഥമാണ് തായ ഉള്ളത്...?

കൊലപാതകികളെ രക്ഷിച്ചെടുക്കാൻവേണ്ടി എല്ലാ കാലത്തും ഉന്നയിക്കുന്ന ഒരു ന്യായവാദമാണിത്. മരിച്ചവർ തിരിച്ചുവരുമോ എന്ന്. കേൾക്കുമ്പോൾ ശരിയാണെന്നു തോന്നാം. എന്നാൽ നമ്മുടെയുള്ളിലെ സഹാനുഭൂതിയെ ചൂഷണം ചെയ്യാനുള്ള ഒരു തന്ത്രമാണത്. മരിച്ചവരാരും തിരിച്ചുവരുന്നതിനുവേണ്ടിയല്ല ശിക്ഷകൾ നടപ്പാക്കുന്നത്. ഭാവിയിലെ കുറ്റവാളികൾക്കുള്ള മുന്നറിയിപ്പാണത്. നീ ഒരാളെ വിട്ടയയ്ക്കണമെന്ന് തീരുമാനിക്കുന്നതോടുകൂടി നമുക്കു മുന്നിൽ ആയിരം കുറ്റവാളികൾ ആഹ്ലാദത്തോടെ ഉയർന്നുവരും. ഒരാൾക്കുവേണ്ടി സമൂഹത്തോടു ചെയ്യുന്ന ഏറ്റവും വലിയ ദോഷമാണത്. അത് നീ മനസ്സിലാക്കണം.

ഞാനെന്തുവേണമെന്നാണ് തായ ആഗ്രഹിക്കുന്നത്...?

നീ നിന്റേതായ നിലയിൽ തീരുമാനങ്ങൾ എടുക്കുകയും പ്രവർത്തിക്കുകയും ചെയ്യാതിരിക്കുക. നിയമത്തെ അതിന്റെ വഴിക്കു പോകാൻ അനുവദിക്കുക. അത് നടപ്പാക്കുന്നതിൽ നീ തടസമാകാതിരിക്കുക. ഈ രാജ്യത്തിനും അവിടത്തെ ഭരണാധികാരികൾക്കും സ്വന്തം താത്പര്യങ്ങൾ ഉണ്ടെന്നും അതിന്റെ പൂർത്തീകരണത്തിനായി അവർ ഏതറ്റം വരെയുംപോകുമെന്നും തിരിച്ചറിയുക. നാം കുടിയേറ്റക്കാരാണെന്നും നമുക്ക് ഇവിടെ അവകാശങ്ങൾ ഒന്നുമില്ലെന്നും ഉള്ളതുതന്നെ അവരുടെ സൗജന്യമാണെന്നും എപ്പോഴും ഓർത്തുകൊള്ളുക. അവരുടെ കോപത്തിന് ഇരയാവാതിരിക്കാൻ, ന്യായമോ അന്യായമോ പരിഗണിക്കാതെ, അവരുടെ ഇംഗിതത്തിനു നിന്നുകൊടുക്കുക. നമ്മുടെ ചില താത്കാലിക നഷ്ടങ്ങളും വേദനകളും നല്ല നാളെകൾക്കുവേണ്ടിയാണെന്നു കരുതി യുക്തിപൂർവ്വം പ്രവർത്തിക്കുക.

കുറച്ചുനേരം ഞാൻ മുഖമുയർത്താതെ മൗനമായിരുന്നു. അപ്പോൾ ആ മുറിയുടെ ഓരോ മൂലയ്ക്കായി തായ്ഘറിലെ ഓരോ മുഖങ്ങൾ പ്രത്യക്ഷപ്പെടാൻ തുടങ്ങി. സിപ്പി ആന്റി. ആയിഷാന്റി, ഭൂപ്പോ, ഖാലിദ് ചാച്ച, മറ്റുചാച്ചാമാർ, ചാച്ചിമാർ... പതിയെ പതിയെ എല്ലാവരും ആ മുറിയിൽ വന്നുകൂടി. അവർ എന്റെ

ദയാദാക്ഷിണ്യത്തിനുവേണ്ടിയാണ് കാത്ത്നില്ക്കുന്നത് എന്നെനിക്കറിയാമായിരുന്നു. ആരോ ഒരാൾ അപ്പോൾ സമീറ എന്ന് എന്നെ പേരെടുത്തു വിളിച്ചു. തായ്ഘറിന്റെ മുഴുവൻ ആഗ്രഹവും പ്രതീക്ഷയും ആ വിളിയിൽ കലർന്നുകിടപ്പുണ്ടായിരുന്നു. തമ്പുരാനേ.. അന്നേരം എന്റെ നെഞ്ചിൽ അനുഭവപ്പെട്ട ഭാരം... ആകാശപർവ്വതങ്ങൾ അത്രയും ഇടിഞ്ഞ് എന്റെ ചുമലിൽ വീണിരുന്നെങ്കിൽപോലും അത്രയുമൊരു ഭാരം ഒരിക്കലും എനിക്കനുഭവപ്പെട്ടില്ലായിരുന്നു. ഈയൊരു കഠിനഘട്ടം താണ്ടിപ്പോരുവാൻ പ്രപഞ്ചത്തിലെ സർവ്വശക്തികളെയും കൂടെനിറുത്തി എനിക്ക് കരുത്ത് പകർന്നുതരേണമേ എന്ന് ഞാനപ്പോൾ അള്ളാഹുവിനോട് മനസ്സടക്കി പ്രാർത്ഥിച്ചു.

ജീവിതത്തിന്റെ ഏറ്റവും പ്രതിസന്ധിഘട്ടത്തിൽ ആത്യന്തികമായി സത്യമെന്നും ശരിയെന്നും മനസ്സിനു തോന്നുന്നതുമാത്രം പ്രവർത്തിക്കുക. ആയിരംപേർ നിന്റെ പിന്നാലെ വരും. അവർ ആയിരം അഭിപ്രായങ്ങൾ പറയും. ആരുടെയും വാക്കുകൾക്കും പ്രലോഭനങ്ങൾക്കും ഒരിക്കലും വഴിപ്പെടാതെയിരിക്കുക. സത്യത്തിൽ ഉറച്ചുനില്ക്കുക. നീ വിജയിക്കുക തന്നെ ചെയ്യും..!!

വായനക്കാരൻ വൃദ്ധന്റെ ആ വാക്കുകൾ ഒരു അശരീരിപോലെ എന്റെ കാതുകളിൽ മുഴങ്ങി.

ആ നിമിഷവും ഞാൻ എന്റെ നേരിനുവേണ്ടി ഉറച്ചു നിന്നു.!!

## നോവലാനന്തരം

ഇങ്ങനെ ഒരു ചോദ്യം സ്വാഭാവികമാണ്. പിന്നെ നിങ്ങൾക്ക് എന്തു സംഭവിച്ചു...? ജീവിതത്തിന്റെ അന്ത്യംവരെയും ആ ചോദ്യം ചോദിച്ചു കൊണ്ടേയിരിക്കാം. ഉത്തരം പറഞ്ഞുകൊണ്ടും. പക്ഷേ, നോവലിന് അങ്ങനെ നീളുക സാധ്യമല്ലല്ലോ. അതുകൊണ്ട് ഒരു ഘട്ടത്തിൽ വച്ച് ഞാനത് അവസാനിപ്പിക്കാൻ മുതിരുകയായിരുന്നു. ഞാനും ജാവേദും ചേർന്നെടുത്ത ഒരു തീരുമാനമായിരുന്നു അത്. എഴുത്തുകാരിയുടെ നിശ്ചയം. എഡിറ്ററുടെ തീരുമാനം. എങ്കിലും നിങ്ങളറിയാൻ ആഗ്രഹിക്കുന്ന ചില കാര്യങ്ങൾ പങ്കുവയ്ക്കേണ്ടതുണ്ട് എന്നു തോന്നുന്നു.

ബാബയ്ക്ക് കിട്ടേണ്ട ആ വലിയ തുക അനുവദിക്കപ്പെട്ടെങ്കിലും തായഘർ അത് വീതം വച്ചെടുത്തു. അതിൽ ഒരു പങ്ക് മായുടെ പേരിൽ നിക്ഷേപിച്ചു എന്നു പറയുന്നെങ്കിലും ഞാനിതുവരെ ഒന്നും കണ്ടിട്ടില്ല. പോയാൽ പോകട്ടെ. ബാബയുടെ രക്തത്തിന്റെ വില ഞങ്ങൾക്കുവേണ്ട.

അതിനിടെ തായയെ ജോലിയിൽ തരംതാഴ്ത്തി. അതിന്റെ പേരിൽ സിപ്പി ആന്റിയ്ക്ക് ഭ്രാന്തോളം വരുന്ന മാനസികവിഭ്രാന്തി ഉണ്ടായി. അവരെ ചികിത്സിക്കാനായി തായ ദീർഘാവധിയിൽ പ്രവേശിക്കുകയും പാകിസ്ഥാനിലേക്ക് യാത്ര പോവുകയും ചെയ്തു.

തായ പോയി മൂന്നാം ദിവസം ഞാൻ വീട്ടുതടങ്കലിലായി. ലോകവുമായിട്ടുള്ള എന്റെ സർവ്വ ബന്ധങ്ങളും വിച്ഛേദിക്കപ്പെട്ടു. ഞാൻ മുറിക്കു പുറത്തിറങ്ങാതിരിക്കാൻ സിറിയക്കാരായ രണ്ടു പോലീസുകാർ എന്റെ മുറിക്കു മുന്നിൽ എപ്പോഴും വേട്ടനായ്ക്കളെപ്പോലെ കാവൽ കിടന്നു. എന്നാൽ ഒരു ദിവസം ആഹാരവുമായി മുറിയിലേക്ക് വന്ന ഭൂപ്പോമാ അവരുടെ അടിവസ്ത്രതത്തിനുള്ളിൽ ഒളിപ്പിച്ച് എനിക്കൊരു മൊബൈൽ കൊണ്ടുതന്നു. ട്രേസ് ചെയ്യപ്പെടും. എന്നു ഭയന്ന് അതിൽനിന്ന് ലോക്കൽ കോളുകൾ ചെയ്യാൻ ഞാൻ മടിച്ചു. എന്നാൽ അതിലെ

ഇന്റർനെറ്റ് സൗകര്യം ഉപയോഗിച്ച് ഞാൻ ജാവേദിനെ ബന്ധപ്പെടുകയും ഞാൻ പെട്ടിരിക്കുന്ന കുരുക്കിനെക്കുറിച്ച് ബോധിപ്പിക്കുകയും ചെയ്തു. ഈ നഗരത്തിലേക്കു പുറപ്പെട്ടു വരാം എന്ന് അവൻ ആവശ്യപ്പെട്ടതാണ്. പാടില്ല എന്ന് ഞാനവനെ വല്ലാതെ വിലക്കിയിട്ടുണ്ട്. അവനെന്തറിയാം ഈ ദേശത്തെക്കുറിച്ച്. ഈ വീട്ടുതടങ്കൽ അവസാനിക്കുമെന്നും ഉടൻ തന്നെ ഞാൻ നാടുകടത്തപ്പെടുമെന്നും ഞാൻ വിശ്വസിക്കുന്നു. ഞാനെഴുതുന്ന നോവലിനെക്കുറിച്ച് രാജ്യം അറിയുന്നതിനു മുമ്പേ എനിക്ക് ഈ ദേശം വിട്ടുപോകണം.

അലിയുടെ കേസിൽനിന്ന് ഒഴിവാകാനായി ഒരു വാക്കുപോലും പറയാതെ ഞാൻ രഹസ്യത്തിൽ രാജ്യം വിട്ടുപോയിരിക്കുന്നു എന്നാവും ആ വൃദ്ധനും എന്റെ സുഹൃത്തുക്കളും ധരിച്ചിരിക്കുന്നത്. അവരെ തിരുത്താൻ എനിക്ക് അവസരം ലഭിച്ചില്ല. അവർ എന്നോടു പൊറുക്കട്ടെ.

ഞാൻ ഇത് എഴുതുന്ന നിമിഷംവരെയും അലിയുടെ കേസിൽ വിധി വന്നിട്ടില്ല. പക്ഷേ, അത് നേരത്തേ നിശ്ചയിക്കപ്പെട്ടതാണ്. ആർക്കെങ്കിലും അത് തിരുത്താനാവും എന്ന് തോന്നുന്നില്ല. ജീവിതത്തിന്റെ മേൽ ഇനിയും വന്നു. പതിക്കുന്ന വലിയ സങ്കടങ്ങൾ താങ്ങാനുള്ള കരുത്ത് ആ അമ്മയ്ക്ക് ലഭിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

എന്നെ സഹിച്ച എല്ലാവർക്കും നന്ദി.

റേഡിയോ ഓറഞ്ചിലെ സുഹൃത്തുക്കൾക്ക്. ട്യൂൺസിലെ മാഫിയയ്ക്ക്...

സ്നേഹത്തിന്റെയും വിദ്വേഷത്തിന്റെയും തായഘറിന്...

കൂടെനിന്ന ഭൂപ്പോമായ്ക്ക്... ഫർഹാനയ്ക്ക്

സ്ട്രിങ് വാക്കേഴ്സിന്...

അലി, സ്വപ്നങ്ങൾക്കുവേണ്ടി ജീവിതം ഹോമിച്ചവനേ...

ബാബ, നിങ്ങളോട് നന്ദി പറഞ്ഞാൽ...

ജാവേദ്, തുടങ്ങുമ്പോൾ ഞാൻ നിനക്കൊരു വാക്ക് തന്നിരുന്നു. ഈ കഥപറച്ചിൽ ഒരിക്കലും ഒരു ദുഃഖപര്യവസായി ആകില്ല എന്ന്. ജീവിതത്തിന്റെ ഈ ഘട്ടത്തിലും അതങ്ങനെതന്നെ വിശ്വസിക്കാനാണ് എനിക്കിഷ്ടം. നാം ഇപ്പോൾ നില്ക്കുന്നത് ഒരു കിഴുക്കാംതൂക്കിന്റെ മുന്നിലാണെങ്കിലും അതിൽ വീഴാതെ നാം രക്ഷപ്പെടും. എന്ന് എനിക്കുറപ്പുണ്ട്. വേദനകൾ മറക്കും. നഷ്ടങ്ങൾ ഇല്ലാതെയാവും. ആഹ്ലാദങ്ങൾ മടങ്ങിവരും. ജീവിതം പഴയതുപോലെയാവും. അതാണ് ജീവിതത്തിന്റെ അവസാനിക്കാത്ത പ്രതീക്ഷ.

പ്രിയപ്പെട്ട സ്നേഹിതനേ... ഈ അവശ്യസമയത്ത് എന്നെ ഓർത്തതിന്, ഈ കഥയുടെ കേൾവിക്കാരനാവാൻ സന്മനസ്സ് കാണിച്ചതിന്.... ഇതാ എന്റെ വക ഒരു ഡോനട്ട്...! (ഈ വേളയിൽ ഇത്രയും ചെറിയ തമാശപോരേ...? നിങ്ങളുടെ ഉല്ലാസവതിയായിരുന്ന ആ പഴയ സമീറയെ ഞാൻ വേഗം തിരിച്ചുപിടിക്കും എന്ന് ഞാൻ സ്വയം ആശംസിക്കുന്നു.)

അതെ, ഒരു പുതിയ ജീവിതത്തിലേക്ക് ഇന്നുമുതൽ ഞാൻ വാതിൽ തുറക്കുകയാണ്...!

## പരിഭാഷകന്റെ കുറിപ്പ്

വളരെ യാദൃച്ഛികമായാണ് ഈ പുസ്തകം എന്റെ കൈവശം എത്തിച്ചേരുന്നത്. ഒരു വിദേശരാജ്യത്ത് ജോലി ചെയ്തതുകൊണ്ടിരുന്ന കാലത്ത് അവിടത്തെ ഒരു സാംസ്കാരിക കൂട്ടായ്മ സംഘടിപ്പിച്ച യുദ്ധവിരുദ്ധ സമ്മേളനത്തിൽ ചെഗുവേര അനുസ്മരണ പ്രഭാഷണം നടത്തുന്നതിനായി ഞാൻ പോയിരുന്നു. അന്ന് സമ്മേളനം കഴിഞ്ഞ് പുറത്തിറങ്ങിയപ്പോൾ എന്റെ പ്രിയ സുഹൃത്ത് ബിജുമോന്റെയൊപ്പം ഒരാൾ എന്നെ പരിചയപ്പെടാൻ വന്നു. മി. പ്രതാപ്. കാനഡയിൽനിന്നുള്ള ഒരു പത്രക്കാരനായിരുന്നു അദ്ദേഹം. അവിടത്തെ എഴുത്തുകാരും എന്റെ പരിചയക്കാരുമായ ജയൻ കെ.സി., ജോൺ ഇളമത, നിർമ്മല, ഡോണ മയൂര, മായ, ഇന്ദിര ബാനർജി എന്നിവർ തന്റെ സുഹൃത്തുക്കളാണെന്ന് അദ്ദേഹം സ്വയം പരിചയപ്പെടുത്തി. ഏതോ മൾട്ടി നാഷണൽ കമ്പനിക്കുവേണ്ടി മാർക്കറ്റ് സ്റ്റഡിക്കാണ് ആ നഗരത്തിൽ വന്നിട്ടുള്ളതെന്നും അതിന്റെ ഭാഗമായി വിവിധ തുറകളിലുള്ള ആളുകളുടെ അഭിമുഖങ്ങൾക്ക് താത്പര്യമുണ്ടെന്നും പറഞ്ഞു. എന്നോടും മി. പ്രതാപ് ഇത്തിരി സമയം ചോദിച്ചു. അന്ന് ഞങ്ങൾ ഒരു കോഫി ഷോപ്പിലിരുന്ന് ആ നഗരത്തെക്കുറിച്ചും പുതിയ രാഷ്ട്രീയ സംഭവവികാസങ്ങളെക്കുറിച്ചും സാമാന്യം ദീർഘനേരം സംസാരിച്ചു. ആ സംസാരത്തിനിടയിൽ എപ്പോഴോ, ആ നഗരത്തെക്കുറിച്ച് ഒരു നോവൽ എഴുതിക്കൂടേ എന്ന് പ്രതാപ് എന്നോട് ചോദിച്ചു. ഞാനെന്റെ വിമുഖത അറിയിക്കുകയാണ് ചെയ്തത്. അതിന്റെ പിന്നാലെ ഉണ്ടാകാൻ ഇടയുള്ള പ്രത്യാഘാതങ്ങളെക്കുറിച്ച് എനിക്ക് ഭയമുണ്ടായിരുന്നു എന്നതാണ് സത്യം. ആ സംഭാഷണവും കൂടിക്കാഴ്ചയും അവിടെ അവസാനിച്ചു.

ഏറെ താമസിയാതെ മറ്റു ചില കാരണങ്ങളാൽ ഞാൻ ആ നഗരം വിടുകയും കേരളത്തിൽ സ്ഥിരതാമസമാക്കുകയും ചെയ്തു. കുറെ യാത്ര ചെയ്യുക. നല്ല സാഹിത്യപരിപാടികളിൽ പങ്കെടുക്കുക, കുറെ

വായിക്കുക, തുടർച്ചയായി അഞ്ച് നോവലുകൾ പ്രസിദ്ധീകരിച്ചതിന്റെ എഴുത്തുഭാരത്തിൽനിന്ന് ഇത്തിരി മോചനം നേടുക എന്നിവയായിരുന്നു എന്റെ പറിച്ചുനടലിൽനിന്ന് ഞാൻ ആഗ്രഹിച്ചത്. ഉടനെ എങ്ങും ഒരു നോവൽ എഴുതാൻ എനിക്ക് പദ്ധതിയേ ഉണ്ടായിരുന്നില്ല.

അങ്ങനെയിരിക്കെയാണ് എനിക്ക് തിരുവനന്തപുരത്തുനിന്ന് ഒരു വിളി വരുന്നത്. എന്റെ പ്രിയ സുഹൃത്തും പ്രമുഖ നോവലിസ്റ്റുമായ വി.ജെ. ജെയിംസ് ആയിരുന്നു അത്. അവധിയിലുള്ള അദ്ദേഹത്തിന്റെ ഒരു സുഹൃത്തിന് എന്നെ കാണാൻ അതിയായ ആഗ്രഹമുണ്ടെന്നും അടുത്ത ഒരാഴ്ചയ്ക്കുള്ളിൽ എപ്പോഴെങ്കിലും തിരുവനന്തപുരത്തിനു കടക്കുന്നുണ്ടെങ്കിൽ ഇത്തിരി സമയം അനുവദിക്കണം എന്നുമായിരുന്നു ആ വിളിയുടെ സാരാംശം. ഭാഗ്യത്തിന് ഒരു പുസ്തകോത്സവത്തിൽ പങ്കെടുക്കുന്നതിനായി അതിനു മൂന്നു ദിവസത്തിനുശേഷം ഞാൻ തിരുവനന്തപുരത്തിനു പോകുന്നുണ്ടായിരുന്നു. അന്ന് നിശ്ചയമായും കാണാമെന്ന് ഞാൻ ജെയിംസിന് വാക്കു കൊടുത്തു. വഴുതക്കാട്ടുള്ള ഒരു കോഫി ഹൗസിലാണ് ഞങ്ങൾ കൂടിക്കാഴ്ച സമ്മതിച്ചത് വിദേശനഗരത്തിൽ വച്ച് കണ്ടുമുട്ടിയ അതേ പ്രതാപ്തന്നെ ആയിരുന്നു . ജെയിംസിനൊപ്പം എന്നെ തേടിവന്ന ആ സുഹൃത്ത്. അങ്ങനെയൊരു പുനഃസമാഗമം ഞാൻ പ്രതീക്ഷിച്ചിരുന്നതേയല്ല. അദ്ദേഹത്തിന്റെ സഹോദരിയും ജെയിംസും സഹപാഠികൾ ആയിരുന്നത്രേ. ആ വഴിയുള്ള പരിചയമാണ്.

ഒരു പ്രൊജക്ടുമായാണ് പ്രതാപ് ജെയിംസിനെ സമീപിച്ചിരിക്കുന്നത്. അദ്ദേഹത്തിന്റെ അന്നത്തെ നഗരാനുഭവങ്ങൾ ചേർത്തു വച്ച് ഒരു മലയാള നോവൽ എഴുതാൻ പദ്ധതിയുണ്ട്. ഏറെക്കാലമായി വിദേശത്തായിരിക്കുന്ന അദ്ദേഹത്തിനു പക്ഷേ, ഭാഷയിൽ അത്ര ഉറപ്പു പോരാ. ഒരു ഗോസ്റ്റ് റൈറ്റർ എന്ന നിലയിൽ സഹായിക്കാൻ കഴിയുമോ എന്നറിയാനായിരുന്നു അദ്ദേഹം ജെയിംസിനെ സമീപിച്ചത്. ജെയിംസ് അപ്പോൾ 'നിരീശ്വരൻ'എന്ന പേരിൽ ഒരു നോവൽ എഴുതുന്ന തിരക്കിലായിരുന്നതിനാൽ അദ്ദേഹം അത് നിരസിക്കുകയും പ്രതാപിന് എന്റെ പേര് നിർദ്ദേശിക്കുകയും ചെയ്തു. കുറെക്കാലം മുമ്പേ മറ്റൊരു നഗരത്തിൽവച്ച് കണ്ടുമുട്ടിയ അതേ എഴുത്തകാരനിലേക്ക് എത്തിപ്പെടാൻ പോകുന്നു എന്ന യാദൃച്ഛികത പ്രതാപിനെ അതിശയിപ്പിച്ചിരിക്കണം.

ഗോസ്റ്റ് റൈറ്റിങ് ഇന്നൊരു പുതിയ കാര്യമല്ലെന്നും അങ്ങനെ പണമുണ്ടാക്കുന്ന ധാരാളം എഴുത്തുകാർ ഈ ഭൂമിയിലുണ്ടെന്നും

പ്രതാപ് വാദിച്ചെങ്കിലും ആദ്യ സംഭാഷണത്തിൽതന്നെ അതിനുള്ള സാധ്യത ഞാൻ തള്ളിക്കളഞ്ഞു. മറ്റാരുടെയെങ്കിലും പേരിൽ എഴുതാനല്ലല്ലോ ഞാൻ എന്റെ ഭാഷ വളർത്തിയെടുത്തത്. അതിന്റെ പേറ്റന്റ് എനിക്കു മാത്രമുള്ളതാണ്. അങ്ങനെ ഒരു അഹങ്കാരത്തിലായിരുന്നു ഞാൻ. ഒരു സമവായത്തിൽ എത്താതെ ഞങ്ങൾ പിരിഞ്ഞു.

യാത്ര പറഞ്ഞിറങ്ങുമ്പോൾ അദ്ദേഹം എനിക്കൊരു പുസ്തകം തന്നു. പുസ്തകം എന്നു പറഞ്ഞുകൂടാ. അതിന്റെ ഒരു ഫോട്ടോകോപ്പി. 'അന്ന് നിങ്ങളോട് ഒരു പുസ്തകം എഴുതാൻ നിർദ്ദേശിച്ചിട്ട് നിങ്ങൾ അത് നിരസിച്ചു കളഞ്ഞല്ലോ. ഇതാ ഇതു വായിച്ചു നോക്കൂ. ഞാൻ എഴുതാൻ ആഗ്രഹിച്ച പുസ്തകം എന്ന് ഒരു പക്ഷേ, നിങ്ങളുടെ മനസ്സ് മന്ത്രിച്ചേക്കും' എന്നൊരു പരിഹാസവും അദ്ദേഹം അതിനൊപ്പം ചേർത്തു വച്ചു.

അങ്ങനെയാണ് സമീറ പർവീൺ എഴുതിയ A Spring Without Smell എന്ന പുസ്തകം എന്റെ കൈവശം എത്തിച്ചേരുന്നത്. ഒരുപക്ഷേ, ഞാനെഴുതേണ്ടിയിരുന്ന പുസ്തകം എന്ന ഒളിയമ്പ് എനിക്ക് വല്ലാതെ കൊണ്ടിരുന്നു. അതുകൊണ്ടുതന്നെ അടുത്ത രണ്ടുദിവസം കൊണ്ടുതന്നെ ഞാനത് വായിച്ചുതീർത്തു. പ്രതാപ് പറഞ്ഞത് ശരിയായിരുന്നു. ധീരനായിരുന്നുവെങ്കിൽ ശരിക്കും ഞാനെഴുതേണ്ടിയിരുന്ന ഒരു നോവൽ. എനിക്ക് എന്നോടുതന്നെ വല്ലാത്ത സഹതാപം തോന്നി. അതേസമയം ആ നോവലിനോട് വല്ലാത്തൊരു ആസക്തിയും.

നമ്മുടെ മധുരതരമായ അനുഭവങ്ങളൊന്നും പങ്കുവയ്ക്കാതെ നമുക്ക് തരമില്ല. മനോഹരമായ ഒരു സിനിമ കണ്ടാൽ നാമത് നാലു പേരോടു പറയും. മധുരമായ ഒരു ഗാനം കേട്ടാൽ നമ്മുടെ പ്രിയപ്പെട്ടവരെ കേൾപ്പിക്കാതെ നമുക്കുറക്കം വരില്ല. രുചിയുള്ള ഒരാഹാരം ഉണ്ടാക്കിയാൽ നാലുപേർക്കു കൊടുക്കാതെ നമുക്ക് സമാധാനമില്ല. മധുരമായ ഒരു പ്രണയംപോലും, അതിന്റെ അതിമാധുര്യം കാരണം, നാം ലോകത്തോട് വിളിച്ചു പറഞ്ഞേക്കും അത്തരത്തിൽ ഒന്നാണ് ഒരു മികച്ച വായനാനുഭവവും. നമ്മുടെ മനസ്സിനെ ഇളക്കിമറിച്ച ഒരു കൃതി വായിച്ചുകഴിഞ്ഞാൽ ആ അനുഭവം ആരെങ്കിലുമായി പങ്കുവയ്ക്കാതെ നമുക്ക് സമാധാനം ലഭിക്കില്ല. ആ പൊറുതികേട് എന്റെ മനസ്സിലിരുന്ന് വല്ലാതെ പെരുകിയപ്പോൾ ഞാൻ പ്രതാപിനെ ബന്ധപ്പെട്ട് ആ നോവൽ മലയാളത്തിലേക്ക് പരിഭാഷ ചെയ്യാനുള്ള അവകാശം എനിക്ക് സംഘടിപ്പിച്ചു തരുമോ എന്നാവശ്യപ്പെട്ടു. അപ്പോഴാണ് സുപ്രധാനമായ ആ വിവരം പ്രതാപ് എന്നോടു വെളിപ്പെടുത്തുന്നത്.

ആ പുസ്തകത്തിന്റെ എഡിറ്റർവഴി ആ അവകാശം എപ്പോഴേ പ്രതാപ് കൈവശപ്പെടുത്തിയിരിക്കുന്നു.!

എനിക്കത് വിട്ടുതരുവാൻ ഞാൻ പ്രതാപിനോട് കെഞ്ചി. അത്രയ്ക്കും ഞാൻ ഈ നോവലിൽ ആവേശപ്പെട്ടു കഴിഞ്ഞിരുന്നു. അവിടിട്ട് പ്രതാപ് എന്നെ പിന്നെയും വളഞ്ഞു പിടിച്ചു. 'എന്റെ നോവൽ എന്ന സങ്കല്പം താങ്കൾ പൂർത്തീകരിച്ചുതരുമെങ്കിൽ ആ അവകാശം നിങ്ങൾക്കു വിട്ടുതരാൻ ഞാൻ തയ്യാർ.'

ഞങ്ങൾ തമ്മിൽ പിന്നെയും സുദീർഘമായ ചർച്ചകളിൽ ഏർപ്പെട്ടു. ഇടയ്ക്ക് ഞങ്ങൾ പിണങ്ങുകയും പിന്നെ ഇണങ്ങുകയും ചെയ്തു. അതിനിടെ വീണ്ടും രണ്ടുതവണ അദ്ദേഹം ഇന്ത്യ സന്ദർശിച്ചു. എന്റെ വാദമുഖങ്ങൾ അവസാനം പ്രതാപ് സ്നേഹത്തോടെ അംഗീകരിച്ചു. വിഷയം ആരുടേതായാലും ഭാഷ എഴുത്തകാരന്റേതാണ്. അതാർക്കും വിറ്റുകൂടാ. അങ്ങനെ പ്രതാപിന്റെ സ്വന്തം കഥ എന്റെ പേരിൽ നോവൽ ആക്കുവാൻ ഞങ്ങൾ തീരുമാനിച്ചു. അതിനുവേണ്ടി മൂന്ന് ഡിമാന്റുകൾ മാത്രമാണ് പ്രതാപ് എന്റെ മുന്നിൽ വച്ചത്.

ഒന്ന് : നോവലിന്റെ പേര് അദ്ദേഹം നിർദ്ദേശിക്കുന്നതുതന്നെ ആയിരിക്കണം.

രണ്ട് : നോവലിന്റെ സമർപ്പണം അദ്ദേഹം ആഗ്രഹിക്കുന്ന തരത്തിൽ എഴുതിയിരിക്കണം.

മൂന്ന് : കഥാപാത്രങ്ങളുടെ പേരുകൾ മാറ്റി എഴുതാൻ പാടുള്ളതല്ല.

ആ ഡിമാൻകൾ അംഗീകരിക്കുവാൻ എനിക്ക് ബുദ്ധിമുട്ടുണ്ടായിരുന്നില്ല. അങ്ങനെയാണ് സമീറ പർവീണിന്റെ ഈ പുസ്തകം പരിഭാഷപ്പെടുത്താനുള്ള അവകാശം എനിക്ക് കൈവരുന്നത്. തീരെ നിനച്ചിരിക്കാതെ 'അൽ അറേബ്യൻ നോവൽ ഫാക്ടറി' എന്നൊരു നോവൽ എഴുതുന്നതും. പ്രതാപിന് നന്ദി.

സമീറയുടെ ഈ പുസ്തകം പ്രതാപിന്റെ കൈകളിലെത്താൻ കാരണമായ ആ നഗരാനുഭവങ്ങളിലേക്ക് എല്ലാ വായനക്കാർക്കും സ്വാഗതം..!!

# മുല്ലപ്പൂനിറമുള്ള പകലുകൾ
## ബെന്യാമിൻ

അറേബ്യൻ രാജ്യങ്ങളെ ഇളക്കിമറിച്ച മുല്ലപ്പൂ വിപ്ലവത്തിന്റെ പശ്ചാത്തലത്തിലുള്ള രണ്ടു നോവലുകൾ എന്ന പുതുമയോടെ ബെന്യാമിൻ എത്തുകയാണ്. ആ ഇരട്ടനോവലുകളിൽ ഒന്നാണ് *മുല്ലപ്പൂനിറമുള്ള പകലുകൾ*. റേഡിയോ ജോക്കിയായി അറബ് നഗരത്തിൽ ജോലിചെയ്യുന്ന പാക്കിസ്ഥാനി പെൺകുട്ടിയായ സമീറ പർവീണിന്റെ ആഖ്യാനത്തിലൂടെ വികസിക്കുന്ന നോവലാണിത്. ഈ നോവലിനെ ചുറ്റിപ്പറ്റിയാണ് അടുത്ത നോവലിന്റെ പ്രമേയം വികസിക്കുന്നത്.

ലോഗോ സാഹിത്യോത്സവം: **ബോസ് കൃഷ്ണമാചാരി**
കവർ ഡിസൈൻ: **ബോണി ബാസ്റ്റ്യൻ**

**ഡിസി ബുക്സ്**

www.dcbooks.com

നോവൽ

E-book available

